# CHAMPUKAVYAS

## IN MALAYALAM



MAHAKAVI, RAO SAHIB, SAHITYABHUSHANA,

ULLOOR S. PARAMESVARA AIYAR, M. A., B. L.,

OF THE FACULTY OF ORIENTAL STUDIES AND FINE ARTS

UNIVERSITY OF TRAVANCORE

# ഭാഷാചമ്പുക്കൾ

മഹാകവി

**ഉള്ളൂർ എസ്. പരമേശ്വരയ്യർ**





ശ്രീധര പ്രിൻറിങ്ങ് ഹൌസ്
തിരുവനന്തപുരം

1117

വില 2 ക. 4 ണ.

പ്രകാശകർ :

ആർ. ററി. പിള്ള ആൻഡ് സൺസ്,

ചാല, തിരുവനന്തപുരം.



ഒന്നാംപതിപ്പ്—കാപ്പി 500.

പകർപ്പവകാശം ഗ്രന്ഥകാരന്.

DEDICATED

**BY KIND PERMISSION**

TO

**SACHIVOTTAMA Dr. SIR C. P. RAMASWAMI AIYAR,**

K. C. S. I., K. C. I. E.,

**DEWAN,**

AND

**VICE-CHANCELLOR OF THE UNIVERSITY, OF TRAVANCORE,**

FOR WHOSE

**MATCHLESS SCHOLARSHIP & MANY-SIDED ATTAINMENTS**

THE AUTHOR ENTERTAINS

FEELINGS OF

**THE PROFOUNDEST ADMIRATION AND RESPECT.**

# PREFACE.

Towards the close of last year, I was called upon by the Syndicate of the University of Travancore to deliver a course of five lectures on Champukavyas in Malayalam, mainly for the benefit of the students appearing in that subject for the B. A. Honours Degree Examination of the University in 1941. Those lectures were, in due course, delivered and they are now included in this book. They have been here and there revised and expanded so as to meet the requirements of a wider circle of readers.

This is the first time that an attempt of this kind has been made in regard to Champu literature in Malayalam. So early as 1907, I delivered a lecture on this very subject, bringing several new facts to light, and that lecture has been included in my Vijnanadipika, Vol. I. Since then, I have been strenuously endeavouring to collect further information of a valuable nature on Bhashachampus from diverse sources. In the result, I have been able, in the present work, to narrate the history of Champu literature in Malayalam, from the fourteenth century down to the present time, in a fairly exhaustive manner. Some of the Champus dealt with in this volume are out of print and some others have appeared only in old magazines which are not easily available for reference, while yet others lie embedded in manuscript libraries without seeing the light of

day. I have included every Champu, published or unpublished, so far known, in this book, and attempted to give an idea of its contents, with the help of copious quotations. It is hoped that my work will be of interest and profit not only to the students of Malayalam, but also to those who wish to read and enjoy good literature in that language. How far I have succeeded in the achievement of my object I must leave to dispassionate and discerning critics to judge.

It is hardly necessary for me to add that research in the history of our literature is still in an infantile stage and that it is only as time advances that it will be in a position to claim accuracy and perfection. In spite of all my intensive work along this line extending now for a period of over four decades, I do not expect this book to be free from defects. I shall be profoundly grateful to all scholars who may be able to throw further light on the Champus herein dealt with or to communicate to me the existence of Champus which I have not yet been privileged to peruse. I promise that proper use will be made of the knowledge so derived, when the next edition of the book comes to be published.

*Trivandrum,*
14—11—1941

**S. Paramesvara Aiyar.**

# വിഷയസൂചി

## ഒന്നാമദ്ധ്യായം.



## രണ്ടാമദ്ധ്യായം.



## മൂന്നാമദ്ധ്യായം.

## നാലാമദ്ധ്യായം.

# അഞ്ചാമദ്ധ്യായം.



# ആറാമദ്ധ്യായം.

## ഏഴാമദ്ധ്യായം.





## എട്ടാമദ്ധ്യായം.



## ഒൻപതാമദ്ധ്യായം.

# പത്താമദ്ധ്യായം.





# ഭാഷാചമ്പുക്കൾ

---

## ഒന്നാമദ്ധ്യായം

### ഉപക്രമം.

കാവ്യം. ശബ്ദിക്കുക എന്ന അൎത്ഥത്തിൽ 'കു' എന്നൊരു ധാതു (കു, ശബ്ദേ) സംസ്കൃതഭാഷയിൽ അദാദിഗണത്തിൽ പെട്ടതായുണ്ടു്. ആ ധാതുവിൽനിന്നു് 'അച, ഇ' എന്ന ഉണാദിസൂത്രമനുസരിച്ചു നിഷ്പന്നമായ രൂപമാണു് 'കവി' ശബ്ദം. ശബ്ദംകൊണ്ടു സമീചീനമായ വിധത്തിൽ വ്യാപാരം ചെയ്യുന്നവൻ എന്നായിരുന്നിരിക്കണം പ്രസ്തുതപദത്തിന്റെ ആദ്യത്തേ അൎത്ഥം. എല്ലാററിനേയും ഹൃദയഹാരിയായ രീതിയിൽ വൎണ്ണിക്കുന്നവൻ എന്ന അൎത്ഥം അതിൽനിന്നു കാലാന്തരത്തിൽ വികസിച്ചു. കവിശബ്ദത്തോടു 'ഷ്യഞ്' എന്ന തദ്ധിതപ്രത്യയം ചേരുമ്പോൾ 'കാവ്യം' എന്ന ശബ്ദം ജനിക്കുന്നു. കവിയുടെ കൎമ്മം എന്നാണു് ആ ശബ്ദത്തിന്റെ അൎത്ഥം. "ലോകോത്തരവൎണ്ണനാനിപുണകവികൎമ്മ കാവ്യം" എന്നു കാവ്യപ്രകാശകാരനായ മമ്മടഭട്ടനും "കവയത ഇതി കവിഃ; തസ്യ കൎമ്മ കാവ്യം; തച്ചാൎത്ഥാദവൎണ്ണനാത്മകം" എന്നു് ഏകാവലീകാരനായ വിദ്യാധരനും

കാവ്യത്തിന്ന നിർവ്വചനം കല്പിക്കുന്നു. ലോകോത്തരമായ വർണ്ണനമാകുന്നു കാവ്യത്തിന്റെ ലക്ഷണം. രസാത്മകമായ വാക്യമെന്നും രമണീയാർത്ഥപ്രതിപാദകമായ ശബ്ദമെന്നും മററും കാവ്യത്തിന്ന വേറേയും പല നിർവ്വചനങ്ങളുണ്ടെന്നുള്ളതു പ്രസിദ്ധമാണല്ലോ.

ചമ്പു. ഭാരതഭൂമിയിലെ പ്രാചീനന്മാരായ സാഹിത്യാചാര്യന്മാർ കാവ്യത്തെ ആദ്യമായി ദൃശ്യമെന്നും ശ്രവ്യമെന്നും രണ്ടായി തരംതിരിച്ച്, അഭിനയോചിതമായ നിബന്ധത്തെ ദൃശ്യമെന്നും, കേട്ട് (ഇന്നത്തേ സമ്പ്രദായത്തിലാണെങ്കിൽ, വായിച്ച്) മാത്രം രസിക്കേണ്ടതിനെ ശ്രവ്യം അല്ലെങ്കിൽ ശ്രാവ്യം എന്നും വ്യവഹരിച്ചു. ശ്രവ്യകാവ്യം ഗദ്യം, പദ്യം, മിശ്രം എന്നു മൂന്നു പ്രകാരത്തിലുണ്ട്. 'ഗദ്യം, പദ്യം ച മിശ്രം ച തത്ത്രിധൈവ വ്യവസ്ഥിതം' എന്നു കാവ്യാദർശകാരനായ ദണ്ഡിയും, അദ്ദേഹത്തെ പിൻതുടൎന്ന് അലങ്കാരശേഖരകാരനായ കേശവമിശ്രനും 'ശ്രാവ്യം തു ത്രിവിധം ജ്ഞേയം ഗദ്യപദ്യോഭയാത്മനാ' എന്നു മന്ദാരമരന്ദചമ്പൂകാരനായ കൃഷ്ണകവിയും ഉപന്യസിക്കുന്നു. അപാദമായ, അതായതു പാദനിയമമില്ലാത്ത, പദസംഘാതമാണ് ഗദ്യം. 'വൃത്തബന്ധോജ്ഝിതം ഗദ്യം' എന്നു സാഹിത്യദർപ്പണകാരനായ വിശ്വനാഥകവിരാജൻ അതിന്ന ലക്ഷണം നിർദ്ദേശിക്കുന്നു. രചനാരീതി അനുസരിച്ചു ഗദ്യം നാലു മാതിരിയുണ്ടെന്നും, അതിൽ സമാസമില്ലാത്തതു മുക്തകവും, പദ്യഖണ്ഡം

പോലെയുള്ള പദാവലി ഇടയ്ക്കു ഘടിപ്പിച്ചിട്ടുള്ളതു വൃത്ത ഗന്ധിയും, ദീഘസമാസങ്ങൾ ഉൾക്കൊള്ളുന്നതു് ഉൽകലി കാപ്രായവും, അല്പസമാസമായുള്ളതു ചൂർണ്ണകവുമാണെ ന്നും ആ ഗ്രന്ഥത്തിൽ തന്നെ വിവരിച്ചിട്ടുണ്ട്. കാവ്യാ ലങ്കാരസൂത്രകത്താവായ വാമനൻ മുക്തകത്തെ അങ്ഗീ കരിക്കുന്നില്ല. 'ഗദ്യമുൽകലികാപ്രായം പദ്യഗന്ധീതി ച ദ്വിധാ' എന്ന കേശവമിശ്രൻ വിശ്വനാഥൻെറ നാലു പ്രഭേദങ്ങളെ രണ്ടായി ചുരുക്കുന്നു. എല്ലാ ആചാര്യന്മാരും 'വൃത്തഗന്ധി' അഥവാ 'പദ്യഗന്ധി' എന്നൊരു വിഭാഗ ത്തെ പ്രത്യേകമായി പരിഗണിക്കുന്നുണ്ടെന്നുള്ളതു വക്ത വ്യമാണ്. വിഷയമനുസരിച്ച് ആലങ്കാരികന്മാർ ഗദ്യ ത്തെ കഥയെന്നും ആഖ്യായികയെന്നും സാമാന്യേന രണ്ടിനമായി വിഭജിക്കുന്നു കാദംബരി കഥയും വാസവ ദത്തയും ഹർഷചരിതവും ആഖ്യായികകളുമാണെന്നു പറ യാറുണ്ടെങ്കിലും അവ തമ്മിൽ പ്രകടമായി യാതൊരു വ്യത്യാസവുമില്ലെന്നും "തൽ കഥാഖ്യായികേത്യേകാ ജാതിഃ സംജ്ഞാദ്വയാങ്കിതാ" അതായതു് കഥയും ആഖ്യായിക യും ഒരേ ജാതിയിലുള്ള കൃതികൾ തന്നെയെന്നും അവയെ ഈ രണ്ടു സംജ്ഞകൾ കൊണ്ടും വ്യവഹരിക്കാവുന്നതാ ണെന്നുമാകുന്നു ദണ്ഡിയുടെ പക്ഷം. രണ്ടിനത്തിലും ആര്യ, വക്ത്രം, അപരവക്ത്രം ഈ ഛന്ദസ്സുകളിൽ വിരചിതങ്ങ ളായ പദ്യങ്ങൾ ആരംഭത്തിലും ഇടയ്ക്കിടയ്ക്കും സംക്രമിപ്പി ക്കാവുന്നതാണ്. കാവ്യാനുശാസനത്തിൽ ഹേമചന്ദ്രൻ 'ലീലാവതി'പോലെ പദ്യമയമായ കഥയും ഉണ്ടെന്ന്

ഉപന്യസിക്കുന്നുവെങ്കിലും അത്തരത്തിലുള്ള കൃതികൾ അത്യന്തം അസുലഭങ്ങളാകുന്നു. 'പദ്യം ചതുഷ്പദം' അതായതു് നാലു പാദങ്ങളോടുകൂടിയതാണ് പദ്യം. മിശ്രമെന്ന ഇനത്തിൽ പെടുന്ന കാവ്യമാകുന്നു ചമ്പു. 'ചപി, ഗത്യാം' എന്നു ചുരാദിഗണത്തിൽ ഒരു ധാതുവുണ്ടു്. അതിൽനിന്നായിരിക്കാം ചമ്പൂശബ്ദത്തിന്റെ ഉത്ഭവം. ഒരു പ്രത്യേക രീതിയിൽ ഗമനം ചെയ്യുന്ന കാവ്യം എന്ന് അതിനു പാരിഭാഷികമായി അൎത്ഥം കല്പിക്കാവുന്നതാണല്ലോ.

സംസ്കൃതചമ്പുക്കളിലെ ഗദ്യപദ്യങ്ങൾ.

<u>ഗദ്യപദ്യങ്ങൾ.</u> ക്രി. പി. ആറാംശതകത്തിൽ ജീവിച്ചിരുന്ന ഭാമഹൻ "ശബ്ദാൎത്ഥൌ സഹിതൌ കാവ്യം; ഗദ്യം പദ്യം ച തദ്ദ്വിധാ" എന്നു കാവ്യത്തെ രണ്ടു വകുപ്പുകളായേ വേർതിരിക്കുന്നുള്ളു. ക്രി. പി. ഏഴാംശതകത്തിൽ ദക്ഷിണാപഥത്തെ അലങ്കരിച്ചിരുന്ന ദണ്ഡിയാണ് ഇദംപ്രഥമമായി മിശ്രമെന്നൊരു വകുപ്പുകൂടിച്ചേൎത്തതും 'ഗദ്യപദ്യമയീ കാചി ചമ്പൂരിത്യഭിധീയതേ' എന്ന് അതിനു ലക്ഷണം നിൎവചിച്ചതും. ലക്ഷ്യഗ്രന്ഥങ്ങളുടെ പ്രചാരത്തിനു മേലാണല്ലോ ലക്ഷണഗ്രന്ഥങ്ങൾ ആവിൎഭവിക്കുന്നതു്. അതുകൊണ്ടു ദണ്ഡിയുടെ കാലത്തിനു മുൻപുതന്നെ സംസ്കൃതഭാഷയിൽ ചമ്പുക്കൾ ഉണ്ടായിക്കഴിഞ്ഞിരുന്നു എന്നു ന്യായമായി അനുമാനിക്കാവുന്നതാകുന്നു. "ഗദ്യപദ്യമയം കാവ്യം ചമ്പൂരിത്യഭിധീയതേ" എന്ന കാരികയിൽ വിശ്വനാഥനും പ്രതാപരുദ്രീയകാരനായ വിദ്യാനാഥനും ദണ്ഡിയുടെ നിൎവചനത്തെത്തന്നെയാണ് പകൎത്തീട്ടു

ള്ളത്. ചമ്പുക്കളുടെ ഉൽപത്തിക്ക് ഒരു ബീജം പഞ്ചതന്ത്രമായിരുന്നു. പഞ്ചതന്ത്രത്തിൽ കഥാഭാഗം പദ്യത്തിലും നീതിവാക്യങ്ങൾ ഗദ്യത്തിലുമാണല്ലോ നിബന്ധിക്കപ്പെട്ടിട്ടുള്ളത്. ചമ്പുക്കളിൽ ഗദ്യപദ്യങ്ങൾക്കു തമ്മിൽ അത്തരത്തിൽ ഒരു വിഷയവ്യത്യാസമില്ലെന്നു മാത്രമേ വിശേഷമുള്ളൂ. ഗദ്യകാവ്യങ്ങളിൽ പദ്യത്തിനു പ്രവേശമുണ്ടെന്നു നാം കണ്ടുവെങ്കിലും അതു നാമമാത്രമാണെന്ന് ഓർമ്മിക്കേണ്ടതുണ്ട്. എന്നാൽ ചമ്പുക്കളിൽ ഗദ്യത്തിനും പദ്യത്തിനും തുല്യപ്രാധാന്യമുണ്ടായിരിക്കണമെന്നാണ് സാമാന്യമായ ശാസ്ത്രസിദ്ധാന്തം. സർവതന്ത്രസ്വതന്ത്രനായ അപ്പയ്യദീക്ഷിതരുടെ ശിഷ്യഗണത്തിൽപ്പെട്ട സമരപുംഗവദീക്ഷിതർ യാത്രാപ്രബന്ധത്തിലെ

"പദ്യേഷു ബാഹുല്യമിഹ പ്രബന്ധേ ;
മിതാനി ഗദ്യാനി തു താവതാപി
അസ്ത്യേവ ലക്ഷ്മാനുഗമോ ; രസജ്ഞൈ-
ർവിച്ഛിത്തിഭേദാഃ പരമീക്ഷണീയാഃ."

എന്ന പദ്യത്തിൽ ആ ചമ്പുവിൽ പദ്യമധികവും ഗദ്യം കുറവുമാണെന്നും, എങ്കിലും അതിനു ചമ്പുവിന്റെ ലക്ഷണമുണ്ടെന്നും ഉപന്യസിച്ചിരിക്കുന്നത് അതിലേ ഗദ്യവൈരളൃത്തിന് അദ്ദേഹം ഉന്നയിക്കുന്ന ഒരു സമാധാനമായി പരിഗണിക്കാവുന്നതാകുന്നു. വാസ്തവത്തിൽ ഏതു ചമ്പുവിലും ഗദ്യം കുറഞ്ഞും പദ്യം കൂടിയും തന്നെയാണ് സാധാരണമായി കണ്ടുവരുന്നത് ; അതു പദ്യരചനയിൽ

കവികൾക്കു സ്വാഭാവികമായുള്ള ആസക്തിവിശേഷത്തിന്റെ ഫലമാണെന്നോ കരുതേണ്ടതുമുള്ളു.

ഉച്ഛ്വാസം. "ഗദ്യപദ്യമയീ സാങ്കാ സോച്ഛ്വാസാ ചമ്പൂഃ" എന്നൊരു നിർവചനം കാവ്യാനുശാസനത്തിൽ കാണുന്നുണ്ട്. എന്നാൽ ആ ലക്ഷണം നമുക്ക് ഏതുകാലപര്യന്തം ലഭിച്ചിട്ടുള്ള പ്രധാനചമ്പുക്കളിൽ ഏററവും പ്രാക്തനമായ ത്രിവിക്രമഭട്ടന്റെ നളചമ്പുവിനു മാത്രമേ യോജിക്കുന്നുള്ളു. 'ദമയന്തീകഥ' എന്നുകൂടി പ്പേരുള്ള ആ കാവ്യത്തിന് 'ഹരചരണസരോജാങ്കാ' എന്നൊരു വിശേഷണം ഗ്രന്ഥകാരൻതന്നെ കല്പിച്ചിട്ടുണ്ട്. അതു് ഓരോ ഉച്ഛ്വാസത്തിന്റേയും അവസാനത്തിൽ 'ഹരചരണസരോജ'പദം കവി ഘടിപ്പിച്ചിട്ടുള്ളതുകൊണ്ടാകുന്നു. നളചമ്പു ഏഴുച്ഛ്വാസമായി രചിക്കപ്പെട്ടിരിക്കുന്നു. ചമ്പുക്കളുടെ പരിച്ഛേദങ്ങൾക്കു് ആ പേർ നല്കണമെന്ന് അന്യകവികൾക്കു നിർബന്ധം കാണുന്നില്ല. ഉച്ഛ്വാസപദം തന്നെ ആഖ്യായികയിൽനിന്നു ചമ്പുവിലേക്കു പകർന്നതാണെന്ന് ഊഹിക്കാവുന്നതാണ്. നളചമ്പുവും ശേഷകൃഷ്ണകവിയുടെ പാരിജാതഹരണചമ്പുവും വേങ്കടേശ്വരകവിയുടെ ശ്രീനിവാസവിലാസചമ്പുവും ഉച്ഛ്വാസങ്ങളായാണ് വിഭജിക്കപ്പെട്ടിരിക്കുന്നതെങ്കിലും സോമദേവസൂരിയുടെ യശസ്തിലകചമ്പുവിലും ഞാൻ മുൻപു സ്മരിച്ച യാത്രാപ്രബന്ധത്തിലും നീലകണ്ഠദീക്ഷിതരുടെ നീലകണ്ഠവിജയചമ്പുവിലും ആശ്വാസമെന്ന പര്യായമാണ് പ്രയോഗിച്ചുകാണുന്നതു്. അനന്ത

ഭട്ടന്റെ ഭാരതചമ്പുവിലും രാമകൃഷ്ണകവിയുടെ ഭാൎഗ്ഗവചമ്പുവിലും സ്തബകമെന്ന സംജ്ഞ സ്വീകരിച്ചിരിക്കുന്നു. രഘുനാഥവിജയചമ്പൂകാരനായ കൃഷ്ണകവിക്കു വിലാസമെന്നും ഭാഗീരഥീചമ്പൂകാരനായ അച്യുതശൎമ്മാവിനു മനോരഥമെന്നും ഉള്ള പേരുകളോടാണ് പ്രതിപത്തി. ചെറിയ ചമ്പുക്കളെ പരിച്ഛേദങ്ങളായി കവികൾ വിഭജിച്ചുകാണാത്തതു് അതിനുള്ള ആവശ്യം ഇല്ലാത്തതുകൊണ്ടു തന്നെയാണ്.

ചുരുക്കത്തിൽ സംസ്കൃതഭാഷയിൽ, പ്രാകൃതത്തിന്റെ സ്പൎശം കൂടാതെ, ഗദ്യപദ്യങ്ങൾ ഇടകലൎത്തി രചിക്കുന്ന കാവ്യത്തിനു ചമ്പു എന്ന സംജ്ഞ ആ സാഹിത്യത്തിൽ പ്രായേണ നല്കിയിരുന്നു എന്നു പ്രസ്താവിക്കുന്നതു് ഉപപന്നമായിരിക്കും. ഗദ്യപദ്യമയങ്ങളായ എല്ലാ കാവ്യങ്ങൾക്കും ചമ്പുക്കൾ എന്നു നാമനിൎദ്ദേശംചെയ്യുവാൻ തരമില്ല. ഗദ്യപദ്യമയമായ രാജസ്തുതിക്കു ബിരുദമെന്നാണ് പേർ പറയേണ്ടതെങ്കിലും കേവലം ഗുപസ്തോത്രപരമായ അത്തരത്തിലുള്ള ഒരു കാവ്യത്തിനു കൃഷ്ണാനന്ദകവി സുദൎശനചമ്പു എന്നു നാമകരണം ചെയ്തുകാണുന്നു. പ്രഖ്യാതമോ ഉൽപാദ്യമോ ആയ ഒരു കഥയെ കവികൾ ചമ്പുവിന് ഇതിവൃത്തമാക്കുന്നതു സാധാരണമാണെങ്കിലും ആ ലക്ഷണവും അനൈകാന്തികമാണെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. കേവലം വൎണ്ണനാത്മകങ്ങളായ യാത്രാപ്രബന്ധവും വേങ്കടാധ്വരിയുടെ വിശ്വഗുണാദൎശവും ആ കൂട്ടത്തിൽ പെടുന്നില്ലല്ലോ.

## സംസ്കൃതസാഹിത്യത്തിലെ ചില പ്രധാനചമ്പുക്കൾ.

<u>നളചമ്പു.</u> അതിപ്രാചീനമായ നളചമ്പുവിനെപ്പററി മുൻപു പ്രസ്താവിച്ചുവല്ലോ. 'ചമ്പൂകാവ്യം ദമയന്ത്യാദി' എന്നു മല്ലിനാഥന്റെ പുത്രനായ കുമാരസ്വാമി പ്രതാപരുദ്രീയവ്യാഖ്യാനത്തിൽ പറയുന്നു. പ്രസ്തുതകാവ്യത്തെ ചമ്പുക്കൾക്കു മാതൃകയായി ഹേമചന്ദ്രനും സ്മരിക്കുന്നുണ്ടു്. നളചമ്പൂകാരനായ ത്രിവിക്രമഭട്ടൻ ക്രി. പി. പത്താംശതകത്തിന്റെ പ്രാരംഭത്തിൽ രാഷ്ട്രകൂടരാജ്യം ഭരിച്ചിരുന്ന മൂന്നാമത്തെ ഇന്ദ്രന്റെ സദസ്യനായിരുന്നു. അദ്ദേഹത്തിന്റെ കൃതി വായിച്ചാൽ ബാണഭട്ടാദിമഹാകവികളുടെ കഥാപ്രസ്ഥാനത്തിൽനിന്നാണ് ചമ്പുവിന്റെ ഉത്ഭവം എന്ന് ഊഹിക്കുവാൻ ചില ന്യായങ്ങൾ ലഭിക്കുന്നുണ്ടു്. ബാണഭട്ടനേയും ബൃഹൽകഥാകാരനായ ഗുണാഢ്യനേയും ത്രിവിക്രമൻ

> "ശശ്വദ്ബാണദ്വിതീയേന
> നമദാകാരകാരിണാ
> ധനുഷേവ ഗുണാഢ്യേന
> നിശ്ശേഷോ രഞ്ജിതോ ജനഃ."

എന്ന പദ്യത്തിൽ പ്രശംസിക്കുന്നു. ബാണന്റെ കാദംബരിയെ അനുകരിക്കുവാനുള്ള ആഗ്രഹം അദ്ദേഹത്തിന് അത്യധികമായുണ്ടു്. സഭങ്ഗശ്ലേഷമായ കാവ്യമാണ് അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ശ്ലാഘനീയമായിട്ടുള്ളതു്.

"ഭങ്ഗശ്ലേഷകഥാബന്ധം ദുഷ്കരം കുർവതാ മയാ" എന്ന് അദ്ദേഹം പ്രകടമായ്ത്തന്നെ ആത്മശ്ലാഘയ്ക്കു് ഒരുമ്പെടുന്നു.

"ഉദാത്തനായകോപേതാ
ഗുണവദ്വൃത്തമൂക്തകാ
ചമ്പൂശ്ച ഹാരയഷ്ടിശ്ച
കേന ന ക്രിയതേ ഹൃദി ?"

എന്ന പദ്യത്തിൽ അദ്ദേഹം ചമ്പൂപ്രസ്ഥാനത്തിൻെറ മാഹാത്മ്യത്തേയും വർണ്ണിക്കാതിരിക്കുന്നില്ല. വൃത്തമെന്നാൽ പദ്യമെന്നും മുക്തകമെന്നാൽ ഗദ്യമെന്നും ചമ്പൂപക്ഷത്തിൽ ഇവിടെ അർത്ഥയോജനചെയ്യണം. ഗ്രന്ഥാരംഭത്തിലുള്ള ശ്ലേഷോക്തിഭ്രമം കാവ്യം പുരോഗമനം ചെയ്യുംതോറും കവിയെ വിട്ടുപിരിയുവാൻ ഉത്തരോത്തരം ഉദ്യമിക്കുന്നു എന്നുള്ള വസ്തുത അനുവാചകന്മാക്ക് ആശ്വാസഹേതുകമാണ്.

<u>യശസ്തിലകചമ്പു.</u> അടുത്തതായി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതു സോമദേവസൂരിയുടെ യശസ്തിലകചമ്പുവാകുന്നു. സംസ്കൃതസാഹിത്യത്തിൽ അതിനോളം ദീർഘമായി മററൊരു ചമ്പുവുമില്ല. യശോധരൻ എന്ന മഹാരാജാവിൻെറ ചരിതത്തെ വർണ്ണിക്കുകനിമിത്തമാണ് പ്രസ്തുതകാവ്യത്തിന് യശസ്തിലകം എന്ന പേർ സിദ്ധിച്ചതു്. സോമദേവൻ ഒരു ജൈനനായിരുന്നു. അദ്ദേഹം ജീവിച്ചിരുന്നതു രാഷ്ട്രകൂടരാജാവായ തൃതീയകൃഷ്ണൻെറ

കാലത്തായിരുന്നു എന്നും യശസ്തിലകം രചിച്ചത് ക്രി. പി. 959-ൽ ആയിരുന്നു എന്നും ഉള്ളതിനു തെളിവുണ്ട്. സോമദേവനും ബാണനെ വളരെ ബഹുമാനിച്ചിരുന്നു എങ്കിലും അദ്ദേഹത്തിനു തൻെറ കാവ്യം ആദ്യന്തം വക്രോക്തിജടിലമാക്കണമെന്നു മോഹമുണ്ടായിരുന്നില്ല.

"ന ചൈകാന്തേന വക്രോക്തി-
സ്സ്വഭാവാഖ്യാനമേവ വാ
ബുധാനാം പ്രീതയേ ; കിന്തു
ദ്വയം കാന്താജനേഷ്വിവ."

എന്ന് അദ്ദേഹം പ്രസ്താവിക്കുന്നതിൽനിന്നു വക്രോക്തിക്കെന്നപോലെ സ്വഭാവോക്തിക്കും ചമ്പുക്കളിൽ പ്രവേശമനുവദിക്കണമെന്നായിരുന്നു അദ്ദേഹത്തിൻെറ മതമെന്നു വിശദമാകുന്നതാണ്. സോമദേവൻ ത്രിവിക്രമഭട്ടനെ പല അംശങ്ങളിലും അനുകരിച്ചിരിക്കുന്നു.

<u>ഭോജചമ്പു.</u> മൂന്നാമതായി പ്രസ്താവിക്കേണ്ടതു് ഭോജരാജാവിൻെറ രാമായണചമ്പുവിനെപ്പററിയാണ്. ചമ്പൂലോകത്തിലേ ചക്രവർത്തിപദത്തെ അലങ്കരിക്കുന്ന പ്രസ്തുതകാവ്യത്തിൻെറ സർവോത്തരമായ സ്വാരസ്യം സുവിദിതമാണല്ലോ. മാളവരാജാവായ ഭോജൻ ധാരാനഗരത്തിൽ ക്രി. പി. 1018 മുതൽ 1061 വരെ രാജ്യഭാരംചെയ്തു. ചമ്പൂപ്രസ്ഥാനത്തിൻെറ വൈശിഷ്ട്യത്തെ അദ്ദേഹം

"ഗദ്യാനുബന്ധരസമിശ്രിതപദ്യസൂക്തി-
ർഹൃദ്യാ ഹി വാദ്യകലയാ കലിതേവ ഗീതിഃ;
തസ്മാദ്ദധാതു കവിമാർഗ്ഗജുഷാം സുഖായ
ചമ്പൂപ്രബന്ധരചനാം രസനാ മദീയാ."

എന്ന പദ്യത്തിൽ ഉൽഘോഷിക്കുന്നു. വീണാകപാണത്തോടു ചേരുമ്പോൾ എങ്ങനെ സംഗീതത്തിന്റെ മാധുര്യം ഇരട്ടിക്കുന്നുവോ അതുപോലെയാണത്രേ ഗദ്യത്തോട് അനുബദ്ധമാകുമ്പോൾ പദ്യത്തിനുണ്ടാകുന്ന മനോഹരത. ഹരിചന്ദ്രകവി ജീവന്ധരചമ്പുവിലും വേങ്കടാധ്വരി വിശ്വഗുണാദർശത്തിലും ഈ ആശയത്തെത്തന്നെ പ്രകാരാന്തരേണ പ്രകടീകരിക്കുന്നുണ്ട്.

"ഗദ്യാവലിഃ പദ്യപരമ്പരാ ച
പ്രത്യേകമപ്യാവഹതി പ്രമോദം,
ഹർഷപ്രകർഷം തനുതേ മിളിത്വാ
ദ്രാഗ്ബാല്യതാരുണ്യവതീവ കാന്താ"

എന്നാണ് ഹരിചന്ദ്രന്റെ വർണ്ണനം. ഗദ്യവും പദ്യവും പ്രത്യേകം പ്രത്യേകം ആനന്ദസന്ദായകമാണെങ്കിലും അവ രണ്ടും ഒരു കാവ്യത്തിൽ സമ്മേളിക്കുമ്പോൾ ബാല്യം വിട്ടു മാറാതെയും യൌവനം നവാതിഥ്യം കൈക്കൊണ്ടും വിലസുന്ന യുവതിയെപ്പോലെ ആനന്ദാധിക്യത്തെ അതു നമുക്ക് അനുഭൂതമാക്കിത്തീർക്കുന്നു എന്നത്രേ അദ്ദേഹത്തിന്റെ ആശയം.

"പദ്യം യദ്യപി വിദ്യതേ ബഹു സതാം
 ഹൃദ്യം വിഗദ്യം ന തദ് ;
ഗദ്യം ച പ്രതിപദ്യതേ ന വിജഹൽ-
 പദ്യം ബുധാസ്വാദ്യതാം ;
ആദത്തേ ഹി തയോഃ പ്രയോഗ ഉഭയോ-
 രാമോദഭ്രമോദയം ;
സങ്ഗഃ കസ്യ ഹി ന സ്വദേത മനസേ
 മാധ്വീകമൃദ്വീകയോഃ."

എന്നാകുന്ന വേങ്കടാധ്വരിയുടെ പ്രശംസ. ഒരു കാവ്യം പണ്ഡിതന്മാർക്ക രസിക്കണമെങ്കിൽ അതിൽ ഗദ്യവും പദ്യവും ഇടകലൎന്നിരിക്കണമെന്നും അങ്ങനെയാകുമ്പോൾ അതിനു പൂൎത്തേനും മുന്തിരിച്ചാറും സമ്മേളിച്ചാലത്തേ മാധുൎയ്യം സഞ്ജാതമാകുമെന്നുമാണു് അദ്ദേഹത്തിന്റെ അഭിപ്രായം. ഈ വ്യതിയാനം നില്ക്കട്ടെ. ചമ്പൂരാമായണം സുന്ദരകാണ്ഡാവസാനംവരെ മാത്രമേ ഭോജൻ നിൎമ്മിച്ചുള്ളൂ. ഉൽകലദേശീയനായ ലക്ഷ്മണകവി യുദ്ധകാണ്ഡചമ്പുവും ദാക്ഷിണാത്യനും രാമഭദ്രദീക്ഷിതരുടെ സമകാലികനുമായ വേങ്കടകൃഷ്ണദീക്ഷിതർ ഉത്തരചമ്പുവും രചിച്ചു. വേറെയും പല കവികളും ഈ രണ്ടു കാണ്ഡങ്ങളെ അധികരിച്ചു ചമ്പുക്കൾ നിബന്ധിച്ചിട്ടുണ്ടെങ്കിലും അവയൊന്നും ഇവയോളം ഗുണമില്ല. രാജചൂഡാമണിദീക്ഷിതരുടെ യുദ്ധകാണ്ഡചമ്പുവോളം ഹ്രസ്വമായി സംസ്കൃതത്തിൽ മറെറാരു ചമ്പുവുമുണ്ടെന്നു തോന്നുന്നില്ല.

ലക്ഷ്മണൻേറയും വേങ്കടകൃഷ്ണൻേറയും കൃതികൾ ഭോജന്റേതിനേക്കാൾ എത്രയോ താണ പടിയിലാണ് നിലകൊള്ളുന്നതു്.

ഭാരതചമ്പു. ക്രി. പി. പതിനൊന്നാംശതകംമുതല്ക്കു സംസ്കൃതസാഹിത്യത്തിൽ അനേകം ചമ്പുക്കൾ ആവിർഭവിക്കുകയുണ്ടായി. അവയിൽ അനന്തഭട്ടൻെറ ഭാരതചമ്പുവിനെപ്പററി അല്പം ഉപന്യസിക്കേണ്ടിയിരിക്കുന്നു. അനന്തഭട്ടൻ ക്രി. പി. പതിനാറാംശതകത്തിൽ അപ്പയ്യദീക്ഷിതരുടെ സമകാലികനായി ചോളദേശത്തിൽ ജീവിച്ചിരുന്നു എന്ന ഐതിഹ്യം ത്യാജ്യകോടിയിൽ തള്ളത്തക്കതല്ല. പതിന്നാലാംശതകത്തിൽ കാകതീയരാജാവായ പ്രതാപരുദ്രന്റെ സദസ്സിനെ അലങ്കരിച്ചിരുന്ന അഗസ്ത്യഭട്ടൻെറ ബാലഭാരതമഹാകാവ്യം അദ്ദേഹത്തിന് ഉപജീവ്യമായ ഒരു ഗ്രന്ഥമായിരുന്നു. പാണ്ഡുവിൻെറ രാജ്യഭാരത്തോടുകൂടിയാണ് ഭാരതചമ്പു ആരംഭിക്കുന്നതു്; അനന്തരമുള്ള ഭാരതകഥ മുഴുവൻ അതിൽ പ്രപഞ്ചനം ചെയ്തിട്ടുമുണ്ടു്. അനന്തഭട്ടൻെറ ഉല്ലേഖപാടവം അസാധാരണമാകുന്നു. അദ്ദേഹത്തിൻെറ ആശയങ്ങൾ പ്രായേണ പൂർവകവികളാൽ അക്ഷുണ്ണങ്ങളാണ്. പ്രാചീനമഹാകവികളെ അദ്ദേഹം ശരണീകരിക്കുന്നില്ലെന്നു ഞാൻ ശപഥംചെയ്യുന്നില്ല. എന്നാൽ അവരുടെ കല്പനകളെ സ്വായത്തമാക്കുമ്പോൾ അവയെ നവീകരിച്ചു പ്രാണപ്രതിഷ്ഠ ചെയ്യുന്നതിനുള്ള ഏതോ ഒരു അനിർവചനീയമായ ശക്തിവിശേഷം അദ്ദേഹം അദൃഷ്ടപൂർവമായി പ്രദർശി

പ്പിക്കുന്നു. ഭോജചമ്പുവും ഭാരതചമ്പുവും കേരളീയകവികൾക്കു പല പ്രകാരത്തിൽ ഉത്തമർണ്ണത്വം വഹിച്ചിട്ടുണ്ടെന്ന് ഉപരി വിശദീഭവിക്കുന്നതാണ്. പദ്യത്തെ സംബന്ധിച്ചിടത്തോളം ഭോജൻ ശ്ലേഷോക്തിയെ പ്രായേണ പരിത്യജിച്ച് ആ വിഷയത്തിൽ അനന്തരഗാമികൾക്ക് അകൃത്രിമമായ മധുമയഭണിതിയുടെ മാർഗ്ഗദർശിയായ്ത്തീന്നു. ഗദ്യത്തിലും ത്രിവിക്രമനെപ്പോലെ

"വിശ്വംഭരാഭോഗ ഇവ ബഹുധാരണക്ഷമഃ, പ്രാസാദ ഇവ നവസുധാഹാരീ, രവിരിവാനേകധാമാശ്രയഃ, ദനുജലോക ഇവ സദാനവഃ സ്ത്രീജനസ്യ, വസിഷ്ഠ ഇവ വിശ്വാമിത്രത്രാസജനനഃ, ജനമേജയ ഇവ പരീക്ഷിത്തനയഃ, പരശുരാമ ഇവ പരശുഭാസിതഃ, രാഘവ ഇവാലഘുകോദണ്ഡഭങ്ഗരഞ്ജിതജനകഃ, സുമേരുരിവ ജാതരൂപസമ്പത്തിഃ, തുഹിനാചല ഇവ പുണ്യഭാഗീരഥീസഹിതഃ, ചിന്താമണിഃ പ്രണയിനാം, അഗ്രണീസ്സാങ്ഗ്രാമികാണാം, ഉപാധ്യായോഽധ്യയനവിദാം, ആദർശോ ദർശനീയാനാം, ആചാര്യശ്ശൌര്യശീലാനാം, ഉപദേശകശ്ശസ്ത്രശാസ്ത്രസ്യ, പരിവൃഢോ ദൃഢപ്രഹാരിണാം, അഗ്രഗണ്യഃ പുണ്യകാരിണാം, അപശ്ചിമോ വിപശ്ചിതാം, അപാശ്ചാത്യസ്ത്യാഗവതാം, അചരമശ്ചാതുര്യാചാര്യാണാം"

എന്നിങ്ങനെ സുബന്ധുബാണപ്രഭൃതികളായ പൂർവ്വസൂരികൾ വെട്ടിത്തുറന്ന ദുർഗ്ഗമമായ സരണിയിൽ സഞ്ചരിക്കുവാൻ യത്നിക്കാതെ സർവ്വമനോരഞ്ജകമായ ഒരു ശൈലി

ആ മഹാകവി അങ്ഗീകരിച്ചു. എന്നാൽ വർണ്ണനം ആ വശ്യപ്പെടുന്ന ചില ഘട്ടങ്ങളിൽ ദീർഘസമാസപ്രയോഗത്തിൽനിന്ന വിമുക്തനാകുവാൻ അദ്ദേഹത്തിനും സാധിച്ചില്ല. "ഏഷ മൃഗാങ്കോപി.....തത്രത്യവിചിത്രതരശാതകുംഭസ്തംഭാഗ്രപ്രത്യഗ്രപ്രത്യുപ്തസ്ഫടികശിലാസാലഭഞ്ജികാപുഞ്ജകരതലകലിതനിജോപലമയകലശമുഖാൽ" മുതലായ പങ്ക്തികളിൽനിന്ന് ഈ വസ്തുത വെളിവാകുന്നതാണ്. "കാവ്യം ഗദ്യം പദ്യഞ്ച" എന്ന കാവ്യാലങ്കാരസൂത്രങ്ങളിൽ കാവ്യവിഭാഗങ്ങളെ പ്രദർശിപ്പിച്ചു വാമനൻ ഗദ്യത്തെ ആദ്യമായി നിർദ്ദേശിച്ചത് അതിന്റെ ദുർല്ലക്ഷ്യവിശേഷതചംകൊണ്ടുള്ള ദുർബന്ധതചം നിമിത്തമാണെന്നും 'ഗദ്യം കവീനാം നികഷം വദന്തി' എന്ന് അതിന്ന പ്രമാണമായി ഒരു ആഭാണകമുണ്ടെന്നും പ്രസ്താവിക്കുന്നു. ഗുരുലഘുനിയമാദികൾ ഇല്ലാത്തതുകൊണ്ടു ഗദ്യനിബന്ധനം പദ്യനിബന്ധനത്തെക്കാൾ പ്രയാസമേറിയതെന്നാണ് ആ പ്രസ്താവനയുടെ സാരം. അത്രമാത്രം ആദരണീയമായ ഗദ്യം അർത്ഥം കൊണ്ടെന്നപോലെ ശബ്ദംകൊണ്ടും ഗംഭീരമായിരിക്കണമെന്നു ഭോജനും തോന്നിയിരിക്കണം. അമൃതമധുരമായ ഈ കൃതിയെ 'a most uninteresting text' അതായത് അശേഷം രസജനകമല്ലാത്ത ഒരു കാവ്യം എന്നു പാശ്ചാത്യസംസ്കൃതപണ്ഡിതന്മാരിൽ അഗ്രഗണ്യനായ പ്രൊഫെസ്സർ കീത്ത് പറയുന്നതിന്റെ രഹസ്യം ഭാരതീയരായ സഹൃദയന്മാൎക്ക ഗ്രഹിക്കുവാൻ കഴിയുന്നില്ല. ക്ഷേമേന്ദ്രന്റെ

ശ്രുതിമതിമധുരങ്ങളായ ഭാരതമഞ്ജരിയും രാമായണമഞ്ജരിയും 'practically worthless' അതായത്ത് കാവ്യങ്ങൾ എന്ന നിലയിൽ ക്ഷുദ്രങ്ങളാകുന്നു എന്നും ആ മഹാശയൻ അപലപിക്കുവാൻ ഭാവമുണ്ട്. സംസ്കൃതകാവ്യങ്ങളിലെ രസം ആസ്വദിക്കുവാനുള്ള സഹൃദയത്വം അദ്ദേഹത്തിനു ലഭിച്ചിട്ടില്ലെന്ന് ഈ രണ്ടു വിമർശനങ്ങളും പ്രസ്പഷ്ടമായി തെളിയിക്കുന്നു.

വിശ്വഗുണാദർശം. അഞ്ചാമതായി ഒരു ചമ്പുവിനെക്കൂടി സ്പർശിച്ച് ഈ പ്രകരണം ഉപസംഹരിക്കാം. അത്ത് വേങ്കടാധ്വരിയുടെ വിശ്വഗുണാദർശമാകുന്നു. വേങ്കടാധ്വരി ക്രി. പി. പതിനാറാം ശതകത്തിന്റെ ഒടുവിൽ കാഞ്ചീപുരത്തിനു സമീപമുള്ള ഒരു ശ്രീവൈഷ്ണവബ്രാഹ്മണകുടുംബത്തിൽ ജനിച്ചു. അദ്ദേഹം ഒരു ദേശസഞ്ചാരിയായിരുന്നു എന്നു വിശ്വഗുണാദർശത്തിൽനിന്ന് അറിവാൻ ഇടവരുന്നു. വിശ്വാവസു എന്നും കൃശാനു എന്നും പേരുള്ള രണ്ടു ഗന്ധർവന്മാർ ഭാരതഭൂമിയുടെ വിവിധ വിഭാഗങ്ങൾ സന്ദർശിക്കുന്നു.

"കൃശാനുരകൃശാസൂയഃ
പുരോഭാഗിപദം ഗതഃ
വിശ്വാവസുരഭൂദ്‌വിശ്വ-
ഗുണഗ്രഹണകൌതുകീ."

അസൂയാലുവായ കൃശാനു ദോഷൈകദൃക്കും വിശാലഹൃദയനായ വിശ്വാവസു ഗുണഗ്രഹണത്തിൽ ഉത്സുകനു

മാണ്. അവരുടെ വാദപ്രതിവാദങ്ങൾക്ക് ഏതു സഹൃദയഹൃദയത്തേയും ചമൽകരിപ്പിക്കുവാൻ ശക്തിയുണ്ട്. പ്രപഞ്ചത്തിൽ ഏതു പദാൎത്ഥവും ഗുണദോഷസമ്മിശ്രമാണെന്നും ദോഷത്തെത്തള്ളി ഗുണത്തെക്കൊള്ളേണ്ടതു് സത്തുക്കളുടെ ധൎമ്മമാണെന്നുമാകുന്നു പ്രസ്തുതകാവ്യം നമ്മെ പഠിപ്പിക്കുന്നതു്.

<u>കേരളാഭരണം.</u> ഇനിയും നീലകണ്ഠവിജയം മുതലായി പല ഗുണോത്തരങ്ങളായ ചമ്പുക്കളും സംസ്കൃതസാഹിത്യത്തിൽ ഉണ്ടെങ്കിലും അവയെപ്പററി ഇവിടെ പ്രസ്താവിക്കുന്നതു് അനവസരമാണ്. പതിനേഴാംശതകത്തിന്റെ ഉത്തരാൎദ്ധത്തിൽ രത്നഖേടദീക്ഷിതരുടെ വംശജനായി രാമചന്ദ്രദീക്ഷിതർ എന്നൊരു ചോളദേശീയനായ കവി ജീവിച്ചിരുന്നു. അദ്ദേഹം 'കേരളാഭരണം' എന്നൊരു ചെറിയ ചമ്പു രചിച്ചിട്ടുണ്ട്. കേരളം സന്ദൎശിച്ചതിനുമേലാണ് അദ്ദേഹം ആ കാവ്യം നിൎമ്മിച്ചതെന്നുള്ളതു് നിൎവിവാദമാണ്. ഒരിക്കൽ ഇന്ദ്രസഭയിൽ ലോകത്തിൽ ഏതുദേശമാണ് രമ്യമെന്നും എവിടത്തെ ആചാരമാണ് മനോഹരമെന്നും ഉള്ള വിഷയങ്ങളെപ്പററി വസിഷ്ഠനും വിശ്വാമിത്രനും തമ്മിൽ വാഗ്വാദമുണ്ടായി എന്നും അവർ മിളിന്ദനെന്നും മകരന്ദനെന്നും രണ്ടു വ്യോമചാരികളെ ദേശസഞ്ചാരത്തിനായി നിയോഗിച്ചു എന്നും ഒടുവിൽ അവരുടെ വിജ്ഞാപനത്തെ ആസ്പദമാക്കി "ദൃഷ്ടസുഖേഷു ദേശേഷു കേരളാസ്സമീചീനാഃ" അതായതു് ഐഹികസുഖങ്ങൾക്ക് അധികമുതകുന്ന ദേശം കേരളം തന്നെയാ

ണ് എന്ന് ആ മഹർഷിമാർ ഇന്ദ്രനെ അറിയിച്ചു എന്നു മാകുന്നു അതിലേ വിഷയം. ആചാരത്തിനു ചോളദേശമാണ് അഭ്യർഹിതമെന്നും കവിക്ക് അഭിപ്രായമുണ്ട്. ഒരു വിദേശീയൻ കേരളത്തെ അധികരിച്ചു നിർമ്മിച്ചിട്ടുള്ള ഗ്രന്ഥമാകയാലാണ് കേരളാഭരണത്തെ ഞാൻ ഈ ഘട്ടത്തിൽ കടാക്ഷിച്ചതു്.

കേരളത്തിലേ ചില പ്രമുഖന്മാരായ
ചമ്പൂകാരന്മാർ.

<u>ദിവാകരൻ.</u> ഇതുവരെ ഇതരദേശീയന്മാരായ ചമ്പൂകാരന്മാരെപ്പററിയാണല്ലോ പ്രസ്താവിക്കുകയുണ്ടായതു്. ഇനി ആ പ്രസ്ഥാനത്തിൽ വിജയം നേടിയ ചില കേരളീയകവികളെ സ്മരിക്കാം. കേരളത്തെ സംബന്ധിച്ചിടത്തോളം നാം ആദ്യമായി കണ്ടുമുട്ടുന്ന സംസ്കൃതചമ്പു വിശ്വേശ്വരന്റെ പുത്രനായ ദിവാകരന്റെ അമോഘരാഘവമാകുന്നു. ബാലകാണ്ഡമാണ് ആ കാവ്യത്തിലേ പ്രതിപാദ്യം.

"ചന്ദ്രനേത്രദ്വയക്ഷ്മാഭി-
ശ്ശകകാലേ വിലോകിതേ
അമോഘരാഘവം കാവ്യ-
മാവിരാസീദ്ദിവാകരാൽ."

എന്ന വിവരണത്തിൽനിന്നു പ്രസ്തുതഗ്രന്ഥം ശകാബ്ദം 1221-നു സമമായ ക്രി. പി 1299-ൽ വിരചിതമായി

എന്നു വ്യക്തമാകുന്നുണ്ട്. ത്രിവിക്രമഭട്ടനെ അനുകരിച്ചു ദിവാകരനും തന്റെ കാവ്യം അങ്കവത്താക്കീട്ടുണ്ട്.

> "ഇതി ധൃതരസസാരൈർഗ്ഗദ്യപദ്യൈരുദാരൈഃ
> കവിതുരവിതു(?)രസ്യ ശ്രാവ്യമാകർണ്ണ്യ കാവ്യം
> ഭൃഗുപതിവിജയശ്രീചിഹ്നമഹ്നായ തുഷ്യ-
> ന്നഭിലഷിതമമുഷ്യാമോഘയദ്രാഘവേന്ദ്രഃ."

എന്ന അവസാനപദ്യത്തിൽനിന്ന് "ഭൃഗുപതിവിജയശ്രീ" എന്നാണ് കവി കല്പിച്ചിട്ടുള്ള ആ അങ്കത്തിന്റെ നാമധേയമെന്നും അദ്ദേഹം രാഘവൻ എന്ന ഒരു രാജാവിന്റെ ആശ്രിതനായിരുന്നു എന്നും തന്റെ കാവ്യം ചൊല്ലിക്കേൾപ്പിച്ചതിൽ സന്തുഷ്ടനായ ആ രാജാവ് അദ്ദേഹത്തിന് അഭീഷ്ടദാനംചെയ്തു എന്നും തന്നിമിത്തം അദ്ദേഹം ഗ്രന്ഥത്തിന് അമോഘരാഘവമെന്ന പേർ നല്കിയെന്നും തെളിയുന്നു. ഈ രാഘവൻ ഒരു കേരളരാജാവായിരുന്നു; ദിവാകരനും കേരളീയനായിരുന്നിരിക്കാം.

<u>മേല്പുത്തൂർ ഭട്ടതിരി.</u> മഹാകവിമൂർദ്ധന്യനായ മേല്പുത്തൂർ നാരായണഭട്ടതിരിയെത്തന്നെ ഇനി നമുക്ക്, ഇടയ്ക്കൊന്നും നില്ക്കാതെ, ഉപസർപ്പണംചെയ്ത് ആരാധിക്കാം. ശങ്കരഭഗവൽപാദരെക്കഴിച്ചാൽ ഭട്ടതിരിയെപ്പോലെ പരിണതപ്രജ്ഞനും പദവാക്യപ്രമാണപാരീണനുമായ ഒരു സാഹിത്യസാർവ്വഭൌമനെ നമ്മുടെ മാതൃഭൂമി ഒരിക്കലും പ്രസവിക്കുകയുണ്ടായിട്ടില്ലെന്ന് ഏതു സഹൃദയനും ധൈര്യമായി ശപഥംചെയ്യാവുന്നതാണ്. ശേഷാംശസംഭ

വൻ എന്ന പ്രസിദ്ധനായ ആ പുണ്യശ്ലോകൻ കൊല്ലം 735-ൽ വെട്ടത്തുനാട്ടിൽ തിരുനാവായമ്പലത്തിൽനിന്നു രണ്ടു വിളിപ്പാടു വടക്കുള്ള ചന്ദനക്കാവ് എന്ന ദേവീക്ഷേത്രത്തിനു ഒരു നാഴിക കിഴക്കായി സ്ഥിതിചെയ്തിരുന്ന മേല്പുത്തൂരില്ലത്തിൽ ജനിച്ച് 106 വയസ്സു ജീവിച്ചിരുന്നതിൻെറ ശേഷം മുക്കോലയിൽവച്ചു പരഗതിയെ പ്രാപിച്ചു. കുട്ടഞ്ചേരി ഇട്ടിരവിച്ചാക്യാർ അക്കാലത്തു കൂത്തിലും കൂടിയാട്ടത്തിലും പ്രവീണനും ഭട്ടതിരിയുടെ വയസ്യനുമായിരുന്നു. അദ്ദേഹത്തിനു കൂത്തുപറയുന്നതിനു വേണ്ടിയാണ് മഹാകവി പ്രായേണ തന്റെ ചമ്പുക്കൾ നിർമ്മിച്ചതു് എന്ന് ഐതിഹ്യം ഘോഷിക്കുന്നു. ആ പ്രസ്ഥാനത്തിൽ ഭട്ടതിരി രചിച്ച കൃതികൾ ഏതെല്ലാമാണെന്നു നിർണ്ണയിക്കുവാൻ പ്രയാസമുണ്ട്.

"അനനുനാസികരഹിതാനി
വ്യതനോദേതാനി ഗദ്യപദ്യാനി
നാരായണാഭിധാനോ
ദ്വിജപോതോ രവിനടേശ്വരാദേശാൽ."

എന്നു നിരനുനാസികത്തിലും

"ഗോവിന്ദമാനന്ദരസൈകസാന്ദ്ര-
മാവന്ദ്യ നാരായണഭൂസുരേന്ദ്രഃ
നിർമ്മാതി ധർമ്മാത്മജരാജസൂയ-
സമ്പന്മയം സമ്പ്രതി ചമ്പുകാവ്യം."

എന്നു രാജസൂയത്തിലും,

"നാരായണാഭിധമഹീസുരവര്യ്യവക്ത്ര-
ജൈവാതൃകാമൃതത്ധരീനികരായമാണം
ഹൃദ്യം പ്രബന്ധമിദമദ്യ സമാപ്തമുദ്യദ്-
ഗദ്യം സമസ്തമനവദ്യവിരാജിപദ്യം."

എന്ന ദൂതവാക്യത്തിലും,

"സ്വാഹാസുധാകരം നാമ
പ്രബന്ധമതികോമളം
അകരോദചിരേണൈവ
നാരായണമഹീസുരഃ."

എന്ന സ്വാഹാസുധാകരത്തിലും കാണുന്ന പദ്യങ്ങളിൽ നിന്ന് ഈ നാലു ചമ്പുക്കളും ഭട്ടതിരിയുടെ കൃതികളാണെന്നു നിസ്സംശയമായി തെളിയുന്നു മത്സ്യാവതാരം, ഗജേന്ദ്രമോക്ഷം, മൃഗമോക്ഷം, പാഞ്ചാലീസ്വയംവരം, നാളായനീചരിതം, സുഭദ്രാഹരണം, കിരാതം, ദൂതവാക്യം, അഹല്യാമോക്ഷം, ദക്ഷയജ്ഞം, ത്രിപുരദഹനം, അഷ്ടമീചമ്പു, കോടിവിരഹം, ഗോശ്രീനഗരവർണ്ണനം ഇവയും ആ മഹാത്മാവിൻെറ വാങ്മയങ്ങളാണെന്നുള്ളതിനു തക്കമില്ല. കുചേലവൃത്തം, സ്യമന്തകം, പാർവതീസ്വയംവരം, ഭാരതയുദ്ധം മുതലായവയെപ്പററി ഖണ്ഡിച്ച് ഒരഭിപ്രായം പറയുവാൻ നിവൃത്തിയില്ലാതെയിരിക്കുന്നു; എങ്കിലും അവയും ഭട്ടതിരിയുടേതല്ലെന്നു തീർച്ചപ്പെടുത്തുവാൻ പ്രയാസമുണ്ട്. ആകെക്കൂടി 'പട്ടേരിയുടെ പ്രബന്ധം പത്തു്" എന്നൊരു പഴമൊഴിയുണ്ടെങ്കിലും അ

ദ്ദേഹം രചിച്ച ചമ്പുക്കൾ ആകെക്കൂടി ഇരുപതിനുമേൽ വരുമെന്നു പരിഗണിക്കേണ്ടിയിരിക്കുന്നു. ബാലഭാരതം, ഭാരതചമ്പു, മാഘം, വേണീസംഹാരം തുടങ്ങിയ പ്രാചീനകൃതികളിൽനിന്നു സന്ദർഭോചിതമായി പദ്യങ്ങൾ ഉദ്ധരിക്കുകയും ബാക്കിവേണ്ട പദ്യങ്ങളും ഗദ്യങ്ങളും മാത്രം താൻ രചിക്കുകയും ചെയ്യുക എന്നുള്ളതു ഭട്ടതിരി തൻെറ കൃതികളിൽ—പ്രത്യേകിച്ചു ഭാരതകഥകളിൽ—സാമാന്യേന അനുഷ്ഠിച്ചുകാണുന്ന ഒരു നിയമമാകുന്നു. ഇതിനു വ്യത്യസ്തങ്ങളാണെന്നു പറയാവുന്ന രാജസൂയം, സുഭദ്രാഹരണം, പാഞ്ചാലീസ്വയംവരം, നാളായനീചരിതം, എന്നീ ചമ്പുക്കളിൽപോലും പരോപജീവിതത്വവും പാദോപജീവിതത്വവും പ്രകടീഭവിക്കുന്ന ചില പദ്യങ്ങൾ കാണ്മാനുണ്ട്. എന്നാൽ അത്തരത്തിലുള്ള ഊണമെല്ലാം തട്ടിക്കഴിച്ചു നോക്കിയാലും അവശേഷിക്കുന്നതു മഹാമേരുതുല്യമായ ഒരു സൗവർണ്ണസമ്പത്താകുന്നു. ചമ്പൂലോകത്തിൽ ശ്ലേഷം കൊണ്ടു ത്രിവിക്രമഭട്ടനും രസംകൊണ്ടു ഭോജരാജാവും ഉല്ലേഖംകൊണ്ട് അനന്തഭട്ടനും ഫലിതംകൊണ്ടു നീലകണ്ഠദീക്ഷിതരും അഗ്രപൂജയ്ക്ക് അവകാശികളാണെങ്കിലും സർവ്വസ്പർശിയായ ഒരു മാനദണ്ഡംകൊണ്ട് തുലനം ചെയ്യുകയാണെങ്കിൽ ഭട്ടതിരി അവരെയെല്ലാം അനായാസേന ജയിച്ച് അവിടെ ഏകച്ഛത്രാധിപതിയായി പരിലസിക്കുന്നതു ഭാവുകന്മാർക്കു സമീക്ഷിക്കാവുന്നതാകുന്നു.

<u>മാനവേദരാജാവ്.</u> ഭട്ടതിരി കഴിഞ്ഞാൽ നമ്മുടെ ആദരത്തെ ആവർജ്ജിക്കുന്നതു പൂർവ്വഭാരതചമ്പൂകാരനായ

കോഴിക്കോട്ടു മാനവേദരാജാവാകുന്നു. അനന്തഭട്ടന്റെ ഭാരതചമ്പു ആ കവിശ്രേഷ്ഠനെ അപരിമിതമായി രസിപ്പിക്കുക നിമിത്തമാണ് അദ്ദേഹം പ്രസ്തുതകാവ്യം നിർമ്മിച്ചതു്. മഹാഭാരതം ആദിപർവ്വത്തിൽ ചന്ദ്രോൽപത്തി മുതൽ ധൃതരാഷ്ട്രാദികളുടെ ഉത്ഭവംവരെയുള്ള കഥയെ ആസ്പദമാക്കി ഭാരതചമ്പുപോലെ പന്ത്രണ്ടു സ്തബകങ്ങളിലാണ് മാനവേദചമ്പുവിന്റെ രചന. 'പാപോത്ഭ്യല്ലാലസോയം' എന്ന കലിവാക്യത്തിൽനിന്നു കൊല്ലം 823–ാമാണ്ടാണ് അതിന്റെ ആവിർഭാവം എന്നു സിദ്ധിക്കുന്നു. ഭട്ടതിരിയുടെ ചമ്പുക്കളിലെന്നപോലെ പണ്ഡിതന്മാരുടെ സശിരഃകമ്പമായ ശ്ലാഘയ്ക്കു പാത്രീഭവിക്കുന്ന അനവധി വിശിഷ്ടവ്യാകരണപ്രയോഗങ്ങൾ പ്രസ്തുതകൃതിയേയും ആപാദചൂഡം അലങ്കരിക്കുന്നുണ്ടു്.

രാമപാണിവാദൻ. രാമപാണിവാദന്റെ ഭാഗവതചമ്പു മറ്റൊരു മനോഹരമായ കാവ്യമാകുന്നു. രാമപാണിവാദൻ കൊല്ലം ഒൻപതാംശതകത്തിന്റെ പൂർവ്വാർദ്ധത്തിൽ ജീവിച്ചിരുന്നു. ഭാഗവതചമ്പുവിൽ ദശമസ്കന്ധത്തിന്റെ ആരംഭം തുടങ്ങിയുള്ള കഥയാണ് പ്രതിപാദിക്കപ്പെടുന്നതു്. മുചുകുന്ദമോക്ഷംവരെയുള്ള ഏഴു സ്തബകങ്ങളേ ഞാൻ കണ്ടിട്ടുള്ളു; അതിനുമേൽ ആ കാവ്യം പുരസ്സരിക്കുന്നുവോ എന്നറിവില്ല. ധാരാളം പ്രാകൃതശ്ലോകങ്ങളും ഗോവർദ്ധനയാഗം, കാളിയമർദ്ദനം, രാസക്രീഡ, ജരാസന്ധവധം ഇത്യാദി സന്ദർഭങ്ങളിൽ ഓട്ടൻതുള്ളലിലെ തരംഗിണീവൃത്തത്തിന്റെ മാതിരിയിൽ ഗദ്യങ്ങളും

പ്രസ്തുതകൃതിയിൽ കാണ്മാനുണ്ട്. ഈ വൃത്തം സംസ്കൃത ചമ്പുക്കളിൽ ആദ്യമായി പ്രയോഗിച്ചതു ഭട്ടതിരിതന്നെ യാണെന്നു തോന്നുന്നു. താഴെ ഉദ്ധരിക്കുന്ന ഗദ്യം ദക്ഷ യജ്ഞത്തിലുള്ളതാണ്.

"തദനു പ്രഥിതാഃ പ്രമഥപ്രവരാഃ
പൃഥുലപദാഹതിവിചലിതധരണീ-
ഭരണനിപീഡിതഫണിവരകുലഗിരി-
ദിഗ്ഗജകമഠം നിർദ്ധാവന്തഃ,
ഫണിപതിപീവരഭുജശിഖരോദ്ധൃത-
മുസലമുസൃണ്ഡീശൂലശതഘ്നീ-
പരശ്വധപാണീപട്ടസയഷ്ടി-
പ്രമുഖമഹായുധവിധുതിഷു വിസര-
ദ്ദഹനകണോൽകരദീപിതദിക്കാഃ,
സത്രം രക്ഷിതുമത്രായാതഃ
കുത്ര നിലീനസ്സുത്രാമാസൌ?" (ഇത്യാദി)

ഇതിനെ അനുകരിച്ചു പാണിവാദനും,

"തത്ര ച സമയേ ക്രമശഃ ക്രമശ-
സ്തരുണിമഭാജസ്തരണേഃ കിരണൈഃ
തപ്തതയാഥ നഖംപചപാംസുനി
തരണിസുതാതടസീമനി വിപിനേ
കാളിയവിഷമവിഷാനലദഗ്ദ്ധേ"

എന്നിങ്ങനെയുള്ള ഗദ്യം രചിച്ചിരിക്കുന്നു.

ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ വൃത്തരത്നാവലിയിൽ 'ഗദ്യവിശേഷങ്ങൾ' എന്ന തലക്കെട്ടിൽ ആ മഹാകവി

'മനുകുലശേഖരദശരഥഭൂപതി-
ചിരകൃതസുകൃതസുധാബ്ധിവിധൂനാം
നിമികുലശേഖരജനകമഹീപതി-
ദുഹിതൃകരകമലസങ്ഗ്രഹകാലേ,
ദിവി ദിവിഷദ്ഗണകരതലതാഡിത-
ഘനരവബഹുവിധവാദ്യനിനാദൈ-
രഖിലദിഗന്തരമതിമുഖരീകൃത-
മവനിരമരതരുപുഷ്പവികീർണ്ണാ.'

എന്നൊരു ഉദാഹരണം ഘടിപ്പിക്കുന്നുണ്ട്. എന്നാൽ ആ ഗദ്യം ചതുഷ്പാദമാണെന്നു മാത്രമല്ല, അധോരേഖാങ്കിതങ്ങളായ ഭാഗങ്ങളിൽ കവി ദക്ഷയജ്ഞത്തിലേ ഗദ്യത്തിൽനിന്നു വിഭിന്നമായ ഒരു രീതി സ്വീകരിക്കുകയും ചെയ്യുന്നു. അതിപ്രാചീനമായ പിംഗളന്റെ ഛന്ദശ്ശാസ്ത്രത്തിൽത്തന്നെ 'ലലനാ' എന്ന പേരിൽ ഒരു ഗാഥാവിശേഷം കാണുന്നുണ്ട്. അതിന്റെ ഉദാഹരണമാണ് താഴെ ചേർക്കുന്നത്.

"യാ കുചദുർവ്വീ മൃഗശിശുനയനാ
പീനനിതംബാ മദകരിഗമനാ
കിന്നരകണ്ഠീ സുരുചിരദശനാ
സാ തവ സൌഖ്യം വിതരതു ലലനാ."

എന്നാൽ ഈ ഗാഥ ദൃഢബന്ധവും ചതുഷ്പാദവുമാക യാൽ ഇതുമല്ല ഭട്ടതിരി ആദർശമായി ഗ്രഹിച്ചതെന്നു സിദ്ധ മാകുന്നു. അതുകൊണ്ട് ആ മഹാകവിയും പാണിവാ ദനും ഭാഷാചമ്പുക്കളിൽനിന്നു തന്നെയാണ് പ്രസ്തുതഗദ്യ ശൈലി സ്വീകരിച്ചിരിക്കുന്നതെന്ന് അനുമാനിക്കേണ്ടിയി രിക്കുന്നു.

മററു ചില ചമ്പുക്കൾ. കൊല്ലം 903 മുതൽ ഉദ്ദേശം 980 വരെ ജീവിച്ചിരുന്ന ഇടവട്ടിക്കാട്ടു നാരായണൻ നമ്പൂരിയുടെ ഒരു പ്രശസ്തമായ ചമ്പുവാണ് രുക്മിണീ സ്വയംവരം. അശ്വതിതിരുനാൾ ഇളയതമ്പുരാൻെറ സ ന്താനഗോപാലവും കാർത്തവീര്യവിജയവും, കേരളവർമ്മ വലിയകോയിത്തമ്പുരാൻെറ കംസവധം, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻെറ ബാണയുദ്ധം, എന്നീ ചമ്പുക്ക ളും ഈ അവസരത്തിൽ സ്മർത്തവ്യങ്ങളാണ്. ഇവ കൂടാ തേയും രാമായണം, ഭാരതം, ഭാഗവതം ഇവയിലേ കഥ കളെ ഉപജീവിച്ച് ഒട്ടവളരെ ചമ്പുക്കൾ ഓരോകാലത്ത് കേരളത്തിൽ നിർമ്മിതങ്ങളായി കാണുന്നുണ്ട്. അവയുടെ പ്രണേതാക്കളുടെ പേരുകൾ പ്രായേണ അജ്ഞാതങ്ങളാ ണ്. ഈ ചമ്പുക്കൾ എല്ലാം കൂത്തിൻേറയും പാഠകത്തി ൻേറയും ആവശ്യത്തിലേക്കായി രചിക്കപ്പെട്ടിട്ടുള്ളവയാ ണെന്നു പറയേണ്ടതില്ലല്ലോ.

പ്രബന്ധം. 'പ്രബധ്യത ഇതി പ്രബന്ധഃ' എന്ന വ്യൽപത്തി അനുസരിച്ച് ഏതു കാവ്യത്തിനും പ്രബന്ധം

എന്ന സംജ്ഞക്ക് അർഹതയുണ്ട്; സുബന്ധു തന്റെ വാസവദത്തയെ 'പ്രത്യക്ഷരശ്ലേഷമയപ്രപഞ്ചവിന്യാസവൈദഗ്ദ്ധ്യനിധിം പ്രബന്ധം' എന്നാണല്ലോ വർണ്ണിക്കുന്നത്. എങ്കിലും ആ പദം സങ്കുചിതമായ അർത്ഥത്തിൽ ചമ്പൂപര്യായമായി വ്യവഹരിക്കപ്പെട്ടുന്നുണ്ട്. ഭട്ടതിരി തന്റെ രാജസൂയം 'ചമ്പുകാവ്യ'മാണെന്നു തുറന്നു പറയുന്നുണ്ടെങ്കിലും അതിനു രാജസൂയപ്രബന്ധമെന്ന പേരിലാണ് പ്രശസ്തി അധികം. അതുപോലെ കേരളത്തിലേ മററു ചമ്പുക്കളേയും സാമാന്യേന പ്രബന്ധങ്ങൾ എന്നു പറയാറുണ്ട്. ദ്രാവിഡദേശത്തിൽപോലും ഒരു ചമ്പുവിനു യാത്രാപ്രബന്ധമെന്നു പേരുള്ളതായി നാം കണ്ടുവല്ലോ. ദ്രൌപദീപരിണയത്തിന്റെ ആരംഭത്തിൽ പാണ്ഡ്യദേശീയനായ ചക്രകവിയും തന്നെപ്പററി 'രുക്മിണീജാനകീപാർവ്വതീപരിണയാഭിധപ്രബന്ധത്രയസന്ദർഭധുരന്ധരേണ' എന്നു പ്രശംസിച്ചിരിക്കുന്നു.

<u>ചമ്പുക്കളും ദാക്ഷിണാത്യകവികളും.</u> സംസ്കൃതചമ്പുക്കളിൽ നൂററിന് എൺപതും ദാക്ഷിണാത്യന്മാരുടെ കൃതികളായിട്ടാണ് കാണുന്നത്. അവരിൽ പണ്ടു വിദ്യാഭ്യാസം കഴിഞ്ഞാൽ ഏതെങ്കിലും ഒരു ഭാണമോ ചമ്പുവോ രചിക്കാത്ത കവികൾ അപൂർവ്വമായിരുന്നു മാനവേദരാജാവു പൂർവ്വഭാരതചമ്പു നിർമ്മിച്ചതു് തനിക്കു വ്യാകരണശാസ്ത്രത്തിൽ എത്രമാത്രം അവഗാഹമുണ്ടെന്നു തന്റെ ഗുരുനാഥനായ ആനായത്തു കൃഷ്ണപ്പിഷാരടിയേ ധരിപ്പിക്കുന്നതിനു വേണ്ടിയായിരുന്നു എന്നു കേട്ടിട്ടുണ്ട്.

ചമ്പൂനിബന്ധനത്തിന്ന പ്രാകൃതഭാഷയുടെ അപേക്ഷ യില്ല. ഗദ്യപദ്യങ്ങൾ രചിക്കുന്നതിന്നുള്ള പാടവം കവിക്കു യൌഗപദ്യേന പ്രകാശിപ്പിക്കുകയും ചെയ്യാം. അതു കൊണ്ട് യുവാക്കന്മാരായ കവികൾക്ക് ആ പന്ഥാവിൽ പര്യടനം ചെയ്യുവാൻ ഔത്സുക്യമുണ്ടാകുന്നത് അസ്വാ ഭാവികമല്ല. ആര്യാവർത്തത്തിൽ ചമ്പുക്കൾ താരതമ്യേന അത്യന്തം വിരളമായി പ്രാദുർഭവിച്ചതിന്നുള്ള കാരണം വ്യക്തമാകുന്നില്ല. ഗദ്യകാവ്യത്തിന്ന മിശ്രമെന്നൊരു വി ഭാഗമുണ്ടാക്കി അതിൽ ചമ്പൂക്കളെ ഉൾപ്പെടുത്തിയ പല്ലവ സദസ്യനായ ദണ്ഡിയും ആദ്യത്തെ ചമ്പുവായി ഗണിക്കാ വുന്ന ദമയന്തീകഥ രചിച്ച രാഷ്ട്രകൂടസദസ്യനായ ത്രി വിക്രമനും ദാക്ഷിണാത്യന്മാരായിരുന്നു. ദ്രാവിഡഭാഷക ളിലേ സാഹിത്യചരിത്രം പരിശോധിച്ചാലും ചമ്പുക്കളുടെ പ്രാധാന്യം വെളിപ്പെടുന്നുണ്ട്. കർണ്ണാടകസാഹിത്യത്തി ലേ അതിപ്രാചീനങ്ങളായ കാവ്യങ്ങൾ ചമ്പൂരൂപത്തിലാ കുന്ന നിബന്ധിക്കപ്പെട്ടിട്ടുള്ളത്. കേരളത്തിലും പല ഭാഷാചമ്പുക്കളും പുനത്തിന്റെ രാമായണചമ്പുവിന്ന മുൻപുതന്നെ ആവിർഭവിച്ചിട്ടുണ്ട്. ഇവിടെ ചാക്യാന്മാ രുടെ കൂത്തിനും ഇതരന്മാരുടെ പാഠകപ്രവചനത്തിനും ചമ്പുക്കൾ ആവശ്യകങ്ങളായിരുന്നതിനാൽ അവ നിർ മ്മിക്കുന്നതിൽ കവികൾ അന്യദേശീയരെ അപേക്ഷിച്ച് അധികം ശ്രദ്ധാലുക്കളായി പരിണമിച്ചത് ആശ്ചര്യമ ല്ലെന്നും സോപപത്തികമായി അനുമാനിക്കാവുന്നതാണ്.

---

# രണ്ടാമദ്ധ്യായം

## ആദ്യത്തെ ഭാഷാചമ്പുക്കൾ.

മണിപ്രവാളം. മണിപ്രവാളപ്രസ്ഥാനത്തിന്റെ ഉൽപത്തിയെപ്പററി വിസ്തരിച്ച് ഒരു പ്രതിപാദനം ഈ അവസരത്തിൽ ആവശ്യകമാണെന്നു വിചാരിക്കുന്നില്ല. സംസ്കൃതഭാഷയിൽ അത്യന്തം നിഷ്ണാതന്മാരും സാഹിത്യരസികന്മാരിൽ അഗ്രഗണ്യന്മാരുമായ നമ്പൂരിമാർക്ക് ചെന്തമിഴിൽ ജ്ഞാനവും ആ ഭാഷയിൽ കവനംചെയ്യുവാനുള്ള സാമർത്ഥ്യവുമുണ്ടായിരുന്നില്ല. സംസ്കൃതത്തിൽ മാത്രം കാവ്യങ്ങൾ രചിച്ചാൽ സാമാന്യജനങ്ങളുടെ പ്രീതി സമ്പാദിക്കുവാൻ മാർഗ്ഗവുമില്ലായിരുന്നു. സാമുദായികമായും സാംസ്കാരികമായും കേരളത്തിലെ ആര്യദ്രാവിഡബന്ധത്തിനു പല പ്രത്യേകതകളുമുണ്ട്. തങ്ങൾക്ക് അനേകം പ്രകാരത്തിൽ അടുപ്പമുണ്ടായിരുന്ന അമ്പലവാസികൾ, നായന്മാർ മുതലായവരുടെ വിജ്ഞാനസമ്പത്തു വർദ്ധിപ്പിക്കുന്നതിനും മലയാളഭാഷയെ സംസ്കൃതത്തിന്റെ രീതിയിൽ ഉത്തരോത്തരം വികസിപ്പിക്കുന്നതിനും തദ്വാരാ തങ്ങൾക്കും അവർക്കും തമ്മിലുള്ള സൌഭ്രാത്രനിർവിശേഷമായ സൌഹാർദ്ദം പരിപുഷ്ടമാക്കുന്നതിനും കുശാഗ്രബുദ്ധികളായ നമ്പൂരിമാർ ഒരു ഉപായം കണ്ടുപിടിച്ചു. അതാണ് അവർ അഭിനവമായി സൃഷ്ടിച്ച "മധുരമധുരഭാഷാസംസ്കൃതാന്യോന്യസമ്മേളനസുരഭില"മായ മണി

പ്രവാളപ്രസ്ഥാനം. 'ഭാഷാസംസ്കൃതയോഗോ മണിപ്രവാളം' എന്ന ലീലാതിലകസൂത്രത്തിന്റെ വൃത്തിയിൽ, യോഗമെന്നാൽ സഹൃദയന്മാൎക്കു രുചിക്കത്തക്കവിധത്തിലുള്ള ചേച്ചയാണെന്നും, നിയമേന ദോഷമില്ലാതേയും ഗുണമുണ്ടായും പ്രായേണ അലങ്കാരത്തോടുകൂടിയുമിരുന്നാലാണ് അപ്രകാരമുള്ള ചേച്ചയുണ്ടാകുന്നതു് എന്നും, മണി എന്നാൽ ഭാഷയേയും പ്രവാളമെന്നാൽ സംസ്കൃതത്തേയും അധ്യവസാനം ചെയ്യണമെന്നും, മണിപ്രവാളത്തിലേ സംസ്കൃതം ഭാഷപോലെ തന്നെ പ്രസിദ്ധവും സുകുമാരവുമായിരിക്കണമെന്നും, ഭാഷയും പ്രായേണ പാമരജനങ്ങളുടെ ഇടയിൽപോലും സാധാരണമായ തരത്തിലുള്ളതായിരിക്കണമെന്നും, മാണിക്യവും പവിഴവും ഒരു ചരടിൽ ഇടകലൎത്തിക്കോൎത്താൽ രണ്ടിനും ഒരേ ജാതി നിറമാകകൊണ്ടു് അവ എങ്ങനെ വേൎതിരിച്ചറിവാൻ കഴിയാത്ത നിലയിൽ ഒന്നായി തോന്നുമോ അതുപോലെ ഏകജാതീയപദസന്ദൎഭപ്രതീതിയുളളവാകണമെന്നും, ആചാൎയ്യൻ ആ പ്രസ്ഥാനത്തിലുള്ള കൃതികളുടെ ലക്ഷണം നിഷ്കൃഷ്ടമായി വിവരിച്ചിരിക്കുന്നു. "തദുത്തമം ഭാഷാരസപ്രാധാന്യേ" എന്ന അടുത്ത സൂത്രത്തിൽനിന്നു ഭാഷയ്ക്കും രസത്തിനും ഒന്നുപോലെ പ്രാധാന്യമുണ്ടെങ്കിലേ ഒരു കൃതി ഉത്തമമണിപ്രവാളമാകുകയുള്ളു എന്നും ഗ്രഹിക്കാവുന്നതാണ്. രസത്തിനു പ്രാധാന്യമുണ്ടെങ്കിലും ഭാഷയും സംസ്കൃതവും സമമായ കാവ്യം ഉത്തമകല്പം മാത്രമാണെന്നും രസം വാച്യാൎത്ഥത്തിനു തുല്യമായും ഭാഷ സംസ്കൃതത്തെ

ക്കാറം ന്യൂനമായുമിരുന്നാൽ ആ കാവ്യം മദ്ധ്യമകല്പമായി ഋപ്പോകുമെന്നും, ഭാഷയും രസവും ന്യൂനമായ കാവ്യത്തെ അധമകോടിയിൽ തള്ളേണ്ടതാണെന്നും അദ്ദേഹം തുടൎന്നു പ്രസ്താവിക്കുന്നു. ഇതിൽനിന്നെല്ലാം മണിപ്രവാളകാവ്യം ഭാഷാകാവ്യത്തിന്റെ ഒരു പ്രഭേദമാകണമെന്നായിരുന്നു പൂൎവസൂരികളുടെ അഭിസന്ധി എന്നു നല്ലപോലെ വെളിവാകുന്നുണ്ട്. "ദ്രമിഡസംഘാതക്ഷരനിബദ്ധമെതുകമോനവൃത്തവിശേഷയുക്തം പാട്ട്" എന്നു ലീലാതിലകകാരൻ പാട്ടിനു ലക്ഷണം നിൎവചിച്ച് അതിനെ ഭാഷാസാഹിത്യത്തിലെ മറ്റൊരു വിഭാഗമായി കല്പിച്ചു. അങ്ങനെ മണിപ്രവാളവും പാട്ടും രണ്ടു സമാന്തരരേഖകളിൽക്കൂടി കുറേക്കാലം പുരോഗമിക്കുകയും പിന്നീട് അവയ്ക്കു തമ്മിലുള്ള മൌലികവ്യത്യാസങ്ങറം കവികറം മറന്നു പാട്ടിനെ ഏറെക്കുറെ മണിപ്രവാളീകരിക്കയും ചെയ്തു. അതിന്റെ ഫലം നാം നിരണംകൃതികളിൽ പോലും സുലഭമായി കാണുന്നുണ്ട്. "ദാസോസ്മി കോസലേന്ദ്രസ്യ രാമസ്യ ഞാൻ" 'പപ്രച്ഛ നീയാരയച്ചു വന്നു കപേ' എന്നും മററും ഗാനംചെയ്ത എഴുത്തച്ഛന്റെ കാലത്തു രണ്ടു പ്രസ്ഥാനങ്ങറക്കും തമ്മിലുണ്ടായിരിക്കേണ്ട ഭേദം കവികറ നിശ്ശേഷം വിസ്മരിച്ചുകഴിഞ്ഞിരുന്നു.

<u>ഉണ്ണിയച്ചിചരിതം.</u> ഞാൻ കണ്ടിട്ടുള്ള ഭാഷാചമ്പുക്കളിൽ പ്രാക്തനതമമാണെന്ന് എനിക്കു തോന്നീട്ടുള്ളതു് തൽകാലം ഞാൻ 'ഉണ്ണിയച്ചിചരിതം' എന്നു നാമകരണം ചെയ്യുന്ന ഒരു കാവ്യമാണ്. ആ ഗ്രന്ഥത്തിന്റെ

ഒരോലയേ എനിക്കു കാണ്മാൻ കഴിഞ്ഞിട്ടുള്ളൂ. ഉത്തര കേരളത്തിൽ സുപ്രസിദ്ധമായ തിരുനെല്ലിക്ഷേത്രത്തിനു സമീപമുള്ള തിരുമരുതൂർ എന്ന സ്ഥലത്തേ 'ഉണ്ണിയച്ചി' എന്ന നായികയ്ക്കും സ്വർഗ്ഗത്തിൽനിന്നു ഭൂമിചുററി സഞ്ചരിക്കുവാൻ വന്ന ഒരു ഗന്ധർവനും തമ്മിലുണ്ടായ പ്രണയമാണ് ഇതിവൃത്തം. പ്രസ്തുതചമ്പുവിലേ കവിതാരീതി താഴെ ഉദ്ധരിക്കുന്ന ഗദ്യപദ്യങ്ങളിൽനിന്നു ഗ്രഹിക്കാവുന്നതാകുന്നു.

ഗദ്യം:—

"വരമല്ലികാധവള—വരിനെല്ലിളങ്കളമ-
മരി നല്ലവാമളവു[1] —തരുമല്ലൽകെട്ടവർകൾ
തിരുമെല്ലടിപ്രണതി,—പരമല്ലസൽപ്പെരുമ
ചിരമല്ലിലും പകലു—മുരുകല്ലിൽ വീണ്ണുപരി
പരിവേല്ലിതാംബുഗതി—ഗിരികുല്യ തീർത്ഥനദി
തിരതല്ലിവിട്ടഖില—നരർവല്ലിടർ[2] ക്കൊടുമ,
മരവല്ലിപോലിനിയ—തരുവല്ലിമേലുദിത-
വിരിവല്ലിതന്മലരി—ലൊരുകൊല്ലി[3] പാടുമളി,
കരനെല്ലിയൊത്ത പൊരു—ളുരുവല്ല നല്ലവരി-
ലുരകല്ലിൽ നൽശ്രുതിഷു—ഹരിതുല്യയോഗിനിര
മരുവില്ലമായ പുര—മരുമല്ലരെപ്പൊരുതു
സുരമല്ലചിത്തഗത—ഗുരുശല്യകംസനവ-

1. നല്ലതാകുന്ന മട്ടിൽ. 2. വല്ലിടർ=വലുതായ ദുഃഖം. 3. ഒരു മാതിരി രാഗം.

നരുവില്ലിയാകിയരുഠ—പൊരുചില്ലിവില്ലിയലു-
മിരുഠവില്ലിമാതർമണി—തിരുവല്ലഭൻ മഹിത-
തിരുനെല്ലിക്കുലമമർ—പുരവില്ലിയോടു സഹ
ദരഫുല്ലപത്മധര—കരപല്ലവസ്ഫുരിത-
മുരവെല്ലി[1] മേവിമികു[2] —തിരുനെല്ലി യത്ര ഖലു." (1)

ഗദ്യം:—

"ലങ്കേവാതുലരക്ഷോദാരാ
ഭോഗവതീവ ഭുജങ്ഗനിഷേവ്യാ
ഗുപ്തമനോഹരനന്ദനമാന്യാ
കേവലമമരാവതിയെപ്പോലേ,
..............................
കൊല്ലവിഭൂതിം കൊല്ലംവിഭവാ;
ന്തുവമടങ്ങു കൊട്ടങ്ങൊല്ലൂരിലു-
മേറവിളങ്ങിന പണ്ടു[3]പയാതാ;
കുണവായ്ക്കുണമപി കുണപം ദധതീ
വള്ളുവനഗരപ്പള്ളിജയന്തീ;
പുതുവീട്ടിൻ പുകഴ്‌വീഴ്ത്തിനശോഭാ
മന്ദീകൃതമങ്ഗലപുരമഹിമാ
ദോരസമുദ്രം നീരസമുദ്രം
കുർവ്വാണാപി ച മുററും ജഗതി;
തിരുമരുത്തൂരിതികാചന നഗരീ
.............................." (2)

1. മുരാന്തകൻ. 2. മികു=മികം=വിപുലമായ. 3. പണ്ട്=പുരാതനത.

ഒന്നാം ഗദ്യത്തിന്റെ ഭയങ്കരമായ പ്രാസഭങ്ഗി ഉണ്ണായിവാര്യരുടെ ഗിരിജാകല്യാണത്തെക്കൊണ്ടുപോലും കാൽ പിടിപ്പിക്കുന്നു. എന്നാൽ പദ്യങ്ങൾ അത്ര കഠിനങ്ങളല്ലെന്നുള്ളതു് ആശ്വാസപ്രദമാണ്.

പദ്യം:—

"അരുമപെരുത്തു; വണ്ണനേ ചതുർണ്ണാം
പരമരണം[1] പഠതാം വിധേമ്മുഖാനാം
പെരുമ പുകഴകപ്പെട്ടും; തദാസ്ഥാം;
തിരുമരുത്തൂർ തിലകക്രിയാ പുരീണാം." (1)

പദ്യം :—

"അത്യുക്തിയാകിലുമളീകമിതെന്റെ കണ്ടോർ
ചൊല്ലീടിലും കിമപി ചൊല്ലുവനുള്ളവണ്ണം;
അമ്മാടമും ചിറയുമപ്പരിചന്റുമിൻറും
മേലും ചമയ്ക്കുരുത്തു മേലമർവോക്കുപോലും." (2)

ഗദ്യം :—

"തത്ര സമ്പന്നിധൌ തുമ്പയൺപുംഗതടെ-
ത്തമ്പിരാൻകോയിലിൽക്കുമ്പത്തായിററുന-
ല്ലട്ടമി[2]വേലയാ കമ്പിതാശേഷലോകത്രയാഡംബരേ.
പാമ്പണിഞ്ഞപ്പനോടുള്ള വൈരം പരം
മീറവിതെന്നിട്ടൊരുമ്പെട്ട പൂവമ്പനോടു്." (3)

(ഇത്യാദി)

---

1. അരണം=ആരണം (വേദം) ? 2. അഷ്ടമി.

ആ അവസരത്തിൽ മുൻപു പറഞ്ഞ ഗന്ധർവൻ ('ഉണ്ണിയച്ചീമധീരേക്ഷണാമൈക്ഷത') ഉണ്ണിയച്ചി എന്ന സുന്ദരിയെക്കണ്ടു.

പദ്യം :—

"കണ്ടിട്ടേനാം കലിതപുളകാനന്ദകൌതൂഹലാത്മാ
മർത്ത്യാ ഭ്രത്വാ നിജചലദൃശാം മററു വാർത്താം മറന്ന്
കീഴ്പ്പാടാനാൻ കിളികളരവം കേട്ട പട്ടാങ്ങുപേത്തും
ഗന്ധർവ്വോസൗ ഗളിതഹൃദയോ ഗന്ധവാഹസ്യ മാർഗ്ഗാൽ."

ഹോയ്സലരാജ്യത്തിന്റെ രാജധാനിയായ ദോരസമുദ്രം മഹമ്മദീയരുടെ ആക്രമണം നിമിത്തം നാമാവശേഷമായതു് ക്രി. പി. 1347-ൽ ആണല്ലോ. അതിനാൽ അതിനു മുൻപാണു് പ്രസ്തുതകൃതിയുടെ പ്രാദുർഭാവമെന്നു് അനുമാനിക്കുന്നതിൽ അസാംഗത്യമില്ല. പ്രണേതാവാരെന്നു് അറിയുന്നില്ല.

<u>ഉണ്ണിയാടിചരിതം.</u> ഇനി ക്രി. പി. പതിന്നാലാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ വിരചിതവും തൽകാലം നമുക്കു് ഉണ്ണിയാടിചരിതം എന്നു നാമകരണം ചെയ്യാവുന്നതുമായ മററൊരു മണിപ്രവാളചമ്പുവിനെപ്പററി പ്രസ്താവിക്കാം. ഈ ഗ്രന്ഥത്തിന്റെ ഉപക്രമോപസംഹാരഭാഗങ്ങൾ ലഭിച്ചിട്ടില്ലെങ്കിലും ഇടയ്ക്കുള്ള ഏഴോലകൾ കണ്ടുകിട്ടീട്ടുണ്ടു്. ഇതിന്റെ കർത്താവു് ശിവവിലാസം എന്ന ചരിത്രപ്രാധാന്യമുള്ള സംസ്കൃതകാവ്യത്തിന്റെ നിർമ്മാതാവായ ദാമോദരച്ചാക്യാരാണു്. അദ്ദേഹം

തിരുവിതാംകൂറിൽ കോട്ടയത്തിനു സമീപമുള്ള മാങ്ങാനത്തു ചാക്യാർകുടുംബത്തിലെ ഒരംഗവും നാവായിക്കുളത്തു ശങ്കരനാരായണമൂർത്തിയുടെ ആരാധകനും കായങ്കുളത്തു രാജാക്കന്മാരുടെ ആശ്രിതനുമായിരുന്നു. ഉണ്ണുനീലിസന്ദേശത്തിന്റെ പൂർവ്വഭാഗത്തിൽ 'കോററനോലുംമൊഴി ചെറുകരച്ചേന്ന കുട്ടത്തി'യേയും 'നാട്ടിൽച്ചൊല്ലേറിന ചെറുകരച്ചേരുമെന്നുണ്ണിയാടി'യേയും പററി നായകൻ സന്ദേശഹരനോടു നിർദ്ദേശിക്കുന്നുണ്ടല്ലോ. ആ കുട്ടത്തി കായങ്കുളത്തു കേരളവർമ്മരാജാവിന്റെ പത്നിയായിരുന്നു. ഉണ്ണിയാടി ആ സ്ത്രീരത്നത്തിന്റെ സഹോദരിയായിരുന്നിരിക്കാം. കേരളവർമ്മരാജാവും കുട്ടത്തിയും തമ്മിലുള്ള വിവാഹത്തെപ്പററി പ്രസ്തുതചമ്പുവിൽ പ്രതിപാദിച്ചിട്ടുണ്ട്. അവരുടെ പുത്രിയായ ഉണ്ണിയാടിയെ അക്കാലത്തു കൊടുങ്ങല്ലൂരിൽ താമസിച്ചിരുന്ന പെരുമ്പടപ്പു (കൊച്ചി) രാമവർമ്മ യുവരാജാവു വിവാഹം ചെയ്യുന്നതാണ് ശിവവിലാസത്തിലെ ഇതിവൃത്തം. ഇത്രയും പ്രസ്താവിച്ചതിൽനിന്ന് ഉണ്ണുനീലിസന്ദേശവും, നമ്മുടെ ഈ ചമ്പുവും, ശിവവിലാസവും ഏകദേശം ഒരേകാലത്ത്—എന്റെ പക്ഷത്തിൽ ക്രി. പി. പതിന്നാലാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ—വിരചിതങ്ങളായ കൃതികളാണെന്നു വെളിപ്പെടുന്നു. ദിവ്യന്മാരായ രണ്ടു വ്യോമചാരികൾ മാവേലിക്കരയ്ക്കു സമീപമുള്ള കണ്ടിയൂർനഗരത്തിന്റെ—അന്ന് അത് ഒരു ഗ്രാമമല്ല, നഗരമായിരുന്നു—ഉപരിതലത്തിൽ സഞ്ചരിക്കുമ്പോൾ അധോഭാഗത്തിൽ

ശ്രുതിമധുരമായ സങ്ഗീതം കേൾക്കുകയും അതു് ആരുടേ തെന്നു് അറിയുന്നതിനായി ഭൂമിയിൽ ഇറങ്ങി അവർ ആ നഗരം, ശിവക്ഷേത്രം, രാജഗൃഹങ്ങൾ ഇവ സന്ദ ശിക്കുകയും, ഒടുവിൽ ക്ഷേത്രത്തിൽക്കയറി തൊഴുകയും ചെയ്യുന്നു. ആ സമയത്തു് അവിടെ ആഗതനായ ദാമോ ദരച്ചാക്യാരോടു് അവിടെ പാടിയതു് ആരാണെന്നു് അവർ ചോദിക്കുകയും അദ്ദേഹം കേരളവമ്മാ, കുട്ടത്തി, ഉണ്ണി യാടി ഇവരെ വണ്ണിക്കുകയും ചെയ്യുന്നു.

സരസപ്രൌഢമായ ഈ ചമ്പുവിലേ രചനാരീതി മനസ്സിലാക്കുവാൻ ഏതാനും ഭാഗങ്ങൾ താഴെച്ചേക്കാം.

രാജധാനീവണ്ണനം; ഗദ്യം :—

"ഇവ്വണ്ണമതിമനോഹരമാകിയ നഗരോത്തമത്തിനു മദ്ധ്യേ, സകലാശാമുഖകണ്ണപൂരായമാണകീത്തിസ്തബക സ്യ, കീത്തിപുരമെൻറും, നിഖിലസാമന്തചക്രവത്തി നോ, നരസിംഹസ്യ, നരയിങ്ങ് വമണ്ണുരെൻറും, വടിവെഴ മോടനാടിനു മങ്ഗലതിലകായമാനസ്യ, കേരളനാമധേയ സ്യ, വസുധാനായകസ്യ, പുരന്ദരനഗരിയുമളകയുമൊപ്പം ചെൻറണഞ്ഞു മേവിനപോലെ മനോഹരതരം രാജധാ നീദ്വയം വിരാജതേ." (1)

പദ്യം :—

"പൊന്മടത്തിൻ പ്രഭാജാലൈ-സ്സന്ധ്യാകാന്തി-
[കരംബിതം ;
സദാവദാഹമിവ യൽ-പദ്മരാഗാലയാംശുനാ ; (1)

ശ്രുനാസീരസുതപ്രഖ്യ-വില്ലാളികുലസങ്കുലം ;
കുലഞ്ഞുലാവും താർവല്ലി നിറയും ചാരുനിഷ്കുടം ; (2)

കുടംനിറയ നീർകോരി-ക്കന്യകാസികതപൂമരം ;
മരന്ദകളയാ വാചാ സല്ലപൻ പലദമ്പതി ; (3)

പതിതൈതെസ്സങ്ഗമപ്പാലേ കളയും ദ്വിജഭാസുരം ;
സുരമഞ്ജുഗിരാമൊപ്പം വഴങ്ങാത വധൂപ്രഭം;'' (ഇത്യാദി) (4)

പ്രസ്തുതവർണ്ണനത്തിൽ പല പ്രാചീനഗദ്യഭേദങ്ങൾ കാണ്മാനുണ്ട്. മാതൃക കാണിക്കുവാൻ ചില വരികൾ ഉദ്ധരിച്ചുകൊള്ളുന്നു.



ഗദ്യം :—

"ആടകംകൊണ്ടു നിർമ്മിച്ചഴകെഴുമരങ്ങത്തേറി
നാടകമാട്ടും നല്ല നടികുലം പൊലിയുമേടം;
ചോടചകല[1]നെ നിൻറു തൊടുവതിനെൻറപോലെ
മാട[2]ളമുയർന്തുനിൻറ മാടങ്കൾ വിളങ്കുമേടം;
വാട[3]കൊൾകേതകത്തിൻ വാരണികുസുമംതോറും
പാടിനിന്റളികുലങ്കൾ പറന്തുപോയ് നിരമ്പുമേടം;
കോ[4]ടണിമുകമുലാവും കുഞ്ചരം മതം ചുരത്തി-
പ്പേടിയാമാറു ചുററും ചെരുമാറി നില്ക്കുമേടം ;
കേടകത്തില്ലയാത കിങ്കരവീരർ ചെൻറു
കേടകം വാളൊടേന്തിക്കേളിയിൽ നടക്കുമേടം ;

1. ഷോഡശകലൻ=ചന്ദ്രൻ. 2. മാട്=പർവ്വതം 3. വാട= സൌരഭ്യം. 4. കോട്=കൊമ്പ്.

ഏടലർത്തയ്യ്[1]ലോടൊത്തേണനീഠമിഴികഠകാലിൽ–
പ്പാടകം കലുഷിലെൻറ പാടിനിൻറാട്ടമേടം." (2)

"മതമൊഴിമടവർത്തുട–ചതിപെട നെറിയൽകൊട്ടു[2]
കത്തുകത വളരുമണി–കതളികഠനിരയൊരിടം ;
പങ്കികൊഠനളിനികളി–ലങ്കയനടയ വളർ–
ചങ്കിനൊടിയലുമളി–ഝങ്കൃതിനിരയൊരിടം." (3)

(ഇത്യാദി)

കവി പല പ്രകാരത്തിലുള്ള വർണ്ണനംകൊണ്ടും സന്തൃപ്തനാകാതെ "കിം ബഹുനാ ഭാഷിതേന ? യൽപുരീച്ഛായവർണ്ണനം ഭാരമേവാമനന്തി ഭാരവിമുഖാ അപി കവയഃ" എന്ന് ആ പ്രകൃതം ഉപസംഹരിച്ചുകൊണ്ടു പുരോഗമനംചെയ്യുന്നു.

അടുത്ത ഗദ്യം അടിയിൽ കാണുന്നതാണ്.

"ഇവ്വണ്ണമതിമനോഹരമാകിയ പുരച്ഛായത്തിനു മദ്ധ്യേ വസന്തം, വസന്തസമയമിവ സകലജനാനന്ദാങ്കുരം, കുരങ്ഗധരം, ധരസുതാനുകമനുകമ്പാംബുരാശിമാശീവിഷാകല്പം, കല്പാന്തസാക്ഷിണം, കപിലേക്ഷണം ദേവം വണങ്ങുവിതെൻറ മനസികൃത്വാ മാനുഷവേഷേണ ഞാങ്ങളിരുവരുമംബരതലാൽ ഗീതാനുസാരേണ കീഴിറങ്ങി വലത്തിട്ടു."

---

1. മന്മഥൻെറ പത്നിയായ രതിയോടൊത്ത. 2. മേന്മകൊണ്ട്, കീർത്തിപുരവും നരസിംഹമങ്ഗലവും ഇന്നുമുണ്ട്. പക്ഷേ അവയ്ക്കു യാതൊരു പ്രാധാന്യവും ഇപ്പോളില്ല.

പദ്യം:—

ഗന്ധർവ്വന്മാർ കണ്ടിയൂരമ്പലത്തിൽ തൊഴുമ്പോൾ ചൊല്ലുന്ന ശിവസ്തോത്രത്തിൽനിന്നു ചില ശ്ലോകങ്ങൾ ചുവടേ ചേർക്കുന്നു :—

"മൻറിലാരിൻറ നീയെൻറി-ക്കൊൻറപ്പൂമലർ
[ചൂടിനോൻ ?
ആ കഷ്ടമെന്തെലിമ്പാൽക്കൊ-ണ്ടാകല്പം പരിക-
[ല്പിതം ? (5)
അരിയോ നാഥ, നിൻ കണ്ണി-ലെരിതീ വിളയിന്റിതോ ?
പോററി, പണ്ടിതുകൊണ്ടല്ലോ നീററി നീ മല-
[രമ്പനെ. (6)
ഞാനച്ചോ കണ്ടതില്ലാക്കു-മാനത്തോലുടയാടയായ് ;
നമശ്ശിവായ നിൻകോലം-നമക്കോ വിസ്മയാവഹം.(7)
ഫണിനായകനെക്കൊണ്ടു-മണിനൂപുരമാക്കിനാൽ
അടിയാർ ഞാങ്ങൾ പേടിപ്പോ-മടിക്കുപ്പി വണ-
[ങ്ങവാൻ. (8)
ഏറൻ[1]തന്മുതുകത്തേറി നീറണിഞ്ഞുലകേഴിലും
വലി[2]കൊണ്ടുണ്മതിന്നെന്തു-ഫലിതം ഭുവന-
പ്രഭോ ?" (9)

ഏററവും പുളകപ്രദമായ ഒരർദ്ധനാരീശ്വരവർണ്ണനം കേശാദിപാദരൂപത്തിൽ കവി ഈ സന്ദർഭത്തിൽ ഉപനിബന്ധനം ചെയ്തിരിക്കുന്നു.

---

1. ഏറൻ=കാള. 2. വലി=ബലി, ഭിക്ഷ.

പദ്യം :—

"താരാപതിദലം ചേൎന്ന-ചാരുകോടീരഭാസുരം;
താരാലതിതരാം ചാൎത്തി-വാരാളും കബരീഭരം; (10)
കാമൻതൻ മേനി നീററിന്റ-തീമിന്നും നിടിലേക്ഷണം;
മാരോന്മേഷമിയററിന്റ-ചാരുഫാലവിശേഷകം; (11)
കുരാൽനിറ[1]മിയന്റേറ-നിരാകുലവിലോചനം;
മേരിണ്ട ചാല നീളംചേ-ൎന്നിരിണ്ട നയനാംബുജം;(12)

..........................................

കാളിമാസക്തകണ്ഠാഢ്യം-കാളകൂടവിഷശ്രീയാ
സുന്ദരാഢ്യഗളം നല്ല-ചന്ദനദ്രവചൎച്ചയാ; (13)
തീ വായിലെരിയും പാമ്പാം-ഗ്രൈവേയകവിഭൂഷിതം ;
ചാല നിൎമ്മലമാം ചാരു-ലോലഹാരവിരാജിതം; (14)
അഴകാർ[2]കൈ വലത്തേതിൽ-മഴവാലതിഭീഷണം;
കയ്യിൽ വാമേ മുദാ പാടി-പ്പയ്യു മേവിൻറ പൈ-
[ങ്കിളി; (15)
ഭൂതിധൂസരവിസ്താരി-പാതിത്തിരുവുരസ്ഥലം;
കളഭം ചേൎന്നൊരു കുചം-വളരും തിരുമാറിടം." (16)

അപ്പോൾ ഒരാൾ ആ ക്ഷേത്രത്തിൻെറ വാതില്ക്കലിരുന്നു ചില ശ്ലോകങ്ങൾ ചൊല്ലിക്കൊണ്ടിരുന്നു. അദ്ദേഹമാണു് ദാമോദരച്ചാക്യാർ. ആ കവി തന്നെപ്പററി താഴെക്കാണുന്ന സൂക്തിചിത്രം നിൎമ്മിച്ചിരിക്കുന്നു.

---

1. കപിലവൎണ്ണം. 2. ആർകൈ=ആൎന്ന കൈ.

ഗദ്യം :—

"തലഭുവി നടുവിലിരുന്നൊരു കരമേൽ
നാൽവിരൽ നീണ്ടു നിതാന്തമിരുണ്ട
കചപ്രചയത്തിൻ കാന്തിവിലാസൈ-
രഴകൊടു വിരചിതചിററണിപ്പീലി-
ക്കുടതൻ കീഴ്പ്പാടിവ ലസമാനോ ;—
നിമ്മലമാകിന നന്മൃത്തിൻ നിര-
നേരൊളിതങ്ങിന ദന്തദ്യുതിയും,
ചാരുമുരിക്കല[1]രൊത്തതരുണതപം
ചാല വിളങ്ങിന വായ്മലരൊളിയും,
ചേന്ന കലന്നയരിൻററ്റുപോലേ
കുങ്കുമമലയജസങ്കരരുചിരം,
പുണ്ഡ്രമിട്ടംപടി വിരചിതമുച്ചൈ-
രലർമകളെന്നും ദേവത മരുവും
മണിമണ്ഡപമിവ സംബിഭ്രാണഃ." (ഇത്യാദി) (5)

പദ്യം :—

അദ്ദേഹം ചൊല്ലിക്കൊണ്ടിരുന്ന ശ്ലോകങ്ങളിൽ ഒന്നാണ് താഴെ ചേക്കുന്നത്.

"ചെറുകലശവിലാസം ചേന്ന ചാല[2]സ്തനാഢ്യം
നിറുകയിൽ വനിതാനാം ന്യസ്തപാദാരവിന്ദം
ചെറുകരനിലയം ചേന്നീടുമെന്നുണ്ണിയാടീ,
തളിരൊളിപെറുമങ്ഗം താവകം വെല്വുതാക." (15)

1. മുരുക്കിൻപൂവ്. 2. ചാല=മുകുളം.

ഗദ്യം:—അനന്തരമുള്ള ഗദ്യം ചുവടെ കുറിക്കുന്നു.

"ഇവ്വണ്ണം ചുഴല മേവിൻറ വിദൂഷാംഗണൈരിട യിൽ കൊണ്ടാടപ്പെട്ടു ചില ചില ചിലോകങ്ങളെച്ചൊല്ലി യൊട്ടുക്കിൻറളവിൽ അരികിലിരുന്നവനോടു ചോദിച്ചു്, അത്രത്ര്യോയം നിഖിലവിദ്യാപാരദൃശ്വാ ദാമോദരാഭിധാനോ ഭരതാചാര്യ ഇതി വിജ്ഞായ ഞാങ്ങളിരുവരും തസ്യ പുരോഭൂമിമുപസൃത്യ, പരസ്പരാലംബിതകരൌ മറേറക്കരാഞ്ചലേന കിഞ്ചന സഞ്ചരാദിതോഷ്ഠപ്രഷ്ഠൌ ധൃഷ്ടതര മതിഷ്ഠാവ." (6)

പിന്നീട് അവരും ചാക്യാരും തമ്മിലുള്ള കുശലപ്രശ്നമായി. അതിനെത്തുടന്നു കവി അവിടെ കേട്ട പാട്ട് ഉണ്ണിയാടിയുടേതെന്നു പറഞ്ഞുകൊണ്ടു് നാടുവാഴിയായ കേരളവമ്മരാജാവിനെ പ്രശംസിക്കുന്നു. അദ്ദേഹം ഉണ്ണുനീലിസന്ദേശകാലത്ത് കായങ്കുളം രക്ഷിച്ചിരുന്ന രവിവമ്മാവിൻെറ അനന്തരഗാമിയാണ്. താഴെ ഉദ്ധരിക്കുന്നതു് ആ പ്രശസ്തിയിലേ ഒരു ഭാഗമാകുന്നു.

ഗദ്യം :—

"യസ്യ ഹി സ്ഫീതഗോമാധുര്യ്യഃ ശീതഭാനുരഖിലഭൂതജാതസ്യ, ഹേതിവിലാസശാലീ വീതിഹോത്രസ്സകലാരാതികാന്താരസ്യ, വീതജാഡ്യദോഷഭസ്സജസാംനിധിഃ സുഹൃദ്വ്രാതകമലാകരസ്യ, ചാതുര്യ്യത്തിനു ജന്മഭൂമിഃ, കാതര്യ്യത്തിനു ദൂരവർത്തീ, ദാതാ സകലജനവാഞ്ഛിതാനാം, പാതാ സർവ്വപ്രജാനാം, ശ്രോതാ സജ്ജനചരിത്രാണാം, നേതാ വി

ദച്ഛജനാനാം, ഭ്രാതാ വിദഗ്ദ്ധമണ്ഡലസ്യ, പിതാ ശരണാഗതാനാം, മേതിലെങ്ങും പ്രഥിതഭൂതിഃ പൂതിക്കോടെന്ന ഭൂതലേ ഗീതകീൎത്തിവിലാസോ നീതിശാസ്ത്രനിഷ്ണാതഃ കൃഷ്ണാഭിധാനോ ഭാതി മന്ത്രിമുഖ്യഃ ; യസ്മിൻ ഖലു സപത്നലോകവിജയായ നിൎഗ്ഗച്ഛതി, പ്രചലിതപ്രബലബലസമുത്ഥമഹീപരാഗപരിധൂസരമാത്മബിംബമംബുനിധൌ പ്രക്ഷാളയതി ഭഗവാൻ നാളീകിനീകാമുകഃ; യസ്യ ച പേടിച്ചോടി മലമുകളിലേറിന മാററാരുടെ നയനാംബുധാരാപ്രവാഹാ ഇവ വിഭാന്തി പൎവ്വതേഭ്യോ നിസ്സരന്ത്യസ്സ്രവന്ത്യഃ." (7)

പൂതിക്കോട്ടു കൃഷ്ണനിളയത്തു് കട്ടത്തുരുത്തിക്കാരനും കായങ്കുളംരാജാവിൻെറ പ്രധാനമന്ത്രിയുമായിരുന്നു. അനന്തരം കേരളവൎമ്മാവും കുട്ടത്തിയും തമ്മിൽ നടന്ന വിവാഹത്തെപ്പററി കവി ഉപന്യസിക്കുന്നു.

പദ്യം :—

"ഇഹ പുനരനവദ്യഹൃദ്യരൂപം,
വിഭവശതൈഃ ക്ഷിതിവല്ലഭൈരുപേതം,
അപഭയമയുഗായുധന്നൊരില്ലം,
ചെറുകരയെൻെറാരു മന്ദിരം വിഭാതി. (17)

പരമുന്നതസാലഗോപുരാം താം
പരിപൂൎണ്ണാം ജനതാഭിരുജ്ജ്വലാഭിഃ
അവനൌ നവരം തിട്ടക്കനെപ്പോ-
യവതീൎണ്ണാമവരാവതീമവൈമി. (18)

അവിടെക്കമലേവ ഭൂശസിന്ധോ-
രവനീമണ്ഡല മണ്ഡനായമാനാ
അബലാകുലമൌലിമാലികാ കാ-
പ്യവതീർണ്ണാ യുവനേത്രപുണ്യപൂരൈഃ." (19)

അനന്തരം കുട്ടത്തി എന്ന ആ നായികയെ ഒരു കേശാദിപാദംകൊണ്ടു് കവി സ്തുതിക്കുന്നു.

ഗദ്യം:—

"കുംഭിവരാലസമന്ഥരഗമനാ
കുളർമതിയൊളമൊളി തടവിന വദനാ
കുട്ടത്തീതി മനോഹരനാമ്നാ
കുവലയമഖിലമലങ്കുരുതേ സാ." (8)

എന്നു് ആ സ്തുതി അവസാനിപ്പിച്ചു്

"ശൈലീ സുധായാ, ഗുണനാ മണീനാം
ഭൂലോകലക്ഷ്മിക്കുമിയം പയോധിഃ;
ബാലാമിമാം വർണ്ണയിതും തുനിഞ്ഞാ-
ലാലാപമാലാ മമ നാലമേഷാ. (20)

പത്മാലയാം പണ്ടിവ പത്മനാഭോ
ഗിരീന്ദ്രകന്യാമിവ വാ ഗിരീശഃ
സീമന്തിനീനാം മുടിമാലികാം താം
സാമന്തസിംഹോയമുവാഹ കാന്താം." (21)

എന്നു് ആ പ്രമേയത്തെ അദ്ദേഹം ഉപസംഹരിക്കുന്നു.

പുനത്തിൻെറ കാലത്തിനു മുൻപു കവികൾ മണിപ്രവാളചമ്പുക്കൾ എങ്ങനെ രചിച്ചിരുന്നു എന്നു കാണിക്കുന്നതിനു വേണ്ടിയാണ് പ്രസ്തുതകൃതിയിൽനിന്ന് ഇത്രവളരെ ഭാഗങ്ങൾ ഉദ്ധരിച്ചതു്. പശ്ചാൽകാലങ്ങളിലെന്നപോലെ ചമ്പുക്കളിലേ ഭാഷാഗദ്യങ്ങൾ എല്ലാം ഗാനരൂപത്തിലായിരിക്കണമെന്ന് അന്നു നിർബന്ധമില്ലായിരുന്നു. നെല്ലും മോരും പോലെ സംസ്കൃതപദങ്ങളും മലയാളപദങ്ങളും ഇടകലർത്തുന്നതിനും അന്നത്തെ കവികൾക്കു സങ്കോചമുണ്ടായിരുന്നില്ല. ഇതിഹാസപുരാണകഥകളെ ഉപജീവിച്ചുവേണം ചമ്പുക്കളെഴുതുവാൻ എന്നും അവർക്കു തോന്നിയില്ല. പദഘടനാവിഷയത്തിൽ ഉത്തരോത്തരം ഉച്ഛൃംഖലന്മാരായ്ത്തീർന്ന ചമ്പൂകാരന്മാരെ ഇദംപ്രഥമമായി നിയന്ത്രിച്ചതു മണിപ്രവാളകാവ്യത്തിനു ശാസ്ത്രരീത്യാ വിശദമായി ലക്ഷണവിവരണം ചെയ്ത ലീലാതിലകകാരനാണെന്ന് ഊഹിക്കാവുന്നതാകുന്നു.

<u>ഉപസംഹാരം.</u> വേറേയും പല മണിപ്രവാളചമ്പുക്കൾ അക്കാലത്തു് പ്രചരിച്ചിരുന്നതായി ലീലാതിലകത്തിൽനിന്ന് അനുമാനിക്കുവാൻ ന്യായം കാണുന്നുണ്ട്. സങ്ഗ്രാമധീരബിരുദത്താൽ വിദിതനായ വീരരവിവർമ്മചക്രവർത്തിയെപ്പററി അത്തരത്തിൽ ഒരു ചമ്പുവോ പദ്യകാവ്യമോ ഉണ്ടായിരുന്നു എന്നുള്ളതിന്

"തസ്മിൻ കാലേ ഭുവി യദുശിശോർജ്ജന്മമാകിൻറ മാധ്വീം
പീത്വാ മത്തോ ദ്വിജപരിഷദാമർത്ഥിനാം ചേതരേഷാം

കൈ നോവോളം കഥമപി ധനംകൊണ്ടു തപ്പിച്ചു കാമം
കോരിക്കൊൾകെൻറടനരുളിനാൻ കോതമാത്താണ്ഡ
[വീരഃ."

ഇത്യാദി പദ്യങ്ങൾ ജ്ഞാപകങ്ങളാണ്.

"മന്നിൽത്തെളിഞ്ഞു പൊലിവുററ മലിഞ്ഞ കീത്തേ-
രന്നത്തെ വെന്നഗതമഞ്ചിതസൌകുമാര്യം
മിന്നൊത്തുലാവുമിട, തസ്യ മൃഗാങ്കവക്ത്രാം
കന്യാമയം കിമപി രത്നമഭ്രൽ കനീയഃ."

എന്ന ശ്ലോകം മറെറാരു ചമ്പുവിൽനിന്നോ മറേറാ ആ ചാര്യൻ ഉദ്ധരിക്കുന്നതാകുന്നു. ആ ശ്ലോകം എനിക്കു പണ്ട് ഒരു പൊടിഞ്ഞ ഓലയിൽ വായിക്കുവാൻ ഇടവ ന്നിട്ടുണ്ട്.

"പകലായ്പ്പോമിരാവെല്ലാം-പവഴപ്രഭയാ കചചിൽ;
പരത്ര നീലസമ്പത്ത്യാ-പരഭാഗപ്പെട്ടും പകൽ."

"മാതർ കൈക്കല്ല പൊയ്ക്കയ്ക്കു-കുവളക്കൂട്ടമുള്ളത്;
കോഴിക്കല്ല വിയോഗിക്കു-ചൂട്ടിന്മേൽ വാട്ടമുള്ളത്."

"കലാവിദ്യകളും കാവും വല്ലിയാലിതമുള്ളത്."

ഇത്യാദി ശ്ലോകങ്ങളും അത്തരത്തിലുള്ള ഏതോ കാവ്യങ്ങ ളിൽ പെട്ടതായി തോന്നുന്നു. 'പകലായ്പ്പോമിരാവെല്ലാം പവഴപ്രഭയാ കചചിൽ' എന്നും 'മാതർകൈക്കല്ല പൊ യ്ക്കയ്ക്കു കുവളക്കൂട്ടമുള്ളത്' എന്നുമുള്ള പദ്യങ്ങൾ ഉണ്ണി യാടിചരിതത്തിൽ കിട്ടിയിടത്തോളമുള്ള ഭാഗത്തിൽ ഇല്ല.

ഇതിലേ കണ്ടിയൂർ നഗരവണ്ണനയിൽ ഉൾപ്പെട്ടതായിരിക്കാം അവ എന്ന് ഒരു പണ്ഡിതൻ ഉപപത്തിപൂവ്വം സൂചിപ്പിച്ചു; ചമ്പുക്കളെപ്പററി എഴുതിയ ഒരു ഉപന്യാസത്തിൽ അവ പ്രസ്തുതചമ്പുവിൽ ഉള്ളതാണെന്ന് മറെറാരു പണ്ഡിതൻ നിമ്മൂലമായി ഉറപ്പിച്ചുപറഞ്ഞു. ഇതിനെപ്പററിയുള്ള വസ്തുതത്വം ഏതന്മാത്രമാണ്.

"ചുഴല മരുവാരുടേ ചോരിതൻ പരിമള-
ച് ഛുരിതപുരികച്ചൂടാഘ്രാണനം ചെയ്കയും." (1)

"വേശ്യാനാമൊരു വേശ്മകണക്കേ
തന്നിലിണങ്ങിന തരളഭുജങ്ഗം,
ഭഗണപുരഃസ്ഥിതപലകകണക്കേ
പരൽനിരകൊണ്ടു പരത്തിന ഭാഗം." (2)

ഈ പങ്ക്തികൾ ഏതോ ഗദ്യങ്ങളിൽനിന്ന് ഉദ്ധൃതങ്ങളാണെന്ന നിസ്സംശയമായി പറയാം. ഇവ ഉൾക്കൊള്ളുന്ന കാവ്യങ്ങളൊന്നും ഇനിയും കണ്ടുകിട്ടീട്ടില്ല.

ലീലാതിലകകാരൻെറ കാലത്തു ഗദ്യമായും പദ്യമായും രണ്ടും ഇടകലത്തിയും ചാക്യാന്മാർ കൂത്തുപറഞ്ഞിരുന്ന എന്ന് അദ്ദേഹംതന്നെ സൂചിപ്പിക്കുന്നതായി വിചാരിക്കുവാൻ പഴുതുണ്ട്. അതുകൂടാതെ നമ്പ്യാന്മാക്കും കൂത്ത് ഒരു കുലവൃത്തിയായിരുന്നു. അതിന് അവർ പ്രയോഗിച്ചുവന്ന കഥാപ്രബന്ധങ്ങളെ തമിഴെന്നായിരുന്നു പറഞ്ഞുവന്നത്. ആ പ്രബന്ധങ്ങളിൽ സംസ്കൃതവിഭക്ത്യ

ന്തങ്ങളായ സംസ്കൃതപദങ്ങളില്ലായിരുന്നു എന്നും പ്രത്യുത പ്രാതിപദികം മാത്രം സംസ്കൃതമായിട്ടുള്ള പദങ്ങൾ ഭാഷാ വിഭക്തിപ്രത്യയങ്ങളുമായി സംഘടിപ്പിച്ചിരുന്നു എന്നു മാണ് ആചാര്യൻ ഉപന്യസിക്കുന്നത്. അഭിമന്യുവധം എന്നും മററും ചില ഭാഷാപ്രബന്ധങ്ങൾ അത്തരത്തി ലുണ്ടായിരുന്നു. അവയും അഗാധമായ അന്ധകാരഗർത്ത ത്തിൽ ആണ്ടുകിടക്കുന്നതേയുള്ളു.



# മൂന്നാമദ്ധ്യായം

## രാമായണചമ്പുവും മററും.

<u>രാമായണചമ്പു: ഇതിവൃത്തം.</u> ഭാഷാചമ്പുക്കളിൽ വിസ്തൃതികൊണ്ടും വിവിധരൂപമായ ആകർഷകത്വം കൊണ്ടും പ്രഥമഗണനീയമായി പരിലസിക്കുന്നതു രാമായണചമ്പുവാകുന്നു. അതിൽ രാവണോൽഭവം, രാമാവതാരം, താടകാവധം, അഹല്യാമോക്ഷം, സീതാസ്വയംവരം, പരശുരാമവിജയം, വിച്ഛിന്നാഭിഷേകം, ഖരവധം, സുഗ്രീവസഖ്യം, ബാലിവധം, ഉദ്യാനപ്രവേശം, അങ്ഗുലീയാങ്കം, ലങ്കാപ്രവേശം, രാവണവധം, അഗ്നിപ്രവേശം, അയോധ്യാപ്രവേശം, പട്ടാഭിഷേകം, സീതാപരിത്യാഗം, അശ്വമേധം, സ്വർഗ്ഗാരോഹണം, എന്നിങ്ങനെ ഇരുപതു വിഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. ഇവയെ നമുക്കു സൌകര്യത്തിനുവേണ്ടി പ്രബന്ധങ്ങൾ എന്നു വ്യപദേശിക്കാം. വാല്മീകിരാമായണത്തെത്തന്നെയാണു് കവി സാമാന്യേന ഇതിവൃത്തവിഷയത്തിൽ ഉപജീവിച്ചിരിക്കുന്നതു്. ഉത്തരരാമായണകഥയുടെ ഒരംശമായ രാവണോൽഭവംകൊണ്ടു ചമ്പു ആരംഭിക്കുന്നതു് ബാലകാണ്ഡത്തിൽ പ്രതിപാദിതമായ ദേവന്മാരുടെ സങ്കടത്തിൻെറ കാരണം വിശദമാക്കുന്നതിനു വേണ്ടിയായിരിക്കാം. മഹാവിഷ്ണുവിൻെറ രാമാവതാരപ്രതിജ്ഞയും മററും കവി ആ ഖണ്ഡത്തിൽത്തന്നെ ഉൾപ്പെടുത്തിയിരിക്കുന്നു. അതു നോക്കുമ്പോൾ രാവണോ

ത്ഭവം മുതൽ പരശുരാമവിജയം വരെയുള്ള ആറു വിഭാഗ ങ്ങൾ ബാലകാണ്ഡത്തെ അവലംബിക്കുന്നതായി വിചാരി ക്കാവുന്നതാണ്. വിച്ഛിന്നാഭിഷേകംകൊണ്ടു മാത്രം അ യോദ്ധ്യാകാണ്ഡം അവസാനിക്കുന്നില്ല ; ഖരവധം എന്ന വിഭാഗത്തിലാണ് ഭരതസമാഗമം കവി അന്തർഭവിപ്പിച്ചി രിക്കുന്നത്. അതുപോലെ ശൂർപ്പണഖയുടെ പ്രലാപം മുത ലക്കുള്ള ആരണ്യകാണ്ഡത്തിലേ കഥ സുഗ്രീവസഖ്യത്തിൽ സംക്രമിപ്പിച്ചിരിക്കുന്നു. ബാലിവധാനന്തരമുള്ള കിഷ്കി ന്ധാകാണ്ഡകഥയും അതിനെത്തുടൎന്നുള്ള സുന്ദരകാണ്ഡക ഥയും അങ്ഗുലീയാങ്കത്തിൽ പ്രതിപാദിക്കുകയും അതിനു മുൻപ് ഉദ്യാനപ്രവേശം വർണ്ണിക്കുകയും ചെയ്തിരിക്കുന്നത് രണ്ടു വിഷയങ്ങളും കൂടി ഒരേഖണ്ഡത്തിൽ ഉൾപ്പെടുത്തി യാൽ അതിനു ദൈർഘ്യം അധികമായിപ്പോകുമെന്നുള്ള ഭയം നിമിത്തമായിരിക്കണം. ലങ്കാപ്രവേശം മുതൽ പട്ടാ ഭിഷേകം വരെയുള്ള ഖണ്ഡങ്ങളിലേ കഥ യുദ്ധകാണ്ഡ ത്തേയും അതിനു ശേഷമുള്ളവയിലേത്ത് ഉത്തരകാണ്ഡ ത്തേയും പരാമർശിക്കുന്നു. ദശരഥനുണ്ടായ മുനിശാപം വാല്മീകി വർണ്ണിക്കുന്നത് അയോദ്ധ്യാകാണ്ഡത്തിലാണ് ; എന്നാൽ ചമ്പൂകാരൻ അത് ഔചിത്യപൂർവം രാമാവതാര ഖണ്ഡത്തിൽത്തന്നെ പ്രതിപാദിക്കുന്നു. വാല്മീകിരാമായ ണത്തിൽ ശ്രീരാമന്റെ അശ്വത്തെ സംരക്ഷിക്കുന്നതു ലക്ഷ്മ ണനാണ് ; എന്നാൽ ചമ്പുവിൽ ഭവഭൂതിയുടെ ഉത്തരരാ മചരിതത്തെ അനുകരിച്ചു ലക്ഷ്മണപുത്രനായ ചന്ദ്രകേതു അശ്വചാരണം ചെയ്യുകയും ലവനോടു പടപൊരുതുകയും

ചെയ്യുന്നു. കഥയുടെ ചില അംശങ്ങളിൽ ശക്തിഭദ്രന്റെ ആശ്ചര്യചൂഡാമണിയും കവിക്ക് ആശ്രയമായി കാണുന്നുണ്ട്. അനസൂയയുടെ വരദാനം നിമിത്തം സീതയ്ക്ക് അഗ്നിപ്രവേശത്തിനു മുൻപു സംഭവിച്ച നിത്യസൌന്ദര്യജന്യമായ ആപത്ത് ആ നാടകത്തിൽനിന്നു പകർത്തിയതാകുന്നു.

<u>പുനംനമ്പൂരി.</u> ഭാരതഭൂമിയുടെ ഇതരഭാഗങ്ങളിലെന്നപോലെ കേരളത്തിലും പല കൃതികളുടേയും പ്രണേതാക്കളായ ലോകോപകാരികൾ ആരെന്നറിവാൻ മാർഗ്ഗമില്ലാതെയാണിരിക്കുന്നത്. നളാഭ്യുദയമെന്ന നാടകത്തിൽ "കേന ഖലു വിരചിതമിദം?" എന്ന പാരിപാർശ്വികന്റെ ചോദ്യത്തിന് സൂത്രധാരൻ "നായം മന്ത്രഃ, ഋഷിം വിചാരയിതും." എന്നുമാത്രം മറുപടി പറയുന്നത് എന്നെ പലപ്പോഴും വിസ്മയവ്യസനങ്ങൾക്കു വിധേയനാക്കീട്ടുണ്ട്. നാടകം മന്ത്രമല്ലല്ലോ എന്നും മന്ത്രമാണെങ്കിലല്ലേ അതു ദർശിച്ച ഋഷിയുടെ പേർ അന്വേഷിക്കേണ്ടതുള്ളൂ എന്നുമാണ് സൂത്രധാരന്റെ സമാധാനം. ഈ ചിത്തവൃത്തിയോടുകൂടിയ ഒരു ജനതയ്ക്ക് സാഹിത്യചരിത്രമില്ലാതിരിക്കുന്നത് ആശ്ചര്യമല്ല. രാമായണചമ്പുവിന്റെ കർത്താവു പുനംനമ്പൂരി എന്നാണ് വയ്പ്. പള്ളിക്കോവിലകത്തു കേരളവർമ്മതമ്പുരാൻ കൊല്ലം 598 മുതൽ 621 വരെ കോലത്തുനാടു പരിപാലിച്ചിരുന്നു എന്നുള്ളതിന് അനിഷേധ്യമായ രേഖയുണ്ട്. ആ കേരളവർമ്മതമ്പുരാന്റെ ആസ്ഥാനപണ്ഡിതന്മാരായിരുന്നു ശ്രീകൃഷ്ണവിജയം എന്ന

വിശിഷ്ടമായ കാവ്യത്തിൻെറ നിമ്മാതാവായ ശങ്കരവാരിയർ, പട്ടത്തു വാസുദേവഭട്ടതിരിയുടെ യുധിഷ്ഠിരവിജയം എന്ന യമകകാവ്യത്തിന് പദാത്ഥചിന്തനം എന്ന സവ്വങ്കഷമായ വ്യാഖ്യാനം രചിച്ച രാഘവപ്പിഷാരടി, രാഘവൻെറ ഗുരുനാഥനും ശൌരികഥ എന്ന യമകകാവ്യത്തിൻെറ കത്താവുമായ ശ്രീകണ്ഠവാരിയർ, മുതലായ സംസ്കൃത കവികൾ. കേരളവമ്മാവിൻെറ മരണാനന്തരം കോലത്തിരിയായ ഉദയവമ്മരാജാവു കൊല്ലം 621 മുതൽ 640 വരെ രാജ്യഭാരം ചെയ്തു. അദ്ദേഹത്തിൻെറ സദസ്യനായിരുന്ന മഹാകവിമൂദ്ധന്യനായ കൃഷ്ണഗാഥാകാരൻ. കൊല്ലം 547-ലെ ഒരു രേഖയിൽനിന്നു കോലത്തുനാട്ടിൽപ്പെട്ട കാനത്തൂർ ഗ്രാമത്തിൽ ചെറശ്ശേരി അഥവാ ചെറുശ്ശേരി എന്നൊരില്ലമുണ്ടായിരുന്നതായി തെളിയുന്നുണ്ട്. കോലസ്വരൂപത്തിലെ കുലദേവതയായ തിരുവർകാട്ടുകാവിലെ തേവാരിസ്ഥാനം പൊനമെന്ന ഇല്ലത്തേക്കായിരുന്നു; തന്നിമിത്തം ആ ഇല്ലം കാവിൽപ്പൊനമെന്ന പേരിലും അറിയപ്പെട്ടിരുന്നു. ചെറുശ്ശേരിയില്ലത്ത് ഒരിക്കൽ ഒരു ഉണ്ണിനമ്പൂരി മാത്രം അവശേഷിക്കുകയും ആ ഉണ്ണിയെ പൊനത്തിലേക്കു ദത്തെടുക്കുകയും ചെയ്തു എന്നും അദ്ദേഹമാണ് കൃഷ്ണഗാഥ നിമ്മിച്ചതെന്നും ഉത്തരകേരളത്തിൽ ഒരൈതിഹ്യമുണ്ട്. പൊനത്തിൽ ശങ്കരൻ നമ്പിടിക്കു കൊല്ലം 629-ൽ ഉദയവമ്മരാജാവു വീരശൃംഖലയും മററും സമ്മാനിക്കുകയുണ്ടായി. ഉത്തരകേരളത്തിൽ നമ്പൂരിമാരെ നമ്പിടിമാർ എന്നു പറയും. 627-ൽ

ഉദയവർമ്മാവു സാമൂതിരിയുമായി സഖ്യം ചെയ്തു എന്നും 629-ൽ പൊനത്തിൽ കുഞ്ഞുനമ്പിടിയെ സാമൂതിരിക്കോവിലകത്തേക്ക് അയച്ചുകൊടുത്തു എന്നുംകൂടി ചില രേഖകളിൽനിന്നു വെളിവാകുന്നു. ഈ കുഞ്ഞുനമ്പിടി ആയിരിക്കാം രാമായണചമ്പുവിന്റെ നിർമ്മാതാവ് എന്നു പ്രസ്തുത വിഷയത്തിൽ പ്രസംശനീയങ്ങളായ പല ഗവേഷണങ്ങളും നടത്തീട്ടുള്ള ശ്രീമാൻ ചിറയ്ക്കൽ ബാലകൃഷ്ണൻനായർ അഭിപ്രായപ്പെടുന്നു. ഈ അഭിപ്രായത്തിൻെറ സാധുതയെപ്പററി നിഷ്കൃഷ്ടമായി ഒരു ചർച്ചചെയ്യുന്നതിന് ഇതല്ല അവസരം. എന്നാൽ പുനംനമ്പൂരിയാണ് കൃഷ്ണഗാഥ രചിച്ചത് എന്നൊരൈതിഹ്യം ആ ഗ്രന്ഥത്തിൻെറ ജന്മഭൂമിയായ ഉത്തരകേരളത്തിൽ പണ്ടേക്കു പണ്ടേ പ്രചരിക്കുന്നുണ്ടെന്നും 'ചെറുശ്ശേരി' എന്ന് അതിനു കേരളത്തിൻെറ ഇതരഭാഗങ്ങളിൽ സുപ്രസിദ്ധമായി ഒരു സംജ്ഞാന്തരമുണ്ടെന്നും സിദ്ധമായിരിക്കുന്ന സ്ഥിതിക്കു ചെറുശ്ശേരി, പുനം ഈ രണ്ടു നമ്പൂരിയില്ലങ്ങൾക്കും തമ്മിൽ ഏതോ തരത്തിൽ ഒരു ബന്ധം ഉണ്ടായിരുന്നു എന്നും, പുനത്തില്ലത്തിലേ ഒരങ്ഗമാണ് സാമൂതിരിക്കോവിലകത്തേ സദസ്യനായി ചമ്പൂനിർമ്മാണത്തിൽ ഏർപ്പെട്ടതെന്നും സമ്മതിക്കാവുന്നതാണ്. ആ പുനംനമ്പൂരിയുടെ പേരെന്തെന്ന് അറിയുന്നില്ല.

<u>പുനവും സാമൂതിരിയും.</u> സാമൂതിരിക്കോവിലകത്തിന്റെ ഉത്ഭവം ക്രി. പി. 1042-ാമാണ്ടിടയ്ക്കു മാത്രമാണെന്ന് ഊഹിക്കുവാൻ മാർഗ്ഗമുണ്ടെങ്കിലും ആ സ്വരൂപം തിരുനാവാ

യിൽ മാമാങ്കം നടത്തുവാനുള്ള അധികാരം ക്രി. പി. 1308-ൽ വള്ളുവനാട്ടു കോവിലകത്തുനിന്ന് അപഹരിച്ചു പ്രബലമായ്ത്തീൎന്നു. അക്കാലത്തു് കോക്കുന്നത്തു് ശിവാങ്ങൾ എന്നൊരു സിദ്ധൻ തളപ്പറമ്പത്തു് ജീവിച്ചിരുന്നു. അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ചു് അന്നത്തെ സാമൂതിരിപ്പാട്ട് കോഴിക്കോട്ടു തളിയിൽക്ഷേത്രത്തിൽ പല ദാനധൎമ്മങ്ങളുമേൎപ്പെടുത്തി. ചുരുക്കത്തിൽ മൂന്നുശതകങ്ങൾക്കുള്ളിൽ ആ സ്വരൂപം വൈദേശികന്മാൎക്ക് വാണിജ്യസൌകൎയ്യങ്ങൾ വൎദ്ധിപ്പിച്ചു വളരെ വേഗത്തിൽ അത്യുൽകൃഷ്ടമായ ഒരു പദവിയെ അധിരോഹണംചെയ്തു. ക്രി. പി. പതിന്നാലു്, പതിനഞ്ചു് ഈ ശതകങ്ങളിൽ കോഴിക്കോടിന്റെ പേരും പെരുമയും വിശ്വവിശ്രുതമായ്ത്തീൎന്നു. 1442-ൽ ആ നഗരം സന്ദൎശിച്ച അബ്ദർറസാക്ക് എന്ന മഹമ്മദീയഗ്രന്ഥകാരൻ അതിന്റെ മാഹാത്മ്യത്തെപ്പററി മുക്തകണ്ഠമായി പ്രശംസിച്ചിട്ടുണ്ട്. അക്കാലത്തോടടുത്തായിരിക്കണം ശക്തൻതമ്പുരാൻ എന്ന ബിരുദത്താൽ വിദിതനും ദേവധാ വിദ്വൽപ്രഭുവുമായ മാനവിക്രമമഹാരാജാവിന്റെ രാജ്യഭാരം. അതു് 1466 മുതൽ 1472 വരെയാണ് എന്നു് ശ്രീമാൻ കേ. വി. കൃഷ്ണയ്യർ അഭിപ്രായപ്പെടുന്നു. അത്ര ഹ്രസ്വമായിരുന്നുവോ അദ്ദേഹത്തിന്റെ വാഴ്ചക്കാലം എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അദ്ദേഹമാണ് വിദ്വൽപ്രോത്സാഹനത്തിനായി കോഴിക്കോട്ടു് തളിയിൽക്ഷേത്രത്തിൽ പട്ടത്താനം അഭിവൃദ്ധിപ്പെടുത്തിയതു്.

അ മഹാരാജാവിൻെറ സദസ്സ് പതിനെട്ടരക്കവിക ളാൽ അലങ്കൃതമായിരുന്നു. അവരിൽ സംസ്കൃതത്തില ല്ലാതെ മണിപ്രവാളത്തിൽ മാത്രം കവനം ചെയ്തിരുന്ന പുനം അരക്കവി എന്ന നിലയിലേ പരിഗണിക്കപ്പെട്ടിരു ന്നുള്ളൂ. എന്നാൽ വാസ്തവത്തിൽ അദ്ദേഹം അരക്കവിയല്ല, നേരെമറിച്ച് ഒന്നരക്കവിയായിരുന്നു എന്നു നമുക്ക് വഴിയേ കാണാവുന്നതാണ്. പുനം സാമൂതിരിപ്പാട്ടിലേക്കു സമർപ്പിച്ച

"താരിത്തന്വീകടാക്ഷാഞ്ചലമധുപകുലാ-
രാമ, രാമാജനാനാം
നീരിത്താർബാണ, വൈരാകരനികരതമോ-
മണ്ഡലീചണ്ഡഭാനോ,
നേരെത്താതോരു നീയാം തൊടുകുറി കളയാ-
യ്കെന്നുമേഷാ കുളിക്കു-
ന്നേരത്തിന്നിപ്പുറം വിക്രമനൃവര, ധരാ
ഹന്ത! കല്പാന്തതോയേ."

എന്ന പദ്യം കേട്ടിട്ടില്ലാത്ത സഹൃദയന്മാർ കേരളത്തിൽ ഒരിടത്തും ഉണ്ടായിരിക്കുകയില്ല. ആ സമയത്തു സദസ്സിൽ സന്നിഹിതനായിരുന്ന ഉദ്ദണ്ഡശാസ്ത്രികൾ—

"ഭാഷാകവിനിവഹോയം
ദോഷാകരവദ്വിഭാതി ധരണിതലേ
പ്രായേണ വൃത്തഹീന-
സ്സംസ്യാലോകേ നിരസ്തഗോപ്രസരഃ."

എന്ന പദ്യത്തിൽ തനിക്കു ഭാഷാകവികളോടു പൊതുവേ യുള്ള അവജ്ഞയെ പ്രസ്പഷ്ടമാക്കിയ ആ വിദ്വൽകവി ശ്രേഷ്ഠൻ—"അന്ത ഹന്തയ്ക്കിന്തപ്പട്ടു" എന്നു പറഞ്ഞു കൊണ്ടു തൻെറ ഉത്തരീയപ്പട്ട് നമ്പൂരിക്കു സമ്മാനിക്കുക യും, മറെറാരവസരത്തിൽ

"അധികേരളമഗ്ര്യഗിരഃ കവയഃ
കവയന്തു വയന്തു ന താൻ പ്രണമഃ;
പുളകോദ്ഗമകാരിവചഃപ്രസരം
പുനമേവ പുനഃപുനരാനമഹേ."

എന്ന ഒരു പ്രശംസാപത്രം നല്കുകയും ചെയ്തതായി പുരാവൃത്തം ഉൽഘോഷിക്കുന്നു.

പ്രതിഭാശാലിയായ പൂനത്തിൻെറ സംസ്കൃതഭാഷാ പാണ്ഡിത്യത്തെപ്പററിയും ശാസ്ത്രികൾക്കു വളരെ ബഹു മാനമുണ്ടായിരുന്നു. ഒരിക്കൽ കോഴിക്കോട്ടു തളിയിൽ ക്ഷേത്രത്തിൽ ദേവദർശനം ചെയ്യുവാൻ പോയപ്പോൾ ശാസ്ത്രികൾ അവിടെ മുഖമണ്ഡപത്തിൽ ജപിച്ചുകൊണ്ടി രുന്ന നമ്പൂരിമാരോട് ഒരു ചോദ്യമെന്ന ഭാവത്തിൽ

"വീണാലസന്മണിഖലായ നമോസ്തു തസ്മൈ
വീണാഘൃണാജിനവതേ തൃണിനേ തൃണായ ;
അദ്ധ്യോയമീശചരനമസ്കൃതയേ കഥം സ്യാൽ ?"

എന്ന് ഒരു ശ്ലോകത്തിൻെറ മൂന്നുപാദം ഉണ്ടാക്കിച്ചൊല്ലി. അപകടംപിടിച്ച ആ ശ്ലോകത്തിൻെറ പൂർവാർദ്ധത്തിന്

എന്തർത്ഥമാണ് അവർ പറയുവാൻപോകുന്നത് എന്ന റിയുവാൻ ആ മഹാകവി അവരെ ഒന്നുറ്റുനോക്കുന്നതി ന്നുമുൻപിൽ അവരിലൊരാൾ—സാക്ഷാൽ പുനം—"അ സ്യോത്തരോക്തിമവിദന്നപി കീദൃശസ്സ്യാൽ ?'' എന്ന് അതിൻെറ ചതുർത്ഥപാദം ചൊല്ലുന്നതു കേട്ടു. 'വിഷണ്ണഃ' എന്ന പദമായിരുന്നു അദ്ദേഹത്തിനു വേണ്ടിയിരുന്ന ഉത്തരം. അതു പുനത്തിൽനിന്നു കേട്ടപ്പോൾ ശാസ്ത്രികൾ ആശ്ചര്യപരതന്ത്രനായി. ആറു ണകാരം പൂർവ്വാർദ്ധ ത്തിൽനിന്നു പോയാൽ അത് ഈശ്വരസ്തുതിയാകും; എങ്ങനെയെന്നാൽ അപ്പോൾ 'വ്യാലസന്മേഖലായ, വ്യാഘ്രാജിനവതേ, ത്രിനേത്രായ, തസ്മൈ നമോസ്തു' എ ന്നീ പദങ്ങളാണല്ലോ അവശേഷിക്കുന്നത്.

'സ്വസ്മിൻ വേശ്മനി പൂർണ്ണവിശ്വവിഭവേ
        പൂജ്യാൻ സമാരാധയൻ
പ്രേയസ്യാ ഗുണപൂർണ്ണയാ ഗുണവതാ
        പുത്രേണ മിത്രേണ ച
സാർദ്ധം പ്രാവൃഷി കേരളേഷു നിവസൻ
        ഭക്ത്യാ സമാകർണ്ണയൻ
ലീലാം രാഘവകൃഷ്ണയോഃ ക്ഷപയതേ
        കാലം സ ധന്യോ ജനഃ.''

എന്ന പദ്യം ഞാറേരിമനയ്ക്കൽ സന്ദർശിച്ചപ്പോൾ ഉദ്ദ ണ്ഡശാസ്ത്രികൾ നമ്പൂരിമാരെ പുകഴ്ത്തി ചൊല്ലിയതാ ണ്. അത് ചില ഗ്രന്ഥങ്ങളിൽ രാമാവതാരപ്രബന്ധ ത്തിൻെറ ആരംഭത്തിൽ ചേർത്തു കാണുന്നു.

മാനവിക്രമന്റെ കിരീടധാരണത്തിനു മുൻപു മാനവേദൻ എന്നായിരുന്നു പേരെന്നു തോന്നുന്നു. അക്കാലത്തായിരിക്കണം പുനം

"ജംഭപ്രദ്വേഷിമുൻപിൽ സുരവരസദസി
 ത്വൽഗ്ഗുണൌഘങ്ങൾ വീണാ-
ശ്ശുംഭൽപാണൌ മുനൌ ഗായതി സുരസുദൃശാം
 വിഭ്രമം ചൊല്ലവല്ലേൻ ;
കുമ്പിട്ടാളുർവ്വശിപ്പെ,ണ്ണകകമലമലി-
 ഞ്ഞു മടിക്കുത്തഴിഞ്ഞു
രംഭ, യ്ക്കുഞ്ചാരുവട്ടം കബരി തിരുകിനാൾ
 മേനകാ മാനവേദ."

എന്നൊരു പ്രശസ്തിപദ്യം നിർമ്മിച്ചതു്. സാമൂതിരിമഹാരാജാക്കന്മാർക്കു രാജ്യാഭിഷേകം കഴിഞ്ഞാൽ അതിനുമുൻപുള്ള പേരെന്തായാലും മാനവിക്രമൻ എന്ന നാമധേയം മാത്രമേ പാടുള്ളൂ എന്നൊരു നിയമമുണ്ടു്. അദ്ദേഹത്തിന്റെ സ്വർഗ്ഗാരോഹണത്തിനുമേൽ സൽകവികൾക്കു മുൻപിലത്തേപ്പോലെ രാജപൂജ സിദ്ധിച്ചിരുന്നില്ല എന്നുള്ളതു് പുനത്തിന്റെ

"ചെല്ലേറും വിക്രമക്ഷ്മാപതി, ഗിരിജലധി-
 സ്വാമി, സാഹിത്യലക്ഷ്മീ-
മുഖ്യസ്ഥാനം കവിതാമൃതനിധി പരലോ-
 കം മുദാ വാൻറമൂലം*

* വാൻറ=വാഴ്ന്ന, വാണ.

ഇക്ഷോണീമണ്ഡലേ സംസ്കൃതകവിത പല-
ക്കുണ്ട ; കണ്ടെച്ചിലെല്ലാം
നക്കം നായ്ക്കും തൊട്ടുക്കിൻറിത്തു ! ശിവശിവ ഭാ-
ഷാകവിതചാഭിമാനം."

എന്ന മറെറാരു പദ്യത്തിൽനിന്ന സ്പഷ്ടമാകുന്നു.

പുനവും ശങ്കരകവിയും. ശ്രീകൃഷ്ണവിജയകർത്താവായ ശങ്കരകവിയെപ്പററി മുൻപു സൂചിപ്പിച്ചുവല്ലോ. പുനത്തിന്റെ കാലത്തു്, ഗുരുവായൂരിന്ന സമീപമുള്ള അരിയന്നൂക്കാവ് ഹരികന്യാപുരം) എന്ന സ്ഥലത്തെ ആത്മസാന്നിധ്യത്താൽ ധന്യമാക്കിയിരുന്ന അജ്ഞാതനാമാവായ ഒരു കവിപുങ്ഗവന്റെ കൃതിയാണ് ചന്ദ്രോത്സവമെന്ന മണിപ്രവാളകാവ്യം. ആ കാവ്യത്തിൽ പുനത്തേയും ശങ്കരകവിയേയും പററി യഥാക്രമം താഴെ ഉദ്ധരിക്കുന്ന പ്രസ്താവനകൾ കാണുന്നു.

"മദനസമരസമ്മർദ്ദാന്തരോൽഭ്രാന്തകാന്താ-
മണിതമധുരമാധുര്യൈകവംശപ്രസൂതൈഃ
മതുമത മണമോലും പദ്യബന്ധൈരനേകൈ-
ർമ്മദയതി പുനമിന്നും ഭൂരിഭൂചക്രവാളം.

ഉചിതരസവിചാരേ ചാരുവാഗ്ദേവതാശ്രീ-
കരകിസലയസമ്മൃഷ്ടശ്രമസ്വേദജാലം
അഹമഹമികയാ വന്നർത്ഥശബ്ദപ്രവാഹം
ഭവതു വദനബിംബം പ്രീതയേ ശാങ്കരം മേ."

'പദ്യബന്ധൈഃ' എന്നതിന്ന 'പദ്യഭേദൈഃ' എന്നും 'പദ്യഗദ്യൈഃ' എന്നും പാഠഭേദങ്ങളുണ്ട്. പുനത്തിന്ന മാരലേഖയെന്നും ശങ്കരന്ന മാനവീമേനകയെന്നും ഉള്ള ഗ്രന്ഥനാമങ്ങളിൽ ഓരോ യുവതികൾ പ്രേമഭാജനങ്ങളായിരുന്നു. അവരെപ്പററിയും പ്രസ്തുതകാവ്യത്തിൽ

"മധുമൊഴിപുനമെന്നാ നല്ലൂവീന്ദ്രേണ സാര-
സ്യതപരിമളമോലും പദ്യഭേദൈരനേകൈഃ
പകലിരവു വളർത്തി സ്തൂയമാനാപദാനാ
മധുരകവിഭിരന്യൈരന്വിതാ രാഘവാദ്യൈഃ;
ഉലകഖിലമിളക്കിക്കൊണ്ടു തണ്ടാരിൽമാതിൻ
നയനസുകൃതമാലാ മാരലേഖാ തദാനീം
യുവതിഭിരഭിവീതാ പൂർണ്ണചന്ദ്രോത്സവത്തി-
ന്നഴകിനൊടെഴുനള്ളീ മേദിനീചന്ദ്രികായാഃ."

എന്നും

"ശ്രീശങ്കരേണ വിദുഷാ കവിസാർവ്വഭൗമേ-
ണാനന്ദമന്ദഗതിനാ പുരതോഗതേന
ശ്രീമന്മുകുന്ദമുരളീമധുരസ്വരേണ
പദ്യൈരവദ്യരഹിതൈരനുവർണ്ണ്യമാനാ,
പുകഴലകിൽ വിതയ്ക്കും മേദിനീവെണ്ണിലാവി-
ന്നഭിമതസഖി, വെള്ളിപ്പള്ളിയമ്പുങ്ങയോനേഃ,
പരഭൃതമൊഴി, മമ്മാ! മാനവീമേനകപ്പൂ-
മകളഴകൊടു വന്നാൾ പൂർണ്ണചന്ദ്രോത്സവായ."

എന്നുമുള്ള പദ്യങ്ങളിൽ ഉപന്യസിച്ചിരിക്കുന്നു. പദാൎത്ഥ ചിന്തനകാരനായ രാഘവപ്പിഷാരടിയുടെ ശിഷ്യനായിരുന്നു ശങ്കരവാരിയർ. അക്കാലത്തെ ഉത്തരകേരളീയന്മാരായ കവികളിൽ ഉത്തമനായിരുന്നു അദ്ദേഹം എന്നുള്ളതു് ഉദ്ദണ്ഡൻെറ കോകിലസന്ദേശത്തിലേ

"കോലാനേലാവനസുരഭിലാൻ യാഹി, യത്ര പ്രഥന്തേ
വേലാതീതപ്രഥിതവചസശ്ശങ്കരാദ്യാഃ കവീന്ദ്രാഃ."

എന്ന പദ്യാൎദ്ധത്തിൽനിന്നു വെളിവാകുന്നു. മാരലേഖയെപ്പററി പുനം ശങ്കരകവിക്കയച്ച ഒരു ശ്ലോകമാണു് താഴെ ചേൎക്കുന്നതു്.

"മൽപ്രാണങ്ങളിനുണ്ടു നിന്നൊടരിയോ-
രന്യായമിപ്പോളെടോ
പത്മാമങ്ഗലരങ്ഗ, ശങ്കരകവേ,
നിന്നോമലന്യാദൃശീ;
മൽപ്രാണേശ്വരി, മാരലേഖ, മഹിളാ-
രത്നം തരിൻറീലെടോ
ചെപ്പേലും മുലമൊട്ടെനിക്കു നളിന-
ത്താർബാണപീഡാനിധേഃ."

അതു കണ്ടിട്ടു ശങ്കരകവി മാരലേഖയ്ക്കു താഴെ ഉദ്ധരിക്കുന്ന പദ്യം അയച്ചുകൊടുക്കുകയുണ്ടായി.

"ധന്യേ, സൽപാത്രദാനം പ്രതി തവ മടിയെ-
ന്തെന്തു മുന്നേ കൊടാഞ്ഞൂ
കുൻേറലുംകൊങ്ക പങ്കേരുഹമുഖി; പുനമാം
നൽക്കവീന്ദ്രന്നതന്ദ്രം ?
അന്യായം ചൊല്ലുമാറാക്കിനതമലഗുണേ,
യുക്തമോ ? ചിത്തമയ്യോ !
ഖിന്നം കാണേതദീയം, മദനശരശിഖാ-
ദാരുണം മാരലേഖേ."

ഇവ കൂടാതെ,

"പുനം ചമയ്ക്കുന്ന ചിലോകമെല്ലാ-
മനന്തു ചൊല്ലീട്ടിഹ കേൾപ്പനോ ഞാൻ
കനം തിരണ്ടീടെഴമിക്ഷുകാണ്ഡാൽ-
ക്കിനിഞ്ഞു പൂന്തേനൊഴുകിന്നപോലെ?"

എന്നൊരൊററശ്ലോകവും പുനത്തെ പരാമർശിക്കുന്നതായി വായിച്ചിട്ടുണ്ട്.

മററ സമകാലികന്മാർ. മാനവിക്രമമഹാരാജാവിന്റെ പതിനെട്ടരക്കവികളിൽ ബാക്കിയുള്ള പതിനെട്ടു കവികൾ ആരെല്ലാമാണെന്നു് ക്ലിപ്തപ്പെടുത്തി പറവാൻ പ്രയാസമുണ്ടു്. പയ്യൂർ പട്ടേരിമാർ അച്ഛനും അഫ്ഫന്മാരും മഹന്മാരുംപ്പെടെ ഒൻപതുപേർ, തിരുവേഗപ്പുറക്കാരായ നമ്പൂരിമാർ അഞ്ചുപേർ, മുല്ലപ്പള്ളി ഭട്ടതിരിപ്പാടു്, ഉദ്ദണ്ഡശാസ്ത്രികൾ, കാക്കശ്ശേരി ഭട്ടതിരി, ചേന്നാസ്സു നമ്പൂതിരി, ഇവരെക്കൊണ്ടാണു് ഐതിഹ്യം ആ സംഖ്യ തികയ്ക്കുന്നതു്. പയ്യൂരില്ലത്തു് അന്നത്തെ അച്ഛൻ ഭട്ടതിരി

യുടെ പേർ ഋഷിയെന്നായിരുന്നു. അദ്ദേഹത്തിന്, ഭവദാസൻ, വാസുദേവൻ, സുബ്രഹ്മണ്യൻ, ശങ്കരൻ എന്നീ നാലു സഹോദരന്മാരും, പരമേശ്വരൻ, വാസുദേവൻ ഇങ്ങനെ രണ്ടു പുത്രന്മാരുമുണ്ടായിരുന്നതായി തെളിയുന്നുണ്ട്. അങ്ങനെ അവർ ഏഴുപേരായി; വേറെയും രണ്ടുപേരുണ്ടായിരുന്നിരിക്കാം. അവരെല്ലാവരും സ്വസ്വതന്ത്രന്മാരും, പ്രത്യേകിച്ചു മീമാംസാശാസ്ത്രത്തിന്റെ മറുകര കണ്ടവരും സഹൃദയാഗ്രേസരന്മാരുമായിരുന്നു. തിരുവേഗപ്പുറക്കാരായ അഞ്ചു നമ്പൂരിമാർ ആരെന്നറിയുന്നില്ല. അവരിൽ ഒരാൾ സുഭദ്രാഹരണം മഹാകാവ്യവും മററൊരാൾ ലക്ഷ്മീമാനവേദം നാടകവും രചിച്ചു എന്നു പറയുന്നതു ശരിയല്ല. ആദ്യത്തേതു ക്രടല്ലൂർ നാരായണൻ നമ്പൂരിപ്പാട്ടിലേയും രണ്ടാമത്തേതു ചോളദേശീയനും മറെറാരു മാനവേദരാജാവിന്റെ ആശ്രിതനുമായ ദിവാകരകവിയുടേയും കൃതികളാകുന്നു. കാക്കശ്ശേരിയുടെ ഗുരുനാഥൻ തിരുവേഗപ്പുറക്കാരനായ ഒരു നമ്പൂരിയായിരുന്നു. മുല്ലപ്പള്ളി ഭട്ടതിരിയുടെ കൃതികളെപ്പററി ഒരറിവുമില്ല. കേരളത്തിലേ ക്ഷേത്രവിധികൾക്ക് ഒരു പ്രമാണഗ്രന്ഥമായി ഇന്നും നിലനിന്നുപോരുന്ന തന്ത്രസമുച്ചയത്തിന്റെ കർത്താവാണു ചേന്നാസ്സു നമ്പൂരി.

“കല്യബ്ദേഷ്വതിയത്സു നന്ദനയനെ-
ഷ്വംഭോധിസംഖ്യേഷു യ-
സ്സംഭൂതോ ഭൃഗുവീതഹവ്യമുനിയുങ്-
മൂലേ സവേദോദയേ”

ഇത്യാദി സമുച്ചയപദ്യത്തിൽനിന്ന് കൊല്ലം 604-ാമാണ്ടാണ് അദ്ദേഹത്തിന്റെ ജനനം എന്നു സിദ്ധിക്കുന്നു. കോകിലസന്ദേശത്തിനു പുറമേ മല്ലികാമാരുതമെന്ന പ്രകരണത്തിന്റെ പ്രണേതാവും ചോളദേശത്തു ലാടപുരം ഗ്രാമത്തിൽ ജനിച്ചു കേരളത്തിൽവന്നു സാമൂതിരിയെ ആശ്രയിച്ചു കാലയാപനം ചെയ്തു പ്രശസ്തപണ്ഡിതനുമായ ഉദ്ദണ്ഡശാസ്ത്രികളും, അദ്ദേഹത്തിനു ശരിക്കു പററിയ പ്രതിദ്വന്ദ്വിയും വസുമതീമാനവിക്രമമെന്ന നാടകത്തിന്റെ രചയിതാവുമായ കാക്കശ്ശേരി ദാമോദരഭട്ടതിരിയും, സാഹിത്യലോകത്തിൽ സുപ്രസിദ്ധന്മാരാണ്. ഇവരെക്കൂടാതെ കേദാരഭട്ടന്റെ വൃത്തരത്നാകരത്തിനു വ്യാഖ്യാനം രചിച്ച മൂക്കോലയ്ക്കൽ കരുണാകരപ്പിഷാരടി, അദ്ദേഹത്തിന്റെ ശിഷ്യനും രാജശേഖരന്റെ വിദ്ധസാലഭഞ്ജികയ്ക്കു വ്യാഖ്യാനം നിർമ്മിച്ച സാഹിത്യമല്ലബിരുദധാരിയായ വാസുദേവൻ നമ്പൂരി, ഇങ്ങനെ വേറേ ചില വിദ്വൽപ്രവേകന്മാരും പുനത്തിന്റെ സമകാലികന്മാരായിരുന്നതായി കാണുന്നു.

<u>പുനവും രാമായണചമ്പുവും.</u> പുനമാണ് രാമായണചമ്പുവിന്റെ പ്രണേതാവ് എന്നു പരിച്ഛിന്നമായി സ്ഥാപിക്കുന്നതിനു പ്രത്യക്ഷലക്ഷ്യമൊന്നുമില്ല. പുനം ഒരു അനുഗൃഹീതനായ ഭാഷാകവിയായിരുന്നു എന്നും അദ്ദേഹത്തിന്റെ ജീവിതകാലം കൊല്ലം ഏഴാംശതകത്തിന്റെ മധ്യഭാഗമായിരുന്നു എന്നും ഇതിനുമുൻപുതന്നെ നാം ധരിച്ചുകഴിഞ്ഞു. ഏതെങ്കിലും ഒരു ബൃഹൽകൃതിയുടെ പ്രണേതൃത്വം കൂടാതെ അദ്ദേഹത്തിന് അത്തരത്തിൽ ഒരു

അസുലഭയശസ്സു സിദ്ധിച്ചിരിക്കുകയില്ല. ഭാഷാരീതിയെ ആസ്പദമാക്കി പരിശോധിച്ചാൽ രാമായണചമ്പു മേൽ നിർദ്ദേശിച്ച കാലത്തു് ഉണ്ടായ ഒരു കൃതിയാണെന്നു വിചാരിക്കുവാൻ ന്യായമുണ്ടു്. 'അസ്ത്രങ്ങളിന്നുമുള ; നീതിവിടംയ്ക്ക നല്കു' ; 'നല്ലാർ വേണ്ടും തരത്തിൽത്തവ പലരുളർ' 'ലങ്കായാമുളനങ്ങു കോപി' ഇത്യാദി പദ്യാംശങ്ങളിൽ കാണുന്ന 'ഉള' ഒരു പ്രാചീനപ്രയോഗമാണു്. 'പാരിച്ചോ ചില പാരക്കോലും' 'കരഞ്ഞോ ചില പിള്ളകളും' 'വരുന്നോ ചില' എന്നിത്തരത്തിൽ 'ഓ' ചേർത്ത പേരെച്ചങ്ങളും പ്രസ്തുതനിബന്ധത്തിന്റെ പ്രാക്തനതയെ സൂചിപ്പിക്കുന്നു. ഈ പ്രയോഗം കൊല്ലം എട്ടാം ശതകത്തിലും വളരെ അപൂർവ്വമായി കാണാം. ഇന്നു 'പാരിച്ചോരു'. 'കരഞ്ഞോരു' ഇത്യാദി രൂപങ്ങളാണു് അവയുടെ സ്ഥാനത്തു കയറിയിരിക്കുന്നതു്. 'വാടീടായുന്ന' 'അളവിയലായും' 'ഗണനമെഴായും' എന്നീ മാതിരിയിൽ നിഷേധാർത്ഥത്തെ കുറിക്കുന്ന പേരെച്ചങ്ങൾ, 'തങ്കലീകാച്ചതേ' 'ധരിച്ചാളെ ന്മാറില്ല' ഇവയിലേ ഈകാരോകാരസന്ധായകങ്ങൾ, 'ചമഞ്ഞാറ്' 'വന്നാറ്' ഇവയിൽ പ്രകാരമെന്ന അർത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്ന 'ആറ്' എന്ന വാക്കു്, 'രസിക്കുന്നതല്ല' എന്ന അർത്ഥത്തിൽ പ്രയുക്തമായ 'ചുവയാ' എന്ന പദം, ഇവയും രാമായണചമ്പുവിന്റെ പഴക്കത്തിനു സാക്ഷി നില്ക്കുന്നു. മേതു് (ഭൂമി), മേവാർ (ശത്രുക്കൾ), മൈന്തർ (യുവാക്കൾ), മുത്തുക്കോവകൾ (മുത്തുമാ

ലകരം), അങ്കി (അഗ്നി), വരുത്തപ്പെടുക (കഷ്ടപ്പെടുക), തെരുന്നെന (വേഗത്തിൽ), എൺ (കണക്ക്), എഴ (ഉയ ച്ച്), നവരം (ശ്രേഷ്ഠം), പാച്ചി (പായിച്ച്), കുറളി (മായാവി), കലമ്പൻ (പലനിറത്തിലുള്ള പൂക്കളെക്കൊണ്ടു കെട്ടുന്ന മാല), വിരൺ (കൊതി) മുതലായി ഇനിയും പല പദങ്ങൾ ഈ അവസരത്തിൽ സ്മരണീയങ്ങളായുണ്ട്. ഈ മാതിരിയുള്ള ചില തെളിവുകളെ ആശ്രയിച്ചു മാത്രമാണ് പുനം നമ്പൂരിയെ രാമായണചമ്പുവുമായി ഘടിപ്പിക്കേണ്ടിയിരിക്കുന്നത്.

ചമ്പുക്കളുടെ കർത്തൃനിർണ്ണയത്തിനുള്ള വൈഷമ്യം. പ്രത്യക്ഷമായി കർത്തൃനാമധേയം കാണാത്ത ചമ്പുക്കളുടെ പ്രണേതൃത്വം നിർണ്ണയിക്കുന്നതിനുള്ള ഒരു പ്രധാനവൈഷമ്യത്തെപ്പററി ഇവിടെ സ്വല്പം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. അതു് ആ ഗ്രന്ഥങ്ങളുടെ നിർമ്മാതാക്കൾ പൂർവ്വകവികളുടെ ഗദ്യപദ്യങ്ങളെ ചിലപ്പോൾ അതേ നിലയിലും, മററു ചിലപ്പോൾ അല്പാല്പം രൂപഭേദം വരുത്തിയും, വേറേ ചിലപ്പോൾ തർജ്ജമചെയ്തും സ്വകീയമാക്കുന്നു എന്നുള്ളതാണ്. സകലനിബന്ധനഘടിതത്വം ഒരു കാവ്യദോഷമായി ചമ്പൂകാരന്മാർ കരുതിയിരുന്നില്ല. അവക്ക് തങ്ങളുടെ കൃതികൾ രസോത്തരങ്ങളായി പരിണമിക്കണമെന്നും അവ പാഠകക്കാൎക്കും മററും പ്രവചനത്തിനു പ്രയോജകീഭവിക്കണമെന്നുമല്ലാതെ വേറെ ഉദ്ദേശ്യങ്ങളൊന്നും ഉണ്ടായിരുന്നതായി തോന്നുന്നില്ല. ആ കവികളുടെ കാലത്തിനു ശേഷം അവരുടെ വാങ്മയങ്ങളെ അവകൊണ്ടു കൈ

കാര്യം ചെയ്തിരുന്ന സഹൃദയന്മാർ വേറെയും പൂർവ്വകവികളുടെ പദ്യഗദ്യങ്ങൾ എടുത്തുചേർത്തു പുഷ്ടിപ്പെടുത്തീട്ടുണ്ട്. ഇവയ്ക്കെല്ലാം ഉദാഹരണങ്ങൾ രാമായണചമ്പുവിൽ നിന്നു തന്നെ പ്രദർശിപ്പിക്കാവുന്നതാണ്. അതിൽ രഘുവംശം, ഉത്തരരാമചരിതം, ആശ്ചര്യചൂഡാമണി, മാഘം, നൈഷധീയചരിതം, ഭോജചമ്പു, ബാലരാമായണം, മഹാനാടകം, അനർഘരാഘവം, പ്രസന്നരാഘവം, സുകുമാരന്റെ രഘുവീരചരിതം നാടകം മുതലായി അനവധി ഗ്രന്ഥങ്ങളിൽനിന്നു പല പദ്യങ്ങളും, വാസവദത്ത, ഭോജചമ്പു ഇവയിൽനിന്നും മററും ചില ഗദ്യങ്ങളും ഉദ്ധൃതങ്ങളായിട്ടുള്ളതു പണ്ഡിതന്മാർക്കു നിരീക്ഷിക്കുവാൻ പ്രയാസമില്ല. അവയെല്ലാം അനന്തരകാലികന്മാർ കൂട്ടിച്ചേർത്തതാണെന്നു പറവാൻ നിർവ്വാഹവുമില്ല. നോക്കുക. വിച്ഛിന്നാഭിഷേകപ്രബന്ധത്തിൽ ശ്രീരാമൻ കൈകേയിയോട് "ഭക്ത്യാനുവന്ദ്യ വിനയേന ഘനാനുഭാവാമത്യൂർജ്ജിതാമകലുഷാം ഗിരമാബഭാഷേ" എന്നു കവി ഉപന്യസിച്ചതിനുമേൽ ആ ഭാഷണമെന്തെന്നു കാണിക്കുവാൻ "ഭീതോ ഭ്രൂഭരതഃ കിമംബ, ഭരതഃ?" എന്നും "വനഭുവി തനുമാത്രത്രാണമാജ്ഞാപിതം മേ'' എന്നുമുള്ള ഭോജചമ്പുവിലേ രണ്ട് അമൃതനിഷ്യന്ദികളായ പദ്യങ്ങൾ മാത്രം ഉദ്ധരിച്ചുകൊണ്ടു പുരോഗമനം ചെയ്യുന്നു. പ്രസ്തുതപദ്യങ്ങളില്ലെങ്കിൽ ആ ഘട്ടത്തിൽ ശ്രീരാമവാക്യമേ ഇല്ല. ഇതുപോലെ മുദ്രിതമായ രാവണവധപ്രബന്ധത്തിൽ തന്മാത്ര

ശേഷനായ്ത്തീന്ന രാവണൻ മണ്ഡോദരിയുടെ ഉപദേശം അപേക്ഷിക്കുന്ന ഘട്ടം കവി

"ചിന്താസന്താനസന്ദാനിതവിവശമനാ-
രാക്ഷസേന്ദ്രൻ തദാനീം
മന്ത്രാത്ഥം ചെന്നു മണ്ഡോദരിയെ മടിയിൽവ-
ച്ചശ്രുധാരാകുലാക്ഷീം
പന്തേലുംകൊങ്ക രണ്ടും പരിചിനൊടു സലീ-
ലം തലോടിത്തലോടി-
പ്പൈന്തേൻപെയ്യുന്ന വാചാ പരഭൃതമൊഴിയാം-
തന്നോടേവം ബഭാഷേ."

എന്ന പദ്യംകൊണ്ട് ഉപക്രമിപ്പിക്കുകയും, തദനന്തരം മഹാനാടകത്തിലേ,

"രാമായ പ്രതിപക്ഷകക്ഷശിഖിനേ
ദാസ്യാമി വാ മൈഥിലീം,
യുദ്ധേ രാഘവസായകൈർവിനിഹത-
സ്സ്വർഗ്ഗം ഗമിഷ്യാമി വാ ?
നീതിജ്ഞേ, കഥയസ്വ ദേവി, കതമഃ
പക്ഷോ ഗൃഹീതസ്ത്വയാ ?
സുശ്രാവ്യം പ്രിയമസ്മദീയ, മഭവ-
ന്മന്മാത്രശേഷം ബലം.''

എന്ന പദ്യം രാവണന്റെ വാക്യമായി ഉദ്ധരിക്കുകയും ചെയ്യുന്നു. ഇവിടെ കവിയല്ല ഉദ്ധാരകനെങ്കിൽ കഥയ്ക്കു്

ഗതിമുട്ടിപ്പോകുന്നു. ഇതുപോലെ വേറെയും പല ഉദാഹരണങ്ങളുണ്ട്. ഇനി രാമായണചമ്പൂകാരൻ ഇതരഗ്രന്ഥങ്ങളിലേ സംസ്കൃതപദ്യങ്ങൾ മണിപ്രവാളത്തിൽ പരാവർത്തനം ചെയ്തിട്ടുള്ളതിനു ചില ദൃഷ്ടാന്തങ്ങൾ കാണിക്കാം.

"മധുകൈടഭദാനവേന്ദ്രമേദഃ-
പ്ലവവിസ്രാ, വിഷമൈവ മേദിനീയം
അധിവാസ്യ യദി സ്വകൈർയ്യശോഭി-
ശ്ചിരമേനാമുപഭുഞ്ജതേ നരേന്ദ്രാഃ."

എന്ന അനർഘരാഘവപദ്യം പട്ടാഭിഷേകപ്രബന്ധത്തിൽ

"ഒന്നുണ്ടെന്നോർത്തിരിക്കേണ്ടതു സദസി ഭവാൻ
ദാനവന്മാരെ മുന്നം
കൊന്നന്നപ്പുണ്യപുംസാം പുനരപി രചിതാ
മേദസാ മേദിനീയം;
അന്നന്നാത്മീയകീർത്ത്യാ പരിമളമിടകൂ-
ട്ടീടിലേനാം തുലോം നാം
നന്നെന്നും ചൊല്ലി നന്നായ് നിയതമനുഭവി-
ക്കായ് വരും ക്ഷത്രിയാണാം."

എന്നു തർജ്ജമചെയ്തിരിക്കുന്നു. മൂലശ്ലോകംകൂടി പ്രബന്ധത്തിൽ ഉദ്ധരിച്ചു കാണുന്നതു് പിൻകാലത്തു ജീവിച്ചിരുന്ന വല്ലവരുടേയും ഹസ്തലാഘവമായിരിക്കണമെന്നേ കരുതേണ്ടതുള്ളു.

"ഫരത്ത്യഘം സമ്പ്രതി, ഫേത്തുരേഷ്യത-
ശ്ശ്രുഭസ്യ, പൂർവാചരിതൈഃ കൃതം ശ്രുഭൈഃ,
ശരീരഭാജാം ഭവദീയദർശനം
വ്യനക്തി കാലത്രിതയേപി യോഗ്യതാം."

എന്ന മാഘൻെറ പദ്യം താടകാവധപ്രബന്ധത്തിൽ

"മുന്നം ഞാൻ ചെയ്ത പുണ്യോൽകരഫലപരിണാ-
മേന കാണായിതിപ്പോൾ
നിന്നങ്ങും ചെററിദാനീം, തദനു ദുരിതവും
മീലിതം കാൺകകൊണ്ടേ ;
മന്യേ മേലിന്നി മേവുന്നതുമൊരു കുശലം
നൂന,മിജ്ജന്മഭാജാം
ധന്യം ത്രൈകാല്യസൌഖ്യം ധ്വനയതി മഹതാ-
മാഗമം മൌനബന്ധോ."

എന്ന രൂപത്തിൽ ആവിഷ്കൃതമായിരിക്കുന്നു. ഇതുപോലെ ഉത്തരരാമചരിതത്തിലേ 'വൃദ്ധാസ്തേ ന വിചാരണീയ ചരിതാഃ' എന്ന പദ്യത്തിൻെറ പരിഭാഷയായി അശ്വമേധപ്രബന്ധത്തിൽ "ധന്യന്മാർ ന വിചാരണീയചരിതാഃ" എന്ന പദ്യവും ചൂഡാമണിയിലേ "കനകഹരിണഃ കേയം" എന്ന പദ്യത്തിൻെറ ഏകദേശാനുവാദമായി 'ഉണ്ടാവാനെന്തു ഞായം മണിമയഹരിണം' എന്ന പദ്യവും കാണുന്നു. ഇനിയും ഭോജചമ്പുവിലേ ഗംഗാവതരണഘട്ടത്തിലുള്ള

"അഥ വീചീചയച്ഛന്ന–ദിഗന്തഗഗനാന്തരാ
ശശാങ്കശംഖസംഭിന്ന–താരാമൌക്തികദന്തുരാ"

തുടങ്ങിയ അഞ്ചു് ആനുഷ്ടുഭപദ്യങ്ങളെ അഹല്യാമോക്ഷ പ്രബന്ധത്തിൽ കുസുമമഞ്ജരിയിൽ

"തുംഗഭംഗുരതരങ്ഗസംഘകബളീകൃതാംബര–
[ദിഗങ്ഗണാ–
സംഗശീതകരശംഖസങ്കുലിതതാരമൌക്തിക–
[സമാകുലാ,
മംക്ഷു ഫേനപിഹിതാത്മകുഞ്ജരഗവേഷണാകുല–
[പുരന്ദരാ,
ഭംഗകൃഷ്ടഹയവിഹ്വലാരുണദിശാവിമൂഢദിവ–
[സേശ്വരാ,
ദൃശ്യമാനവിടപാഗ്രസമൃഗനന്ദനമഹീരുഹാ–
കർഷണാ, ജലദജാലശൈവലിതകേവലോദകന–
[ഭോന്തരാ,
ഉദ്ധതധ്വനി, പപാത ശങ്കരജടോദരേ, സുരനദീ
[ഘനാ–
വർത്തഗർത്തവലമാനഭാസുരവിമാനപോതവിഹിതാ–
[ദ്ഭുതാ."

എന്നു താരതമ്യേന അസുന്ദരങ്ങളായ രണ്ടു സംസ്കൃതശ്ലോകങ്ങളായത്തന്നെ മാററി എഴുതിയിരിക്കുന്നു. ചില അവസരങ്ങളിൽ പഴയ പദ്യത്തിലെ ആശയം സ്വല്പം സ്വീകരിച്ചും പുതിയ ആശയം സ്വല്പം കൂട്ടിച്ചേർത്തും ഉള്ള ഭാഷാഭേദങ്ങളും ദൃശ്യങ്ങളാണു്.

"ആനന്ദയാമാസ ദിവൌകസസ്താ-
നാഘ്രാതശേഷോ മുനിമണ്ഡലേന
പ്രകാമപുണ്യഃ പവമാനനീതോ
വൈകുണ്ഠവക്ഷസ്ഥളസീസുഗന്ധഃ."

എന്ന ശ്രീകൃഷ്ണവിലാസത്തിലേ പദ്യം രാവണോൽഭവ പ്രബന്ധത്തിൽ

"ചക്രപാണിതിരുമാറിൽ വാണ.തുളസീ സുഗന്ധ-
[ഭരവും മഹാ-
ലക്ഷ്മിതൻ കുളുർമുലയ്ക്കണിഞ്ഞ മൃഗനാഭിസൌരഭവു-
[മാവഹൻ
മുഖ്യപാൽക്കടൽതരങ്ഗമാലയിലിറങ്ങിവന്ന മൃദു-
[മാരുതൻ
തൽക്ഷണേന സുഖയാഞ്ചകാര സുരപുങ്ഗവാനസുര-
[പീഡിതാൻ."

എന്നു മാററിച്ചേർത്തിരിക്കുന്നതു് ഈ ശൈലിക്കു് ഒരു ദൃഷ്ടാന്തമാകുന്നു. ഇത്തരത്തിലുള്ള ഉച്ചാവചമായ പരസ്വാദാനോത്സുകത്വം നിമിത്തം കേരളത്തിലേ ചമ്പൂകാരന്മാരുടെ സാഹിത്യപോഷണത്തിൻെറ ഔദ്ദക്ത്യയും ഇയത്തയും പരിച്ഛേദിക്കുന്നതിനു പ്രയാസമായിരിക്കുന്നു. പ്രായേണ എല്ലാ ചമ്പുക്കളേയും ഏറെക്കുറെ ബാധിക്കുന്ന ഈ ദോഷം അത്യധികമായി കാണുന്നതു രാമായണചമ്പുവിലും ഭാരതചമ്പുവിലുമാണെന്നുള്ളതിനു സംശയമില്ല.

പാഠഭേദങ്ങൾ. രാമായണചമ്പുവിന് ഇതരചമ്പുക്കളെ അപേക്ഷിച്ചു പ്രചാരം പ്രചുരമായിരുന്നതിനാൽ ആ ഗ്രന്ഥത്തിലേ ഗദ്യപദ്യങ്ങളിൽ ആവാപോദ്വാപങ്ങളും പാഠഭേദങ്ങളും ധാരാളമായി കാണുന്നുണ്ട്. ഇതിൽ ഉൾപ്പെടുന്ന ഇരുപതു പ്രബന്ധങ്ങളും തിരുവിതാംകൂർ ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലിയിൽ ചേർത്തും, രാവണോത്ഭവം, വിച്ഛിന്നാഭിഷേകം, സുഗ്രീവസഖ്യം, ഉദ്യാനപ്രവേശം, അങ്ഗുലീയാങ്കത്തിൻെറ പ്രഥമഭാഗം, ഈ അഞ്ചു പ്രബന്ധങ്ങൾ മാത്രം കൊച്ചിയിലേ ഭാഷാപരിഷ്കരണക്കമ്മിററി വകയായും മുദ്രാപണം ചെയ്തിട്ടുണ്ട്. പ്രസ്തുതപ്രബന്ധങ്ങൾ അഞ്ചും രണ്ടു പുസ്തകങ്ങളിലുമായി പരിശോധിച്ചുനോക്കിയാൽ അനേകം പാഠഭേദങ്ങൾ സമീക്ഷിക്കാവുന്നതാണ്. 'ഭക്ത്യാ വണങ്ങി ഘടിതാഞ്ജലിരഞ്ജസാ' എന്ന തിരുവിതാംകൂർ പുസ്തകത്തിൽ തുടങ്ങുന്ന പദ്യം 'ഭക്ത്യാഭിവന്ദ്യ ഘടിതാഞ്ജലിരഞ്ജസാ' എന്നാണ് കൊച്ചിയിലേ പുസ്തകത്തിൽ അച്ചടിച്ചു കാണുന്നത്. രണ്ടാമത്തേതാണ് ശുദ്ധമായ പാഠം എന്നുള്ളതിനെപ്പററി ശങ്കിക്കേണ്ടതില്ല. അതുപോലെ അങ്ഗുലീയാങ്കത്തിൽ "കിഷ്കിന്ധാഗോപുരേ ചെന്നിടിരവപടുഭിസ്ത്രാസയൻ ജ്യാനിനാദൈരൊക്കെക്കീഴ്മേലിളക്കിക്കപിവരനൊടു സൌഖ്യാന്ധനോടേവമൂചേ" എന്നു തിരുവിതാംകൂറിലും "കിഷ്കിന്ധാഗോപുരേ ചെന്നഖിലകപികുലം മണ്ടുമാറും തിമിർത്താനൊക്കപ്പൊടേ വിറച്ചങ്ങിളകിമറിവൊളം കാർമ്മുകജ്യാനിനാദൈഃ" എന്നു കൊച്ചിയിലും കാണുന്ന

പാഠങ്ങളിൽ ആദ്യത്തേതുതന്നെയാണ് അങ്ഗീകാര്യമായുള്ളത്. തിരുവിതാംകൂറിൽ മുദ്രിതമായ രാവണോത്ഭവം പ്രബന്ധത്തിലേ "ലോകാനാമേകനാഥം" എന്ന സുപ്രസിദ്ധമായ മങ്ഗളശ്ലോകവും "അന്യോന്യാലോകിതൌ താവസുരസുരദ്രുമൌ" എന്ന രാവണജാതകശ്ലോകവും മററും കൊച്ചിയിലേ പാഠത്തിലില്ല. ഉദ്യാനപ്രവേശത്തിൽ സീതയോടുള്ള രാവണൻെറ അനുനയവാക്യം കൊച്ചിയിലേ പാഠത്തിൽ തിരുവിതാംകൂറിലേതിനെക്കാരം ദീർഘമാണ്. ആ ഘട്ടത്തിൽ തിരുവിതാംകൂർ പാഠത്തിൽ കാണാത്ത ശ്ലോകങ്ങരം രണ്ടുമൂന്നെണ്ണം താഴെ ഉദ്ധരിക്കുന്നു.

"കയ്യുണ്ടാലിംഗനത്തിന്നിരുപതു, വദനാ-
　　ചുംബനത്തിന്നു മേളം
പെയ്യും വക്ത്രങ്ങരം പ, ത്തഞ്ജനശിഖരിതടാ-
　　ഭോഗിദോരന്തരാളം,
ശയ്യാ മേ രാജഹംസച്ഛദരുചിറക പത്തു-
　　പ്പിട്ടു പത്തൻപ, തെന്നാ-
ലയ്യാ! സീതേ, മനോമോഹനതനുലതികേ,
　　ഞങ്ങളിൽക്കാൺക ഭേദം."

"ഉണ്മാൻ കമ്രാങ്ഗി,പൊന്നിൻതളികകളുപദം-
　　ശങ്ങളോരോന്നു മമ്മാ!
രമ്യം പാനം പയോജപ്രതികൃതിവദനേ,
　　പത്തുമന്തരഭേദം,

പൊന്മാടത്തിന്മേലേ മണിനിലയിലിരി,–
പ്പാലവട്ടം പിടിപ്പാൻ
പെണ്മാനേൽ[1]ക്കണ്ണിമാരങ്ങനവധിസുഖ,മോ–
ർത്തീടു,സീതേ തദാനീം.

കഷ്ടം കാട്ടാവണക്കിന്നിലയിലശന, മ–
പ്പൂച്ച, കോക്കാനിവററെ–
ച്ചുട്ടിട്ടത്യന്തഹൃദ്യം കറി, ചെറുതകര–
ച്ചാറു പാനീയസാരം,
നഷ്ടാശങ്കം തരുണാം കുര[2]ലിലുടനിരി–
പ്പു,ങ്ങുമിങ്ങും നരിച്ചീൽ
വട്ടത്തിൽപ്പാഞ്ഞു വീഴും തവ സഹചരനോ–
ർത്തീടു സീതേ, വിശേഷം."

ഇവയ്ക്കു് രാമായണചമ്പുവിലേ ഇതരപദ്യങ്ങളോടുള്ള സാജാത്യം പ്രത്യക്ഷമാണു്. അങ്ഗുലീയാങ്കത്തിലേ 'അഥ ദശരഥവദനാരവിന്ദ' ഇത്യാദി സംസ്കൃതഗദ്യം കൊച്ചിയിലേ പാഠത്തിലില്ല. എന്നാൽ 'തതോ ദൈത്യബലമിവ പ്രകടതാരകം, ഭാരതസമരമിവ വദ്ധ്മാനോലൂകകളകളം, ധൃഷ്ടദ്യുമ്നവീര്യമിവ കുണ്ഠിതദ്രോണപ്രഭാവം' ഇത്യാദി തിമിരവർണ്ണനപരമായ മറെറാരു സംസ്കൃതഗദ്യം ഇതിൽ അന്യത്ര സ്ഥലം പിടിച്ചിരിക്കുന്നു. അതു സുബന്ധുവിന്റെ വാസവദത്തയിൽനിന്നു് എടുത്തുചേർത്തിട്ടുള്ളതാണു്.

---

1. ഏൽ=(ഏലുന്ന) മത്സരിക്കുന്ന. 2) കുരൽ=പൂങ്കൊത്തു്.

"ഉണ്ടോ നമ്പൂരിമാരേ, ചിലകിരിഴിപലി-
ക്കുന്നി,തിക്കാലമയ്യോ
കണ്ടച്ഛൻ നട്ട ഞാറുണ്ടഴകെഴമടിയൻ-
കുപ്പനാട്ടിൽപ്പുറമ്മേൽ[1];
കണ്ടീലണ്ണാക്കിലാക്കും ചിരി,കലി,ചുകമി-
ക്കാലമൊക്കെക്കഴിഞ്ഞു;
ചണ്ടച്ചൂ[2]ദൈവമെന്നു കലിതകരയുഗം
ചതപരാന്തേ ഭടന്മാർ."

എന്നൊരു സരസശ്ലോകം കൊച്ചിയിലെ അങ്ഗുലീയാങ്കപാഠത്തിലുള്ളതു് തിരുവിതാംകൂറിലേ പാഠത്തിൽ കാണുന്നില്ല. ഇനി ഈ രണ്ടു പുസ്തകങ്ങളിലും വിട്ടുപോയിട്ടുള്ള ഭാഗങ്ങളുമുണ്ടെന്നുള്ളതിന് രണ്ടു് ഉദാഹരണങ്ങൾ ഉദ്ധരിക്കാം. രാവണവധപ്രബന്ധത്തിൽ രാവണവധാനന്തരം വിഭീഷണൻ രാക്ഷസന്മാൎക്കു നല്കുന്ന ശാസനത്തിൽ ഉൾപ്പെടുന്നതാകുന്നു താഴെ ചേൎക്കുന്ന പദ്യം.

"വാനോർമന്ദിരസുന്ദരീമണികളെ-
ച്ചെന്നങ്ങു നിശ്ശങ്കിതം
വേണീസീമ്നി പിടിച്ചിഴപ്പതിനൊരി-
ക്കാലും മുതിൎന്നീടൊലാ;
ചേണാർനന്ദനമാം നവോപവിപിനേ
നില്ക്കുന്ന കല്പദ്രുമ-
ശ്രേണീപേലവപല്ലവങ്ങളെ നിരു-
ഢാശം തൊടായ്ക്കാരുമേ."

---

1. പറമ്പിൽ. 2. ചണ്ടച്ചു=വിരോധപ്പെട്ടു.

ഇതു ഞാൻ ഒരു പഴയ താളിയോലഗ്രന്ഥത്തിൽ വായിച്ചിട്ടുള്ളതും എൻെറ "പദ്യമഞ്ജരി"യിൽ വളരെക്കാലത്തിനു മുൻപുതന്നെ പ്രസിദ്ധീകരിച്ചിട്ടുള്ളതുമാണു്. തിരുവനന്തപുരം വലിയ കൊട്ടാരം ഗ്രന്ഥപ്പുരയിലുള്ള അതിജീർണ്ണമായ ഒരു ഗ്രന്ഥത്തിൽ "കപാകാര്യം ശശലക്ഷ്മണഃ ക ച കുലം?" ഇത്യാദി വിക്രമോർവ്വശീയപദ്യം അശ്വമേധപ്രബന്ധത്തിൽ

"കാമചാപല്യമെങ്ങു ദിവാനാഥവംശോന്നതി പ്രൌഢിയെങ്ങു ? മരിക്കുന്നതിൻമുൻപൊരിക്കാൽ മമ പ്രേയസീം കാണ്മനോ കണ്ണുകൊണ്ടിന്നിയും ? കഷ്ടമിക്കാട്ടു പായുന്നതെല്ലാമടക്കീടുവാനല്ലയോ പണ്ടു നമ്മെപ്പഠിപ്പിച്ചതു ? ഓരോ രഹസ്യാന്തരാ കോപമെത്തീടിലും ശോഭനം തന്മുഖം ; ലോകർ നമ്മെപ്പഴിച്ചേ പറഞ്ഞീടുമെന്നേതു മോർത്തില്ല പേർത്തും പ്രലാപാക്ഷരം."

ഇത്യാദി ഗദ്യരൂപത്തിൽ സന്ദർഭോചിതമായ ഭേദത്തോടുകൂടി പരാവർത്തനംചെയ്തുകാണുന്നു. ഇതു് അച്ചടിച്ച പുസ്തകത്തിലില്ല. പലമാതൃകാഗ്രന്ഥങ്ങളും നിഷ്കൃഷ്ടമായി പരിശോധിച്ചു ശുദ്ധവും സമഗ്രവുമായ പാഠങ്ങൾ കണ്ടുപിടിച്ചു്, അവിടവിടെയായി ഗദ്യപദ്യങ്ങളിൽ കാണുന്ന പാഠാന്തരങ്ങൾ ചൂണ്ടിക്കാണിച്ചു്, രാമായണചമ്പു ഇനിയും ഒന്നുകൂടി പ്രകാശനംചെയ്യേണ്ടതു് ആവശ്യകമാണെന്നു് ഇത്രയും ഉപന്യസിച്ചതിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. ഈ വിഷയത്തിൽ ഇതിനുമുൻപു തീവ്രമായി പരിശ്രമിച്ചു നമ്മെ ഇത്രദൂരം ധന്യന്മാരാക്കിത്തീർത്തിട്ടുള്ള

കെ. ചിദംബരവാധ്യാരും ശ്രീമാന്മാരായ ഡോക്ററർ കൊളത്തേരി ശങ്കരമേനോനും ക്രനേഴത്തു പരമേശ്വര മേനോനും നമ്മുടെ കൃതകേതരമായ കൃതജ്ഞതയെ സവി ശേഷം അർഹിക്കുന്നു.

ഭാഷാചമ്പുക്കളും സംസ്കൃതചമ്പുക്കളും. ഭാഷാചമ്പുക്കൾക്കും സംസ്കൃതചമ്പുക്കൾക്കും തമ്മിൽ പ്രകടമായി രണ്ടു വ്യത്യാസങ്ങൾ കാണുന്നു. ആശിസ്സോ നമസ്ക്രിയയോ കൊണ്ടു തുടങ്ങുന്നതും അല്ലാത്തതുമായ സംസ്കൃതചമ്പുക്കളും ഭാഷാചമ്പുക്കളുമുണ്ട്. എന്നാൽ കഥാസൂചനകൂടാതെ പ്രായേണ പഴയ ഭാഷാചമ്പുക്കളിൽ ഒന്നും തന്നെ ആരംഭിക്കുന്നില്ല. അതു പല പ്രകാരത്തിൽ ആകാം. ഒരു തോഴനെ വിളിച്ചു കവി അയാളെ കണ്ടതു നിമിത്തം തനിക്കുണ്ടാകുന്ന സന്തോഷത്തെ, താൻ പറഞ്ഞു തുടങ്ങുന്ന കഥയിൽ ഏതു പാത്രത്തിനെങ്കിലും ഉണ്ടാകുവാൻ പോകുന്ന സന്തോഷത്തോട് ഉപമിക്കുന്നത് അതിൽ ഒരു രീതിയാകുന്നു. മറെറാന്ന് ഒരു സാമാന്യതത്വത്തെ നിർദ്ദേശിച്ച് അതിനു വക്ഷ്യമാണമായ കഥയുടെ അവസാനഘട്ടത്തെ ഉപമാനമാക്കുക എന്നുള്ളതാണ്. വേറിട്ടൊന്ന് തോഴനെ കഥ കേൾക്കുവാനുപദേശിക്കുന്നതാകുന്നു. ഇനിയുമൊന്ന് ആശീർവാദശ്ലോകത്തിലോ നമസ്കാരശ്ലോകത്തിലോ തന്നെ കഥാംശത്തെ ഉപമാനരൂപത്തിൽ ഘടിപ്പിക്കുക എന്നുള്ളതത്രേ. വിവക്ഷിതമായ കഥയിൽക്കൂടി കവി താൻ നിരീക്ഷിക്കുന്ന ഒരു തത്വത്തെപ്പററിമാത്രം പ്രതി

പാടിക്കുക എന്നുള്ളത് അഞ്ചാമത്തെ സമ്പ്രദായമായി പരിഗണിക്കാം. ഇവയെല്ലാം യഥാക്രമം ഓരോ ഉദാഹരണം രാമായണചമ്പുവിൽനിന്നുതന്നെ ഉദ്ധരിച്ചുകൊള്ളട്ടെ.

"വാരാന്നാസ്ഥാനരങ്ഗേ വിരവിലിവിടെ വ-
　　ന്നിങ്ങനേ തമ്മിലെത്തും
നേരം തോഴാ, വിളഞ്ഞൂ മമ മനസി സഭാ-
　　കമ്പിതേ വൻപ്രസാദം,
ക്ഷീരാബ്ധൌ രാവണോപദ്രവവിവശതയാ
　　ചെന്ന നാരായണോക്തം
നേരേ കേൾക്കുംവിധൌ പണ്ടമരപരിഷദാ-
　　മുള്ളിലുണ്ടായപോലെ."

(രാവണോത്ഭവം)

"ചിത്തേ തോഴ, സരോജനേത്രചരണാം-
　　ഭോജം തുടക്കും[1]ഗുണാ-
മുൾത്തുന്നീടിന ദുഷ്കൃതം മുതലറും
　　വേഗേന നിർണ്ണീയതാം;
ശുദ്ധോ രാഘവസങ്ഗമേ ഭുവി കരി-
　　കല്ലാമഹല്യയ്ക്കു പ-
ണ്ടെത്തീടും തൊഴിലെത്ര പാവനമഹോ!
　　നീ ഹന്ത കേൾപ്പീലയോ?"

(അഹല്യാമോക്ഷം)

---

1. തുടക്കും = ബന്ധിക്കുന്ന.

"ത്രൈലോക്യത്തിന്ന പത്മനാഭചരിതം
        കണ്ണാമൃതം മേല്ക്കുമേൽ ;
മാലോകക്കിതിലും മനോഹരമഹോ !
        രാമാവതാരോത്സവം ;
മാലാറീടുവതിന്ന പാക്കിലതു നീ
        തോഴാ, ചെവിക്കൊൾക പൂ-
മാലാസൌരഭസാരമൻപൊടു മൃക-
        കളം വണ്ണമാനന്ദനം."

(രാമാവതാരം)

"ആരോഗ്യം പോന്നടിച്ചീടുക നിയതമൊരൈ-
        ശ്വര്യവും, മാസ്സു താപം,
വാരം വാരം വളൎന്നീടുക പരമസുഖോ-
        ല്ലാസമാസാം പ്രജാനാം,
ശ്രീരാമൻ വാജിമേധാധ്വരമതിമഹിതം
        ചെയ്തയോദ്ധ്യാനഗൎയ്യാം
നേരേ തൽഭ്രാതൃപുത്രൈസ്സഹ തെളിവിലിരു-
        ന്നോരു നാളെന്നപോലെ."

(അശ്വമേധം)

"യോ ബഭഞ്ജ ധനുരൈന്ദുശേഖരം ;
ഗ്രാവഭിജ്ജലനിധിം ബബന്ധ യഃ;
കോലലാവമലുനാച്ച രാവണം ;
സോപ്യഗാ, ദിതരകേഷു കാ കഥാ ?"

(സ്വൎഗ്ഗാരോഹണം)

ബന്ധശ്ലോകങ്ങൾ. ഇങ്ങനെ ചില വന്ദനശ്ലോകങ്ങളും കഥാസൂചകശ്ലോകങ്ങളും ഗ്രന്ഥകാരന്മാർതന്നെ നിർമ്മിച്ചിട്ടുണ്ട്. അവയ്ക്കുപുറമേ ഒരു പ്രബന്ധത്തിൻെറ ഇടയ്ക്കുള്ള ഏതെങ്കിലും ഭാഗമാണ് വിവക്ഷിതമെങ്കിൽ അതിന് ഉപക്രമപദ്യങ്ങളായി കൊള്ളിക്കത്തക്കവണ്ണം ചില മുക്തകങ്ങളും അജ്ഞാതനാമാക്കളായ ചിലർ രചിച്ചുകാണുന്നു. അവയ്ക്കു ബന്ധശ്ലോകങ്ങളെന്നാണ് പേർ പറയുന്നത്. ചില ബന്ധശ്ലോകങ്ങൾ താഴെ ഉദ്ധരിക്കാം.

"രങ്ഗേ ഭവന്തമാലോക്യ-സന്തോഷോ ജായതേ മമ,
പുത്രാൻ വിഷ്ണ്വംശസംഭൃതാൻ ലബ്ധ്വാ ദശരഥ-
[ന്നിവ." (1)

"ദക്ഷാത്മൻ, രങ്ഗമദ്ധ്യേ പ്രഗുണനരപതി-
പ്രൌഢവിപ്രേന്ദ്രപൂർണ്ണേ
ശിക്ഷാം കൈക്കൊണ്ടു കണ്ടിട്ടിടയിൽ വരുമൊരാ-
നന്ദമെന്തോന്നു ചൊല്വൂ?
സാക്ഷാച്ഛ്രീരാമചന്ദ്രം ദശരഥനൃവരാ-
ല്ലക്ഷ്മണഞ്ചൈവ ലബ്ധ്വാ
രക്ഷിപ്പാൻ പണ്ടു യാഗം വിരവിനൊടു സഖേ,
കൌശികന്നെന്നപോലെ." (2)

"രങ്ഗേ സഖേ, ഭുവനമോഹന, തന്നെയിപ്പോൾ
ഭങ്ഗ്യാ വിലോക്യ ഹൃദയേ വളരുന്നു മോദം,
ഭങ്ഗംവരാതെ യജനം മുനിപുങ്ഗവസ്യ
പാലിച്ച രാമമവലോക്യ യഥാ മുനീനാം." (3)

"ഭവന്തമിഹ സംപ്രേക്ഷ്യ-മഗോഹം മോദവാരിധൌ,
ശ്രീരാമപാദുകാം ലബ്ധ്വാ-ഭരതസ്തു യഥാപുരാ." (4)

"വാ വാ സഖേ ! സുഖപയോധിയിൽ മുങ്ങിനേൻ ഞാ-
നേവം ഭവാനരികിൽ വന്നളവിന്നിദാനീം,
ദേവീവിശേഷവുമറിഞ്ഞു സമേത്യ മദ്ധ്യേ
ശ്രീവായുസൂനു, രഘുനായകനെന്നപോലെ." (5)

"ശശധരപരിശുംഭൽപുത്രവക്ത്രാവലോകാ.
ദശിഥിലസുഖമെത്തും ദുഃഖഭാജാം ജനാനാം,
ദശരഥസുതവിശ്ലേഷേണ പര്യാകുലായാഃ
കുശലവശിശുലാഭേ മൈഥിലിക്കെന്നപോലെ." (6)

ഇവയെപ്പോലെ ഭാരതചമ്പുവിൽ ചേക്കേണ്ടതായും ചില ബന്ധശ്ലോകങ്ങളുണ്ട്.

ഭാഷാചമ്പുക്കൾ പാഠകത്തിനും മററും ഉപയോഗിച്ചിരുന്നുവോ ?

രാമായണാദിഭാഷാചമ്പുക്കൾ കൂത്തിനും പാഠകത്തിനും ഒരു കാലത്തുപയോഗിച്ചിരുന്നു എന്നുള്ള ചില പണ്ഡിതന്മാരുടെ അഭ്യൂഹത്തെ മററു ചില പണ്ഡിതന്മാർ ത്യാജ്യകോടിയിൽ തള്ളുന്നു പുനത്തിൻെറ പ്രബന്ധങ്ങൾക്കു മുൻപു രങ്ഗോപജീവികൾ ഭാഷാചമ്പുക്കൾ ഉപയോഗിച്ചു വന്നിരുന്നു എങ്കിൽ അവ ഏതെല്ലാമാണെന്നും, അങ്ങനെയുള്ള ചമ്പുക്കൾ ഇല്ലെങ്കിൽ പ്രബന്ധകഥനസമ്പ്രദായം തന്നെ അതിനു മുൻപില്ലായിരുന്നുവോ എന്നും, മേല്പത്തൂർ ഭട്ടതിരിയുടെ പ്രബന്ധങ്ങൾക്കു മുൻപു ഭാഷാപ്രബന്ധങ്ങളാണ് രങ്ഗത്തിൽ പ്രയോഗിച്ചിരുന്നതെങ്കിൽ പ്രാചീന

കേരളീയർ ഭാഷാപ്രണയികളും നവീനകേരളീയർ സംസ്കൃതപക്ഷപാതികളുമാണെന്നു വരുന്നില്ലയോ എന്നും, ഈ ചോദ്യങ്ങൾകൊണ്ടുതന്നെ ഭാഷാപ്രബന്ധങ്ങൾ ഒരിക്കലും രങ്ഗത്തിൽ പ്രയുക്തങ്ങളായിരുന്നില്ലെന്നു സിദ്ധിക്കുന്നുണ്ടെന്നും, ക്ഷേത്രങ്ങളിൽ ആഢ്യബ്രാഹ്മണരുടെ സദസ്സിൽ വച്ചു നടത്തുന്ന ഭഗവൽകഥാപ്രസങ്ഗങ്ങൾക്കു ഭാഷാപ്രബന്ധങ്ങൾ ഉപയോഗിക്കുക എന്നുള്ളതുതന്നെ അസംഭാവ്യമാണെന്നും, അതിനാൽ 'പുനം, മഴമങ്ഗലം മുതലായ മഹാകവികൾ സംസ്കൃതത്തിലേ ഭോജചമ്പു മുതലായവയെപ്പോലെ സഹൃദയന്മാക്കു വായിച്ചു രസിപ്പാൻമാത്രം ഉണ്ടാക്കീട്ടുള്ളതാണു് ഭാഷാപ്രബന്ധങ്ങൾ" എന്നുമാണു് രണ്ടാമത്തേക്കൂട്ടരുടെ വാദം. ഇവിടെ ചില വസ്തുതകൾ ഓർമ്മിക്കേണ്ടതുണ്ടു്. ചാക്യാന്മാരെപ്പോലെ നമ്പ്യാന്മാരും പണ്ടു കൂത്തു നടത്തിവന്നിരുന്നു എന്നും അതിനു തമിഴെന്നു പേർ പറയുന്ന ചില ഭാഷാപ്രബന്ധങ്ങളാണു് ഉപയോഗിച്ചിരുന്നതെന്നും അത്തരത്തിലുള്ള ഒരു പ്രബന്ധമാണു് അഭിമന്യുവധം എന്നും മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. പുനവും മററും സരസങ്ങളായ മണിപ്രവാളപ്രബന്ധങ്ങൾ നിർമ്മിച്ചപ്പോൾ നമ്പ്യാന്മാർ പഴയ പ്രബന്ധങ്ങളെ പരിത്യജിച്ചു് അവയെ രങ്ഗത്തിൽ പ്രയോഗിച്ചുതുടങ്ങി എന്നൂഹിക്കുന്നതിൽ എന്തു് അനൌചിത്യമാണുള്ളതു്? ഇക്കാലത്തു് അവരും മററു പാഠകക്കാരും മേല്പത്തൂരിന്റേയും മററും പ്രബന്ധങ്ങളാണു് ഉപയോഗിക്കുന്നതു് എന്നുള്ളതു ശരിതന്നെ; എന്നാൽ അതു പിന്നീടുണ്ടായ ഒരു പരി

ഷ്കാരം മാത്രമാകുന്ന എന്നാണ് തോന്നുന്നത്. സഹൃദയന്മാർക്ക് വായിച്ചു രസിക്കുവാൻവേണ്ടിമാത്രമാണ് രാമായണാദിഭാഷാചമ്പുക്കൾ നിർമ്മിതങ്ങളായതെങ്കിൽ അവയിൽ ഭോജചമ്പുവിലേയും മററും രീതിക്കു വിപരീതമായി ആരംഭത്തിൽ ഒരു കഥാസൂചകശ്ലോകവും അതിൽ പ്രായേണ ലോകതത്വപ്രതിപാദനവും ഘടിപ്പിച്ചിരിക്കുന്നതിൻെറ താൽപര്യമെന്തു്? ആ ശ്ലോകങ്ങളിൽ "പ്രഗുണനരപതിപ്രൌഢവിപ്രേന്ദ്രപൂർണ്ണേ രംഗമദ്ധ്യേ" എന്നു ബന്ധശ്ലോകകാരനും

"ശാസ്ത്രാമ്നായേതിഹാസസ്മൃതിഷു വിവിധകാ-
വ്യോൽകരേ നാടകേഷു
ശ്ലാഘ്യേ സാരസ്വതേ വാക്പരിചിതിഷു പരാം
കോടിമാടീകമാനേ
ഗംഭീരേസ്മിൻ സമാജേ സുമഹതി നവസ-
ന്ദർഭമാല്യോപഹാര-
പ്രക്രാന്തസ്യാസ്യ മേ ദാസ്യതി വൃഷപുരനാ-
ഥാനുകമ്പാവലംബം."

എന്നു തെക്കെലനാഥോദയകാരനും

"വ്യാപ്തേ വിദ്വജ്ജനൌഘൈരമിതസുകൃതല-
ഭ്യേ നരേന്ദ്രാദൃതേസ്മിൻ
സ്വാസ്ഥാനേ"

എന്നു രാമാർജ്ജുനീയകാരനും മററും ഉപന്യസിക്കുന്നതിനുള്ള ആവശ്യമെന്തു്? കഥാമദ്ധ്യത്തിലും ചില അവസരങ്ങളിൽ ശ്രോതാക്കളെ അഭിസംബോധനം ചെയ്തുകാണുന്നുണ്ടു്.

ഇതിൽ നിന്നെല്ലാം പ്രസ്തുതപ്രബന്ധങ്ങൾ പാഠകക്കാർ രങ്ഗത്തിൽ പ്രയോഗിച്ചിരുന്ന എന്നതന്നെയാണ് അനുമാനിക്കേണ്ടിയിരിക്കുന്നത്.

ഇതിനുംപുറമേ ഒരു തെളിവുക്രടിക്കാണിക്കാം. പാഠകകഥാമാലിക എന്നൊരു പഴയ ഗ്രന്ഥം ഞാൻ വായിച്ചിട്ടുണ്ട്. ചില പാഠകകഥകളുടെ മൂലവും അവയുടെ പ്രവചനത്തിനായി വിസ്തരിച്ചുള്ള വ്യാഖ്യാനവും മററു ചിലവയുടെ മൂലംമാത്രവും പ്രസ്തുതഗ്രന്ഥത്തിൽ അടങ്ങിയിരിക്കുന്നു. കഥ വിഷ്ണുപരമാണെങ്കിൽ 'പത്മനാഭം ഭജേഥാഃ' എന്നും ശിവപരമാണെങ്കിൽ 'ചന്ദ്രചൂഡം ഭജേഥാഃ' എന്നും അവസാനിക്കുന്ന ഓരോ ശ്ലോകംകൊണ്ട് ആരംഭിക്കണമെന്ന് അതിൽ നിയമമുണ്ട്. ആ ശ്ലോകങ്ങൾ മണിപ്രവാളത്തിൽ രചിച്ചിട്ടുള്ളവയാണ്. അവയെ ചാക്യാന്മാരും പാഠകക്കാരും മന്ത്രംപോലെ രങ്ഗത്തിൽ പ്രവേശിക്കുമ്പോൾ പണ്ടു ചൊല്ലാറുണ്ടായിരുന്നു എന്നാണറിവ്. ഇന്ന് ആ ചടങ്ങു വേർമാഞ്ഞുപോയി.

"ഘോരാരാണാം ദാനവാനാം നിരുപമപൃതനാ-
    ഭാരഖിന്നാം ധരിത്രീ-
മോരോ ലീലാവതാരൈരഴകിനൊടു സമാ-
    ശ്വാസയന്തം നിതാന്തം
ക്ഷീരാംഭോധൌ ഭുജങ്ഗാധിപശയനതലേ
    യോഗനിദ്രാമുദാരാം
നേരേ കൈക്കൊണ്ടു ലക്ഷ്മീകുളുർമുലപുണരും
    പത്മനാഭം ഭജേഥാഃ."

എന്ന ശ്ലോകം വൈഷ്ണവകഥാരംഭത്തിലും

"ലോകാനാമേകനാഥം പദളിരിൽ വണ-
ങ്ങും ജനാനാമശേഷാ-
മാകാംക്ഷാം പൂരയന്തം നയനശിഖിശിഖാ-
ലീഢചൂതായുധാങ്ഗം
ഏകീഭാവായ കുന്നിൻമകളെ നിജശരീ-
രാദ്ധമായ് ച്ചേത്തു് പേത്തും
ഭോഗോന്മേഷം വളക്കും വിബുധപരിവൃഢം
ചന്ദ്രചൂഡം ഭജേഥാഃ."

എന്ന ശ്ലോകം ശൈവകഥാരംഭത്തിലും ഉച്ചരിക്കുക പതിവായിരുന്നു. ചിലപ്പോൾ വേറേ ശ്ലോകങ്ങളും അവയുടെ സ്ഥാനത്തിൽ പ്രയുക്തങ്ങളായി കാണുന്നുണ്ടു്.

"ലക്ഷ്മീവക്ഷോജഭാഗേ നിറമിയലിന കാ-
ശ്മീരശോണീകൃതാങ്ഗം
ദുഷ്ടമ്മവ്രാതമാദ്യത്തിമിരനികരവി-
ധ്വംസനേ ചണ്ഡഭാനും
ചൊല്ലേറീടിന ലോകത്രയജനനപരി-
ത്രാണസംഹാരദീക്ഷാ-
ദക്ഷം ശ്രീവത്സലക്ഷ്മാഞ്ചിതമയി മനമേ,
പത്മനാഭം ഭജേഥാഃ."

എന്നും

"നാലാമ്നായൈകമൂലം, നതജനദിവിഷൽ-
പാദപം, നേത്രവഹ്നി-

ജ്വാലാനിർദ്ദഗ്ദ്ധമീനധ്വജ,മചലസുതാ-
ഗ്രൂഢവാമാങ്കഭാഗം,
കാലാരാതിം, കപർദ്ദോദരകബളിതമ-
ന്ദാകിനീമാനനീയം,
കൈലാസാവാസലോലം, കനിവൊടു[1] മനമേ,
ചന്ദ്രചൂഡം ഭജേഥാഃ."

എന്നും ഉള്ള ശ്ലോകങ്ങൾ അത്തരത്തിൽപ്പെട്ടവയാണ്. ഇവ കൂടാതെ അണിയറയിൽവച്ചു ചൊല്ലേണ്ട ചില ശ്ലോകങ്ങളുമുണ്ട്; അവയ്ക്കു് നേപഥ്യശ്ലോകങ്ങളെന്നാണ് പേർ. അവയിൽ ഗണപതിസ്തവരൂപമായ

"മങ്ഗല്യാനാം നിദാനം മനസി കരുതിനേൻ
മത്തമാതങ്ഗവക്ത്രം
തുങ്ഗശ്രീമാതുളുങ്ഗോജ്ജ്വലകരകമലം
മാതുരങ്കേ നിഷണ്ണം
ഭങ്ഗ്യാ തുമ്പിക്കരംകൊണ്ടണിമതിയെ വലി-
ച്ചും കുചാഭോഗശൈലേ
ശൃങ്ഗാഗ്രംകൊണ്ടു പാഞ്ഞും കളികളിൽ മുഹുരാ-
ലിങ്ഗ്യമാനം ഗണേശം."

എന്നും സരസ്വതീസ്തവരൂപമായ

"നാളീകോത്ഭൂതജായേ ജയ ജയ നളിനാ-
ദ്രീന്ദ്രകന്യാസ്വരൂപേ,
ത്രൈലോക്യാനന്ദശീലേ ജയ ജയ നിതരാം
ബാലചന്ദ്രാങ്കമൌലേ,

1. കനിവ്=ഭക്തി.

ചേലേന്തും പാണിപത്മോജ്ജ്വലജപവടികാ-
പുസ്തകാഭീഷ്ടരമ്യേ
മേലേ വാഗീശ്വരി നീ ജയ ജയ നടമാ-
ടീടു ജിഹ്വാഗ്രരങ്ഗേ.''

എന്നും ഉള്ള ശ്ലോകങ്ങൾ മണിപ്രവാളംതന്നെ. ഭാഷാ ചമ്പുക്കളിൽനിന്ന് അനവധി പദ്യങ്ങൾ പാഠകകഥാമാലികയിൽ എടുത്തുചേർത്തിട്ടുണ്ട്. (1) 'പറിക്കുന്തു കണ്ടോരൊടു ജഗതി ഭണ്ഡാരമൊരുവേ'; (2) 'നാൾപോയന്നേ തുടങ്ങീ ശിവശിവ സതതം ഗർഭരക്ഷാവിശേഷവ്യാപാരം'; (3) 'കൊണ്ടാട്ടം മതിയുണ്ടു കൌശിക'; (4) 'ഒന്നും പറഞ്ഞതു ഭവാൻ'; (5) 'കെല്പേറീടും കൊടുങ്കാട്'; (6) 'എന്നെ നീറവുമഭിരാമരാമവിരഹാഗ്നി'; ഇത്യാദി പദ്യങ്ങളും, 'ഹരഹര ശിവശിവ ചിത്രമിതോർത്താൽ വത്സ നിരാമയ ലക്ഷ്മണ', 'തദനു വിപുലദോശ്ചണ്ഡിമാ പാണ്ഡ്യരാജേശ്വരൻ' ഇത്യാദി ഗദ്യങ്ങളും, രാമായണചമ്പുവിൽനിന്ന് അതാതു ഘട്ടങ്ങളിൽ ഉദ്ധരിച്ചിരിക്കുന്നു. അതുപോലെ തന്നെ (1) 'ഇങ്ങനെ പലപല കാലം'; (2) 'മത്സ്യരൂപകമറാകൃതേ'; (3) ഇത്ഥം തം സംസ്തുവാനം' എന്നീ പദ്യങ്ങളും 'തദനു ഝടിതി പോന്നുവന്നും' എന്ന ഗദ്യവും 'കണ്ടാനഹോ സപദി' എന്ന ദണ്ഡകവും ഗജേന്ദ്രമോക്ഷത്തിൽനിന്നും, 'ചൊന്നാൾ വിപ്രാങ്ഗനാ തൽക്ഷണമധികശുചാ' എന്ന പദ്യം ബകവധത്തിൽനിന്നും സന്ദർഭാനുസാരേണ പകർത്തിയിരിക്കുന്നു. പ്രവചനം ഉപസംഹരിക്കേ

ണ്ടതും 'പത്മനാഭം ഭജേഥാഃ' എന്നോ 'ചന്ദ്രചൂഡം ഭജേഥാഃ' എന്നോ ഉള്ള വാക്യത്തോടുകൂടി വേണ്ടതാകുന്നു.

ഭാഷാപദ്യഗദ്യങ്ങളുടെ പ്രവചനരീതി. സംസ്കൃതപദ്യഗദ്യങ്ങൾക്കെന്നപോലെ ഭാഷാപദ്യഗദ്യങ്ങൾക്കും പ്രബന്ധകഥാമാലികയിൽ പ്രവചനത്തിനു വേണ്ട വാക്യങ്ങൾ എഴുതിച്ചേർത്തിട്ടുണ്ട്.

"ചിന്നീടുംകാന്തി പൊന്നിൻതളികയിൽ വലമായ്
മാലയുംവച്ചു താരി-
ത്തനപങ്ക്തിശോഭകൈക്കൊണ്ടുരുവയർനടുവേ
മിന്നൽപോലേ വിലോലാ
കണ്ണിന്നാനന്ദധാരാ കമലശരപര-
ബ്രഹ്മവിദ്യേവ മൂർത്താ
ധന്യാ വന്നാളരങ്ങത്തതിമൃദുഹസിതാ
മൈഥിലീ മന്ദമന്ദം."

എന്ന സീതാസ്വയംവരപ്രബന്ധത്തിലേ പദ്യത്തിന്റെ വ്യാഖ്യാനമാണ് താഴെക്കാണുന്നത്.

"ജനകരാജധാനിയിങ്കൽ സ്വയംവരത്തിനായിക്കൊണ്ടു വരേണ്ടുന്ന ആളുകൾ ഒക്കവേ വന്ന പ്രകാരം രാജാവു ബോധിപ്പിച്ച സമയത്തിങ്കൽ ഇനി സ്വയംവരത്തിനു കാലതാമസം വന്നുപോകരുത് എന്നു കല്പിച്ചു കന്യകയെ കുളിപ്പിച്ച് ഇണപ്പുടക ഉടുപ്പിച്ച് തത്സമയോചിതങ്ങളായിരിക്കുന്ന ആഭരണങ്ങളെക്കൊണ്ട് അലങ്കരിപ്പുതുംചെയ്തു. എന്നതിന്റെ ശേഷമാകട്ടെ, 'ചിന്നീടുംകാന്തി പൊന്നിൻ

തളികയിൽ........മൈഥിലീ മന്ദമന്ദം', സീത തൻെറ കുലപരദേവതയായിരിക്കുന്ന ഭഗവതിയേയും വന്ദിച്ചു മാതാപിതാക്കന്മാരേയും അഭിവാദ്യംചെയ്തു സ്വയംവരമാല രണ്ടു കൈകളെക്കൊണ്ട് എടുപ്പൂതുംചെയ്തു്, നിറകുടം, അഷ്ടമങ്ഗല്യം, വിളക്ക് ഇവ എടുപ്പൂതുംചെയ്തു്, ചുഴലവും നില്ക്കുന്ന സഖിമാരോടുംകൂടെ സുമുഹൂർത്തത്തിങ്കൽ രങ്ഗസ്ഥലത്തെ പ്രാപിപ്പൂതുംചെയ്ത സമയത്തിങ്കൽ, കാണുന്ന പരിഷകൾക്ക് ഈവണ്ണം തോന്നിക്കൊള്ളും: 'കമലശരപരബ്രഹ്മവിദ്യേവ മൂർത്താ', കാമദേവൻെറ പരബ്രഹ്മവിദ്യ സാക്ഷാൽ പ്രത്യക്ഷീഭൂതയായിട്ടു വരികയോ എന്നു തോന്നും. അത്രതന്നെയുമല്ല 'കണ്ണിന്നാനന്ദധാരാ', കാണുന്ന പരിഷകൾക്കു നയനാനന്ദത്തെ വഴിപോലെ ഉണ്ടാക്കുന്ന ഒരുത്തി ആകുന്നതു്. 'അതിമൃദുഹസിതാ', സുന്ദരതരമായിരിക്കുന്ന മന്ദസ്മിതത്തെക്കൊണ്ടും അത്യന്തം മനോഹരങ്ങളായിരിക്കുന്ന കടാക്ഷങ്ങളെക്കൊണ്ടും സകലജനങ്ങളുടേയും മനസ്സിന് ആനന്ദത്തെ ഉണ്ടാക്കുകയും ചെയ്തു് ആ സ്വയംവരസഭയിൽ നില്പൂതുംചെയ്തു. ആ സമയത്തിങ്കലാകട്ടെ മഞ്ചസ്ഥിതന്മാരായിരിക്കുന്ന മഹാരാജാക്കന്മാർ സീതയുടെ കേശാദിപാദം, പാദാദികേശം കണ്ടു് ആനന്ദാംബുധിനിമഗ്നമനസ്സുകളായ്ച്ചമഞ്ഞു് അന്യോന്യം ഈവണ്ണം പറഞ്ഞുതുടങ്ങുകയുംചെയ്തു."

ഈ തെളിവു നോക്കിയാലും പാഠകക്കാർ ഭാഷാചമ്പുക്കൾ രങ്ഗത്തിൽ പ്രയോഗിച്ചിരുന്നു എന്നു സ്പഷ്ടമാകുന്നു.

ഭാഷാചമ്പുക്കളിലെ ഗദ്യപദ്യങ്ങൾ. സംസ്കൃതചമ്പുക്കൾക്കും ഭാഷാചമ്പുക്കൾക്കും തമ്മിലുള്ള രണ്ടാമത്തേ വ്യത്യാസം അവയിൽ കാണുന്ന ഗദ്യത്തിൻെറ രീതിയെ സംബന്ധിച്ചുള്ളതാണ്. ഭാഷാചമ്പുക്കളിൽ സംസ്കൃതഗദ്യങ്ങൾ സ്വകീയങ്ങളായും പരകീയങ്ങളായുമുണ്ട്. സ്വകീയഗദ്യങ്ങളുടെ രീതി പ്രായേണ കാദംബരിയെ അനുകരിക്കുന്നു. ഭാഷാഗദ്യങ്ങളെല്ലാം വൃത്തവിശേഷങ്ങളാണ്. മുൻപു ദാമോദരച്ചാക്യാർ ഈ കാര്യത്തിൽ പ്രദർശിപ്പിച്ചിരുന്ന ദുസ്സ്വാതന്ത്ര്യത്തെ പുനം നിയന്ത്രിക്കുകയും ആ നിയന്ത്രണത്തിനു കൊല്ലം 10-ാം ശതകത്തിൻെറ അവസാനം വരെ ജീവിച്ചിരുന്ന ഭാഷാചമ്പൂകാരന്മാർ എല്ലാം വിധേയരാകുകയും ചെയ്തു. കാളിവാക്യം, ബ്രാഹ്മണിപ്പാട്ട് തുടങ്ങിയ പഴയ പാട്ടുകളിൽ കാണുന്നതും ഓട്ടൻതുള്ളലിലേ തരങ്ഗിണീവൃത്തത്തിൻെറ ഏകദേശച്ഛായയുള്ളതും 'പെരികെവളൻ്റ വളക്ഷത തേടിന കൈലാസാദ്രിപരമ്പരപോലേ' എന്ന മട്ടിൽ നിരർഗ്ഗളമായി പ്രവഹിക്കുന്നതുമായ ഒരുതരം വൃത്തമാകുന്നു ഇവയിൽ പ്രധാനം. അതും ആദ്യകാലം മുതല്ക്കുതന്നെ ഉള്ളതാണെന്നു നാം ഉണ്ണിയച്ചിചരിതത്തിൽ നിന്നു കണ്ടുവല്ലോ. സംസ്കൃതരീതിയിലുള്ള ചണ്ഡവൃഷ്ടിപ്രയാതാദിദണ്ഡകങ്ങളും സുലഭങ്ങളാണ്. "അഥ സമുദിതോദ്യമം ഘോരനാദയാടിവൃന്ദങ്ങളൊക്കെക്കൊട്ടുകാനനേ" "കനകനളിനസുന്ദരാങ്ഗിക്കു" മുതലായ ഗദ്യങ്ങൾ ഇത്തരത്തിലുള്ളവയാകുന്നു. ഇക്ഷുദണ്ഡിക മുതലായ ഭാഷാദണ്ഡകങ്ങളും ധാരാളമായി പ്രയോഗിച്ചിരിക്കുന്നു.

ഭാഷാദണ്ഡകപ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവ് ആരെന്നു നിശ്ചയമില്ല ; ഏതായാലും അതു മലയാളത്തിൻെറ ഒരു പ്രശസ്യമായ പ്രത്യേകസ്വത്താണ് എന്നുള്ളതു നിർവിവാദമാകുന്നു. പദ്യങ്ങളെല്ലാം സംസ്കൃതവൃത്തങ്ങളിൽ നിബന്ധിച്ചിരിക്കുന്നു. അവയിൽ അത്യന്തം മുഖ്യമായിട്ടുള്ളതു സ്രഗ്ദ്ധര തന്നെ. സ്രഗ്ദ്ധരയിലാണ് ചമ്പൂകാരന്മാർ പ്രായേണ കഥ പറഞ്ഞുകൊണ്ടു പോകുന്നതെന്ന് ആക്കും സ്പഷ്ടമായി കാണാവുന്നതാണ്. ഇടയ്ക്കിടയ്ക്കു വൈചിത്ര്യത്തിനുവേണ്ടി കുസുമമഞ്ജരി, ശാർദ്ദൂലവിക്രീഡിതം, ശിഖരിണി, മാലിനി, വസന്തതിലകം, പുഷ്പിതാഗ്ര, വസന്തമാലിക, ഉപജാതി, ആര്യ, അനുഷ്ടുപ് ഏവമാദി വൃത്തങ്ങളെക്കൊണ്ടും കൈകാര്യം ചെയ്യാറുണ്ട്.

<u>രാമായണചമ്പുവിൻെറ മേന്മ: പദ്യരചന.</u> ശ്രീരാമൻ ധീരോദാത്തന്മാരായ നായകന്മാരുടെ ശിരോലങ്കാരമാണെന്നു പറയേണ്ടതില്ലല്ലോ. വീരരസത്തിൻെറ പുരുഷാവതാരമെന്നു വർണ്ണിക്കേണ്ട ആ മഹാത്മാവിൻെറ അവദാനങ്ങളെ പ്രകീർത്തനംചെയ്യുന്ന കവിക്കു തദനുരൂപങ്ങളായ ശബ്ദാർത്ഥങ്ങൾ സ്വാധീനങ്ങളായിരിക്കേണ്ടതാണ്. പ്രസന്നപ്രൌഢസരസമായിരിക്കണം ആ കവിയുടെ പ്രതിപാദനസമ്പ്രദായം ; നല്ല തൻേറടവും തലയെടുപ്പും ഓരോ പദ്യത്തിനും ഗദ്യത്തിനുമുണ്ടായിരിക്കണം. പുനംനമ്പൂരിയിൽ ഇത്തരത്തിലുള്ള അപൂർവസിദ്ധികൾ അഹമഹമികയാ സമ്മേളിക്കുന്നതു നിമിത്തമാണ് അദ്ദേഹത്തിൻെറ

രാമായണചമ്പുവിൽ അന്യാദൃശമായ ആകർഷകത്വം ആപാദചൂഡം കളിയാടുന്നത്. ആദ്യമായി രസനിഷ്യന്ദികളും രചനാമധുരങ്ങളുമായ ചില പദ്യങ്ങൾ ഉദ്ധരിച്ച് ഈ അഭിപ്രായത്തിന്റെ സാധുത്വം സമർത്ഥിക്കാം.

1. ദേവന്മാരെ ആശ്വസിപ്പിക്കുന്ന മഹാവിഷ്ണു—

"മേളംതാവുന്ന തൂവെൺമുറുവൽ തുണയുമായ്
    ബാലവെൺചാമരാളീ-
മോലക്കംപൂണ്ടു വീയിച്ചുഴലെ നിറമെഴും
    വിഷ്ണുലോകാങ്ഗനാനാം
കോലപ്പൊല്ക്കങ്കണാനാം നിനദമണികരാ-
    ഗ്രേണ ഭങ്ഗ്യാ വിലക്കി
ത്രൈലോക്യാധീശനദ്യൽസ്മിതമധുരമുഖോ
    ധാതൃമുഖ്യാൻ ബഭാഷേ." (1)

2. അയോദ്ധ്യ—

"കണ്ടോളം കൺകുളിക്കും മണിഭവനമനോ-
    ഹാരിണീ, രാജലക്ഷ്മീ-
കണ്ഠാശ്ലേഷംകലർന്നുള്ളഖിലവസുമതീ-
    പാലമാലാഭിരാമാ,
ഭണ്ഡാരംകൊണ്ടു പൂർണ്ണാ, ഗജമദസുരഭീ-
    ഭൂതശൃങ്ഗാടകാ, പ-
ണ്ടുണ്ടായീപോലയോദ്ധ്യാനഗരി, പരിചിതാ,
    രാജധാനീ രഘൂണാം ; (2)

ലോകാലോകോല്ലസൽഗോപുരഘനപരിഖാ-
ലങ്കൃതാ, ഭങ്ഗികൈക്കൊ-
ണ്ടാകാശത്തോടുരുമ്മീടിന കനകമഹാ-
സാലമാലാഭിരാമാ,
ഏകാന്തേ രത്നഹർമ്മ്യങ്ങളിൽ നിജതരുണ-
ന്മാരുമായ് മാരകേളീ-
രാഗാലോലം കളിക്കും മധുരമൃഗദൃശാം
വിഭ്രമൈർഭാസമാനാ ; (3)

മല്ലാർപൂങ്കാവിലയ്യാ ! മൃദുലപവനമേ-
റ്റൂയലാടിക്കളിക്കും
മല്ലാക്ഷീണാം മദോദഞ്ചിതസുലളിതസ-
ങ്ഗീതഭങ്ഗീമനോജ്ഞാ,
ഉല്ലാസംപൂണ്ടു പൊന്നിൻകൊടിമരമുകളിൽ-
കാററലച്ചംബുദാളീം
മെല്ലേമെല്ലേ മുകക്കും കനകമയപതാ-
കാവലീലാളനീയാ." (4)

3. ഭരതന്റെ മാഹാത്മ്യം—

"കീർത്തിക്ഷീരോദഫേനാ നിയതമുഡുഗണാ-
സ്തത്ര, ഭൂപോത്തമാങ്ഗം
പൂത്തുകും പാദപീഠം, ജലനിധി പരിഖാ,
മേരു ഭണ്ഡാരസാരം,

വാഴ്ത്തീടും വന്ദിവഗ്ഗം വലരിപുനഗരീ-
നാരിമാരെന്നുവേണ്ടാ
ധാത്രീചക്രം കളിക്കെ,ട്ടിനിയ ദശരഥ-
ന്നെന്തൊരാഭോഗമോത്താൽ !" (5)

4. വരണമണ്ഡപത്തിൽ സീതയുടെ ആഗമനം—

"മൂളീടും ഭൃംഗപാളീവിവലനമധുരാം
മാലികാം കൈത്തലേ ചേ-
ത്താളീദത്താവലംബാ നിജതനമഹസാ
രങ്ഗമുദ്യോതയന്തീ
വ്രീളാവേശേന രാമാനനമിടയിടയിൽ-
ക്കട്ടുനോക്കി പ്രമോദ-
വ്യാലോലാ മെല്ലെമെല്ലെന്നരികിലുപഗതാ
കോമളാഭ്യാം പദാഭ്യാം." (6)

5. ശ്രീരാമനെ സരയൂനദി എതിരേല്ക്കുന്നതു് —

"അന്നേരം താമരപ്പൂന്തളികകളിൽ മണി-
ച്ചെപ്പുനൽകണ്ണികാഢ്യം
വിന്യസ്യാലോലഫേനസ്മിതമധുരമുഖീ,
ഭൃങ്ഗനേത്രാഭിരാമാ,
ധന്യാ ശൈവാലമാലാഘനചികുരഭരാ,
ചക്രവാകസ്തനാഢ്യാ,
വന്നാൾ മെല്ലെന്നെതിപ്പാൻ പരിചൊടു സരയൂ,
നിമ്മലാംഗീ, തദഗ്രേ." (7)

6. ശ്രീരാമന്റെ ദാമ്പത്യം—

"താവും മന്ദാക്ഷരാഗോദയസുമധുരയാ
രാജപുത്ര്യാ തയാ ചേ-
ന്നാവിർല്ലീലം പ്രമോദാമൃതജലധിതര-
ങ്ഗേഷു സംക്രീഡമാനം
ലാവണ്യോദ്രേകഘൂർണ്ണത്തരുണിമരമണീ-
യാകൃതിം മെല്ലെമെല്ലെ-
ന്സേവിച്ചു രാമചന്ദ്രം തെളിവിലവസരം
പാർത്തു രാജാ രസാനാം." (8)

7. കാട്ടാളസ്ത്രീകൾ രാമനെക്കാണുന്നത്—

ചേണേലും തൽപ്രവാളാംശുകമതിശിഥിലം
താങ്ങിയുംകൊണ്ടു, പീന-
ശ്രോണീഭാരാ, ദരാകമ്പിതകുചവിലുഠ-
ന്മഞ്ജുഗുഞ്ജാകലാപാഃ,
സാനന്ദം വന്നൊരോരോ ശബരതരുണിമാർ
കൂട്ടമിട്ടാസ്വദിച്ചാ-
രേനം ത്രൈലോക്യചന്ദ്രം കുതുകവികസിതേ
കണ്ണിൽവച്ചൊട്ടുനേരം." (9)

8. ക്രുദ്ധനായ രാവണൻ മാരീചനോട്—

"രേ രേ മാരീച, വൈരാകരഗുണനിവഹ-
സ്തോത്രപാരീണ, പുത്തൻ-
നാരാചംകൊണ്ടു നിന്മാതരമരുകൊലയായ്-
ക്കൊന്നതോ തൽപ്രഭാവം ?

ഭീരുശ്രേഷ്ഠം ഭവാനെക്കുഹചന ഗുഹയിൽ-
ഷ്പുക്കൊളിപ്പിച്ചതോ ? മ-
ററാരബ്ലം മാനവങ്കൽക്കഥമിഹ ബദ്ധമാ-
നോദയം മാനസേ തേ ? ” (10)

9. ഹതബോധയായ സീത ലക്ഷ്മണനോട്—

“പാപീ ! പാണ്ഡിത്യമുദ്രാപ്രകടനപടുവായ്
നിന്നു വാദിച്ചു കാല-
ക്ഷേപം ചെയ്യുന്നതിന്നുണ്ടൊരു പൊരുൾ; തരമ-
ല്ലേത്തുമക്കോപ്പിനീ ഞാൻ ;
ലോഭിക്കുന്നീല ചെററെന്നെയുമിനി, മതി, യെൻ
ജീവനാഥൻ മരിച്ചാൽ
നീ പോൽ നക്തഞ്ചരൻപോലൊരുവനൊട്ടമെനി-
ക്കിന്നു വേണ്ടാ വിനോദം. ” (11)

10. ശ്രീരാമന്റെ വിരഹതാപം—

“നൽക്കൊണ്ടൽച്ചാർത്തു കാണാമുപരി, പരിലസൽ-
കന്ദളാ ഭൂതധാത്രീ,
ദിക്കെങ്ങും പാടിയാട്ടം മയിൽനിരകൾ, തണു-
ത്തോരു തൈത്തെന്നൽതാനും;
ഉൽകണ്ഠാവേഗശാലീ വിരഹവിപദി ഞാ-
നേതുദിക്കിങ്കലയ്യോ !
വയ്യേ്യണ്ടു ഹന്ത ! മൽക്കണ്ണുകൾ ? ജനകസുതേ,
ദേവി, ഹാഹാ ! ഹതോഹം.” (12)

11. ജാംബവാനാൽ പ്രതിബോധിതനായ ഹനൂമാൻ—

"ഉത്സാഹം കണ്മിഴിച്ചൂ, മുറുവലൊളി തുടർ-
ന്നൂ ഭുജാവീര്യ്യ, മുച്ചൈ-
രുത്ഥാനം ചെയ്തിതയ്യാ! വിനയ, മതിർകട-
ന്നാളിരമ്യം വളർന്നൂ;
ബുദ്ധ്യുന്മേഷം തഴച്ചൂ, ചെറുതു കളികളി-
പ്പാനൊരുമ്പെട്ടെഴുന്നൂ
ചിത്രം ചിത്രം തദാനീം വിജിതഖഗവരം
വേഗസാരം തദീയം." (13)

12. ഹനൂമാൻ കാണുന്ന സീത—



"മുങ്ങിത്താണെന്നപോലേ മലിനതയിൽ നില-
ത്തേപ്പൊടിച്ചാർത്തിൽ വീണി-
ട്ടങ്ങോടിങ്ങോട്ടുഴന്നോമനകെട്ടുമൊരു വാർ-
കുന്തളീകന്ദളീകാം,
തിങ്ങീടും കണ്ണുനീരാം നവതുഹിനപയോ-
ബിന്ദുവൃന്ദങ്ങൾ തങ്ങി-
ത്തങ്ങിപ്പൊൽപ്പൂവുപോലേ പകലിരവു മുകി-
ണ്ണീട്ടു[1]മാസ്യാഭിരാമാം; (14)

* * * *

അശ്രാന്തം കണ്ണുനീർവാർത്തുടനറവുപിടി-
ച്ചൂഴിമേൽ വാച്ചുലാവും
തൂച്ചേറാമങ്ഗരാഗം പൊലിമയൊടു പിര-
ണ്ടോരു വക്ഷോജഭാരാം

(1) മുകിഴ്ക=കൂമ്പുക.

ഉറംച്ചൂടേററം തഴച്ചങ്ങിരവുപകൽ വിള-
    ത്തീടുമോമൽക്കപോലേ
വച്ചീടും കൈത്തലം മൂടിന ചടുലതര-
    ശ്വാസദാവാഗ്നിധൂമാം." (15)

13. സമുദ്രത്തോടു കോപിക്കുന്ന ശ്രീരാമൻ—

"കുശശയനതലോത്ഥിതസ്തദാനീം
ഭൃശമുടലെങ്ങുമണിഞ്ഞു ഘർമ്മബിന്ദൂൻ
വചനമിദമുവാച രുക്ഷകോപ-
പ്രചുരഭരാരുണദാരുണാനനേന്ദുഃ." (16)

14. ലക്ഷ്മണൻെറ കോപം—

"കാമീ ദശാനനനിവണ്ണമുറഞ്ഞു ചൊല്ലും
ഗാമാകലയ്യ കലഹേ കൊടുകോപവേഗാൽ
പോയ്മുന്നുമന്തകകൊടുങ്കയറെന്നപോലേ
സൌമിത്രിതൻ പുരികമുഗ്രമുരുണ്ടുയന്നു. (17)

15. സീത അഗ്നിയെ വന്ദിക്കുന്നതു്—

സ്വാഹാദേവി പുണന്നു പുണ്യലഹരീ-
    സവ്സ്വമേ, നിസ്തുഷ-
പ്രാകാശ്യേന നിതാന്തമന്ധതമസം
    പോക്കുന്ന ഭാഗ്യാംബുധേ,
മാഴ്കീടാത ദയാനിധേ, മഖഭുജാ-
    മേകം മുഖാംഭോജമേ,
ലോകാധീശ്വര, ലോഹിതാശ്വ, ഭവതേ
    തസ്മൈ നമസ്കുമ്മഹേ. (18)

16. വസിഷ്ഠനും ശ്രീരാമനും—

“കാണുന്നേരത്തു മുൻപേ ഝടിതി കഴലിൽ വീ-
ണാനമിക്കും ത്രിലോകീ-
മാണിക്യത്തെക്കരാഭ്യാം മുനിപരിവൃഢനു-
ത്ഥാപ്യ ശുദ്ധാത്മഭൂമാ
ആനമ്രേ ഹന്ത ! തന്മ ഢ്നി പലവു മുകം
ന്നാശ്ശു മുല്പാടു താന-
ങ്ങാനന്ദാശ്രുപ്രവാഹൈരകൃത സുകൃതിനോ
രാഘവസ്യാഭിഷേകം.” (19)

17. അന്തർവത്നിയായ സീത—

“വക്ഷോജാഗ്രം കറുത്തും, വടിവൊടു നടു ചീ-
ർത്തും, വശംകെട്ടു വീർത്തും,
പ്രക്ഷാമാങ്ഗം വിയർത്തും, വ്രതവിധികളയ-
ർത്തും, വിളർത്തും കപോലം,
ഭക്ഷ്യദ്രവ്യം മറുത്തും, കളഭതതി ചെറു-
ത്തും, വിനോദം വെറുത്തും,
മുഖ്യം ദൈവത്തെയോർത്തും ജനകനൃപസുതാ-
ഗർഭമേറ്റം ബഭാസേ.” (20)

18. സീതയെ പരിത്യജിക്കുവാൻ തുടങ്ങുന്ന ലക്ഷ്മണൻ—

“ചേണാർന്നീടും മണിത്തേരഴകിലുടനവ-
സ്ഥാപ്യ ഗങ്ഗാതടാന്തേ
താനേ ചെയ്യാനിരിക്കും ത്യജനവിധി നിന-
ച്ചേറ്റമേറ്റം വിഷാദീ

ദീനാത്മാ ബാഷ്പധാരാപ്രസരമുടനടൻ
വാർത്തു കർത്തവ്യമൂഢോ
ഹാനാദംപൂണ്ടു രാമാനുജനതികരുണം
മുക്തകണ്ഠം ന്യരൌദീൽ." (21)

19. ലവൻ ചന്ദ്രകേതുവിന്റെ സൈന്യത്തോട് —

"ഒക്കെക്കയച്ചു[1]വരവെന്തിതൊരാശ്രമാന്തേ ?
തിക്കാരമിത്തൊഴിലെടുത്തതടക്കുവൻ ഞാൻ ;
ഇക്കണ്ടതിൽച്ചില കഴുത്തുകൾ തുണ്ടമാക്കി-
ച്ചെക്കൻ കളിക്കു, മതിർകെട്ടണയാർക്കു നല്ലൂ." (22)

20. ചന്ദ്രകേതു ലവനോട് —

"എന്തേ ധാർഷ്ട്യക്കുരുന്നേ, ഭുവനവിജയിനോ
രാവണാരാതിതന്നോ-
ടിന്നീയോ പോരിനാളായതു ? ചപലവടോ,
നന്നെടോ വൈഭവം കേൾ ;
ഒന്നിന്നൊന്നായ് ത്തിമിർത്തിത്തരമടവു തുട-
ർന്നീടിലെന്നാഴ്വപ്പാദം-
തന്നാണാ ചെററടങ്ങാ ഖലദമനമഹോ-
ത്സാഹി മത്സായകോയം." (23)

21. സ്വർഗ്ഗാരോഹണോത്സുകനായ ശ്രീരാമൻ —

"ഒക്കത്തിക്കിത്തിരക്കിക്കലിതകളകളം
കൂടെ മേവുന്ന നാനാ-

1. കയച്ചു=വൻപോരുകൂടി.

രക്ഷോഭല്ലൂകമല്ലൈരഖിലവസുമതീ-
വാസിഭിർവ്വിശപലോകൈഃ
ഉൽക്രുലോല്ലാസിതേജസ്സ്തതിഭിരതിതരാം
ദീപ്യമാനസ്തദാനീ-
മിക്ഷ്വാക്രൂണാം മുടിപ്പൂൺപഴകൊട്ട സരയൂം
പ്രാപ യോഗീന്ദ്രസേവ്യാം." (24)

ഈ പദ്യങ്ങളുടെ രീതി, വൃത്തി, ശയ്യ, പാകം ഇവയും, കാന്തി, ഓജസ്സ് തുടങ്ങിയ ഗുണങ്ങളും സർവ്വോപരി രസപുഷ്ടിയും പ്രത്യേകം പ്രത്യേകമായി നമ്മുടെ പ്രശംസയെ ആവഷ്ജിക്കുന്നു. ഒടുവിൽ ഒരു അഭൌമവും അദൃഷ്ടചരവുമായ സാഹിത്യപരിമളമഴ പെയ്തുകൊണ്ടാണ് കവി നമ്മെ വിട്ടുപിരിയുന്നത്. സ്വർഗ്ഗാരോഹണഘട്ടത്തിൽ ശ്രീരാമൻ സീതാദേവിയെ നിരീക്ഷിക്കുന്ന സന്ദർഭം കവി നമുക്കു കാണിച്ചുതരുന്ന ആ വാങ്മയചിത്രം ഇവിടെ പ്രദർശിപ്പിക്കാതെ പുരോഗമനം ചെയ്യുവാൻ നിവൃത്തിയില്ല. നോക്കുക; ആ ശബ്ദബ്രഹ്മവിത്തിന്റെ അത്യുജ്ജ്വലതമായ ആദർശത്തിൽക്കൂടി ദേവിയുടെ കേശാദിപാദം വീണ്ടും വീണ്ടും നോക്കുക; നോക്കിനോക്കി നിർവൃതി കൊള്ളുക.

"പരിമളമഴപെയ്തിരുണ്ടു ഭംഗ്യാ
തിരുകിന കുന്തളഭാരലോഭനീയാം;
സ്മരനിഗമരഹസ്യമോതുമോമൽ-
ത്തിരുമിഴിമേൽ നിഴലിച്ച രാഗലൌല്യാം; (1)

മട്ടമലർചരമേന്മചേർത്തു തോണേ-
ലുടനണിയും മണികുണ്ഡലാഭിരാമാം;
ത്തുട്ടുടെ വിലസുന്ന ചോരിവായ്മേ-
ലുടമയിൽ വന്നിളകൊള്ളു മല്പഹാസാം ; (2)

കനകകലശകാന്തി വെന്ന പീന-
സ്തനഭരലോളിതരത്നഹാരമാലാം ;
മണിമയകടകാങ്ഗദാദിഭൂഷാ-
ഗുണരുചിരഞ്ജിതമഞ്ജുബാഹുവല്ലീം ; (3)

മരതകലതികാഭിരാമ്യമുൾക്കൊ-
ണ്ടരുളിന കോമളരോമവല്ലരീകാം ;
പരിഹിതമൃദുലാംശുകത്തിനുള്ളിൽ
സ്ഫുരിതനിതംബമനോഹരോരുകാണ്ഡാം ; (4)

പ്രണിഹിതമണിനൂപുരാംഘ്രിപത്മാ,-
മനുപമകാന്തിഝരീപരീതഗാത്രീം,
ജനനയനസുധാം, ത്രപാനുരാഗ-
ക്ഷണനതമുഗ്ദ്ധമുഖീം ദദർശ സീതാം." (5)

എന്തൊരു സുധാമധുരമായ സൂക്തിഗങ്ഗാപ്രവാഹം!

<u>ഗദ്യരചന.</u> ഗദ്യരചനയുടെ മേന്മയും പദ്യരചനയുടെതിൽനിന്നു തെല്ലും കുറഞ്ഞതല്ല. ഈ വസ്തുത ചുവടേ ചേർക്കുന്ന പല പങ്ക്തികളിൽനിന്നു വിശദീഭവിക്കുന്നതാണ്. ഗദ്യങ്ങൾ പ്രായേണ വർണ്ണനാത്മകങ്ങളാണെന്നു പറയേണ്ടതില്ലല്ലോ.

1. അയോധ്യാവൎണ്ണനത്തിൽനിന്ന്—

"നിത്യമിരുണ്ട പുകഞ്ഞുണ്ടൊരിടം വലരിപുമണി ഗൃഹസുമധുരഭാസാ; മെത്തും മദ്ധ്യാഹ്നഭ്രമമൊരിടം ദിന കരകാന്തമണിദ്യുതിമഹസാ; ശാരദശശധരബിംബംപോ ലേ രജതസ്ഥലികൊണ്ടൊരിടം മധുരം; ചൂടില്ലാത്തൊരു ചെങ്കനൽപോലേ പവിഴക്കല്ലാൽ വിലസിതമൊരിടം; പൈങ്കിളിമാല പറന്ന കണക്കേ മരതകരുചികൊണ്ടൊരി ടം മധുരം."

2. ശ്രീരാമദൎശനത്തെപ്പററിയുള്ള വിശ്വാമിത്രന്റെ ചിന്തയിൽനിന്ന്.

"മുഗ്ദ്ധശിഖണ്ഡകമുല്ലളദളകം മുദ്രിതതിലകമുപസ്സര ദളികം, മനസിജവില്ലിന്റ ബീജംപോലേ മരതകരേ ഖാപ്രതികൃതിപോലേ, ഭുവനവിലേഖനതൂലികപോലേ പ്രചലിതയമുനാവീചികപോലേ, ചതുരഭ്രൂലതമധരോല്ല ങ്ഘനശങ്കാലങ്കൃതമങ്ഗലഹസിതവി-ശൃങ്ഖലവിനയം വിശദമിണങ്ങും കമലാന്തൎദ്ദളകാന്തികവൎന്ന നിൎായതനേ ത്രോപാന്തമനോഹര-മുന്നതഘോണമുദഞ്ചിതനാണമുദാര കപോലമുദിതപരചന്ദ്രവിജിതപരശോഭം തിരുമുഖപത്മം, കാണായ്‌വരുമിന്നെന്നേ സുഖമേ, ധന്യാഃ സ്മോ വയമത്തു തമത്രേ."

3. താടകാവൎണ്ണനത്തിൽനിന്ന്—

"കുടർമാലകളും തലയോട്ടുകളും പലയെല്ലുകളും ഭൂഷണമാക്കി, പ്പിണമിട്ടുമടവിയൊടൊരു പട പിശകിക്കാ

ററത്തിളകം കല്ലും മുള്ളും കലുഷിലനെന്ന കലമ്പിച്ചെമ്പിച്ചീടും തലമുടികാണ്മിനൊരില്ലിപ്പട്ടൽപ്പരിചു നഭോന്തേ മുട്ടി, കൊട്ടുമതഴയ്ക്കുമധമ്മമഹീപതി കൊടിമരമാക്കം ഭ്രുകുടീകോടി,കഠോരലലാടേ ചണ്ഡതരാന്തകകരതലദണ്ഡം മറവിലൊതുങ്ങും പിരികക്കൊടിയാമുരഗപ്രൗഢം, നിവന്നിരയാക്കാമുലകുകൾ മൂന്നും. വട്ടം പെരുകിന പൊട്ടക്കിണററൊട്ടു പെട്ടെന്നൊരു പടവെട്ടിപ്പട്ടുപരിവട്ടം കെട്ടിന നേത്രദ്വയമതിനുള്ളു ചുവന്നു മറിഞ്ഞതിൽ മദ്ധ്യേ കണ്മണി രണ്ടു പിരണ്ടു ഭയങ്കരമായ നിരീക്ഷണ മയ്യോ പാപം! കാലമഹാനലകട്ടകനൽപോലേ, കാകോളദ്രവവിഭവം പോലേ, യമഭടനെറിയും ഘനശിലപോലേ കല്പാന്താക്കനെരിക്കും പോലേ, കാൺക വരുന്നതു കെല്പില്ലേതും കണ്ടു സഹിപ്പാൻ; ഗിരിഗുഹ തോല്ക്കും."

4 പരശുരാമവർണ്ണനത്തിൽനിന്ന് —

" ഖള്ളരീരണാടോപസംവൃത്തഷഡ്പക്ത്രകണ്ഠുഗ്രഹോദന്തകണ്ഠോക്തലോകത്രയീജൈത്രലക്ഷ്മീഗളന്മല്ലധമ്മില്ലമല്ലീമതല്ലീസ്രഗാമോദലുബ്ദ്ധാളിശങ്കാവഹോദഗ്രമൌവീകിണശ്രേണികാമണ്ഡിതോച്ചണ്ഡദോർദ്ദണ്ഡജാലങ്ങളേററു പാരം തഴമ്പിച്ചു വാർപ്പാറപോലേ പരുത്തോരു ദോരന്തരത്താൽ നിജോത്തുംഗനാരാചസംഘാതദൂരാനമേയപ്രചണ്ഡാഹവാരംഭസംരംഭമംഭോജബാണാരിശിഷ്യോത്തമം വട്ടമിട്ടാറവും ചെമ്പരത്തിപ്രസൂനംകണക്കെക്കനെ ച്ചെച്ചുവന്നത്യുദഗ്രം മിഴിച്ചോരു നേത്രങ്ങൾകൊണ്ടേ ജഗ

ച്ചക്രമൊക്കെക്കനം നിർദ്ദയം നിർദ്ദഹന്തം ജവാദാപ തന്തം ജയോൽസ്ലാമരം ജാമദഗ്ന്യം ബലാൽക്കണ്ടു പേടി ച്ചുടൻ കോസലാധീശസൈന്യങ്ങളോരോ ദിഗന്തേ തിരി ഞ്ഞും നടന്നു തദാ.''

5. ലളിതാകൃതിപൂണ്ട ശൂർപ്പണഖയുടെ രൂപവർണ്ണനത്തിൽനിന്ന്—

''കാളപയോധരമാലകളോട്ടടനങ്കമിരുത്തി മറുത്തു ജയിച്ചു പനമ്പൂങ്കുലയൊടു തിറയുംവാങ്ങിക്കുവലയരുചി യൊടു കവലപിണങ്ങിക്കാർകണ്ടിക്കൊരു കുണ്ഠതചേർത്തു ചുരുണ്ടുതിരണ്ടൊരു കാളിമകൊണ്ടു ജഗത്ത്രിതയത്തെയി രുട്ടിലൊളിപ്പിച്ചുഴിയുന്നേരം കഴൽപണിയും ഘനകേശഭ രത്തിൻ പരിമളവിഭവം കൊതികൊണ്ടീടും വരിവണ്ടിണ്ട മുരണ്ടുമുരണ്ടണയുന്നതുകണ്ടു വെരിണ്ടു*വെരിണ്ടതിവേപി തഗാത്രീ, ചൂടുപൊറാത മുഖാംബുജലക്ഷ്മികുപെരി പിടി ക്കും പീലിക്കട ഞാനെന്നു നടിച്ചുക്കുനുകനെ വിലസും കു രുനിരകൊണ്ടു മനോഹരമായ ലലാടതടത്തിന്നഴകി നൊടണിയും മൃഗമദമയമാം ചെറുതൊടുകുറിയെച്ചെറിയ വിയർപ്പിൽച്ചെറുറ കുളിപ്പിച്ചതിരമണീയാ, കുസുമശരൻ തൻ കുലമണിവില്ലിനു കുലദേശികനാം പുരികക്കൊടി മേൽ നിന്നുപിറക്കും പ്രണയരസായനഗുളികകൾ പോന്നു കടക്കൺമുക്കിലുതിർന്നു തകന്നൊരു വിഭ്രമദർപ്പവിശൃംഖല രീതിവിശേഷമറിഞ്ഞിടക്രുമ്പിക്രുമ്പിച്ചാമ്പിച്ചാമ്പിപ്പത റിപ്പതറിച്ചിലപടപറയും വീക്ഷണഭംഗ്യാ മറിമാൻപൈ

* വെരിണ്ടു=വിരണ്ടു; ഭയപ്പെട്ടു.

തലെ മാന്മഥവിദ്യ പഠിപ്പിക്കുന്നതു കൊണ്ടാടീടും മണിമയകുണ്ഡലയുഗളീമണ്ഡിതനിർമ്മലഗണ്ഡാഭോഗാ, വദനാംഭോരുഹകർണ്ണികപോലേ വിലസിന നാസാഞ്ചലഭുവി മരുവും കതിപയകമ്രസേപദകണാർദ്രാ, പവിഴമണിദ്യുതി പാഴ്പ്പെട്ടമാറപ്പല്ലവനിരയൊടു മല്ലുന്തട്ടിക്കമ്പിടിയിച്ചു കുസുംഭകശോഭാമന്തിമുകിലല്ലൊരു പന്തിപിണക്കും ചോരിച്ചൊാവ്വാമണിരങ്ഗത്തിലരങ്ങേറീടിന മഞ്ജുളഹസിതനിലാവിൽ വിരൺപൂണ്ടരികിൽ വരുന്ന ചകോരകിശോരാനന്ദനയമാനാ മധുരാലോകൈഃ, അംബുനിധൌ പുനരൻപതുവട്ടം മുഴകിവളന്ന കളങ്കം കഴകിക്കല്പകമല്ലീകലികാസൌരഭമുള്ളിൽനിറച്ചു നിജാമൃതധാരയെ വാങ്മയമാക്കി വരുന്നോനാകിൽപൂർണ്ണശശാങ്കനു ചാന്നു മുഖാബ്ജം മന്ദം മന്ദം മന്ദാക്ഷവശാദവനമയന്തീ, കംബുവരദ്യുതിഡംബരകമ്പനലമ്പടമായ ഗളാന്തരസീമനി മാന്താർബാണനണിഞ്ഞിടും നിജരേഖാത്രിതയം കൊണ്ടു ജഗത്ര്യാം കീഴിലുമിന്നും മേലിലുമെന്നും തന്നോടൊത്ത മട്ടത്താർവാണികളുണ്ടാമല്ലെന്നാലപമാനാ, ........ ഭുവനമശേഷം വെന്നു മദിക്കും മദനമഹീപന്റെ പടവീടാം ഘനജഘനാഭോഗമെടുത്തു നിവന്ന മണിത്തൂൺപോലേ ചാതുരിചേൎന്നു മദം പൊട്ടീടും കുംഭീന്ദ്രൻതൻ തുമ്പിക്കൈക്കും പിൻകൈ നൽകിക്കോമളശീതളമൃദുലനവീനസിഗ്ദ്ധോന്മുഗ്ദ്ധം കദളീകാണ്ഡം കൊണ്ടാടീടും തുടയിണകണ്ടാൽ ത്തരുണജനാനാം തരിപെടുവോളം തരുണിമസാന്ദ്രാ, വനസരസീഷു വിരിഞ്ഞ സിതാംബുജവെണ്മൊടങ്ങളിലങ്ങോടി

ങ്ങോടാടിച്ചാടി മദിച്ചു കളിക്കും കളഹംസങ്ങളെ നടകൾ പഠിപ്പാൻ മഞ്ജുളനാദൈമ്മെല്ലേമെല്ലെ വിളിച്ചരികത്തു വരുത്തിന പുത്തൻകനകചിലമ്പിന്റെ മദ്ധ്യേ ചുറവുമമഴ്ത്തിന നീലക്കല്ലിൻ കാന്തി കരേറെ ശ്യാമളമായ കണങ്കാൽകൊണ്ടു മയിൽക്കണ്ഠത്തിൻ പരിചു ലസന്തീ, വാനോർതടിനീവളർതിരമാലയിൽ നിഴലിച്ചീടും കമഠപ്രതിഭടനടിമപ്പെട്ടുകിടക്കുംപോലേ നഖശശിചന്ദ്രികകൊണ്ടു ടൽമൂടീടുന്നപ്പുറവടികൊണ്ടും പെരികെക്കാമ്യാ, പുലരിയിൽ വിരിയും കനകപയോരുഹസഹൃദയമാം പദപല്ലവയുഗളം മെല്ലേമെല്ലേ വച്ചു വലന്തീ, സൌന്ദര്യാമൃതസാഗരമദ്ധ്യാൽ മൃദുലസമീരണമേറവു ബലാലമ്മിട്ടാലെറിച്ചെറു തിരമാലവരുന്ന കണക്കേ, വിശ്വംഭരയിൽ വിഹാരത്തിന്നൊരു വിദ്യുന്മാല വരുന്ന കണക്കേ, വിഭ്രമമെന്നും കല്പകശാഖിനി മെത്തിന പുത്തൻമഞ്ജരിപോലേ, വിനയപ്പേരാമഭോജന്മനി വിളയും പരിമളലഹരികപോലേ, മാനമതംഗജകുംഭാഭോഗേ മരുവിന മദജലധോരണിപോലേ, പുത്തു മലർബാണൻകരഭുവി മിന്നും ഭുവനഭ്രാമണപിഞ്ഛികപോലേ, ലാവണ്യത്തിന്റെ പരദേവതയായ്, മാധുര്യത്തിന്റെ മഞ്ജൂഷികയായ്, നിധുവനലക്ഷ്മ്യാ മണിദീപികയായ്, നൈർമ്മല്യത്തിന്റെ കേളീഗൃഹമായ്, മെല്ലേമെല്ലേ സാ ലളിതാങ്ഗീ രാഘവസവിധേ ചെന്നും നിന്നാൾ."

6. <u>ശൂർപ്പണഖയുടെ പലായനവർണ്ണനത്തിൽനിന്ന്</u>—

"കള്ളപ്രാണികൾ മാണികളേ മതി, ചെറവു പൊറുപ്പിൻ പകരം മീളും, ത്രിഭുവനപെരുമാളിന്നേതന്നേ

വീര്യപയോനിധി രാക്ഷസരാജൻ, ഭഗിനീമെന്നെ വിരൂപാം കണ്ടാലവനയി ചെറുപൊറുത്തീടാമോ ? കോണകമുടയും ദണ്ഡും താവിന മാണികൾ ചെയ്തൊരു കുസൃതിയിതെല്ലാം. നാലു ദിനത്തിനകത്തു ഫലം വരുമയ്യോ പാപം! കശ്മലകളെല്ലാരു നാഥനിരിക്കേ വല്ലാതേ പുനരെന്നെക്കൊണ്ടു ചമച്ചാരല്ലോ. സതതമിവണ്ണം തന്നെത്താനേ താഡിച്ചധികം മുറയുംവിട്ടു ജവേന സമീരണമാർഗ്ഗത്തൂടേ ലങ്കാനഗരിയിലയ്യോ ശിവശിവ! മണ്ടുന്നേരം മദ്ധ്യേമാർഗ്ഗം, നവനവരുധിരം വരിഷിച്ചീടിന കാളഘനാഘനമാലയിതെന്നും, ബാലാതപനിരപൂണ്ടുനടക്കും നീലാഞ്ജനഗിരി തനമിതെന്നും, നാസികയില്ലതിഘോരത തേടിന യാതനതന്നേ പാക്കിലിതെന്നും, ഭീഷണതയ്ക്കൊരു ഭൂഷണമെന്നും വൈരൂപ്യത്തിനൊരാസ്പദമെന്നും, ദുഷ്കർമ്മത്തിനു സൂതികയെന്നും ചെമ്മേ മൂർത്തമധർമ്മമിതെന്നും, മതിമതി കണ്ടതു മണ്ടിക്കളവിൻ മാപാപികളേ, ശൂർപ്പണഖാ കില, പിഴപെട്ടമാനകളിക്കുംപോലേ പിൻപേ ചെന്നു തുടന്നാലെന്നും, വിവിധാഭാഷണഗോചരഖേചരപങ്ക്തിഷു ചിലരെച്ചെകിടുപൊളിച്ചും, ചെവിപിടിപെട്ടു സരോഷമിഴച്ചുമുഴച്ചുപറഞ്ഞും നാസാകഹരത്തൂടേ ചാടും. ചോരകുടിച്ചു തിളച്ചുപുളച്ചുതിമിർത്തു മദിച്ചും, ചിലരെ നിണംകൊണ്ടൂത്തും തേച്ചും ചിലരെപ്പേരികേട്ടുവാചെയ്തും, പ്രൌഢമുനീനാമാട പൊളിച്ചും പെരുവഴിനീളെക്കളകളഘോഷം തെരുതെരെ വാഴ്ത്തിച്ചുദധി കടന്നു.''

7. ചന്ദ്രോദയവർണ്ണനത്തിൽനിന്ന്—

"പ്രാചീരമണീവദനം പോലേ രജനീയോഷാമുകുരം പോലേ, ലക്ഷ്മീകനകത്തോടകണക്കേ മദനപ്പെണ്ണിൻ താലികണക്കേ, സുരതരുരോരെഴമാവണപോലേ മന്മഥവരവിലെതിർത്തുപിടിക്കും വെണ്മുത്തുക്കുട തന്നെപ്പോലേ, മന്ദം പൊന്നുദിയായ ശശാങ്കഃ. പീയൂഷത്തെളിതന്നിൽ വിളങ്ങും കർപ്പൂരപ്പൊടി തൂകിനപോലേ, ത്രൈലോക്യത്തിൻ പുഞ്ചിരിപോലേ പാൽക്കടൽ പോന്നുവരുന്നകണക്കേ, പാണ്ഡുരഭസ്മം ചിതറിനപോലേ വെൺകളിയെങ്ങുംതേച്ചുകണക്കേ, മുത്തുകൾകൊണ്ടു വിതച്ചുകണക്കേ കുളുർമയിൽ വളരും മധുരനിലാവിൽ."

8. വായുവിന്റെ അഭാവത്തെപ്പററിയുള്ള വർണ്ണനത്തിൽനിന്ന്—

"ജലധിയിൽ മുഴവൻ ഘോഷമടങ്ങീ പുഴകളുമൊഴുകീടുന്നതടങ്ങീ, ഉപവനമെല്ലാമപവനമായീ സ്ഥാവരമായീ ജങ്ഗമമെല്ലാം. നീരുപ്പാനായ് നിന്നവരെല്ലാം നേരേതന്നേ നിന്നേപോയീ. കലിതവിലാസം വല്ലികകളെല്ലാമിലയാടുന്നതുപോലുമടങ്ങീ ; മുവുലകിങ്കലുമാഹുതിതേടും പാവകശിഖകളെഴുന്നീലെങ്ങും; പാരിൽപ്പെരുകിന കസ്തൂരിക്കും പരിമളസാരം നഷ്ടിപിടിച്ചൂ....... കിളിമൊഴിമാർതൻ കുറുനിര കിഞ്ചന കുനകുനെയിളകി നിരന്നീലെങ്ങും; കുതിരകളിളകാഞ്ഞംബരമാർഗ്ഗേ കതിരവനുടനേ യാത്രമുടങ്ങീ......മലർചരരിപുതൻ തിലകത്തിന്നൊരു കുട്ടകുറഞ്ഞു വിലാസം മാറി. ......ഞാണി

ല്ലാതൊരു വീണകൾപോലേ കുതിരകുലഞ്ഞ മണിത്തേർ പോലേ, പരിമളമില്ലാമലർനിരപോലേ തീയില്ലാതൊരു കുണ്ഡംപോലേ, വൈധവ്യം വന്നരുവയർപോലേ, കഷ്ടം ശിവശിവ കഷ്ടം കഷ്ടം ത്രിഭുവനമൊക്കെക്കശ്മലമാസീൽ."

കുഞ്ചൻനമ്പ്യാരുടെ 'കാലനില്ലാത്ത കാലം' പരമോജ്ജ്വലമായ ഈ വർണ്ണനത്തിന്റെ പ്രത്യക്ഷാനുകരണമാണെന്നുള്ളതു സ്പഷ്ടമാണല്ലോ. ഇനിയും സീതാസ്വയംവരത്തിലേ തിക്കും തിരക്കും, പരശുരാമൻ കാണുന്ന മഹാവിഷ്ണുസ്വരൂപം, ദണ്ഡകാരണ്യത്തിലേ നായാട്ട്, ശ്രീരാമന്റെ വിരഹതാപം, വർഷാകാലം, സീതാന്വേഷണത്തിനുള്ള വാനരയാത്ര, ഹനുമാന്റെ സമുദ്രലംഘനം, ലങ്കാദഹനം, രാവണന്റെ ദശമുഖങ്ങൾ, ശ്രീരാമന്റെ ദുഃഖം, സീതയുടെ അഗ്നിപ്രവേശം, മഹർഷിമാരുടെ വിഷ്ണുധ്യാനം, സീതാദേവിയുടെ അന്ത്യാമന്ത്രണം, ഭർത്തൃപരിത്യക്തയായ ആ പതിവ്രതയുടെ പ്രലാപം മുതലായവ വർണ്ണിക്കുന്ന ഗദ്യങ്ങളിൽ കവി പ്രദർശിപ്പിക്കുന്ന കല്പനാശില്പം ഏററവും വിസ്മയനീയമാകുന്നു. വിസ്തരഭയത്താൽ അവയിൽ നിന്നൊന്നും ഒരൊററ വരിപോലും ഇവിടെ ഉദ്ധരിക്കുവാൻ നിവൃത്തിയില്ല. ഓരോ ഗദ്യവും ആദ്യന്തം വായിച്ചാലല്ലാതെ അതിന്റെ സ്വാരസ്യം പരിപൂർണ്ണമായി ആസ്വദിക്കുവാൻ സാധിക്കുന്നതല്ല. ഞാൻ മുകളിൽ പ്രദർശിപ്പിച്ചിരിക്കുന്നതു ചില ഗദ്യങ്ങളിലേ ഏതാനും അംശങ്ങൾ മാത്രമാകുന്നു.

ദണ്ഡകം. സീതാസ്വയംവരഘട്ടത്തിൽ ദേവിയുടെ പ്രത്യംഗവർണ്ണനരൂപമായ ഒരു ദണ്ഡകമുണ്ട്. അതാണ് താഴെച്ചേർത്തിരിക്കുന്നത്.

"അല്ലോടിടഞ്ഞു പടതല്ലുന്ന കുന്തളസ-
മല്ലാസി കല്യമലർമാലം;
അല്ലൽപെട്ട[1]മതികലയെ വെല്ലുമൊരു നിടിലതട-
ഫുല്ലമൃഗമദതിലകബാലം;
അലർബാണവീര്യനെറി വിളയാടുമോമൽമിഴി-
കലകൊണ്ടു കണ്ണിനനുകൂലം;
അലമമലകുഴ[2]യിണയിൽ വിലസുമണിമണിരുചിഭി-
രൊളിവിളയുമനുപമകപോലം; (1)

ചെന്തൊണ്ടിയോടുപമ ചിന്തുന്ന വായ്മലരിൽ
മന്ദം മുളച്ച ദ്യുതിചോരം,
ചെന്തളിരിലനമിളിതചന്ദ്രകരതുലനകല-
രുന്ന മൃദുമുറുവലുമുദാരം;
ചിതറുന്ന കാന്തിതതി വദനം കലാധിപതി-
ശതകോടിതുല്യഗുണപൂരം;
ചിതമുടയ ഗളവടിവുമതിലലിയുമതിലളിത-
ഫലുസ്സ്വണവലിവിലസിതമപാരം; (2)

1. അല്ലൽപെട്ട=അല്ലൽ പെടുന്ന. 2. കുഴ=കാതു്.

അകമുപൊൽക്കടെക്വാർകുന്ധലഭൃതികൾ
പാകം കരാബ്ജമഭിരാമം ;
ആകലിതമണികലശമാകമികമണിമുലയി-
ലാകലിതനവകനകദാമം ;
അകളേബരന്നമഴലകമേ വളക്കമിത്തു
നവരോമവല്ലരി നികാമം ;
അഖിലജനധൃതിഹൃതിയിൽ മികവുടയ കൊടിനടുവു-
മഹഹ ! ശിവ ! നയനസുഖധാമം ; (3)

മാണിക്യകാഞ്ചിനെറി പേണിച്ച പട്ടവസ-
നാബദ്ധമുന്നതവിശാലം ;
മാനമെഴുമലർവിശിഖയാനരുചി ജഘനതല-
മാനമതി തുടയുമിത്തുമൂലം ;
മനസാ മഹീവലയവനിതാജനം പണിയു-
മണിപാദപത്മമനുവേലം ;
മണമുടയ കബരിമുതലണികുഴലൊടിടമുഴവ-
നനുപമിതമമിതഗുണജാലം." (4)

ഫലിതം. രാമായണചമ്പൂകാരൻെറ ഫലിതപ്രയോഗചാതുര്യത്തെപ്പററി അല്പമെങ്കിലും ഒന്നുപന്യസിക്കാതെ മുന്നോട്ടു കടന്നാൽ അതു് ഒരു അക്ഷന്തവ്യമായ കൃത്യവിലോപമായിരിക്കും. ഫലിതത്തിൽ കേരളീയരും, കേരളീയരിൽ നമ്പൂരിമാരും, നമ്പൂരിമാരിൽ മേല്പത്തൂർ തുടങ്ങിയ സംസ്കൃതകവികളും പുനം മുതലായ ഭാഷാകവികളും സമാർജ്ജിച്ചിട്ടുള്ള സ്ഥാനം സാധാരണന്മാരായ ഇതര

കവികൾക്ക് ഏതു കാലത്തും ഏതവസ്ഥയിലും അപ്രാപ്യമാണ്. നമ്പൂരിമാരുടെ ചമ്പുക്കൾ വായിച്ചും ചാക്യാന്മാരുടെ കഥാപ്രസംഗങ്ങൾ കേട്ടും സിദ്ധിച്ച കൌബേരമായ ഹാസസംസ്കാരസമ്പത്തിൻെറ വിജൃംഭണമാണ് നാം കുഞ്ചൻനമ്പ്യാരുടെ തുള്ളലുകളിൽ പ്രധാനമായി നിരീക്ഷിക്കുന്നത്. മർമ്മസ്പൃക്കും, മനോഹരവുമായ പുനത്തിൻെറ ഫലിതത്തിനു ചില ഉദാഹരണങ്ങൾ ദിങ്മാത്രമായി പ്രദർശിപ്പിക്കാം.

<u>പുനത്തിൻെറ ശൂർപ്പണഖ.</u> രാമായണചമ്പുവിൽ പലകഥാപാത്രങ്ങളുമായി നാം പരിചയപ്പെടുന്നുണ്ടെങ്കിലും ശൂർപ്പണഖയെക്കൊണ്ടു കവി കാണിക്കുന്ന വിനോദങ്ങൾ ഒരു പ്രത്യേകരീതിയിലുള്ളതും ആ ഉപായം പ്രയോഗിച്ച് അഭിനന്ദനീയമായ വിജയം നേടീട്ടുള്ള ശക്തിഭദ്രനെക്കൊണ്ടുപോലും സാഷ്ടാംഗപ്രണാമം ചെയ്യിക്കുന്നതിനു പര്യാപ്തവുമാകുന്നു. ലളിതാവേഷം ചമഞ്ഞു മുന്നിൽ പ്രത്യക്ഷീഭവിച്ച ആ രാക്ഷസിയോടു കുലവും പേരുമെന്തെന്നും മററും ശ്രീരാമൻ ചോദിച്ചപ്പോൾ 'മൃദുലമുരവലാം മല്ലികപ്പൂവു മെല്ലെ' കാഴ്ചവച്ച് അഞ്ജലിബന്ധംചെയ്തു വിനയമധുരയായ അവൾ മദനതാപം കൊണ്ടാണ് താൻ അവിടെ വന്നതെന്നു മറുപടി പറയുന്നു. പതിന്നാലു ലോകങ്ങളിൽ ഏതു പുരുഷനെ വേണമെങ്കിലും യഥേഷ്ടം അഭിസരിക്കാവുന്ന അവൾ അവിടെത്തന്നെ വന്നുകേറിയതെന്താണെന്ന് ആക്കും ആശങ്കിക്കാം; എന്നാൽ അതിന് അവൾക്കു ശരിയായ സമാധാനമുണ്ട്. ആ നക്തഞ്ചരി

തന്റെ തദ്വിഷയകമായുള്ള ക്ലേശപരമ്പരയെ ഇങ്ങനെ പ്രപഞ്ചനം ചെയ്യുന്നു :—

"വിണ്ണോർകോനേതുമാകാ പുണരുവതിനവ-
ന്നോക്ക ഗാത്രേഷു നീളെ-
ക്കണ്ണല്ലോ; വഹ്നിയോടുള്ളണവു മമ നിന-
ച്ചാൽ മരിച്ചെന്നി വേണ്ടാ;
എണ്ണേറും ജന്തുവൃന്ദം കൊടിയ നരകകോ-
ടീഷു വീഴും ദശായാം
തണ്ണീർപോലും കൊടാതോരറുകൊലയനവൻ
കാലനും നില്ക്ക ദൂരേ; (1)

നീതിക്കോപ്പിന്നു വല്ലാ നിരൃതി സരസന-
ല്ലേതുമേ താൻ; ജലാത്മാ
വാർതിക്കും പാശി; മന്ദൻ പവനനവനൊരേ-
ടത്തുമേ ചെററടങ്ങാ;
ഭ്രാതൃത്വം വിദ്യതേ വൈശ്രവണനു; ഹരനോ-
ടെന്തു കാര്യം കളിച്ചാൽ-
ച്ചൂതത്താർബാണനെച്ചുട്ടവനൊടു ചുടല-
ക്കുത്തു കണ്ടീടുവാനോ ? (2)

മാർത്താണ്ഡന്മാരെയും ചെററണയരുതു,
ചുട്ടും നാഥ; രാകാശശാങ്കൻ
പാർത്താൽ നാലഞ്ചുനാൾക്കുടിയുമനുഭവിയാ
യൌവനാഭോഗയോഗം;

രൌദ്രാരുദ്രാസ്സമസ്താ അപി; വികൃതമുഖാ–
വാശചിനേയൌ; വസൂനാം
ചാർത്തങ്ങസ്ഥാവിഹീനം; പരികലയനമേ
സമ്മതാ ദേവവീരാഃ. (3)

യക്ഷന്മാർ കിന്നരന്മാരമരർ മുനികളെ–
ന്നേവമാദ്യേഷു പാർത്താ–
ലുൾക്കാമ്പിന്നില്ല കൌതുഹലമവർ തരമ,–
ല്ലാരുമേ ഭങ്ഗിപോരാ ;
നില്ലെല്ലാരും, പതിന്നാലുലകിലുമൊരുവൻ
മററു നിന്നെക്കണക്കേ
ലക്ഷ്മീം കൈക്കൊണ്ടു കണ്ടീലയി ദയിത, പൊററാ–
തോന്നിതെൻ മാരതാപം.''* (4)

ഇത്തരത്തിൽ യുക്തിവാദംചെയ്യുന്ന ആ യുവതിയെ കേശം മുതൽ പാദംവരെ ഒന്നു നന്നായി നോക്കി "പ്രാഗല്ഭ്യം നന്നിതെന്നാൽച്ചെറുതു കളികളിപ്പിച്ചു പോക്കേണം'' എന്നു നിശ്ചയിച്ചു 'മന്ദസ്മിതരുചി പുറമേ തൂകി' ശ്രീരാമൻ താൻ അവളോടു യാചിക്കേണ്ടതിനു പകരം അവൾ തന്നോടു യാചിച്ചതിൽവച്ച് ഏററവും ധന്യനായിരിക്കുന്നു എന്ന് ഒരു ഉപചാരവാക്യം ഉദീരണം ചെയ്യുന്നു. അങ്ങനെ കിട്ടിയ തരം പാഴാക്കാതെ ആമിടുക്കി "എങ്കിൽ കാലം കളഞ്ഞീടരുതു കിമപി നീ കാന്ത, മാന്താർചരൻ താനെങ്കൽത്തന്നെ തറയ്ക്കുന്നിതു കൊ

* ഈ ഭാവനകളുടെ ബീജം രാമചരിതത്തിലുണ്ട്.

ട്ടമത്തുടന്നുത്തുതാൻ പുഷ്പബാണനാൻ" എന്ന പിടി മുറുക്കുന്നു. വല്ലവിധത്തിലും തെററിക്കടക്കണമല്ലോ എന്നു കരുതി ഭഗവാൻ അവർ തമ്മിലുള്ള ദാമ്പത്യത്തിനു യോജിച്ച മണിയറയില്ലെന്നും തന്റെ താമസം പർണ്ണശാലയിലാണെന്നും പറഞ്ഞൊഴിയുവാൻ തുടങ്ങുന്നു. അതിന് ഏതു ലോകത്തിൽ ഏതു മാതിരി രമ്യഹർമ്മ്യം വേണമെങ്കിലും തനിക്കു നിർമ്മിച്ചു തരുവാൻ കഴിവുണ്ടെന്നും അല്ലെങ്കിൽ തന്നെ യഥാർത്ഥമായ പ്രേമമുണ്ടെങ്കിൽ "കരിങ്കൽപ്പുറവുമൊരു നറുംപുഷ്പപര്യങ്കമല്ലോ" എന്നുമുള്ള സമാധാനം കൊണ്ട് അവൾ ആ വഴിയും മുട്ടിക്കുന്നു. ആ സുന്ദരിയുമായുള്ള സംഗമം തനിക്ക് അഭിമതം തന്നെയെങ്കിലും തപസ്സുചെയ്യുന്ന അവസരത്തിൽ അതു ശരിയല്ലെന്നു ശ്രീരാമൻ വീണ്ടും പറഞ്ഞതിനു മറുപടിയായി അവൾ അദ്ദേഹത്തിൽ നവയൌവനമാണ് പരിലസിക്കുന്നതെന്നും വാർദ്ധക്യകാലത്തായിരുന്നു ആ തപസ്സെങ്കിൽ താൻ അതിനെ ശ്ലാഘിക്കുമായിരുന്നു എന്നും ഒരു യുവതിയെ മടിയിൽ വച്ചുകൊണ്ടു തപസ്സുചെയ്യുന്നവനു രണ്ടു യുവതികൾ ഉണ്ടായിരിക്കുന്നതു ശുഭപ്രദമായേ ഭവിക്കുകയുള്ളൂ എന്നും മററും പല പുനർവ്വാദങ്ങൾ ഉന്നയിക്കുന്നു. അഗ്നിസാക്ഷിയായി പാണിഗ്രഹണം ചെയ്ത സ്ത്രീയെ തനിക്ക് ഉപേക്ഷിക്കുവാൻ തരമില്ലെന്നും രണ്ടു സ്ത്രീകൾ ഒരു പുരുഷനു ഭാര്യമാരായാൽ അവർ തമ്മിൽ 'ചട്ടകം നീട്ടു'മെന്നും രാമചന്ദ്രൻ പിന്നെയും ചില ഒഴികഴിവുകൾ പറഞ്ഞതിന് താനും മറേറ സ്ത്രീയെപ്പോലെ തന്നെ കാമാർത്തയാ

ണെന്നും അതുകൊണ്ടു കുറേക്കാലം തന്നോടുകൂടി രമിക്കേ ണ്ടതാണെന്നും അല്ലെങ്കിൽ താൻ അദ്ദേഹത്തിൻെറ സ ന്നിധാനത്തിൽ വച്ചുതന്നെ പ്രാണത്യാഗം ചെയ്യുമെന്നും ശൂർപ്പണഖ പ്രത്യക്തിഭേരിയടിച്ചു ഞെളിയുന്നു. പിന്നെ യാണ് ആ മാറാമ്പ്പാധയെ ഭഗവാൻ ലക്ഷ്മണന്റെ സമീപ ത്തിലേക്ക് അയയ്ക്കുന്നത്. "അങ്ങനെ ചെന്നും പോന്നും" "പത്തുരു പടിയിലുഴന്നു നടന്ന"തിന് ഒരു ഫലവും കാ ണാതെ ക്രുദ്ധയായി ആ രാക്ഷസി തൻെറ സാക്ഷാദ്രൂപ ത്തിൽ "ഇടപെട്ടഖിലം ചെമ്പിച്ചീടും തലമുടിവിരിവും കൊടിയ കൃതാന്തൻ കൊല്ലുവതിന്നു തടിത്തെണ്ടടസടനോ ങ്ങുംപോലേ ഘോരതകോലും പുരികക്കൊടിതൻ നെറി വും" മററും പ്രദർശിപ്പിച്ച് ലക്ഷ്മണനെ മായകൊണ്ടു മോഹിപ്പിച്ച് ആകാശമാർഗ്ഗത്തിലേക്കുയരുകയും അപ്പോൾ ആ വീരൻ ഉണർന്ന് അവളുടെ മൂക്കും മുലയും അരിയുകയും ചെയ്യുന്നു. പിന്നീടു ലങ്കയിലേക്കുള്ള അവളുടെ പലായന ത്തെ വർണ്ണിക്കുന്ന ഗദ്യത്തിൽനിന്നു ചില വരികൾ ഞാൻ മുൻപ് ഉദ്ധരിച്ചിട്ടുണ്ടല്ലോ. രാവണനോട് അവൾ ചെയ്യു ന്ന പരിദേവനവും അത്യന്തം ഹൃദയഹാരിയാണ്. പെ ണ്ണുങ്ങൾക്ക് ഉടയവരില്ലെന്നു വന്നു എന്നും തൻെറ ജ്യേ ഷ്ഠൻ വസ്തുതത്വമൊന്നും രൂപമില്ലാതെ ഡംഭുംകാട്ടി മീശ ക്കൊമ്പും നിരത്തി രത്നസിംഹാസനത്തിൽ നാണമില്ലാ തെ ഞെളിഞ്ഞിരിക്കുന്നു എന്നും "തള്ളിത്തള്ളി വരുന്ന ശോണിതഝരീസമ്പൂർണ്ണനാസാദരി"യായ തന്നെ ഒന്നു നോക്കിയാൽ കാര്യം മനസ്സിലാകുമെന്നും അദ്ദേഹത്തിന്റെ

മിഥ്യാപ്രഭാവങ്ങൾ 'കൊള്ളി'ക്കാണെന്നും മററും അവൾ ഓരോ തരത്തിൽ ആക്രോശിച്ച് ഒടുവിൽ

"ഇന്നീയല്ലോ പുരാ കൊന്നതു മമ ദയിതം;
 നിന്നെ ഞാനിന്നു മാരോൽ-
ഭിന്നാ മൽകാന്തനാക്കിപ്പരിചൊടു പുണരു-
 ന്നുണ്ടു പുണ്യാംബുരാശേ;
മുന്നേതന്നേ കുലസ്ത്രീകളുർമ്മല പുണരും
 ഭാഗ്യവാനിന്നു യോഗ്യം
തന്നേ തേ സോദരീസങ്ഗമ,മതിനി മ-
 ണ്ഡോദരീസങ്ഗമേത്തും."

എന്നു തൻെറ ദുർവ്വാഗ്വജ്രംകൊണ്ടു് ആ രാക്ഷസചക്രവർത്തിയെ അതികഠിനമായി പ്രഹരിക്കുന്നു. "എന്നിവണ്ണമൊരുടപ്പിറന്നവളടുത്തുചെന്നു ചെവിയിൽപ്പൊറായുന്ന വാർത്ത പറയുന്നതു" കേട്ടു കോപകലുഷേക്ഷണനായ രാവണൻ ആ പാപകർമ്മം ചെയ്തതാരാണെന്നും അതിനു പകരം ചോദിക്കുവാൻ 'ഐരാവതകരടഭിദാപാടവോന്മേഷശാലി' യായ തൻെറ ചന്ദ്രഹാസം പോരാത്തതല്ലെന്നും ഗർജ്ജിക്കുന്നു. പുനത്തിൻെറ ശൂർപ്പണഖ തഞ്ചം പോലെ സംഭാഷണം ചെയ്യുവാൻ ചതുരയാണു്. അവൾക്കറിയാം സ്ത്രീലമ്പടനായ തൻെറ ജ്യേഷ്ഠൻെറ കാമവികാരത്തെ ഉദ്ദീപിപ്പിക്കാതെയിരുന്നാൽ അദ്ദേഹം തക്ക പ്രതിക്രിയ ചെയ്കയില്ലെന്നു്. അതുകൊണ്ടാണു്

"ധന്യാ തയോരരികിലുണ്ടിരുൾകൊണ്ടൽമധ്യേ
മിന്നുന്ന മിന്നലൊട്ട നേരിട്ടമങ്ഗരേഖാ,
തന്വംഗി കാചന വിലോചനവിഭ്രമശ്രീ-
സന്നാഹവഞ്ചിതജഗത്ത്രയധൈര്യസാരാ."

എന്നും മററും സീതയെ വർണ്ണിക്കുകയും പിന്നീട് അദ്ദേഹത്തിൻെറ ക്രോധാഗ്നി എരിഞ്ഞുയരുന്നതിനു തക്കവണ്ണം ചില സംഭവങ്ങൾ എടുത്തെടുത്തു പറയുകയും ചെയ്യുന്നത്.

"നിർമ്മര്യാദങ്ങളിമ്മാണികളിരുവരുമായ്-
ച്ചെയ്യുന്നതെല്ലാം പൊറുക്കാം;
കർമ്മം പോന്നീടിലോ ചെററതിനു പകരവും
വീണ്ടുകൊള്ളാമൊരുന്നാൾ;
ധമ്മില്ലംകൊണ്ടു മെല്ലെപ്പിഹിതവദനമ-
യ്യോ! തദാനീം ചിരിച്ചാ-
ളമ്മല്ലാർവേണി; ചൊല്ലാമതു മനസി പൊറാ-
യുന്നിതെല്ലായിലും മേ.

കയ്യൂക്കിൻ വായ്പുകൊണ്ടാകലിതഗിരിവരോ
രാവണോ നാമ ധീമാൻ
പൊയ്യല്ലെങ്ങൾക്കിതിന്നുണ്ടുരപെറുമുടയോ-
നെന്നു ഞാൻ ചൊന്നനേരം
കയ്യൻതാൻ വന്നെതിക്കിൽച്ചെറുമനെ വിരവിൽ-
പ്പൂഴികപ്പിപ്പനെന്ന-
ക്കയ്യും കൊട്ടിച്ചിരിച്ചാനനുജനതു പൊറാ-
യുന്നിതെല്ലായിലും മേ.

കേൾക്കേണ്ടാതോ വിനോദാന്തര, മൊരു മനജോ
രാവണൻതൻ ഭഗിന്യാ-
മൂക്കും പോർകൊങ്കയും ചൂഴ്ന്നിതു; നിശിചരി വ-
ന്നിട്ടു നീളെക്കരഞ്ഞാൾ;
ഊക്കെല്ലാം നില്ക്ക; നമ്മോടുടനെളിയവരോ-
ടെങ്കിലാ,മെന്നു മോദം
വായ്ക്കും നാട്ടാർ ചിരിക്കുന്നതു സപദി പൊറാ-
യുന്നിതെല്ലായിലും മേ."

ഇത്തരത്തിൽ എരിവുകേററിയാണ് അവൾ രാവണനെ ഇളക്കുന്നത്. തന്നെ നോക്കി സീത നിന്ദാഗർഭമായി ചിരിക്കുകയും ലക്ഷ്മണൻ രാവണനെ അധിക്ഷേപിക്കുകയും ചെയ്തതു സാരമില്ലെന്നു വച്ചാലും നാട്ടുകാർ രാക്ഷസചക്രവർത്തി ഭീരുവാകയാലാണ് ശ്രീരാമനോടു പകരം ചോദിക്കാത്തതെന്നും അതിലെങ്കിലും അദ്ദേഹത്തിനു ലജ്ജ തോന്നി വൈരനിര്യാതനത്തിന് ഒരുങ്ങേണ്ടതാണെന്നുമാകുന്നു ആ ബുദ്ധിശാലിനിയുടെ ആശയം. വാല്മീകി ശൂർപ്പണഖയെ 'പരിഹാസാവിചക്ഷണാം' എന്നു വർണ്ണിക്കുകയും ശ്രീരാമനെക്കൊണ്ടു ലക്ഷ്മണനോട് "ക്രൂരൈരനാര്യൈസ്സൌമിത്രേ പരിഹാസഃ കഥഞ്ചന ന കാര്യഃ" എന്ന് ഉപദേശിക്കുകയും ചെയ്യുന്നു. പുനത്തിൻെറ ശൂർപ്പണഖയും ശ്രീരാമനും അത്തരക്കാരല്ല. പിന്നെയും ആദികവി ലക്ഷ്മണൻ ആ രാക്ഷസിയുടെ കാതും മൂക്കും മുറിച്ചതായി മാത്രമേ പ്രസ്താവിക്കുന്നുള്ളു. ആ ശിക്ഷയ്ക്കു രസികത്വം പോ

രെന്നു തോന്നീട്ടായിരിക്കാം പശ്ചാൽകാലികന്മാരായ കവികൾ ശ്രവണത്തിൻെറ സ്ഥാനത്തു സ്തനത്തെ വിന്യസിച്ചതു്.

<u>പുനത്തിൻെറ രാവണൻ.</u> പുനത്തിൻെറ രാവണനും നല്ല ഫലിതക്കാരനാണു്. ഉദ്യാനപ്രവേശഘട്ടത്തിൽ ആ രാക്ഷസാധിപതി സീതയോടു് ഇങ്ങനെ പറയുന്നു:—

"മുണ്ടി നെട്ടന്നു നെട്ടി പുനരഴകിയലും
        മുണ്ടനയ്യോ! തടിച്ചി-
ക്കുണ്ടാമല്ലോ തമാനീം മെലിയ, നിഹ മെലി-
        ച്ചിക്കൊരോ പൊണ്ണരുണ്ടാം;
കണ്ടാലാകാതവന്നങ്ങൊരു തരുണി മഹാ-
        സുന്ദരി; സുന്ദരന്നു-
ക്കണ്ടാലാകാത നാരീ; പരിചിനൊടു വയോ-
        വർണ്ണമീവർണ്ണമല്ലോ.

പുംസോ നൂറുവയസ്സവൾക്കു പതിനാ-
        റെങ്കിൽപ്പൊരുന്നാ; നടേ
തസ്യാ നൂറുവയസ്സവന്നു പതിനാറെങ്കിൽ
        പ്രമാദം തുലോം;
രാത്രൗ ചെന്നു രമിപ്പതിന്നു ജരഠാ-
        മുത്ഥാപ്യ പോയമ്മിമേൽ-
ത്താംബൂലത്തെയരച്ചു മുക്കുടികുടി-
        പ്പിക്കും നരേഭ്യോ നമഃ."

ആ അവസരത്തിൽ ശ്രീരാമനെപ്പററി ആ കാമ ഭ്രാന്തൻ ചെയ്യുന്ന അവഹേളനവും ശ്രദ്ധേയമാണ്.

"അഗ്രേ കള്ളമഹാമുനിക്കു ചുമട്ടും-
    കെട്ടിപ്പിരട്ടും പടി-
ച്ചുഗ്രാത്മാ വഴിമേൽ വധിച്ചു വിധവാം
    വൃദ്ധാം കൃശാം താടകാം
ചൊൽക്കൊള്ളും കുറളിക്കെതിർത്തു വിരുതും
    കെട്ടിത്തിമിർത്തെത്രയും
മുഷ്ക്കാലപ്പുഴവില്ലൊടിച്ചു പിടി-
    പെട്ടാൻ നിന്നെ നിർവ്യാകുലം."

ഇത്തരത്തിലാണ് അദ്ദേഹത്തിൻെറ പുതിയ രാമാ യണത്തിൻെറ ഗതി. മററുള്ളവർ കേട്ടിട്ടില്ലാത്ത ചില രഹസ്യസംഭവങ്ങളും രാവണൻ പ്രത്യേകം ഊന്നി പറയു ന്നുണ്ട്. "പണ്ടു രാജ്യാഭിഷേകത്തിനാമ്മാറിരിക്കുന്ന നേര ത്തു പാഴ്ത്തള്ള പിൻ ചെന്നു തള്ളിക്കളഞ്ഞൊരു നേരം കവിണ്ണങ്ങു വീണമ്മുഴങ്ങാൽച്ചിരട്ടയ്ക്കു ചെററുനമുണ്ടായതും നീ ധരിച്ചീലയോ?" എന്ന് അദ്ദേഹം കാര്യമായ ഒരു ചോദ്യം ദേവിയോടു ചോദിക്കുന്നു. വീണ്ടും "പിന്നെ മറെറാന്നുചൊല്ലാം വിനോദാന്തരം മാമകീ സോദരീ പോ യ്ക്കൊടുങ്കാട്ടിലാമ്മാറു ചൊല്ലുന്ന നേരം കനിഷ്ഠൻ തനി ക്കെന്നെനിക്കെന്നു ചേട്ടൻ നറുന്താർചരഭ്രാന്തി പൂണ്ടിങ്ങ നേ തമ്മിലേററം പിണങ്ങുന്നനേരം കനിഷ്ഠൻ തദാ കൊ ങ്കയുഗ്മം മുറിച്ചങ്ങു തൻ പക്കലാമ്മാറു സംഗൃഹ്യ മറേറ

ടമെപ്പേരുമേ ചേട്ടനായ്ക്കൊണ്ടു ദതപാ സൂഖിപ്പിച്ചതും നീ ധരിച്ചീലയോ?" എന്നും കടന്നു ചോദിക്കുവാൻ ഭാവമുണ്ട്. അതിൽ സത്യത്തിൻെറ കണികപോലുമില്ലെന്ന് അദ്ദേഹത്തിനറിയാം. എന്തെന്നാൽ ലക്ഷ്മണൻ മുറിച്ചിട്ട മൂക്കും മുലയും പ്രാകൃതമാക്കിക്കൊണ്ടാണ് ശൂർപ്പണഖ അദ്ദേഹത്തിൻെറ മുൻപിൽ അവളുടെ വിലാപം ആരംഭിച്ചത്. എങ്കിലും പററിയാൽ പററട്ടെ എന്നു കരുതി അങ്ങനെയൊരു പച്ചക്കള്ളം കൂടി തരം നോക്കി ആ വങ്കൻ തട്ടിവിടുന്നതാണ്. രാവണായനമെഴുതണമെന്ന് എരിപൊരിക്കൊള്ളുന്നവർക്ക് വേണ്ട സാമഗ്രി പുനംതന്നെ സംഭരിച്ചു നല്കീട്ടുണ്ട്.



മററു ചില ഫലിതങ്ങൾ. സീതാസ്വയംവരഘട്ടത്തിൽ നമ്പൂരിമാരുടെ സംഭാഷണം, മന്ത്രവാദികളുടെ ആനബ്ഭോഷ്ക്, മുറിവൈദ്യന്മാരുടെ തട്ടിപ്പ്, ഭടന്മാരുടെ വാദപ്രതിവാദങ്ങൾ, ജ്യോത്സ്യന്മാരുടെ ഞെളിച്ചിൽ, ഇവയെല്ലാം കവി ഫലിതപ്പഞ്ചസാര വിതറി വളരെ തന്മയത്വത്തോടുകൂടി വർണ്ണിച്ചിരിക്കുന്നു.

"യന്ത്രശ്രേണികളെഴുതിച്ചേർക്കും ഗ്രന്ഥക്കെട്ടുമെടുത്തു നടക്കും ശിഷ്യജനങ്ങളുമൻപതുമുപ്പതു പരികർമ്മികളും ചുമടുചുമന്നിട്ടൻപതുകയ്യുരുമൊക്കത്തെക്ക, ക്ഷോണീപാലഗൃഹങ്ങളിലനിശമണഞ്ഞും കൊട്ടത്തേങ്ങാ നിഖിലം ചുട്ടുമുടിച്ചും കട്ടുഭുജിച്ചും, ഒന്നും ചുണ്ടെലി ചേരത്തടിയൻ വാലുമെരുമ്പും മായൂരശിഖാ ഞാഞ്ഞൂലിത്തരമൊക്കത്ത

ക്ക വറുത്തുപൊടിച്ചച്ചുടലബ്ഭസ്മം, മേളിച്ചഴകൊട്ടു മഷിയുണ്ടാക്കി''യും, "മോന്തായത്തൊട്ടു മുട്ടിനട"ന്നും കാലയാപനംചെയ്യുന്ന ചില മന്ത്രവാദികളെപ്പററി അദ്ദേഹം ചെയ്തിട്ടുള്ള ഉപഹാസം അത്യന്തം മർമ്മഭിത്താകുന്നു.

"ഉൗശാന്താടി കഷണ്ടി പെരുക്കാലെന്നിവപോലു മൊഴിപ്പാൻ' മരുന്നുകൾ വരുത്തണമെന്നു ഗൃഹസ്ഥന്മാരോടു പറഞ്ഞു 'ഭൂസ്സ്വപാദുള്ളത്തു മറേറവക്കും സ്വപാദുള്ളത്തു ബതതങ്ങൾക്കും' എന്ന മര്യാദയിൽ 'സ്വസ്ഥന്മാരെയുമപഗതകരുണം വ്യാധിതരാക്കി വലയ്ക്കു'ന്നവരാണ് അദ്ദേഹത്തിൻെറ വൈദ്യന്മാർ. ഭടന്മാരുടെ വാഗ്വാദം, അതിലേറെ രസകരമാകുന്നു. 'കാച്ചയെന്തോന്നു കൂത്തോ വിളക്കോ' എന്നൊരാൾ ചോദിക്കുമ്പോൾ രാജാവു പെണ്ണുകൊടുക്കുവാൻ തുടങ്ങുന്നു എന്നു മററൊരാൾ പറയുന്നു. "കൊടുക്കുന്നതെന്തിന്നു നാട്ടാക്കു ചെമ്മേ വളപ്പാൻ തനിക്കേതുമില്ലാത്തപോലേ" എന്നു് ആദ്യത്തേ ഭടൻ വീണ്ടും ചോദിക്കുന്നതിന്നു് "എടാ പൊട്ടനോ പെൺകൊടുക്കുന്നതെല്ലാക്കുമാശാരമത്രേ" എന്നു രണ്ടാമത്തേയാൾ സമാധാനം പറയുന്നു. അതൊന്നും ശ്രദ്ധിക്കാത്തപോലെ ആദ്യത്തേ ആൾ "എനിക്കില്ല കാളയ്ക്കു തണ്ണീർ കൊടുപ്പോർ മിനക്കെട്ടു നിന്നിട്ടു കണ്ഠം വരണ്ടു; ഇനിക്കാച്ചയുംകണ്ടു പോമ്പോൾ പതുക്കെപ്പെട്ടു തിന്നുപോം ചാമയും നെല്ലുമെല്ലാം'' എന്നു തന്റെ കഷ്ടപ്പാടുകൾ വിവരിക്കുന്നു. അതെ! കാഴ്ചകണ്ടു നിന്നതുകൊണ്ടു പാവപ്പെട്ട കർഷകന്നു് എ

ന്താണ് ലാഭം ? ഈവർണ്ണനത്തിൻെറ ഒരു പ്രകാരാന്തര മാണ് കുഞ്ചൻനമ്പ്യാരുടെ സീതാസ്വയംവരം ഓട്ടൻ തുള്ളലിൽ കാണുന്നത്.

"പെണ്ണിനെയച്ഛനു ക്രറില്ലെന്നോ ?"
"പെണ്ണിനുണ്ടോ അച്ഛനമമ്മയും ?"
"അച്ഛനുമമ്മയുമില്ലാതെങ്ങനെ
കൊച്ചുകുമാരി പിറന്നുണ്ടായി ?"
"എങ്ങനെയുണ്ടായെന്നതറിഞ്ഞി-
ല്ലങ്ങനെകിട്ടിയതെന്നേ വേണ്ടൂ ?"
"കഞ്ഞി കുടിപ്പാൻ വകയില്ലാഞ്ഞാൽ-
ക്കുഞ്ഞിനെ വില്ക്കും പാപികളുണ്ടോ ?"

തുടങ്ങിയ വരികൾ നോക്കുക.

"പരലും പലകയുമഗ്രേ വച്ചും ഗണപതി വച്ചും കലിദിനമൊത്തുവരുത്തിപ്പാക്കുന്നപ്പോൾ വിപരീതത്തൊടു വന്നതുകണ്ടു മനസ്സും കെട്ടു ചിരങ്ങും നുള്ളി" നില്ക്കുന്ന ജ്യോത്സ്യന്മാരെപ്പററിയുള്ള പരിഹാസവും ഏററവും നിശിതമായിരിക്കുന്നു.

ശ്രീരാമൻെറ യൌവരാജ്യാഭിഷേകസന്ദർഭത്തിലും ഇത്തരത്തിലുള്ള പല നേരമ്പോക്കുകൾ നമുക്കു വായിക്കാം. ദശരഥൻെറ അരമനയിൽ അഹിതയത്തിനു മാർഗ്ഗമില്ലെന്നു ചിലർ പറയുമ്പോൾ "മാത്സര്യത്തിനു വിളനിലമായതു നാരികളല്ലോ, വത്സന്മാരെയകററും ജനനികൾ" എന്നു മററുചിലരും, "രാമനെ ഞാൻ ഞാൻ പെററതിതെന്നവർ മൂവർക്കും നിനവ്" എന്ന് ആദ്യത്തേ കൂട്ടർ അവരുടെ

പക്ഷം വീണ്ടും സ്ഥാപിക്കുവാൻ ശ്രമിക്കുമ്പോൾ "കുരള പറഞ്ഞിട്ടമ്മി പറത്തും ചെറുമി[1]കളൊന്നു പിണയ്ക്കും നിർണ്ണയം" എന്നു രണ്ടാമത്തെ കൂട്ടരും ഉപന്യസിക്കുന്നു. കാമുകന്മാരുടെ അവസ്ഥ അതിലും വിശേഷമാണ്. "വെളുവെളെ മേവിന പൂണൂലും ചില തൊടുകുറിമേളവു മിത്തരമോരോന്നനവധി പൂണ്ടും പുടവ ഞെറിഞ്ഞുത്തു ഭങ്ഗിവരുത്തിപ്പുനരപി മുപ്പത്തു വട്ടമഴിച്ചുമുടുത്തും, പൃഷ്ഠം കാണ്മാൻ കഴിവില്ലാഞ്ഞു വളഞ്ഞു വിരിഞ്ഞൊരു കൃഷ്ണമൃഗത്തിൻ കൊമ്പുകണക്കേ ഝടിതി ചമഞ്ഞും, നിഴലിൽത്തെരുതെരെ നോക്കിക്കണ്ടും കുറിയുടെ ചുററും വെള്ളം കൂട്ടി നനച്ചു തുടച്ചും, വെള്ളം ചെററുടനതകീല്ലായ്കിൽ തുപ്പൽ പുരട്ടീട്ടിടയിൽ നനച്ചും, മുൻപിൽക്കാണും പച്ചപ്പട്ടലു വലിച്ചു തിരുമ്മി വടിച്ചൊരു തിലകമണിഞ്ഞും, കൺമലർ പാതി മിഴിച്ചും നോക്കിയുമോമന കൊണ്ടൊരുണിസ്രൃത[2]തടവിക്കൊഞ്ചിക്കിമപി പറഞ്ഞും ബദ്ധകുതൂഹലമർദ്ധശ്ലോകം വൃത്തവിഹീനം കോഴപിരട്ടിക്കാടായ്ച്ചൊല്ലിയും" മററുമാണ് അവരുടെ പുറപ്പാട്. കവിക്കു ജ്യോതിശ്ശാസ്ത്രത്തിൽ ഗണനീയമായ അവഗാഹമുണ്ടായിരുന്നു എന്നുള്ളതിനു പ്രസ്തുതഘട്ടത്തിൽ ലക്ഷ്യമുണ്ട്. "ലക്ഷണശാസ്ത്രം ചുട്ടുകേ വേണ്ടൂ വിഘ്നമിതിന്നിഹ വന്നീലെങ്കിൽ" എന്ന് അവരിൽ ചിലർ ശപഥം ചെയ്യുന്നു. താണ നിലയിലുള്ള ചില ഭടന്മാരുടെ സംഭാഷണം അടിയിൽ കാണുന്ന വിധത്തിലാണ്. "ക്രിയാ നല്ല

1. ചെറുമി=ദാസി. 2. ഉണിസ്രൃത=ആദ്ധ്യമ്മന്യത.

വിശേഷം കേൾ നീ നമ്മുടെ തമ്പ്രാനെന്തൊരു പാക്യം ! തിരുമെയ് കണ്ടാൽപ്പൊന്നിൻകുടമത്രു കാണിമുയിപ്പില്ലാത കരുത്തൻ, നായ്മയ്ക്കിന്നവനെന്നൊന്നുണ്ടോ ? കണപതി ഹോമം ചെയ്യുന്നിതുപോൽ തപശികൾ നല്ലതരത്തിലനേകം വന്നിട്ടുണ്ടു പോകവിരഞ്ഞു്. പ്രാമ്മർ ചെവിക്കയു മോത്തുകയും ചിലർ പൂചിക്കയുമക്കോപ്പുകൾ കാണാം. പണവും പൊന്നും പ്രാമ്മക്കത്രേ ചോറു നമുക്കും കിട്ടും ചെന്നാൽ. ഉണ്ണിപിറന്നതുണത്തിച്ചിട്ടച്ചക്കച്ചെന്നൊരു കച്ചു കിടച്ചു. മററില്ലേത്തു മെനിക്കു ചിലത്ത[1] പുളിച്ചതുക്കുട്ടിയുരുട്ടിമിണങ്ങിത്തെരുതെരെ വയറുനിറയ്ക്കാമെന്നേ വേണ്ടൂ."[2] ഇത്തരത്തിൽ ആ സന്ദർഭത്തിൽ വേറെയും രസങ്ങളുണ്ടു്. പട്ടാഭിഷേകഘട്ടത്തിലും ഫലിതമയങ്ങളായ പല വർണ്ണനങ്ങൾ വായിക്കാവുന്നതാണ്.

<u>ചില പൊടിക്കൈകൾ.</u> ദശരഥന് ഉണ്ണികളുണ്ടായതു നിമിത്തമുള്ള സന്തോഷത്തെ പല കവികളും അവരുടെ മനോധർമ്മത്തിനൊത്ത വിധത്തിൽ പലപ്രകാരത്തിൽ വർണ്ണിച്ചിട്ടുണ്ടു്. എന്നാൽ

"ധന്യാത്മാ ചെററുകാരശ്രുവണദശയിലേ
　　നല്കിനാൻ പ്രീതിശാലീ
മന്നോർമാണിക്യമയ്യാ! കുടകൾ തഴകളി-
　　ത്യാദിവേറായതെല്ലാം."

---

1. ശുദ്ധ. 2. ഈ പങ്ക്തികൾ അംശപാദമധ്യപ്രബന്ധത്തിലും കാണുന്നു.

എന്നുപന്യസിക്കുവാൻ പുനത്തിനേ സാധിച്ചിട്ടുള്ളൂ. കോപിഷ്ഠനായ പരശുരാമനെ കവി വിശേഷിപ്പിക്കുന്നതു 'കഠാരം പാണൌ തുള്ളിച്ചു നില്ക്കുന്നവൻ' എന്നാണ്. ദണ്ഡകാരണ്യത്തിൽ മഹർഷികുമാരന്മാരെ ഓതിക്കോന്മാർ ശാസ്ത്രം പഠിപ്പിക്കുമ്പോരം 'ഖണ്ഡനമിന്നുരുവിട്ടീലല്ലീ ? ദണ്ഡമെടോ തവ മകനേ ചീലം ; ദണ്ഡാടിയോളമടിപ്പാൻ തോന്നും; പിണ്ഡമിതൊന്നിനുമാകാ നൂനം'' എന്നു ശാസിക്കുന്നു. താൻ ജ്യേഷ്ഠൻെറ പാദം വന്ദിക്കുവാനാണ് വന്നിരിക്കുന്നതെന്നു തൊഴുതറിയിക്കുന്ന സുഗ്രീവനോടു ബാലി "പെട്ടെന്നേകം മുഷ്ടികരംകൊണ്ടു ശുശ്രൂഷിച്ചീട ശ്രാന്തം മാം. കൈത്തലമോങ്ങിക്കവിളത്തപ്പോരം സപാസ്തികരം ചൊല്ലാമഴകിലെടോ ഞാൻ'' എന്നു മറുപടി പറയുന്നു. 'രഘുതനയപിശാചെന്നു മിണ്ടായ്കെടോ നീ' എന്ന് ഉദ്യാനപ്രവേശസന്ദർഭത്തിൽ രാവണൻ സീതയെ ഗുണദോഷിക്കുന്നു. കാമാന്ധനായി ഓരോ കാട്ടുകാട്ടി നില്ക്കുന്ന രാവണനെ കണ്ട മണ്ഡോദരിയുടെ അനന്തരകൃത്യത്തെ

"എന്നേ പൊണ്ണാ! പിരാന്താ! പൊണ്ണപൊണ്ണെ
ചീനിപോലേ തടിച്ചി- [വെറുതേ
ക്കന്യാരത്നം കൊതിച്ചിട്ടുടനുയിർകളയും
മാറുതന്നേ തുനിഞ്ഞാ,
എന്നങ്ങാഭാഷ്യ മേന്മേലിരുപതു കവിള-
ത്തും കുമച്ചാവതെല്ലാ-
മന്നേരം കൊണ്ടുപോയാരം മണിയറയിൽ വെള്ളി-
ച്ചത്തുനിന്നാകുലാങ്ഗീ."

എന്നു വർണ്ണിക്കുന്നു. നാഗരികാചാരങ്ങൾ അറിഞ്ഞുകൂടാതെ പട്ടാഭിഷേകോത്സവത്തിനു വന്നു ചേരുന്ന വാത്സല്യവിവശനായ ഋശ്യശൃങ്ഗമഹർഷിയെ

"കല്യാത്മാവൃശ്യശൃങ്ഗൻ മുനിയുമുപഗതോ
ഗോപുരത്തിങ്കൽനിന്നേ
നല്ലാശീർവ്വാദവും തീർത്തുഴറി വഴിയിൽ വ-
ല്ലാഞ്ഞു വീണ്ണങ്ങുമിങ്ങും
തുള്ളും മോദാൽച്ചിരിച്ചച്ചെവിയൊളമൊരു ര
ത്നാസനേ മുമ്പിലാമ്മാ-
റെല്ലാരെക്കാളിരുന്നാനവനുമിനിയ വേ-
ധാവുതാനെന്നപോലേ."

എന്നു ചിത്രണംചെയ്യുന്നു.

<u>ചില അർത്ഥാലങ്കാരങ്ങൾ</u>. രാമായണചമ്പുവിൽ ഉപമ, ഉൽപ്രേക്ഷ, ദൃഷ്ടാന്തം, അർത്ഥാന്തരന്യാസം, ഉല്ലേഖം, തുടങ്ങി പല അർത്ഥാലങ്കാരങ്ങളും കവി വാരിക്കോരി വിളമ്പീട്ടുണ്ട്. ഉപമയ്ക്കു ചില ഉദാഹരണങ്ങൾ ചുവടേ ഉദ്ധരിക്കാം.

"കാമാരിശിഷ്യനുമന്തുഷ്മളനായ് ച്ചമഞ്ഞു
ധൂമാവശേഷവനപാവകനെന്നപോലേ." (1)

"അഗ്രേ നാനാജനാനാം കുസുമനിരയുമാ-
രാധ്യ ചാടീടിനാള-
ങ്ങഗൌ സാ വെണ്ണിലാവിൻനടുവിലൊരു ചകോ-
രിക്കിടാവെന്നപോലേ." (2)

"മിഥിലേന്ദ്രമൃദുസ്മിതം കളിച്ചു
വദനേന്ദുക്കളിലേതയോസ്തദാനീം,
നളിനദ്വിതയേ പകൻ്റു ചാട്ടം
കളഹംസച്ചെറുപൈതലെന്നപോലേ." (3)

"എന്നീവണ്ണം ഗിരം കേട്ടളവിലശനിസ-
മ്പാതശങ്കാമകാണ്ഡേ
ഖിന്നാ മോഹിച്ചുവീണാളഗതി വെറുനില-
ത്താതുരാ കാതരാക്ഷീ,
മിന്നിക്കൂടുന്നനേരം തടവുമൊരിടിവെ-
ട്ടേററു നാരായവേര-
ററന്യൂനംമാഴ്കിവാടിച്ചുവടററ മരുവീ-
ടുന്ന പൂവല്ലിപോലേ" (4)

ഇത്തരത്തിലുള്ള ഉപമകളുടെ സൌന്ദര്യം സഹൃദയന്മാൎക്കു ഹൃദയമോഹനമാണല്ലോ. പട്ടാഭിഷേകത്തിനു ചമഞ്ഞ ശ്രീരാമനെ കവി പല ഉപമകളെക്കൊണ്ടും വൎണ്ണിക്കുന്നു.

"ശ്രീരാമചന്ദ്രനു നിറത്തൊടലങ്കൃതം വാർ-
ചേരും മനോഹരമഹാമകുടം ചകാശേ,
ആരൂഢമോദമഭിഷേകനിഷേവണത്തി-
ന്നാരാദുപേത്യ മരുവും കനകാദ്രിപോലേ. (5)

പണ്ടേതിലേറെ വിലസീ വദനം വിലാസം
തണ്ടുന്ന കുണ്ഡലയുഗേന തദാ തദീയം,
രണ്ടൎക്കബിംബമിരുപാട്ടുമുദിച്ചു മദ്ധ്യേ
വെൺതിങ്കൾ വെണ്മയൊടു നിന്നണയുന്നപോലേ.(6)

പ്രാണേശപരീസുമധുരാവയവങ്ങൾതോറും
താനേ കളിച്ചു വിജഹാര തദീക്ഷണാന്തം,
ആനായമാതർനിലയങ്ങളിലെങ്ങുമാരും
കാണാത്ത രീതിയിലധോക്ഷജനെന്നപോലേ. (7)

മാമാ തദീയഭുജദണ്ഡയുഗേ വിളങ്ങി
ഹേമാങ്ഗദദ്യുതിധുരീപരിവാഹമാലാ,
ആമോദിനീ ഭുവനലക്ഷ്മി പുണർന്നകാണ്ഡേ
കൈമേൽപ്പിരണ്ട നവകുങ്കുമമെന്നപോലേ. (8)

ഭദ്രം പ്രവീരമണിമാലികയും വലത്തേ-
ക്കൈത്തണ്ടമേൽപ്പുരിലലാസ തദാ തദീയേ,
മെത്തും ജഗത്ത്രിതയരക്ഷണദീക്ഷ പോവാ-
നദ്യോതമാനരുചി കെട്ടിന കാപ്പുപോലേ. (9)

ശ്രീബോധമുദ്രയുമണിഞ്ഞ കരദ്വയം ത-
ന്നാഭീപുടസ്യ സവിധേ നിഹിതം ബഭാസേ,
ഉള്ളിൽത്തെളിഞ്ഞു സുഖമേ വളരും മനീഷാ-
വള്ളിക്കു വിദ്രുമമണിത്തറയെന്നപോലേ. (10)

പ്രാകാശ്യമാന്ന മണിമേഖല ചൂഴ മേവും
മാഹേന്ദ്രരത്നസുഷമാവലയം വിരേജേ,
സാക്രുതമമ്മിഥിലകന്യക കണ്ടുനോക്കും
നീലകൺകലാവിവലനപ്പുവിയെന്നപോലേ. (11)

സൌവർണ്ണമേഖലകലന്ന ലലാസ പുത്തൻ
പൂവാട മന്ദപവനാകുലിതം തദീയം,

ദേവേന്ദ്രകാർമ്മുകലതാമുടലിൽപ്പിണയ്ക്കും
മൂവന്തിമേഘപടലീനെറിയെന്നപോലേ. (12)

ചേണെത്തുമംഘ്രികമലങ്ങളിലങ്ങിണങ്ങി
മാണിക്യനൂപുരമയൂഖതരങ്ഗമാലാ,
മാനിച്ചു മാരുതസുതൻ ചരതിച്ചു ചാർത്തി-
പ്പേണിച്ച മാനസമലർപ്പൊടിയെന്നപോലേ." (13)

പുളകപ്രദമായ ഈ ശൈലിയാണ് മഴമങ്ഗലം നൈഷധചമ്പുവിൽ "പുത്തൻപരാഗനികരങ്ങളെ വാരിമേന്മേൽ" ഇത്യാദി പദ്യങ്ങളിൽ സ്വീകരിച്ചിരിക്കുന്നത്. മാലോപമയ്ക്കു പല ഉദാഹരണങ്ങളും ഇതിനു മുൻപുതന്നെ പ്രദർശിപ്പിച്ചിട്ടുണ്ട്. മററലങ്കാരങ്ങൾക്ക് ഉദാഹരണങ്ങൾ ഉദ്ധരിക്കുന്നില്ല.

<u>ചില വിശേഷണ വിശേഷ്യങ്ങൾ.</u> (1) 'പൊൽത്താരിൽത്തയ്യലാളാം നളിനിയിൽ വിളയാടുന്ന ശൃങ്ഗാരഭൃങ്ഗം' (2) 'വീരശ്രീപീനവക്ഷോരുഹഘുസൃണപരാമൃഷ്ടദോരന്തരാളഃ' (3) 'വിശാലലക്ഷ്മീകാതേർകൺകോൺകലാലങ്കൃതി' (4) 'ധരണിഭരണപാരീണദോർവീര്യഭ്രമാ' (5) 'വേദാന്താരാമസീമാപരിമളഗരിമാ' (6) 'തണ്ടാർമാതിൻ കടാക്ഷാഞ്ചലകുവലയമാലാവിലോലാഖിലാങ്ഗം' (7) 'വൈദേഹീകണ്ഠസൂത്രം തടവിന സുകൃതോല്ലാസമേ' (8) 'ആരൂഢപ്രൌഢകോപോദിതഹസിതകലാലങ്കൃതാസ്യാംബുജന്മാ' (9) 'അമൃതകരമനോരാജ്യസാമ്രാജ്യരേഖേ' (10) 'അഞ്ജനാസുകൃതപുഞ്ജസൌരഭവിഭൂതി' (11) 'പയോനിധാനപരിഖാരിം

ഖത്തരങ്ഗാകലാ' (12) 'മന്ദകുലസുമനസ്സൌരഭീസാരഭ്രമാ' (13) 'വീരശ്രീതൻ കടാക്ഷഭ്രമരനവനവോദ്യാനമേ' (14) 'ഭാനുവംശോദയാദ്രൌ നിസ്തന്ദ്രം പോന്നുദിച്ചീടിന വിമല ശരൽപൂർണ്ണപീയൂഷഭാനോ' ഇത്യാദി വിശേഷണവിശേഷ്യങ്ങൾ വായിക്കുമ്പോൾ ഏതു ഭാവുകനാണ് ശരീരം കോൾമയിർക്കൊള്ളാത്തതു് !

<u>ചില ശൈലികൾ.</u> (1) ക്രുദ്ധററിരപ്പിക്കുക (2) കുറി ക്കൊള്ളുക (3) നെററിക്കു നേരെത്തി വെട്ടിജ്ജയിക്കുക (4) തായമാട്ടുക (5) കൂട്ടംകെട്ടിത്തിരിക്കുക (6) മുതലറുക (7) മിട്ടാൽപൊട്ടുക (8) മേൽക്കൈപോകുക (9) താളിപിഴിയുക (10) മൂന്നുറുവട്ടിക്കൊട്ടുന്തീ വീഴുക (11) പേമുഖംവയ്ക്കുക (12) വെട്ടിച്ചിരിക്കുക (13) പകരിതിരിയുക (14) വിടവഴങ്ങുക (15) ചേര കടിച്ചു ചാകുക (16) കണ്ടോർ ചൊല്ലിന കുണ്ടനാട്ടുക (17) കാൽവിരൽക്കീഴ് ക്കേഴിക്കുക (18) പൂശ്രാളക്കാരനാകുക (19) കതിർപോരുക (20) തൊഴകൈകൊട്ടുക്കുക (21) കൈകുത്തിപ്പോകുക (22) എതിർകട വരിക (23) കുററിനാട്ടിയ കണക്കു നില്ക്കുക (24) ചെറുവിരല്ക്കു പോരുക മുതലായി പല ഭാഷാശൈലികളും മററും രാമായണചമ്പൂകാരൻ അവസരോചിതമായി പ്രയോഗിച്ചിട്ടുണ്ട്. ഇതിൽനിന്നെല്ലാം അദ്ദേഹം പ്രഥമദൃഷ്ടിയിൽ നാം ശങ്കിക്കുന്നതുപോലെ അത്ര കടുത്ത സംസ്കൃതപക്ഷപാതിയായിരുന്നില്ലെന്നു വെളിപ്പെടുന്നു. ധാരാളം പഴഞ്ചൊല്ലുകളും അദ്ദേഹം അങ്ങുമിങ്ങുമായി വികിരണംചെയ്തിട്ടുണ്ട്.

പൂനവും കേരളവും. അവസരം വരുമ്പോളൊന്നും കവി തൻെറ ജന്മഭൂമിയെ വിസ്മരിക്കുന്നില്ല. രാവണൻെറ ലോകോപദ്രവത്തെപ്പററിയുള്ള വർണ്ണനത്തിൽ "സഹ്യേതര പീഡേ സഹ്യേ, സമ്പ്രാപ്തവിലയേ മലയേ, ഘൂർണ്ണിതാനി താമ്രപർണ്ണീഗർഭഗതോയാനി, ചൂർണ്ണിതാനി ചൂർണ്ണീകല്ലോലാനി" എന്നിങ്ങനെ ചില സംഭവങ്ങൾ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. പെരിയാററിലേ തിരകളെക്കൂടി ആ വിശ്വകണ്ടകൻ ചൂർണ്ണനം ചെയ്തുവത്രേ. വരണമണ്ഡപത്തിൽ സീതാദേവിയോടു ധാത്രി കേരളേശ്വരൻെറ അപദാനങ്ങളെ താഴെ ഉദ്ധരിക്കുന്ന ശ്ലോകത്തിൽ പ്രശംസിക്കുന്നു.

"ശ്ലാഘ്യോയം കേരളാനാമധിപതിരനഭി-
ജ്ഞാതവിദ്വേഷിദർപ്പ-
സ്ഥേമാ, യസ്യ സ്വരാജ്യം തിലകയതി യശഃ-
ക്ഷാളിതാശേഷലോകഃ,
അദ്വന്ദ്വദ്വന്ദ്വയുദ്ധവ്യതികരവിദലൽ-
കാർത്തികേയാർത്തിഗേയ-
സ്ഫൂർജ്ജദ്ദോർവിക്രമോച്ചണ്ഡിമപരമനിധി-
ർഭാർഗ്ഗവോ രൂക്ഷചേതാഃ."

അയോദ്ധ്യാവർണ്ണനത്തിൽ 'കേരളകാഹളനിനദം കുഹചന' എന്നും പ്രസ്താവിക്കുന്നുണ്ട്. ദശരഥൻ തന്നെപ്പററി 'പെൺചൊല്ലു കേൾക്കമൊരുപേപ്പെരുമാൾ' എന്ന് അപഹസിക്കുന്നതിൽ പ്രാചീനകേരളചരിത്ര

സംഭവം സൂചിതമായിരിക്കുന്നു. ചെറോട്ടിയമ്മ എന്ന തന്റെ പത്നിയുടെ വാക്ക് ഭാസ്കരരവിവമ്മപ്പെരുമാൾ അനുസരിക്കുക നിമിത്തം അദ്ദേഹത്തിനു പടമലനായർ എന്ന സേനാനി നല്കിയ ഹാസ്യബിരുദമാണ് അത്.

പുനവും പിൻകാലത്തെ ചമ്പുക്കളും. ഏതൽപര്യന്തമുള്ള പ്രസ്താവനകൾകൊണ്ടു മലയാളത്തിലെ മണിപ്രവാളചമ്പൂവേധസ്സായ പുനംനമ്പൂരിയുടെ കരൾ കവരുന്ന കവനകലാപാടവം ആക്കും കരതലാമലകം പോലെ കാണ്മാൻ സാധിക്കുന്നതാണ്. രാമായണചമ്പുവിലെ പദ്യഗദ്യങ്ങളിൽ പലതും പിൻകാലത്തുള്ള ചമ്പുക്കളിൽ സ്വീകൃതങ്ങളായിട്ടുണ്ടു്. രാവണോത്ഭവപ്രബന്ധത്തിലുള്ള

"ഗൌരീസൌഭാഗ്യരാശേ, ജയ ജയ തൊഴുതേ-
    നമ്പിലെൻ തമ്പിരാനേ!
നേരേ വന്നിങ്ങു തൃക്കാലിണയിലടിമപൂ-
    കീട്ടുമസ്മാനനാഥാൻ
കാരുണ്യത്തോണിതന്മേലഴകൊടുകരയേ-
    റ്റി പ്രഭോ, കാംക്ഷിതാത്ഥ-
പ്പേരാം വാരാകരത്തിൻ മറുകരയിലണ-
    യ്ക്കേണമേ തമ്പിരാനേ."

എന്നതും 'സജ്ജ്യോബാലചന്ദ്രാങ്കിത' എന്നും 'വാമാലങ്കാരി വാമാങ്ഗവും' എന്നും തുടങ്ങുന്നതുമായ മൂന്നു ശിവസ്തുതിപദ്യങ്ങൾ നീലകണ്ഠകവിയുടെ ചെല്ലൂർനാഥോദയത്തിൽ ശ്രുതസോമന്റെ തപോവർണ്ണനഘട്ടത്തിലും സ്ഥലം

പിടിച്ചിരിക്കുന്നു. 'ജയ ജയ ജഗദാലംബമേ' 'അണയേണമേ ഭക്തബന്ധോ' എന്നിങ്ങനെ ചില നിസ്സാരഭേദങ്ങൾ ഇല്ലെന്നില്ല. സീതാസ്വയംവരഘട്ടത്തിലേ 'കുടകൾ തഴകളോരോന്നൊക്കെ നീളെപ്പിടിപ്പിച്ചിടയിലിടയിൽ വീയിപ്പിച്ചു വെൺചാമരൌഘം ഉടനുടനുപയാതാസ്സ്താം പുരീം രാജസിംഹാഃ പടുപടഹനിനാദൈഃ പൂരയന്തോ ദിഗന്താൻ' എന്ന പദ്യം നാം മഴമങ്ങലത്തിൻെറ നൈഷധചമ്പുവിൽ ദമയന്തീസ്വയംവരഘട്ടത്തിലും കണ്ടുമുട്ടുന്നു. സീതാസ്വയംവരഘട്ടത്തിൽ തന്നെയുള്ള

"എന്നേ! വൈചിത്ര്യമയ്യാ, ധരണിയിലൊരുസൌ-
ദാമനീ നീലമേഘം-
തന്നോടാഹന്ത! വേർപെട്ടിഹ വിഹരതി ഭ-
ങ്ഗ്യാ ചിരം ഭാസമാനാ;
എന്നേ! കാണപ്പെടുന്നൂ ലളിതതരവിലാ-
സങ്ങളെല്ലാമതല്ലേ
മിന്നുന്നൂ മേൽക്കുമേലേ ചില മധുരപദാ-
ർത്ഥങ്ങളാത്താനുബന്ധം."

എന്നതും 'പൊന്നിൻചെന്താമരങ്ങൾക്കുപരി' എന്ന അതിനടുത്തതുമായ പദ്യങ്ങൾ ആദ്യത്തേ പദ്യത്തിൽ 'മിന്നുന്നൂ ഹന്ത! നാദാമൃതമിടയിൽ വിപഞ്ചീനദംകൊഞ്ചൽ പോലേ' എന്ന ഭേദത്തോടുകൂടി രാജരത്നാവലീയത്തിൽ പ്രവേശിക്കുന്നു. "സീമാ സരോരുഹഭുവഃ കരകൌശലാനാം" എന്ന പദ്യം അതേ രൂപത്തിൽത്തന്നെ കൊടിയവിരഹത്തിൽ കുടികൊള്ളുന്നു. രാമാശ്വമേധപ്രബന്ധത്തിലേ "കുപ്പായങ്ങളുമെന്നിവപൂണ്ടു പടയ്ക്കുമിടുക്കൻ

നായന്മാരും" എന്നുതുടങ്ങി 'വയറുനിറയ്ക്കാമത്രേ വേണ്ടൂ നമ്മൾക്കെല്ലാം' എന്നവസാനിക്കുന്ന ഗദ്യാംശം നാരായണീയത്തിലും കയറീട്ടുണ്ട്. ഇനിയും സീതാസ്വയംവരപ്രബന്ധത്തിലെ 'തൂമച്ചിൽപ്പൂക്കൾ ശയ്യാനടുവിലിവളൊട്ടും ചേർന്നു പ്രേമാരികൊണ്ടേ' എന്ന പദ്യം 'ഇവനോടുകൾച്ചേർന്നു' എന്നുള്ള ഒരു ചെറിയ മാററത്തോടുകൂടി കംസവധത്തിൽ ഗോപസ്ത്രീകളുടെ വാക്യമായി പരിണമിക്കുന്നു. അതേ പ്രബന്ധത്തിലെ 'അല്ലോടിടഞ്ഞു പടതല്ലുന്ന കുന്തളസമുല്ലാസി കല്യമലർമാലം' എന്ന ഗദ്യം തെക്കൈലനാഥോദയത്തിൽ അതേ രൂപത്തിൽത്തന്നെ ദൃശ്യമാണ്. ഇത്തരത്തിലുള്ള ജന്യജനകഭാവത്തിന് ഇനിയും പല ഉദാഹരണങ്ങളും ഉദ്ധരിക്കാവുന്നതാകുന്നു.

യതിഭംഗം. ഇത്രമാത്രം അനഘങ്ങളായ ചമ്പൂരത്നങ്ങളിൽ ശോചനീയമായ ഒരുതരം കീടാനുവിദ്ധത കടന്നുകൂടീട്ടുള്ളതു "പ്രായേണ സാമഗ്ര്യവിധൌ ഗുണാനാം പരാങ്മുഖീ വിശ്വസൃജഃ പ്രവൃത്തിഃ" എന്ന ലൌകികന്യായത്തിന്റെ വിശ്വവിജയത്തിനു വിഘാതം വരാതെയിരിക്കുന്നതിനു വേണ്ടിയായിരിക്കാമെന്നു തോന്നിപ്പോകുന്നു. അതു് ഈ കാവ്യങ്ങളിൽ അവിടവിടെയായി കാണുന്ന ശ്രവണോദ്വേഗജനകമായ യതിഭംഗമല്ലാതെ മറെറാന്നുമല്ല. ഇതിന് ഉദാഹരണങ്ങൾ മുൻപുദ്ധരിച്ച ചില പദ്യങ്ങളിൽ തന്നെയുണ്ട്. 'കുളിർവെണ്ണിലാ–വും ചൊരിഞ്ഞു' 'നവവിയോഗചാ–രിത്രമുദ്ര' എന്നും മററും കുസുമമഞ്ജരിയിലും 'വാണേൻ ഞാനിന്നുവിശ്രാ–ന്തിസുഖം', 'നാ-ഭൌ

നറുമ്പൂവു കണ്ടാൻ', 'മേളംപെരുകിന മഖരാ-ജേ', 'വാ-രാതേ കണ്ടൻപിലിഞ്ഞത്ങ്ങളെ' എന്നും മററും സ്രഗ്ദ്ധര യിലും പ്രയോഗിക്കുന്നതു് എന്തൊരന്യായമാണു് !

രാവണവിജയം ചമ്പു. ശ്രീമൂലം ഭാഷാഗ്രന്ഥാവലിയുടെ പഞ്ചവിംശാങ്കമായി പ്രസിദ്ധീകരിച്ചിട്ടുള്ള രണ്ടു ഭാഷാ ചമ്പുക്കളിൽ ഒന്നാണു് രാവണവിജയം. വേദവതിയുമായുള്ള ബലാൽസംഗം, യമനുമായുള്ള യുദ്ധം ഈ രണ്ടു വിഷയങ്ങൾ മാത്രമേ ഈ ചമ്പുവിൽ പ്രതിപാദിച്ചിട്ടുള്ളു. കവിത മനോഹരമാണു്. കത്താവു് പുനം തന്നെയോ എന്നു തീർത്തുപറയുവാൻ സാധിക്കുന്നതല്ല. കാലം ഏഴാം ശതകത്തിൻെറ അവസാനമായിരിക്കണം. രചനയിൽ ഗ്രന്ഥകാരൻ രാമായണചമ്പുവിനെക്കാൾ അധികം നിഷ്കർഷ പ്രദശിപ്പിക്കുന്നു. തണ്ടുക, ഒവ്വാ, ആണാ, മുതലായ പഴയ പ്രയോഗങ്ങൾ കാണ്മാനുണ്ടു്. താഴെ ഉദ്ധരിക്കുന്ന പദ്യത്തിൻെറ മാധുയ്യം അന്യാദൃശമാണു്.

"ആനന്ദബ്രഹ്മസാരം ജലനിധിതനയാ-
കാമുകം ശ്യാമരൂപം
ധ്യാനംചെയ്തും പ്രമോദാലിടയിടെ നയനേ
മിശ്രയന്നശ്രുധാരാം
വീണാനാദേന നാനാജനഹൃദി ജനയൻ
സമ്മദം നിമ്മലാത്മാ
കാണപ്പെട്ടു തദാനീമപഹസിതശര-
ന്നീരദോ നാരദോഗ്രേ."

ക്രുദ്ധനായ യമനെ കവി ചിത്രീകരിക്കുന്ന ഗദ്യത്തിൽ നിന്ന് ഏതാനും പംക്തികളാണ് ചുവടേ ചേർക്കുന്നത്.

"ജഗൽഭീഷണം ഭ്രൂകുടീഘോരമായൊരു നെററിത്തടത്തിങ്കലത്യുൽകടം ഭ്രൂലതാദണ്ഡമൊന്നും വളഞ്ഞും ചമഞ്ഞു; മഴക്കാറുമദ്ധ്യേ തെളുക്കെന്നെതിക്കും മതിത്തെല്ലുപോലേ വിളക്കംകലർന്നോരു ദംഷ്ട്രാം കഴററിക്കനൽക്കട്ടപോലേ ചുവന്നങ്ങിളക്കുന്ന കണ്ണുംമിഴിച്ചുജ്ജ്വലൽക്രോധദംഷ്ട്രാധരോഷ്ഠം നിറംപെട്ടെഴുന്നട്ടഹാസധ്വനിപ്രൌഢികൊണ്ടെട്ടുദിക്കും മുഴക്കിഗ്ഗുരിഷ്ഠാഭിമാനീ."

രാവണൻെറ യുദ്ധയാത്രയെ കവി ഹൃദ്യമായ ഒരു ദണ്ഡകത്തിൽ വർണ്ണിക്കുന്നതിൽനിന്നു ചില വരികൾ അടിയിൽ ചേർക്കുന്നു.

"ഓടുന്നതും ഝടിതി കാണായിതപ്പൊഴുതു
പേടിച്ചൊരോ ദിവിചരൌഘം
ഉടനുദിതവേഗം—കൃതഭുവനശോകം,
പടവിളിയൊടിടകലരെ നിവിരുമൊരു പരിചനിര-
ഝടഝടിതമുലകിലിടപാകി. (1)

കാണായിതഗ്രഭുവി ഭാനുപ്രഭാപടല-
ശോണം തദാ മണിവിമാനം,
കനകലസമാനം—സുരപുരസമാനം
കമലഭവകുശലതയിലുപജനിത,മതിമഹിത-
മമിതജവവിജിതപവമാനം." (2)

<u>പുനത്തിൻെറ ഇതരകൃതികൾ.</u> രാമായണചമ്പു മാത്രമായിരുന്നിരിക്കുകയില്ല പുനത്തിൻെറ കൃതി. ഭാഷാരീതികൊണ്ടും രചനാസമ്പ്രദായംകൊണ്ടും (1) കാമദഹനം (2) പാർവ്വതീസ്വയംവരം ഈ രണ്ടുചമ്പുക്കളും അദ്ദേഹത്തിൻെറ കൃതികളാണെന്ന് അനുമാനിക്കുന്നതിൽ അനുപപത്തിയില്ല. ഭാരതചമ്പുവിൻെറ കർത്തൃത്വവും അദ്ദേഹത്തിൽ നിക്ഷേപിക്കേണ്ടതാണെന്ന് അടുത്ത അദ്ധ്യായത്തിൽ ഉപപാദിക്കും. പദവിന്യാസത്തിൽ അത്യന്തം അപ്രഗല്ഭതയും പരസ്വാപഹാരത്തിൽ അതിർകടന്ന ഔത്സുക്യവും പ്രദർശിപ്പിക്കുന്ന രാമായണം ഇരുപത്തിനാലുവൃത്തത്തിൻെറ നിർമ്മാതാവു പുനവുമല്ല തുഞ്ചത്തെഴുത്തച്ഛനുമല്ലെന്ന് ഒരുവിധം തീർച്ചപ്പെടുത്തിത്തന്നെ പറയാം. ഭാഷയിലേ സങ്കീർത്തനപ്രസ്ഥാനത്തിൽ ആ ഗ്രന്ഥത്തിന് അഗ്ര്യമായ ഒരു പദവി ലഭിച്ചിട്ടുണ്ടെന്നുള്ളതിനെപ്പററി ആർക്കും വിസംവാദമില്ല ; എന്നാൽ അതുകൊണ്ടു മാത്രം അതിലേ കവിത ആദരണീയമാകണമെന്നു നിർബന്ധമില്ലല്ലോ. ആ പാട്ടിൻെറ കർത്താവിനെ അജ്ഞാതനാമാക്കളായ കവികളുടെ കൂട്ടത്തിൽ നീക്കിനിറുത്തുന്നതാണ് തൽകാലം അഭിലഷണീയമായിട്ടുള്ളതെന്നു ഞാൻ സധൈര്യം അഭിപ്രായപ്പെട്ടുകൊള്ളുന്നു.

---

# നാലാമദ്ധ്യായം

## ഭാരതാദിചമ്പുക്കൾ

വലിയ കോയിത്തമ്പുരാനും ഭാഷാചമ്പൂപ്രകാശനവും. നവീന ഭാഷാസാഹിത്യത്തിന്റെ പിതാവെന്ന നിലയിൽ ആക്കും ആരാദ്ധ്യനായിരുന്ന കേരളവമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് മററു പല കാൎയ്യങ്ങളിലെന്ന പോലെ പ്രാചീനചമ്പുക്കളുടെ പ്രസാധനവിഷയത്തിലും അത്യധികം പ്രയത്നിച്ചിട്ടുണ്ടു്. അവിടുന്നു പരിശോധിച്ച നൈഷധചമ്പു 1068-ൽ ഗോവിന്ദപ്പിള്ള സൎവ്വാധികാൎയ്യക്കാർ പ്രസിദ്ധീകരിച്ചു. അതാണു് ഇദംപ്രഥമമായി മുദ്രിതമായ ഭാഷാചമ്പു. അനന്തരം 1069-ാമാണ്ടിടയ്ക്കു് ചെല്ലൂർമാഹാത്മ്യം എന്ന പേരിൽ ചെല്ലൂർനാഥോദയം പ്രബന്ധം കടത്തനാട്ടു് ഉദയവമ്മതമ്പുരാൻ പ്രചരിപ്പിച്ചുവന്ന കവനോദയം മാസികയിൽ അച്ചടിപ്പിച്ചു. ഈ അദ്ധ്യായത്തിൽ പ്രസ്താവിക്കുവാൻ പോകുന്ന ഭാരതചമ്പുവും അവിടുന്നുതന്നെ ആ മാസികയിൽ 1078-ാമാണ്ടിടയ്ക്കു് പ്രസിദ്ധപ്പെടുത്തി. കെ. ചിദംബരവാദ്ധ്യാർ പ്രസാധനംചെയ്ത രാവണോൽഭവം, രാമാവതാരം, സുഗ്രീവസഖ്യം, ബാലിവധം, ഇവയും പട്ടാഭിഷേകം തുടങ്ങിയുള്ള നാലു പ്രബന്ധങ്ങളും മുദ്രണംചെയ്യുന്നതിനുമുൻപു പരിശോധിച്ചതും ആ കൈരളീചക്രവത്തിതന്നെയായിരുന്നു.

<u>ഭാരതചമ്പുവിലെ ഇതിവൃത്തം.</u> ഭാരതചമ്പുവിൽ എത്ര പ്രബന്ധങ്ങൾ അടങ്ങീട്ടുണ്ടെന്നും മററും അറിയുന്നതിനു നമുക്കു സഹായമായി രണ്ടു പദ്യങ്ങൾ ലഭിച്ചിട്ടുണ്ട്. അവ കൊച്ചി തൃപ്പൂണിത്തുറക്കോവിലകംവക ഈടുവയ്പിൽ ഉള്ള കിരാതം പ്രബന്ധത്തിന്റെ ഒടുവിൽ എഴുതിച്ചേർത്തിട്ടുള്ളതാണ്. ആ പദ്യങ്ങൾ താഴെ ഉദ്ധരിക്കുന്നു.

"ചതുർദ്ദശകഥാബന്ധം – കൃഷ്ണവീര്യാവതംസകം
വക്ഷ്യാമി ഭാരതം സാരം – ഗുരുപാദപ്രസാദതഃ.

ദൈത്യം ഹത്വാ ബകാഖ്യം, ദ്രുപദദുഹിതൃകാ-
ന്താ,സ്സുഭദ്രാസമേതാ,-
ഹുത്വാഗ്നൌ ഖാണ്ഡവം, വിശ്രുതയജനകൃതോ,
ദ്വൈതകാന്താരവാസാഃ,
ലബ്ധ്വാസ്ത്രാശ്ശങ്കരാൽ, കീചകനിധനകൃതഃ,
സോദ്യമാഃ, കൃഷ്ണദൂതാഃ,
പിഷ്ട്വാജൌ സിന്ധുരാജം, ക്ഷപിതകുരുബലാ,-
സ്സ്വാശ്വമേധാ, വിമുക്താഃ."

ആദ്യത്തേ പദ്യത്തിൽ സൂചിപ്പിച്ച പതിന്നാലു കഥകൾ ഏതെല്ലാമാണെന്നു രണ്ടാമത്തേ പദ്യത്തിൽനിന്ന് ഏറെക്കുറെ വെളിവാകുന്നുണ്ട്. (1) ബകവധം, (2) ദ്രൌപദീസ്വയംവരം, (3) സുഭദ്രാഹരണം, (4) ഖാണ്ഡവദാഹം, (5) രാജസൂയം, (6) വനവാസം, (7) കിരാതം, (8) കീചകവധം, (9) ഉദ്യോഗം, (10) ദൂതവാക്യം, (11) ജയദ്രഥവധം, (12) സുയോധനവധം, (13) അശ്വമേധം,

(14) സ്വൎഗ്ഗാരോഹണം ഇവയായിരിക്കണം ആ കഥകൾ. ഓരോ കഥയേയും ആസ്പദമാക്കി ഒന്നോ അതിലധികമോ പ്രബന്ധവും കവി നിൎമ്മിച്ചിരിക്കണം. കവനോദയത്തിൽ പ്രസിദ്ധപ്പെടുത്തിയ സംക്ഷിപ്തമായ ഭാരതചമ്പു (1) പാഞ്ചാലീസ്വയംവരം, (2) ഖാണ്ഡവദാഹം, (3) കിരാതം, (4) കീചകവധം, (5) ഗോഗ്രഹണം, (6) ഉദ്യോഗം, (7) ദൂതവാക്യം, (8) ജയദ്രഥവധം, (9) ഭാരതയുദ്ധം, (10) അശ്വമേധം എന്നിങ്ങനെ പത്തു ഖണ്ഡങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ബകവധവും ദ്രൌപദീസ്വയംവരവും കൂടി സംഗ്രഹിച്ചതാണു് പാഞ്ചാലീസ്വയംവരം. ഈ രണ്ടു പ്രബന്ധങ്ങളും കൊച്ചി ഭാഷാപരിഷ്കരണക്കമ്മിറ്റി വകയായി പിന്നീടു പ്രസിദ്ധീകരിച്ചിട്ടുണ്ടു്. കൊച്ചി ഈഴുവസ്സിലുണ്ടായിരുന്ന കിരാതം പ്രബന്ധം ശ്രീമാൻ ആററൂർ കൃഷ്ണപ്പിഷാരടി കുറെക്കാലം മുൻപു് പ്രസാധനം ചെയ്കയുണ്ടായി. അതിൽ കൈലാസയാത്രയെന്നും കിരാതാൎജ്ജുനീയമെന്നും രണ്ടു ഭാഗങ്ങൾ ഉൾപ്പെടുന്നു. കൈലാസയാത്രയുടെ ഒടുവിലുള്ള

> "കൈലാസയാത്രാ പ്രഥമാ കിരാതാ-
> ൎജ്ജുനീയമന്യാ ദ്വിവിധാഭിധേതി
> ഭൂഷായതാം സൂരിഹൃദീന്ദ്രസൂനോ-
> രേഷാ ചരിത്രസ്തുതിരത്നമാലാ."

എന്ന പദ്യം ഇതിനു ജ്ഞാപകമാണു്. കീചകവധത്തെ മാത്രമേ ചതുൎദ്ദശകഥകളിൽ സ്മരിക്കുന്നുള്ളു എങ്കിലും കീചകവധം, ഗോഗ്രഹണം എന്നു രണ്ടു പ്രബന്ധങ്ങൾ

വിരാടപർവ്വാന്തർഗ്ഗതങ്ങളായി കാണുന്നു. സുഭദ്രാഹരണവും, രാജസൂയവും, വനവാസവും ഇതുവരെ കണ്ടുകിട്ടീട്ടില്ല; എങ്കിലും രാജസൂയത്തിനും വനവാസത്തിനും ഇടയ്ക്കുള്ള കഥയെ പരാമർശിക്കുന്ന കേശഗ്രഹണം എന്നൊരു പ്രബന്ധം കൊച്ചി ഈട്ടുവയ്പ്പിൽനിന്നു കണ്ടെടുക്കുകയും ഭാഷാപരിഷ്കരണക്കമ്മിററിവകയായി പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ബകവധം, ദ്രൌപദീസ്വയംവരം, കേശഗ്രഹണം, കൈലാസയാത്ര, കിരാതം, കീചകവധം, സ്വർഗ്ഗാരോഹണം എന്നീ എട്ടു പ്രബന്ധങ്ങൾ മാത്രമേ കൊച്ചി ഈട്ടുവയ്പു ഗ്രന്ഥത്തിൽ പകർത്തിക്കാണുന്നുള്ളു. സ്വർഗ്ഗാരോഹണം പ്രത്യേകം പുസ്തകമായി അച്ചടിപ്പിച്ചിട്ടില്ല. യുധിഷ്ഠിരൻെറ നരകദർശനവും മററും അതിൽ ഉൾപ്പെടുന്നു. ബകവധാദികളായ പ്രബന്ധങ്ങൾ പൌർവ്വാപര്യക്രമത്തോടുകൂടിയും ആനുപൂർവീസൂചകങ്ങളായ പദ്യങ്ങളെക്കൊണ്ടു പ്രായേണ അനുസ്യൂതങ്ങളായും കാണുന്നുണ്ട്. ഈ കാരണങ്ങൾ കൊണ്ടും ഭാഷാരീതികൊണ്ടും മേൽ നിർദ്ദേശിച്ച പതിന്നാലു പ്രബന്ധങ്ങളും അവയുടെ അവാന്തരവിഭാഗങ്ങളും ഒരേ കവിയുടെ കൃതികൾതന്നെയാണെന്നു നിർണ്ണയിക്കാവുന്നതാണ്. ദ്രൌപദീസ്വയംവരത്തിൽ

"ധാത്രീഗീർവ്വാണവേഷം തടവി വിലസിതാ-
വിശ്വലോകോപകാര-
സ്സൂത്തിം ചേക്കും ബകധ്വംസനമഹിതമഹീ-
ദേവസംഭാവ്യമാനാഃ"

എന്നിങ്ങനെ ബകവധത്തിന്റെ അനന്തരം പ്രസ്താവിച്ചിട്ടുണ്ട്. ദ്രൌപദീസ്വയംവരാനന്തരമാണല്ലോ പാണ്ഡവന്മാക്കു വീണ്ടും രാജ്യപ്രാപ്തിയുണ്ടാകുകയും ഇന്ദ്രപ്രസ്ഥമെന്ന നഗരം നിമ്മിക്കപ്പെടുകയും ചെയ്യുന്നതു്. ആകയാൽ

"വന്ദ്യശ്രീപൂണ്ട കീത്ത്യാ സുരഭിതജഗതാം,
വായുനാ വഹ്നിപോലേ
വന്നെത്തീടുന്ന ദാമോദരകരുണയിൽ വാ-
യ്ക്കുന്ന വിക്രാന്തിഭാജാം,
വൃന്ദത്തോടേ സദാ പാലിതബുധസദസാം,
പണ്ടെടോ പാണ്ഡവാനാ-
മിന്ദ്രപ്രസ്ഥാഭിധാനാ പുനരൊരു നഗരീ
ബന്ധുരാമ്ലാനമാസീൽ."

എന്നിങ്ങനെ ഇന്ദ്രപ്രസ്ഥവണ്ണനത്തോടുകൂടി ആരംഭിക്കുന്ന ഖാണ്ഡവദാഹത്തിൽ ദ്രൌപദീസ്വയംവരം സൂചിതമായിട്ടുണ്ടെന്നു പറയാം. രാജസൂയാനന്തരം കേശഗ്രഹണത്തിൻെറ പ്രാരംഭത്തിൽ

"ജിത്വാ നാനാനരേന്ദ്രാൻ പരിചിനൊടു കൃതേ
രാജസൂയേ ധനൌഘേ
ലബ്ധ്വേ, ധമ്മാത്മജേ കണ്ടഖിലജനനിധൌ
രാജലക്ഷ്മീമനന്താം
ചിത്തേ കൊള്ളാതൊളം പോന്നുടനിയലുമസൂ-
യാധികൊണ്ടാതുരാത്മാ
നിത്യം ദുര്യ്യോധനോസൌ സുബലനൃപസുതം
മാതുലം വാചമൂചേ."

എന്നിങ്ങനെ ഉപന്യസിച്ചിട്ടുണ്ട്. കൈലാസയാത്രയിൽ

"ദ്യൂതേ ദുര്യോധനാവഞ്ജിതശകുനികൃത-
ച്ഛത്മനാ നഷ്ടരാജ്യാ-
യാതാഃ കാന്താരമാപാദിതഗുരുവിഭവാ-
ഭാനുമാലിപ്രസാദാൽ
പ്രീതാഃ കിമ്മീരക്ഷോനിധനമപി വിധാ-
യാത്മകാന്താസമേതാ-
ദ്വൈതാരണ്യേ നിഷേദുർവിശദതരയശോ-
മണ്ഡനാഃ പാണ്ഡവാസ്തേ."

എന്നിങ്ങനെ കേശഗ്രഹണാനന്തര്യം കവി നമുക്കു കാണി ച്ചുതരുന്നു. കിരാതത്തിന്റെ ആനന്തര്യം കീചകവധത്തിൽ

"ലബ്ധ്വാ പാശുപതാസ്ത്രമൻപിനൊടിരു-
ന്നിന്ദ്രാലയേ തദ്വിഷോ
ദൃപ്താൻ കൊന്നസുരാൻ നിവാതകവചാ-
നംഭോധിമദ്ധ്യസ്ഥിതാൻ
അസ്ത്രാണി പ്രതിഗൃഹ്യ വന്ന വിജയം
സംഭാവയന്തോ നിരം-
മെത്തും ദ്വൈതവനേ ചിരം വിദധിരേ
വാസം മുദാ പാണ്ഡവാഃ."

എന്നിങ്ങനെ നിർദ്ദിഷ്ടമായിട്ടുണ്ട്.

ബകവധത്തിൽ കുരുപാണ്ഡവന്മാരുടെ കുലപുരി യായ ഹസ്തിനപുരത്തിൽ ധൃതരാഷ്ട്രരുടേയും പാണ്ഡുവി ന്റേയും ഉൽപത്തിയോടുകൂടി കഥ ആരംഭിക്കുന്നു.

"തസ്മിന്നിന്ദ്രപുരോപമേ പുരവരേ
 വാഴും നൃപാണാം കുലേ
മദ്ധ്യേ സത്യവതീസുതാൽ പുനരഭ്ര-
 താം ദ്വൌ നൃപാലാങ്കുരൌ
വിഖ്യാതൌ ധൃതരാഷ്ട്രരെന്നുമപര-
 പൌ പാണ്ഡുവെന്നും ഗിരി-
പ്രസ്ഥേ പ്രസ്തുതവിക്രമവാവിവ സഗ-
 ത്ഭ്യൌ രണ്ടു സിംഹാർഭകൌ."

എന്ന പദ്യം നോക്കുക.

"വല്ലാക്കും മുക്തിദാതാ മുരരിപു ഭഗവാൻ
 വിശ്വസിച്ചാലതേയ-
ല്ലല്ലൽപ്പാടൊക്കെ നീക്കും, നിഖിലഗുണഗണം
 ചേക്കുമെൻ തോഴ, ചൊല്ലാം;
ചോല്ലേറും ധർമ്മസൂനും വിപദുദധി കട-
 ത്തിബ്ഭരിപ്പിച്ചു രാജ്യം
സ്വർല്ലോകം മല്ലവൈരീ വിരവൊടനുഭവി-
 പ്പിച്ചു കൈവല്യമേകി."

എന്ന സ്വർഗ്ഗാരോഹണപ്രബന്ധപദ്യത്തിൽ ധർമ്മപുത്രരുടെ മോക്ഷപ്രാപ്തിയോടുകൂടി ചമ്പു അവസാനിക്കുകയും ചെയ്യുന്നു.

പുനവും ഭാരതചമ്പുവും. ഭാരതചമ്പുവിന്റെ പ്രണേതാവ് ആരെന്നുള്ളതിനു പ്രത്യക്ഷലക്ഷ്യം ഒന്നുമില്ല. ഭാരതചമ്പൂകാരൻ ക്രി. പി. പതിന്നാലാംശതകത്തിന്റെ

പ്രഥമപാദത്തിൽ കാകതീയരാജാവായ പ്രതാപരുദ്രന്റെ ആസ്ഥാനപണ്ഡിതനായി ജീവിച്ചിരുന്ന ബാലഭാരതകർത്താവായ അഗസ്ത്യഭട്ടമഹാകവിയെ ആമൂലാഗ്രം ഉപജീവിക്കുന്നു. മേല്പുത്തൂർ നാരായണഭട്ടതിരിയുടെ ദൂതവാക്യം പ്രബന്ധത്തിലും ആ പരധനത്തിന്റെ സ്വീകാരം ആവശ്യത്തിലധികം കാണുന്നുണ്ട്. ചിലപ്പോൾ ബാലഭാരതത്തിലേ പദ്യങ്ങൾ അതേ നിലയിൽത്തന്നെ ഉദ്ധരിച്ചും മററുചിലപ്പോൾ ഈഷൽഭേദം വരുത്തിയും വേറേ ചിലപ്പോൾ ദീർഘവൃത്തങ്ങളിൽ ആശയം പരാവർത്തനംചെയ്തുമാണ് രണ്ടു കവികളും വ്യാപരിക്കുന്നത്. ദൂതവാക്യത്തിൽ

"നിര്യാതേഥ സുയോധനേ നിജകരേ-
ണാലംബ്യ സഖ്യുഃ കരം
പ്രോന്മീലന്മധുരസ്മിതാർദ്രതരയാ
വാചാ തമൂചേ ഹരിഃ.
കാര്യം പുനരാകലയ്യ ഹൃദയേ
യോധാനബാധാനിമാ-
നാധൂനപന്നമിതാനശസ്ത്രമിഹ മാ-
മേകം വൃഥൈവാവൃഥാഃ ?"

"ജാനന്നേവ കിമദ്യ മോഹയസി മാം
നാഥ, ത്വദേകാശ്രിതം?
കിം ദേവൈർമ്മമ സാസുരൈരപി യദി-
പ്രത്യർത്ഥിപക്ഷേ ഭവാൻ ?

കാമം സ്യാദ് ബഹുരേക ഏവ യദി വാ
ശസ്ത്രീ വിശസ്ത്രോഥവാ
ജേതും ത്രീണി ജഗന്ത്യപി പ്രഭുരഹം
സാന്നിധ്യമാത്രേണ തേ."

എന്നും, ഭാരതചമ്പുവിൽ

"ഹിതപാ താം ഗോപസേനാം കിമിതി ബത വൃതോ
വീതശസ്ത്രസ്ത്വയാ ഞാ-
നിത്യാകർണ്ണ്യ സ്മിതാർദ്രം മധുരിപുവചനം
പ്രത്യവാദീൽ കിരീടീ."

..................................................

"സത്യം ദാവാനലോ ഞാനഹിതബലകൊട്ടു-
ങ്കാടശേഷം ദഹിപ്പോ-
നസ്ത്രജാലൈർവാനാം പവനഭഗവത-
സ്സന്നിധാനേന തന്നെ."

എന്നുമുള്ള പദ്യങ്ങൾ കാണുന്നതിൽനിന്ന് അവയിൽ ഒന്നിലേ ആശയമാണ് മറെറാന്നിൽ പകന്നിരിക്കുന്നതെന്ന തെററിദ്ധരിക്കരുത്. രണ്ടിൻേറയും മാതൃക ബാലഭാരതം പന്ത്രണ്ടാം സർഗ്ഗത്തിൽ 11–12 ഈ പദ്യങ്ങളിൽ ഉണ്ട്. ഭട്ടതിരി അനന്തഭട്ടനെ ധാരാളം ഉപജീവിക്കുന്നു എന്ന പറഞ്ഞുവല്ലൊ. ഭാരതചമ്പൂകാരൻ അതിന് ഒരിടത്തും ഒരുങ്ങാത്തതുകൊണ്ട് അദ്ദേഹത്തിന്റെ കാലം കൊല്ലം ഏഴാം ശതകത്തിൻെറ ഉത്തരാർദ്ധത്തിലോ എട്ടാംശതകത്തിൻെറ പൂർവാർദ്ധത്തിലോ ആണെന്ന് അനുമാനിക്കാം.

രാമായണചമ്പുവുമായി താരതമ്യപ്പെടുത്തുമ്പോൾ ഭാരത ചമ്പു രണ്ടാം കിടയിലാണെന്ന് പറയേണ്ടിയിരിക്കുന്നു. ഭാരതചമ്പുവിൽ കവി കൂടുതൽ സംസ്കൃതപക്ഷപാതം പ്രദർശിപ്പിച്ചിട്ടുണ്ട് ; അനവധി പദ്യങ്ങളും ഗദ്യങ്ങൾ പോലും സംസ്കൃതത്തിലാണ് രചിച്ചിരിക്കുന്നത്. യതിഭംഗവും രാമായണചമ്പുവിലേക്കാൾ അധികമുണ്ട്. രാമായണത്തിലേ വൃത്തങ്ങൾക്കു പുറമേ പൃഥ്വി, മന്ദാക്രാന്ത ഇവയേയും ഭാരതത്തിൽ ധാരാളമായി സ്വീകരിച്ചുകാണുന്നു. മാഘം മുതലായ പല ഇതരഗ്രന്ഥങ്ങളിൽനിന്നു പരാവർത്തനങ്ങൾ ഉണ്ട്. ഭോജചമ്പുവിൽനിന്ന് ഒരു ഗദ്യം എടുത്തു ചേർത്തിരിക്കുന്നു. കിരാതാർജ്ജുനീയമഹാകാവ്യം പതിനൊന്നാം സർഗ്ഗത്തിലേ ഇന്ദ്രാർജ്ജുനസംവാദത്തെ കൈലാസയാത്രാപ്രബന്ധത്തിൽ അനുകരിച്ചിട്ടുണ്ട്. രാമായണത്തിൽ ശബരസ്ത്രീകൾ ശ്രീരാമനെക്കാണുന്ന അവസരത്തിൽ പ്രയുക്തമായിട്ടുള്ള 'ചേണേലും നൽപ്രവാളാംശുകം' ഇത്യാദി പദ്യം തന്നെയാണ് ഈ പ്രബന്ധത്തിൽ ശബരസ്ത്രീകൾ അർജ്ജുനനെ കാണുന്ന അവസരത്തിലും ഘടിപ്പിച്ചിരിക്കുന്നത്. ഋശ്യശൃംഗമഹർഷിയെ മോഹിപ്പിക്കുവാൻ വേശ്യകൾ പുറപ്പെടുന്ന സന്ദർഭത്തിലുള്ള 'അഥ ലളിതാംഗം വാരവധൂജനം' ഇത്യാദി ഗദ്യം തന്നെയാണ് 'അഥ ലളിതാംഗീ രംഭാ തൽക്ഷണം' എന്ന് അല്പം ഭേദപ്പെടുത്തി രംഭ അർജ്ജുനനെ മോഹിപ്പിക്കുവാൻ പുറപ്പെടുന്ന സന്ദർഭത്തിലും പ്രയോഗിച്ചിരിക്കുന്നത്. ഇങ്ങനെ പരിശോധിക്കുമ്പോൾ രണ്ടു ചമ്പുക്കൾക്കും

തമ്മിൽ പല സാദൃശ്യങ്ങളും ദൃശ്യമാകുന്നതാണ്. 'അണി നയനേ വായ്പെഴും ബാഷ്പശാലീ', 'തരുണിമരമണീയാകൃതി' മുതലായി ചില പാദാംശങ്ങളും രണ്ടിലും ഒന്നുപോലെ കാണ്മാനുണ്ട്. അതിവിപുലമായ ഭാരതകഥ പ്രതിപാദിച്ചുകൊണ്ടു പോകുമ്പോൾ അതിൽ കവിക്ക് ഇടയ്ക്കൊന്നു നില്ക്കുവാനോ തിരിയുവാനോ തരമില്ലല്ലോ. അതായിരിക്കണം രാമായണത്തിന്റെ ഗുണം ഭാരതത്തിനു വരാത്തതിനുള്ള ഒരു കാരണം. എന്നാൽ ദ്രൌപദീസ്വയംവരം, കിരാതം എന്നീ പ്രബന്ധങ്ങളിൽ കവി തന്റെ പ്രശംസനീയമായ പ്രതിഭാവിശേഷത്തെ പ്രദർശിപ്പിക്കാതെയിരിക്കുന്നുമില്ല. (1) മുകൾ (മുകളും) മുല (2) പിരിഞ്ഞീട വല്ലാർ (അശക്തർ), (3) നില് പൂത്തുംചെയ്തു (4) തൊടായിന്ന കാലം (5) നമ്മളാർ (നമ്മൾ) (6) വിരോധം പല (7) താച്ചി (പ്രഹരിച്ച്) (8) തോഞ്ചീടുക (തോയുക =നിറയുക) (9) കമ്പി (കർണ്ണാഭരണം) (10) പവഴി (ബാണം) (11) കാണായോ (കാണായോരു) പതിനാലുലകം, മുതലായ പല പഴയ പദങ്ങളും പ്രയോഗങ്ങളും ഭാരതചമ്പുവിലുമുണ്ട്. ആകെക്കൂടി നോക്കുമ്പോൾ രാമായണചമ്പൂകാരൻതന്നെയാണ് ഭാരതചമ്പൂകാരൻ എന്ന് അഭ്യൂഹിക്കുന്നതിൽ വലിയ യുക്തിഭംഗമുണ്ടെന്നു തോന്നുന്നില്ല. ഭാരതചമ്പുവായിരിക്കാം പൂർവ്വകൃതി.

<u>ഭാരതചമ്പുവിലെ കവിതാരീതി : ചില പദ്യങ്ങൾ.</u> ഇനി ഈ കാവ്യം നമുക്ക് അല്പമൊന്നാസ്വദിക്കാം. ആദ്യമായി ചില വിശിഷ്ടപദ്യങ്ങൾ ഉദ്ധരിക്കട്ടെ.

1. പാർത്ഥസാരഥി—

"ഭങ്ഗ്യാ ചഞ്ചൽപ്രതോദാഞ്ചിതകരകമലം
ചാരുകണ്ണാജ്ഞനീയേ
സങ്ഗ്രാമേ കെട്ടഴിഞ്ഞിട്ടഴകിനൊടു വിരി-
ഞ്ഞീടുമാലോലകേശം
നിൻകോലം കാലനീലോല്പലനവകലികാ-
ശ്യാമളം കോമളം മേ
മങ്ഗല്യം കൈവളർത്തീടുക മഹിതകൃപാ-
സത്തമേ, പത്മനാഭ." (1)

2. വസന്തലക്ഷ്മിയുടെ വരവ്—

"ദേവന്മാരിഹ സതതം പടപുറ-
പ്പാടെന്നു നിശ്ശങ്കിത-
വ്യാപാരാൻ പരിതസ്തദീയസചിവാ-
നാജ്ഞാപയന്തീ തദാ
കാർവണ്ടിൻനിരയായ വേത്രലതികാ-
മാദായ വന്നാളിളം-
താർബാണപ്രതിഹാരികേവ സഹസാ
വാസന്തലക്ഷ്മീസ്സ്വയം." (2)

3. രങ്ഗത്തിൽ കണ്ണന്റെ സമാഗമം—

"സാടോപം വായുശൈലദ്രിരദഹരിതമ-
സ്സൂര്യവഹ്ന്യംബുദാദ്യൈ-
രുദ്ധാഭോഗം മഹാദ്രൈസ്സ്വപദി ലഘുതരം
വ്യാപരിക്കും ദശായാം

ഗാഢാകൃഷ്ടം ശരാസം ഝടിതി മുഖരയൻ
സിംഹനാദാതിഭീമം
പ്രൌഢാത്മാ രങ്ഗഭൂമിം പ്രസഭമഭിയയൌ
താപനിസ്സാഭിമാനം." (3)

4. അർജ്ജുനന്റെ ലക്ഷ്യവേധം—

രങ്ഗേ പാർത്ഥൻ കരേറുന്നളവവനിഭുജാം
ചിത്തവും പോയ് ക്കരേറീ
ശങ്കായാം ; വില്ലെടുക്കുന്നളവൊരു തലനോ-
വങ്ങെടുത്തു വിശേഷാൽ ;
ഭങ്ഗം ലക്ഷത്തിനെത്തുന്നളവിലഥ തദീ-
യാസ്രുപാതേന തേഷാം
സങ്കല്പം പത്തുനൂറല്ലതിനിടയിലഹോ
ലക്ഷലക്ഷം മുറിഞ്ഞു." (4)

5. പാഞ്ചാലീസ്വയംവരത്തിൽ ഭഗ്നാശയന്മാരായ രാജാക്കന്മാരുടെ കോപം.—

"ശ്രുത്വാ വാണീമസഹ്യാം കടുമയൊടു ധനു-
ർജ്ജ്വാലതാമൊന്നിരപ്പി-
ച്ചെത്തീ യുദ്ധായ നേരിട്ടഹമഹമികയാ
രാജവീരാസ്തദാനീം ;
ഉൾത്തിങ്ങും കോപഭാരാൽ പ്രളയഘനഘടാ-
ഘർഘരാസാരസാര-
പ്രസ്താരൈശ്ശസ്ത്രവർഷൈശ്ശതമുഖപതിതൈ-
മ്മൂടിനാരിന്ദ്രസൂനും." (5)

6. ഇന്ദ്രപ്രസ്ഥവർണ്ണനം—

"നിർമ്മായോല്ലാസി വെണ്മാളികമുകളിൽ വിള-
ങ്ങുന്ന വേശാങ്ഗനാനാം
ധമ്മില്ലം പാർത്തു ക്രുത്താടിന മദിരമയൂ-
രൌഘകേകാഭിരാമാ,
ഉന്മാദംകോലുമാത്മപ്രതികൃതിയെ മുദാ
രത്നഹർമ്മ്യങ്ങളിൽക്ക-
ണ്ടല്ലാനം പാഞ്ഞു ദന്തംമുറിയുമിഭകുല-
വ്യാകുലാശാകദംബാ." (6)

7. ഖാണ്ഡവദാഹത്തിൽ അർജ്ജുനൻ—

"ധാരാനാരാചപാതൈരതിമഹതി കൃശാ-
നൌ പരിശ്രാന്തഭാനൌ
വീരാണാം മൌലിരത്നം ക്ഷണമിവ സമനു-
ധ്യായ ബദ്ധാഭിമാനം
ഘോരാടോപം തടുത്തു വിയതി വിരചിതാ-
ശ്ചര്യ്യബദ്ധേന്ദ്രവൃഷ്ടിം
നേരേ പുംഖാനുപുംഖപ്രണിഹിതശരക്രൂ-
ടേന ഗാണ്ഡീവധന്വാ." (7)

8. അർജ്ജുനന്റെ തപസ്സ്—

"ഇന്ദ്രന്നിന്ദ്രത്വശങ്കാ സമജനി ; സഹസാ
സത്യലോകാക്രമത്തെ-
ച്ചിന്തിച്ചു പത്മജന്മാ; ധനദനു ധനദ-
ത്വാപഹാരം പുലമ്പി ;

അന്തസ്താപം കലർന്നു പുനരവരവരേ
　　നാകിനാം തങ്ങൾതങ്ങൾ-
ക്കെന്തിപ്പോൾ വന്നതെന്നോത്തുദിതമുദിതമാ-
　　ലോക്യ കുന്തീകുമാരം." (8)

9. പാർവ്വതീരുചിയുടെ പരിഭ്രമം—

"ഈ ! പാപം കോപമെല്ലാ പുരഹര, പടതാർ
　　കമ്പിടും പാർത്ഥനോടെ-
ന്തീ ! ഭോഷ്ക്, ദൂരവേനി,ല്ലണിമിഴികൾ ചുവ-
　　പ്പിക്കൊലാ തമ്പിരാനേ;
മാപാപീ, ബാണജാലൈരുദിതരഭസമെ-
　　യ്യാശ്ശ നീ, പാത്രമാർ നിൻ
കോപാനാമിത്ഥമേഷാ പുനരിരുവരൊടും
　　നേത്രകോണൈരവാദീൽ." (9)

10. ഭീഷ്മയുദ്ധം—

"ചിത്രം കേൾക്ക സഖേ, മരിച്ചുമറിയും
　　നാഗേന്ദ്രനക്രാകുലാ,
മെത്തീടുന്ന കബന്ധഘോരമകരാ,
　　കേശാളിശൈവാലിനീ,
ഉദ്യൽസ്യന്ദനകങ്കപാതതരളാ,
　　നീന്തും ഭുജാപന്നഗാ,
പുത്തൻവാഹിനി തത്ര ശോണിതമയീ
　　കാണായ്ച്ചമഞ്ഞു തദാ." (10)

"കയ്യിൽക്കോരിക്കുടിച്ചും നവവസ സരസം,
പച്ചമാംസം ഭുജിച്ചും,
പയ്യെത്തിന്നും തലച്ചോ,റിടയിടെ നിതരാ-
മേമ്പലിട്ടാംപ്രകാരം
അയ്യാ ! കൃത്താടിയും, പാടിയു,മുടനെകിറും
കാട്ടി, ബീഭത്സഭീമം
കയ്യുംകൊട്ടിച്ചിരിച്ചും, വിഹൃതിമകൃത മോ-
ദേന വേതാളപാളീ." (11)

11. അഭിമന്യുവിന്റെ മരണത്തിൽ അർജ്ജുനന്റെ പ്രലാപം—

"ആലംബ്യ നിന്നെ മടിയിൽസ്ഥിതയാ സമേതം
പാലൻപിനോടു വദനേ തവ നല്കിനേൻ ഞാൻ ;
കാലം ദുരന്തമയി തേ സതിലം നിവാപം
നാലം പ്രദാതുമധുനാ ; വിധിനാ ഹതോഹം." (12)

12 ശ്രീകൃഷ്ണസാരഥിയായ ദാരുകൻ—

"അന്നേരം ദാരുകോസൌ മണിരഥമുടനേ
ശൈബ്യസുഗ്രീവമുഖ്യൈ-
ർദ്ധന്യൈരശ്വൈരുദൂഢം തെളിവൊടു സമുപാ-
നീയ താർക്ഷ്യധ്വജാഢ്യം
മിന്നും പൊന്നിൻപ്രതോദം കരഭുവി കലയ-
ന്നന്തികേ ചെന്നു യാത്രാ-
സന്നദ്ധം കൈവണങ്ങി ശിവ ശിവ ജയതു
സ്വാമിയെന്നംബുജാക്ഷം." (13)

13. ജയദ്രഥന്റെ ബഹിർഗ്ഗമനം—

"ഭാനൌ മെല്ലെന്നു മെല്ലെന്നപരഗിരിതടീം
　　ഗന്തുകാമേ തദാനീം
ചേണേലും ബിംബമപ്പോൾപ്പിഹിതവതി രഥാ-
　　ങ്ഗേന പങ്കേരുഹാക്ഷേ
സേനായാം തത്ര കാണ്മാൻ വലരിപുതനയം
　　വീതിഹോത്രം വിശന്തം
സാനന്ദം താൻ വെളിച്ചത്തഴകിലുപയയൌ
　　സിന്ധുരാഡന്ധചേതാഃ." (14)

14. ശല്യർ മരിച്ച കൌരവസേന—

"ഉച്ചൈരാശ്ചര്യമോർത്തോളവുമിതിനു സഖേ,
　　തുല്യതാം പ്രാപ മല്പാ-
ടൽപ്പിന്നാ കൌരവീ വാഹിനി യുഗവിരമാം-
　　ഭോധിനാ സങ്ഗരാദൌ ;
പശ്ചാദാഹന്ത ! മെല്ലെ ത്രിപഥഗയൊടു സാ-
　　മ്യം പ്രപന്നാ; പിണഞ്ഞു
തസ്യാ ഘർമ്മാവസാനപ്രഭസമത തുലോം
　　പിന്നെ മാദ്രേശനാശേ." (15)

15. ഭീഷ്മരുടെ സ്വർഗ്ഗാരോഹണം—

"ജാതാഭോഗം തദാനീം ത്വരിതമവിടെ നി-
　　ന്നുത്ഥിതം ജ്യോതിരേകം
വാർതേടും ധാളധള്യോജ്ജ്വലവിസര-
　　സമാക്രാന്തരോദോന്തരാളം

മോദാലഭ്യാഗതം വന്നഴറി വസുഭിര-
ന്ന്യൈവിമാനാധിരൂഢൈ-
ര്മ്മീതേ മാനത്തു ചേരുന്നതു നിഖിലസമ-
ക്ഷം നിരീക്ഷാംബഭൂവേ." (16)

16. അശ്വമേധയാഗത്തിൽ മഹർഷിമാർ—

"സമ്മോദംപൂണ്ടു മേന്മേലതികുതുകമൊരോരോ
ദിക്കിൽനിന്നും പുറപ്പെ-
ട്ടന്നേഷാൽച്ചെന്നകംപുക്കുപകരണകദം-
ബോജ്ജ്വലാം യാഗശാലാം
മുൻപേ രത്നാസനശ്രേണിഷു തെളിവൊടിരു-
ന്നീടിനാർ നിത്യശുദ്ധ-
ബ്രഹ്മാനന്ദാമൃതാസ്വാദനപരമസുഖോ-
ന്മത്തചിത്താ മുനീന്ദ്രാഃ." (17)

ആസന്നമരണനായ ഭീഷ്മരുടെ കൃഷ്ണഭക്തിയും കിരാതാർദ്ദിതനായ അജ്ജനൻെറ പ്രരോദനവും മററും അത്യന്തം ഹൃദയഹാരിയായ രീതിയിൽ വണ്ണിച്ചിട്ടുണ്ടു്. കിരാതാജ്ജനീയത്തിൽ അജ്ജനൻെറ ശിവസ്തുതി ഏററവും ഗുണഭൂയിഷ്ഠമാകുന്നു. ജയദ്രഥവധത്തെ സംബന്ധിച്ചുള്ള അജ്ജനൻെറ പ്രതിജ്ഞ സഫലീകരിക്കുവാൻ അദ്ദേഹത്തെ ശ്രീകൃഷ്ണൻ തലേദിവസം രാത്രിയിൽ കൈലാസപവ്വതത്തിലേക്കു കൂട്ടിക്കൊണ്ടുപോകുന്നു. അപ്പോൾ അവർ സന്ദശിക്കുന്ന ശ്രീപരമേശ്വരനെപ്പററിയുള്ള കവിയുടെ വണ്ണനം എത്രതവണ വായിച്ചാലും സഹൃദയന്മാക്ക് അലംഭാ

വമുണ്ടാകുന്നതല്ല. നോക്കുക ആ വാഗമൃതത്തിന്റെ അ ന്ന്യാദൃശമായ മാധുര്യം.

"ഭങ്ഗ്യാ നിജാങ്കഭുവി മേവിന കുന്നിൽമാതിൻ
കൊങ്കത്തടം തടവി വാമകരേണ മന്ദം,
മങ്ഗല്യകാന്തിസദനം വദനം, പ്രസാദം
തിങ്ങും ദൃശാ വലിതകന്ധരമീക്ഷമാണം ; (1)

വാർത്തൊന്ന ചെഞ്ചിടകൾ ഭോഗിവരേണ ഭങ്ഗ്യാ
മേല്പെട്ടു കെട്ടി മതിഖണ്ഡകൃതാവതംസം ;
കാശ്മീരചിത്രകമിവാമലഫാലമദ്ധ്യേ
തീപ്പെട്ടുമത്ഭുതതൃതീയദൃശം ദധാനം ; (2)

തൃക്കാതിലൻപൊടണികുണ്ഡലമായണിഞ്ഞോ-
രക്ഷാമകുണ്ഡലിഫണാമണിദീപ്തിപൂരം
കൈക്കൊണ്ടു മിന്നിന കവിൾത്തടദർപ്പണാന്തേ
രക്ഷാനുലേപമിട ചേർത്തധികം ജ്വലന്തം ; (3)

ദേവീ ഭവാനി മുഖസീമനി നട്ട കാംക്ഷാ-
പൂവല്ലിതൻ മധുരപൊൽപ്പഴമെന്നപോലേ
ശ്രീവായ്ക്കുമോമലണിവായ്മലരിൽക്കളിക്കെ-
ത്താവുന്ന മന്ദഹസിതേന വിരാജമാനം ; (4)

നൂറായിരം വിമലശാരദചന്ദ്രബിംബം
നേരേ തെളിഞ്ഞു മിളിതം വിലസുന്നപോലേ
ശ്രീരാമ രാമ ! ശിവനേ ! മധുരപ്രസാദ-
ശ്രീരാജമാനമതുലം വദനം വഹന്തം ; (5)

ഹാലാഹലാഞ്ചിതഗളം, ഗിരിജാകുചോദ്യ-
ന്മാലേയമേലുമുരസാ ധൃതമുണ്ഡമാലം,
ചേലാന്നെഴും മൃഗകഠോരവരാഭയശ്രീ-
കോലും കരാത്തഭുജഗാങ്ഗദകങ്കണൌഘം ; (6)

ദന്തീന്ദ്രചര്‍മ്മമയമാടയുടുത്തതിന്മേൽ-
ച്ചന്തം മികും ഭുജഗമേഖലയാ ലസന്തം,
വൃന്ദാരകാളി മുടിമേലണിയുന്ന തൃക്കാൽ-
ച്ചെന്താമരങ്ങളിലെഴും മണിനൂപുരാഢ്യം ; (7)

സിന്ദൂരധൂളിരുചി സിന്ധുരവക്ത്രമൂര്‍ദ്ധ്നി,
ബാലാതപദ്യുതി ഗുഹാനനപങ്കജേഷു,
ശൈലാത്മജാകുചതടേപി ച കുങ്കുമാഭം,
ഭൂഷാഭുജങ്ഗഫണരത്നമഹോ വഹന്തം; (8)

സങ്ഗീതമദ്ദളപടുധ്വനികേട്ടു കേളീ-
സങ്ഗേന വന്നു പദപീഠതലേ ശയാനം
ഭങ്ഗ്യാ നടംചിറകിളക്കി മയൂരശാബം
തൻകാൽത്തലേന ഗുഹവാഹനമാമൃശന്തം; (9)

ശ്രുത്വൈവ നാരദമുനീന്ദ്രനണത്തുമോരോ
ചിത്രാപദാനമഭിമന്യുകൃതം ഗഭീരം
മെത്തും മുദാ തലകുലുക്കി മുഹുസ്സഭായാം,
നിര്‍ദ്ധൂതഗാങ്ഗജലധോരണി, മാനയന്തം; (10)

കണ്ടാലമീക്ഷണസുഖം, വിപുലാന്തകമ്പാ-
ഭണ്ഡാര, മുജ്ജ്വലസുവര്‍ണ്ണ,സവര്‍ണ്ണരൂപം,

കൊണ്ടാടിനിന്ന മനസാ കുരുവീരകൃഷ്ണൌ
കണ്ടീടിനാരഖിലലോകഗുരും ഗിരീശം." (11)

ഇവയിൽ 2, 3, 4, 6, 7, 11, ഈ പദ്യങ്ങൾ തൈക്കൈല നാഥോദയത്തിൽ പകർത്തീട്ടുള്ളതിനു പുറമേ 'വായ്പ്പാന്ന ചെഞ്ചിടകൾ' എന്ന പദ്യം കഴിഞ്ഞിട്ട്

"പാർത്തട്ടിലെങ്ങുമിരവും പകലും തിരിക്കും
നേത്രങ്ങൾ കൊണ്ടിടയിടെസ്സമുദീക്ഷ്യ സാകം
കാത്യായനീകരവികസ്വരകേളിപത്മേ
ചീത്തോരുരാഗമൊരു പാതിയിലാദധാനം."

എന്നൊരു പദ്യം കൂടിച്ചേർത്തിട്ടുമുണ്ട്. ഇതു് 'പശ്യായതഃ പാണിധൃതം സരോജം' എന്ന മനോഹരമായ ശ്രീകൃഷ്ണ വിലാസപദ്യത്തിൻെറ പരാവർത്തനമാണു്.

ഗദ്യങ്ങൾ. ഇനി ഭാരതചമ്പുവിലേ ഗദ്യരീതിക്കു ചില ഉദാഹരണങ്ങൾ പ്രദർശിപ്പിക്കാം.

1. ഹസ്തിനപുരത്തിലേ ഹസ്തിവർണ്ണനത്തിൽനിന്നു് —

"പവനവിലോലിതതോരണമാലകളോടിടകൊണ്ടു പൊരുക്കരുതാഞ്ഞു നടക്കരുതേതുമൊരംബരവീഥിയിലെന്നു പുരപ്രവരത്തൊട്ടണഞ്ഞിപ്പാൻ വന്നവനിതലത്തിലിഴിഞ്ഞ ഘനാവലിപോലേ, ധൈര്യംകൊണ്ടുമൊരുന്നതികൊണ്ടും കുരുമന്നവരൊട്ടു തോററതിദീനതയാ ശരണാർത്ഥമണഞ്ഞ കുലാദ്രിപരമ്പരപോലേ, പെരുകിന ദിക്കു

കൾ തോറുമമഷ്ഠിന വിമലമണിദ്യുതികൊണ്ടു ജഗത്ത്രിതയത്തിലിരിക്കരുതാഞ്ഞു കിഴിഞ്ഞടിപെട്ടപദ്ധതി മരുവീടിന ഭുവനകടാഹതമസ്സതിപോലേ നിരവധി പൊന്നവളന്നൊരു മദജലധാരാവർഷംകൊണ്ടു മഹീതലമൊക്കെ വഴക്കപിടിച്ചു നടക്കരുതാത വഴിക്കു ചമച്ചു സ്ഥലൻസ്ഥലനെന്നും വരചങ്ങലയൊളി തിങ്ങിമുഴങ്ങിന മണിനികപണിതംകൊണ്ടുലകൊക്കെ നടുക്കി മിടുക്കുകലന്ന ഭടപ്രവരന്നു തടുക്കരുതാത കൊടുപ്പമിയന്നു മദദ്രവപാനമദാന്ധത പൂണ്ടു മുരണ്ടുമുരണ്ടിരുൾകണ്ടു വെരിണ്ടുവെരിണ്ടു ഗിരിപ്രവരം (പ്രതി) പാഞ്ഞുതിരിഞ്ഞു മനസ്സിലതൻ പൊടി ചാരുപിരണ്ടതിശുംഭിതകുംഭസമുന്നതിഗംഭീരാകൃതി കുംഭീന്ദ്രാവലി കുഹചനഭാഗേ."

2. ഭീമനും ബകനും തമ്മിലുള്ള യുദ്ധത്തിൽനിന്ന് —

"മുഷ്ടേറീടിന പവനജബകകൃതകടുരണകലവികൾ പറയാവോന്നോ? മുകതാശങ്കമിതുരുതരശിലകളുമുടൽ പൊടിപെട മുഷ്ടരുടനേകുന്നു; മുക്കിച്ചോരയിലുടലത്തു മുഴവന്നമുപചിതരഭസമിതിടചാടുന്നു; മുഖ്യാഡംബരമിടിരവപടുതരമുടനുടനിരുവരുമലറീടുന്നു."

ഇത് ഒരു പ്രത്യേകരീതിയുള്ള ഗദ്യമാണ്. രാജരത്നാവലീയത്തിലേ "ആലാലം മമ മദകളപരഭൃതനിലവിളി ചെവികളിലരുളീടുന്നു; മാലേകുന്നിതു മധുകരനിനദവുമരുതരുതെരിപെരി പെരുകീടുന്നു" ഇത്യാദി ഗദ്യവും ഇതേ മാതിരിയിൽത്തന്നെയാണ് രചിക്കപ്പെട്ടിട്ടുള്ളത്.

3. പാഞ്ചാലീസ്വയംവരത്തിലെ ബഹളവർണ്ണനത്തിൽനിന്ന് —

"വെൺകൊററക്കുടകൊണ്ടോ തീർത്തു പങ്കജഭവനിത്തു ഗഗനമശേഷം ? വെൺചാമരനിരകൊണ്ടോ ശിവ ശിവ സഞ്ചാരോചിതവീഥികളെല്ലാം ? പൊടികൊണ്ടോ ബത ഭുവനകടാഹം ? വിസ്മയമഖിലം മുഴവൻ പാർത്താൽ; .........ചമയക്കോപ്പും ചരതമൊരുക്കിയുമങ്ങോടിങ്ങോടനിശമുഴന്നും, തരുണരൊടൊക്കെ വഴക്കു പറഞ്ഞും തരമല്ലാത്ത വിഭൂഷണമെന്നും ഞാനോ പോകുന്നീലിതിനെന്നും, കളഭമരച്ചതു കൊണ്ടാ പെണ്ണേ! നിച്ചിരയത്തി[1]ക്കേത്തും പോരാ, കാഴ്ചക്കാരരശേഷം പോയാർ നാശക്കൈവിളയാട്ടമിതെന്നും, രാജവരാണാം വരവു തുടങ്ങീ നാശമിതൊന്നുമൊരുങ്ങീലെന്നും, ഗോപുരനികടേ കേളതു പടഹം മാതർ ചമഞ്ഞു പുറപ്പെട്ടാർ പോൽ, മതിമതിയെല്ലാം പിന്നെച്ചമയാം; മരതകമാടത്തിന്മേലോ നാം ? മണിലേഖേ ബത വന്നായോ നീ ? കുവലയമാലേ കുറിയിട്ടീലേ ? തത്രം[2] കൊണ്ടു മറന്നേൻ ഞാനോ.........പുരഹരതാണ്ഡവഘോഷംപോലേ ജലനിധിമഥനപ്രൌഢിമപോലേ പ്രളയമഹാർണ്ണവമിളകിനപോലേ........"

4. ദ്രൌപദിയുടെ ശ്രീകൃഷ്ണസ്തുതി —

"ദേവദേവാ ദയാവാരിധേ ദാനവാരേ ദുരക്ഷച്ഛലം ചെയ്ത ദുര്യോധനാദ്യൈർദ്ദരിദ്രീകൃതാ ദാസതാം പ്രാപിതാ

1. നിച്ചിരിയത്തി=നിഃശ്രീകയായ സ്ത്രീ. ഈ പദം കുഞ്ചൻനമ്പ്യാർക്കും പഥ്യമാണ്. 2. ബദ്ധപ്പാട്.

ഹന്ത ഭർത്താര ഏതേ നമസ്തേ നമസ്തേ സമസ്തൈകനാഥാ,
ഹരേ കൃഷ്ണ വാർകുന്തൽമദ്ധ്യേ വിളങ്ങുന്ന പിഞ്ഛങ്ങളപ്പു
ഞ്ഛമിച്ചന്ദ്രനോടൊത്ത തൂനെററിമേൽപ്പുറവുമക്കൈണങ്കുമം
ചിത്രകം ലോകരക്ഷയ്ക്കു ദീക്ഷിച്ച വാർചില്ലി മെല്ലേ
കൃപാപൂരമൂടെ കനിഞ്ഞോരു കൺനോക്കുമക്കണ്ഡലോ
ദ്ദ്യോതി ഗണ്ഡദ്വയം മന്ദഹാസം മുഖാംഭോജമമ്ലാന
മാലാ ഗളേ കൌസ്തുഭം മാറിടത്തിങ്കലന്നാഭിപങ്കേരുഹം
പാദപത്മദ്വയം പത്മനാഭാ, മുദാ താവകം പൂവൽമെയ്
കാനനാന്തേ വസിച്ചീടിലും മറെറാരോ ജന്മജന്മാന്തരം
തന്നിലും മൃത്യുവന്നെത്തിലും മററുരാജ്യേ വസിച്ചീടിലും
തോന്നുകംപ്പൂവിലെപ്പോഴുമെന്നും."

5. കൈലാസപർവ്വതവർണ്ണനത്തിൽനിന്ന് —

"ഹിമകരമഹസാം പിണ്ഡംപോലേ കർപ്പൂരത്തിൻ
[കൂട്ടംപോലേ,
പുരഹരശോഭാനിലയംപോലേ വിസതന്തുനാം
[ജാലംപോലേ,
മുക്താഫലതതി മെത്തുംപോലേ കലശാംബുധിതൻ
[കഠിനതപോലേ,
പ്രളയഹുതാശനഭസ്മംപോലേ ഗംഗാസലിലം
[പൊങ്ങുംപോലേ......
ശങ്കരവാഹനവൃഷവരകേളീഹുങ്കൃതിസങ്കുലമങ്ങൊ-
[രുഭാഗം;
മംഗലവീണാവേണുനിനാദം തങ്ങി വിനോദമിത-
[ങ്ങൊരുഭാഗം;

ഹരിണീകരിണീഖുരരേണുഗണൈരരുണീകൃതശില-
[മങ്ങൊരുഭാഗം ;
ഇലകളിലെല്ലാം കലുഷിലെ മണ്ടും കലകളുമുണ്ട-
ങ്ങൊരുഭാഗാന്തേ ;
മത്തഗജാൻ കണ്ടുദ്ധൃതികോലും ദൃപ്തമൃഗാധിപന-
[ങ്ങൊരുഭാഗേ ;
സിംഹശിശ്ശുൻ കണ്ടാഹിതമോദം ബൃംഹിതസിം-
[ഹികളങ്ങൊരുഭാഗേ ;
കളഭകുലത്തിൻ കളികളെ നോക്കിത്തെളിയും കരി-
[ണികളങ്ങൊരുഭാഗേ ;
ഉൽക്കടമർക്കടകർക്കടകുക്കുടദുഷ്ടവനതലമങ്ങൊരു
[ഭാഗം ;
ഭദ്രത തടവിന വിദ്രുമമണിഗണമുദ്രിതതടലസിത-
[ദ്രുമമൊരിടം ;
മല്ലീവല്ലീഫുല്ലേ മെല്ലേ ചെല്ലും വാതെമ്മധുരിത-
[മൊരിടം ;
കങ്കവലാദിഭയങ്കരഖഗവരസംഘനിനാദൈസ്സങ്കു-
[ലമൊരിടം ;
തെണ്ടിമധുദ്രവമുണ്ടിരുഷ്ഠവണ്ടുകൾ മണ്ടിക്കൊ-
[ണ്ടൊളികൊണ്ടുടനൊരിടം.''

6. **ശ്രീകൃഷ്ണന്റെ വിശ്വരൂപപ്രദർശനത്തിൽ മഹർഷിമാരുടെ സ്തുതി**

''ജയജയ ദേവ സദൈവ ദയാപര വിശ്വപ്രസൃമര സച്ചിൽപ്രാഭവ, ലക്ഷ്മീവല്ലഭ ദുർജ്ജനദുർല്ലഭ, നിന്തിരുവടി തൻ തിരുമെയ് പാർത്താൽ മുഴമതിതന്നിൽച്ചന്ദ്രികപോലേ, പൂവിൽപ്പരിമളവിഭവംപോലേ, തെളിതേൻധാര

യിൽ മധുരിമപോലേ, പാലിൽക്കലെരും വെണ്ണകണക്കേ പാവകദേവനിലൂഷ്മകണക്കേ, കാണായോപതിനാലുല കിങ്കലുമൊന്നായ് നീളെയിരിപ്പോന്നത്രേ; വസ്തജ്ഞാനേ മൂപ്പാരെന്നും മംഗലരജ്ഗേ സാക്ഷി നീ താൻ ചാരുവിനോദ ക്കളിതടവീടും പാഞ്ചാലീപരയന്ത്രമിതെന്നും, നീയാകു ന്നൊരു വഹ്നിയിൽ നീളെച്ചിതറും തീപ്പൊരിവൃന്ദമിതെ ന്നും, മഹിതഭവന്മയഭാസ്കരസംഭൃതനിർമ്മലകിരണസ്തോമ മിതെന്നും, വിശ്വം കഥയതി ശാശ്വതവാണി."

7. നിശായുദ്ധവർണ്ണനത്തിൽനിന്ന്—

"വൻപിലകപ്പെട്ടമഭിഘാതഗണൈരനമിക്കായ്‌വ രുമായുധപാതേ, തുമ്പിക്കരകൃതവേഷ്ടനവിധികൊണ്ടേറിയ പ്പെട്ടൊരു മറുകരിയൂഥേ, ലോചനകലുഷീകരണവിഭാവി തസമരക്ഷോദേ രണ്ടുപുറത്തുമധീശ്വരനാമം നിവിരെ ച്ചൊല്ലി പ്രകടിതഭീഷണജയഘോഷണയാ, സമഭിജ്ഞേ യസ്വപരവിഭാഗേ മഹതിതമിസ്രാസങ്കുലസമരേ."

ഇനിയും പല മനോമോഹനങ്ങളായ ഗദ്യങ്ങൾ വേറെയുമുണ്ട്. 'അതിപ്രസങ്ഗോ രസഭങ്ഗഹേതുഃ' എന്ന ആപ്തവാക്യം അനുസ്മരിച്ച് അവയെ തൽക്കാലം സ്പർശി ക്കുന്നില്ല.

രണ്ടു ദണ്ഡകങ്ങൾ. ചില മധുമധുരങ്ങളായ ദണ്ഡക ങ്ങൾ ഭാരതചമ്പുവിലുണ്ട്. അർജ്ജുനന്റെ കൈലാസ യാത്രാസന്ദർഭത്തിലുള്ള ഒരു ഗദ്യത്തിൽനിന്നു ചില വരി കൾ ചുവടേ കുറിക്കുന്നു.

"ആകാശചുംബിംഘനശാഖാൻ മഹാതരുസ-
മൂഹാൻ വിലോക്യ വലമാനം,
ആകലിതഗ്ഗണരവസമാകുലിതഭൂവനതല-
മേക,മതിഗഹനമഹിമാനം,
അകളേബരാഭമഥ വനദേവതാ, നിഭൃത-
മകമേ നിരുദ്ധബഹുമാനം
അകമലരിലുദിതരസമകലെ വിരചിതവസതി
വിഗതധൃതി ഭദ്രശ്രുരസമാനം. (1)

ശങ്കാം വിനാ ചില കൊട്ടുകാട്ടു പുക്കളെവ-
സംഖ്യാ മൃഗങ്ങളുമെഴുന്നു;
ശംഖനിഭമൊരു പരിഷ പിങ്ഗതരമപരഗണ-
മങ്കഭുവി പലവക തുടർന്നു;
ശരഭങ്ങളും നിശിതശരഭങ്ഗഭീതരള-
മുരുഭങ്ഗി പൂണ്ടിടനടന്നു;
ശരണമിതി ചരണഭുവി മരണഭയചകിതമതി
ശബരകുലമൊരുമയൊടു വന്നു. (2)

ആതുങ്ഗമത്തവനമാതംഗസംഘമധി-
കാതങ്കസങ്കുലമിരണ്ടു;
ആധിയൊടു വനഹരിണജാതമുടനഗകുഹര-
വാസരതമവശതതിരണ്ടു;
അതിവേലദൃപ്തമതി പഥി കണ്ട സിംഹകുല-
മധികാകുലം ബത വിരണ്ടു;

അതികുതുകതരളമതി, സിതതുരഗനടവികളി-
ലതതു ബത കരുതി നടകൊണ്ടു." (3)

മറെറാരു ദണ്ഡകം ജയദ്രഥവധപ്രബന്ധത്തിലുള്ള താണ്. അതിൽ പ്രയോഗിച്ചിരിക്കുന്ന വൃത്തം അത്ര സാധാരണമല്ലായ്കയാൽ മാതൃകയായി അതിൻെറ ഒന്നാം പാദം മാത്രം കാണിക്കാം.

"സന്നാഹവാനഴകിലന്നേരമിന്ദ്രസുത-
നണ്ണോരുഹാക്ഷസഹചാരീ,
സകലരിപുനാരീ-സതതരസഹാരീ,
സമരമുഖസമഭിപതദരിപടലമതിചടുല-
മിടയിടയിലമരപുരമടവർതടമുലയിലുപഹാരീ."

ഫലിതം. ഭാരതചമ്പുവിലും ഹാസ്യരസപ്രധാനങ്ങളായ ഭാഗങ്ങൾ പലതുമുണ്ട്. ദ്രൌപദീസ്വയംവരഘട്ടത്തിൽ സാധുക്കളായ ബ്രാഹ്മണരുടെ വീരവാദം കേട്ടാൽ ആരും ചിരിച്ചുപോകും. ലക്ഷ്യവേധത്തിനു രാജാക്കന്മാർ സമർത്ഥന്മാരല്ലെന്നു കണ്ടപ്പോൾ ചില ബ്രാഹ്മണർ

"നമ്മമാക്കരുതിതങ്ങൊരുത്തനൊരു പെണ്ണു
മൂത്തിഹ നരച്ചു മൂ-
ത്തമ്മയാകിലുടനിങ്ങിരുന്നൊരു നമുക്കുമുണ്ടു
പിഴ നിർണ്ണയം."

എന്നു പറയുന്നു. ബ്രാഹ്മണവേഷധാരിയായ അർജ്ജുനൻ വില്ലുകുലയ്ക്കുവാൻ എഴുനേല്ക്കുന്നതു കണ്ടു് ആ കൂട്ടരിൽ ചിലർ

"അഹോ കഷ്ടമീദ്ധൃഷ്ടനെങ്ങുള്ളതീ മൂഢനാത്മീയ വൃത്താന്തമോരാതവൻ, നമ്മളാക്കില്ല ശസ്ത്രങ്ങൾ ശാസ്ത്രങ്ങളേ മററുമുള്ളൂ" എന്ന് അദ്ദേഹത്തെ പരിഹസിക്കുമ്പോൾ, മററു ചിലർ പണ്ടു തങ്ങളിൽ ചിലക്കും ആയുധാഭ്യാസമുണ്ടായിരുന്നു എന്നും ഭാർഗ്ഗവരാമനെപ്പററി കേട്ടിട്ടില്ലയോ എന്നും മററും മറുപടിപറഞ്ഞ് അദ്ദേഹത്തെ പ്രോത്സാഹിപ്പിക്കുന്നു. പിന്നെയും ചിലർ അദ്ദേഹത്തെ പിൻതിരിപ്പിക്കുവാൻ ശ്രമിക്കുമ്പോൾ "ദ്രോണർതാനല്ലയോ വിൽപയററിക്കുന്നതു്?" എന്ന് വേറേ ചിലർ ചോദിക്കുന്നു. ഉടനെ ഭീരുക്കളായ കുറേപ്പേർ "ഏതുകൈകൊണ്ടെടുക്കേണ്ടുവെന്നുള്ളതും പാർക്കിലങ്ങെപ്രകാരം കുലയ്ക്കേണ്ടുവെന്നുള്ളതും പൃഷ്ഠമേതഗ്രമേതെന്നുമേവം ധരിച്ചീടവല്ലാതവന്നെത്ര നന്നിത്തരം തോന്നുമാറ്!" എന്ന് അർജ്ജുനപാർശ്വക്കാരെ അധിക്ഷേപിച്ചു ചരിതാർത്ഥരാകുന്നു.

ഇന്ദ്രപ്രസ്ഥവർണ്ണനത്തിൽ കവി ഒരു ജലക്രീഡാരംഗമുണ്ടാക്കി പല വിനോദങ്ങളും പൊട്ടിക്കുന്നു. കാമിയായ ഒരു യുവാവ് അരയന്നപ്പേടകളുടെ ശബ്ദം കേട്ട് തന്റെ പ്രിയതമയുടെ മഞ്ജീരശിഞ്ജിതമാണെന്നു തെററിദ്ധരിച്ച് അവളെ സമീപിക്കുവാൻ ഉദ്യമിക്കുന്നു. ആ ഉദ്യമം അവതാളത്തിൽ കലാശിച്ചതു കണ്ടു മറെറാരു യുവാവ് അയാളെപ്പരിഹസിക്കയും ആ സല്ലാപത്തിൽ ചുണ്ടുകൾ കൊട്ടുന്നു വഴുതിനങ്ങ വാങ്ങിക്കുകയും ചെയ്യുന്നു.

"എന്നേ സരസാ, നില്ലോടാതേ, ജലചരപതഗകാണിതം കേട്ടിഹ വന്നതിലൊട്ടു തരം കെട്ടോ നീ? ഭോഷാ

നീ പല പങ്കജമൊട്ടുകൾ കൊങ്കയിതെന്നു പുണൎന്നീലല്ലീ? വികസിതകമലം കണ്ടു നതാങ്ഗ്യാ-മുഖമെന്നോൎത്തു മുക ൎന്നീലല്ലീ? മിടമ[1]നടിച്ചതുപോരും ഭോഷാ, ചാരുമുഴക്കെ-യില്ലാതവനോ ഭാഷിക്കുന്നതൊരങ്ഗുലിഫീനം? നീയല്ലേ ചില ശൈവാലാവലി കബരീഭ്രാന്ത്യാ ചിക്കിയുലൎത്തി വി ചക്ഷണനായ് മലരൊക്കെയണിഞ്ഞതു? നീയല്ലേ ചില കുവലയമലരെക്കരുൾനിരയെന്നു നിനച്ചതു ജാള്യാൽ? നീയല്ലേ ചില കെണ്ട[2]കൾ കണ്ടതിപണ്ഡിതനായ് നിജ നാരീനേൎമിഴിയെന്നു നിനച്ചതു്?" എന്നും മററുമാണു് അവർ തമ്മിലുള്ള വാഗ്വാദം.

ഇന്ദ്രപ്രസ്ഥത്തിൽ പാണ്ഡവന്മാൎക്കുള്ള പ്രാഭവത്തെ പ്പററി അസൂയാലുവായ ദുൎയ്യോധനൻ ശകുനിയോടു് ഇങ്ങ നെ പറയുന്നു :—

"രാജാവെങ്ങു? തൊഴാമോ? പുനരവസരമെ-
ന്തൻപിലിക്കൊഴ്ചവയ്ക്കാൻ?
കേൾ ചെല്ലാമോ വിശേഷാലവരജനൃപതീൻ
ക്രുപ്പുവാനെന്തുപായം?
ആശാന്താൽ വന്നിവണ്ണം ക്ഷിതിപതികൾ പുറ-
ത്തിണ്ണമേൽ നില്ക്കുമെന്നോ-
ടീശാ, ചോദിക്കുമാറു,ണ്ടതു ഹൃദി സഹിയാ
(പാണ്ഡവാനാം പ്രഭാവം).

---

1. മിടമ=മീട്ടക്ക്. 2. ഒരു വക മത്സ്യം.

കള്ളച്ചൂതിൽ ശകുനി യുധിഷ്ഠിരന്റെ സർവ്വസ്വവും പിടിച്ചടക്കിയപ്പോൾ ദുര്യോധനൻ ദുഷ്ടനായ ദുശ്ശാസന നോട്ട് ആജ്ഞാപിക്കുകയാണ്:—

"മുന്നം തോയേ സഭായാം വിവശതയൊടു ഞാൻ
വീണനാൾച്ചേർത്ത ഹാസം
നന്നായ്ക്കാണേണമിപ്പോളിഹ സദസി വരു-
ന്നേരമേഷാം പ്രിയായാഃ;
ഖിന്നാം തൻപ്രാണനാഥാം മമ മണിഗൃഹസ-
മ്മാർജ്ജനവ്യഗ്രഹസ്താ-
മന്യൂനം കണ്ടു ഭീമൻ വടിവിനൊടു ചിരി-
ക്കേണമാകുന്നതെല്ലാം.

നിത്യം വേശ്മാന്തരാളേ മമ പിലരിയൊട-
ച്ചുലുമായ് വന്നു ദാസീ-
കൃത്യം തേടേണമേഷാ ദ്രുപദനൃപസുതാ
പ്രേയസീ പാണ്ഡവാനാം;
അത്രേയല്ലങ്ങു ഭീമൻ തടിയനിഹ കിള-
യ്ക്കേണ, മിക്ഷേണത്തിൻ
വൃത്യാ വാഴേണമിന്നർജ്ജുന, നിനിയ യമൌ
കന്നു മേയ്ക്കേണമല്ലോ.

ഓലക്കെട്ടും ചുമന്നങ്ങതുമിതുമെഴുതേ-
ണം മുദാ ധർമ്മജൻ താൻ;
കേളസ്മദ്ദാസകൃത്യങ്ങളിലവരെയും
ചേർക്ക നീയിന്നിവണ്ണം.

മേളത്തിൽച്ചെന്നുമേഷാം ഞെളിവു നിവിരുവോ-
ളം പ്രഹാരങ്ങൾ മേന്മേൽ
മേളിക്കേണം, സഭായാം വരുമളവിലിഴ-
ച്ചീട്ട പാഞ്ചാലകന്യാം.''

പ്രസ്തുതചമ്പുവിനെപ്പററിയുള്ള നിരൂപണം ഇവിടെ അവസാനിപ്പിക്കാം. കുട്ടികളെ എഴുത്തച്ഛന്മാർ എഴുത്തു പഠിപ്പിച്ചിരുന്നതു മണലിൽ മൂന്നു തവണ വരപ്പിച്ചാണ്. "കക്കാ കിക്കി പഠിച്ചാൽ പിന്നെ ക്ഖക്ഖാ ഖിക്ഖി'' യാണ് അഭ്യസിപ്പിച്ചിരുന്നത്. അന്നു മലയാളത്തിൻെറ അക്ഷരമാല പരിപൂർണ്ണമായിരുന്നു എന്നു നമുക്ക് ഇതിൽനിന്നു ഗ്രഹിക്കാവുന്നതാണ്. ആകെക്കൂടി നോക്കുമ്പോൾ ഭാരതചമ്പുവും ഭാഷാഭഗവതിക്ക് ഒരു കമനീയമായ കനകാഭരണമാണെന്നുതന്നെ കരുതേണ്ടിയിരിക്കുന്നു.

<u>കല്യാണസൌഗന്ധികം.</u> ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലിയിൽ ആറാം നമ്പരായി പ്രസിദ്ധപ്പെടുത്തീട്ടുള്ള കല്യാണസൌഗന്ധികം ചമ്പുവിൻെറ കർത്തൃത്വം അവിജ്ഞാതമായിത്തന്നെയിരിക്കുന്നു. (1) പോകായുന്നാകിൽ (2) തോട്ടുന്നു (ഉടക്കുന്നു) (3) വിച്ച (ആശ്ചര്യം) (4) മേത് (5) മണ്ഡലങ്ങൾ പല, ഇത്യാദി ചില പ്രാചീനങ്ങളായ പദങ്ങളും പ്രയോഗങ്ങളും അതിലും കാണ്മാനുണ്ട്. യതിഭങ്ഗദുഷ്ടങ്ങളായ പദ്യങ്ങൾ വളരെക്കുറവാണ്. സൂക്ഷ്മമായി പരിശോധിക്കുമ്പോൾ പ്രസ്തുതചമ്പുവിൻെറ കാലം കൊല്ലം എട്ടാം ശതകത്തിൻെറ പൂർവ്വാർദ്ധമാണെന്നു വരുന്നു.

കവി പുനമല്ലെന്നാണ് തോന്നുന്നത്. കാവ്യശൈലി ഭിന്നമായി കാണുന്നു.

കവിത. കല്യാണസൌഗന്ധികത്തിൽ അനേകം രസസ്ഫുരത്തിയുള്ള പദ്യഗദ്യങ്ങളുണ്ട്. രണ്ടു പദ്യങ്ങൾ താഴെ ഉദ്ധരിക്കാം.

1. ഹനുമാന്റെ വിശ്വരൂപം—

"വാനോർസിന്ധുതരങ്ഗപാളിയിലെഴും
കാറേററു ചിന്നീടുമ-
ന്നാനാകേസരബാലരോമപടലീ-
നിർദ്ധൂയമാനാംബുദം,
കാണായീ കപിസാർവ്വഭൌമമുടനേ
മദ്ധ്യാഹ്നകാലത്തെഴും
ഭാനോരുഷ്മ കെടുത്ത തീവ്രമഹസാ
സന്ദീപിതാശാന്തരം." (1)

2. സൌഗന്ധികവാപി രക്ഷിക്കുന്ന രാക്ഷസന്മാർ—

"ഊക്കേറും ഭീമസേനൻ പുനരതിൽ നടുവേ
ചാടിവീണ്ണാത്തനാദം,
വായ്ക്കും സൌഗന്ധികശ്രേണികൾ വടിവൊടറു-
ത്തോരു നേരം ഗദാവാൻ,
കേൾക്കായീ ഘോരഘോരം നവജലദഘടാ-
നാദപൂരം നടുക്കും
വാക്യാടോപങ്ങൾ വാപീഭരണവിധി വള-
ത്തുന്ന രക്ഷോഭടാനാം." (2)

ഗദ്യങ്ങളുടെ മാതൃകയും കാണേണ്ടതാണ്.

1. ഗന്ധമാദനവർണ്ണനത്തിൽനിന്ന് —

"തുഹിനമഹീധരസുകൃതസുരദ്രുമമഴകൊടു പൂത്തു വിരിഞ്ഞു മരുത്ത മധുദ്രവലഹരീപരിമളപൂരം ത്രിജഗതി നീളെക്കോരിത്തേകി, നിരന്തരശോഭകലർന്നിയലുന്ന നവീനമലർക്കല മന്മഥവീരശിഖാമണി വിരവൊടു ഭുവനമശേഷം വിരുതുവിളിച്ചു ജയിച്ചു നിതാന്തം, കൊടിമരമുകളിൽ ത്തെളിവൊടുതൂക്കിവിളങ്ങീടുന്നൊരു വിജായപതാക, കനക്ക വിശാലത കൈക്കൊണ്ടധികവിശുദ്ധികലർന്നു പരന്നീടുന്ന ചിദംബരസീമനി പുഷ്ടശ്രീയൊടു മുട്ടപ്പാകി വിലാസമുലാവിന ശാരദപൂർണ്ണശശാങ്കനിലാവിൽ മഹേശപരവല്ലഭ വായിച്ചഴകൊടു കൊഞ്ചിവളർന്ന വിപഞ്ചീനാദസുധാജലരാശിയിൽ വീണ്ണുമറിഞ്ഞൊരു പരമാനന്ദതരങ്ഗപരമ്പരതന്നിലെടുത്തതിവേലം മരുവിന സുരമുനിദാനവകിന്നരചാരണപന്നഗഖഗമൃഗതടിനീവൃക്ഷലതാദികദംബം കഥചനഭാഗേ."

സഭാപ്രവേശം. ഇതു് എട്ടുപദ്യങ്ങളും ഒരു ഗദ്യവുമടങ്ങിയ ഒരു ചെറിയ ചമ്പുവാണ്. ഭാഷാരീതികൊണ്ടും മററും ഈ ചമ്പു ഭാരതചമ്പുവിൽ അന്തർഭവിച്ചതല്ലെന്നു പരിച്ഛേദിച്ചു പറവാൻ സാധിക്കും കവിത നിർദ്ദോഷമാണെങ്കിലും ഗുണോത്തരമല്ല. ചില ശ്ലോകങ്ങൾ താഴെ ച്ചേർക്കുന്നു.

1. യുധിഷ്ഠിരൻ —

"ഇന്ദ്രപ്രസ്ഥാഭിധാനേ നരവരഭവനേ
 സുപ്രഭായം സഭായാം
സ്മൃത്വാ പൂർവോപകാരം തദനു ദനുഭുവാം
 ശില്പിനാ കല്പിതായാം

ധർമ്മാത്മാ ധർമ്മജന്മാ സഹ മധുരിപുണാ
രാജസൂയാവസാനേ
ഭീമാദ്യൈർഭ്രാതൃഭിസ്സോദരൈരെശ്ച ദ്രുപദതനയയാ
ചോപവിഷ്ടോ വിരേജേ.” (1)

2. ദുര്യോധനന്റെ പരിഭ്രമം—

“ജലഭ്രാന്ത്യാ ഭവ്യൻ കുരുപതി കരംകൊണ്ടു വസനം
ചുരുക്കിക്കൊണ്ടഗ്രേ കഥമപി നടന്നാൻ മണിതലേ;
സ്ഥലഭ്രാന്ത്യാ തോയം പെരുകിന നെടുങ്കേണി[1]യിലുടൻ
പതിച്ചാനാകണ്ഠം ; മുഴുകിയൊഴുകിച്ചെന്നു കയറീ. (2)

വീരാളിപ്പട്ടു മുക്കി സ്ഫുടമുടലിലണി-
ഞ്ഞോരു മാലേയപങ്കം
സൌരഭ്യദ്രവ്യമെല്ലാം കഴുകി മുഴുകിവ-
ന്നീടെഴും വ്രീളയോടേ
നേരേ കൌരവ്യവീരൻവരവതു വിരവിൽ-
ക്കണ്ടഹോ ഭീമസേനൻ
പാരാതേ പാണിരണ്ടും തുടയിലുടനടി-
ച്ചാർത്തു കൊട്ടിച്ചിരിച്ചാൻ. (3)

ചിരിച്ചാൾ പാഞ്ചാലീ മുലയിണകളുങ്ങെ പ്രകടിതം;
മറച്ചാൾ പാണിഭ്യാം വദനകമലം ചാരുവദനാ;
തിരിച്ചാനന്നേരം കുരുപതി മഹാകോപകലുഷൻ ;
ധരിച്ചാനുള്ളത്തിൽപ്പരുഷതരവൈരാനലശിഖാം.” (4)

---

1. കേണി = കുളം.

# അഞ്ചാമദ്ധ്യായം

## മഴമങ്ങലത്തിന്റെ ചമ്പുക്കൾ

<u>മഴമങ്ഗലത്തു ശങ്കരൻ നമ്പൂരി.</u> മഴമങ്ഗലത്തില്ലം തൃശ്ശിവപേരൂരിൽ ഇപ്പോൾ ആസ്പത്രി സ്ഥാപിച്ചിരിക്കുന്ന സ്ഥലത്താണ് പണ്ടു സ്ഥിതിചെയ്തിരുന്നത്. ആ ഇല്ലം അന്യംനിന്നപ്പോൾ അതിലേ വസ്തുവകകൾ തരണനല്ലൂർ ഇല്ലത്തേക്ക് ഒതുങ്ങി. രണ്ടില്ലത്തിനും നൈഷധചമ്പുവിന്റെ ഉപക്രമത്തിൽ 'വലയാധീശ്വരി' എന്ന പേരിൽ വന്ദിതയായ ഊരകത്തു ഭഗവതി തന്നെയാണ് പരദേവത. മഴമങ്ഗലത്തില്ലത്തിൽ കൊല്ലം എട്ടാം ശതകത്തിന്റെ ആരംഭത്തിൽ ശങ്കരൻ നമ്പൂരി എന്നൊരു ജ്യോതിശ്ശാസ്ത്രജ്ഞൻ ജീവിച്ചിരുന്നു. ചെങ്ങന്നൂർ വാഴമാവേലി പരമേശ്വരൻ പോററിയുടെ ശിഷ്യനായിരുന്നു അദ്ദേഹം. ശങ്കരൻ നമ്പൂരി അദ്ദേഹത്തിന്റെ പ്രധാന ഗ്രന്ഥമായ കാലദീപകവ്യാഖ്യ 715-ാമാണ്ടിടയ്ക്കും മുഹൂത്തപദവീവ്യാഖ്യ 729-ാമാണ്ടിടയ്ക്കും നിമ്മിച്ചു എന്നുള്ളതിന് അവയിൽത്തന്നെ രേഖകളുണ്ട്. ആ ഗ്രന്ഥങ്ങൾക്കു പുറമേ ലഘുഭാസ്കരീയം, ഗണിതസാരം, ചന്ദ്രഗണിതക്രമം, പ്രശ്നസാരം, പഞ്ചബോധം, പഞ്ചബോധാത്ഥദപ്പണം എന്നിങ്ങനെ വേറേയും പല ജ്യോതിഷഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. ശങ്കരൻ നമ്പൂരി ഒരു വൈയാകരണനും കൂടി ആയിരുന്നു എങ്കിലും കവിയല്ലായിരുന്നു എന്നു വേണം ഊഹിക്കുവാൻ.

"ത്തുമ്പ തിങ്കളൊട്ട കെങ്കതന്നെയും
ചൂട്ടമപ്പനടെയോമലുണ്ണികൾ
ബാലകായ ഗണിതങ്ങൾ ഭാഷയായ്-
ച്ചൊല്ലുവാനിഹ തുണയ്പുതാക മേ."

എന്നാണ് ലഘുഭാസ്കരീയത്തിലേ ഇഷ്ടദേവതാപ്രാത്ഥന. ഈ പദ്യത്തിനും നൈഷധത്തിലേ "അൻപത്തൊന്നക്ഷരാളീകലിതതനലതേ" "പാലംഭോരാശിമദ്ധ്യേ ശശധരധവളേ" ഇത്യാദി പദ്യങ്ങൾക്കും തമ്മിൽ ഏകോദരസഹോദരത്വം സങ്കല്പിക്കുവാൻ യാതൊരു ന്യായവും കാണുന്നില്ല.

മഴമങ്ഗലത്തു നാരായണൻ നമ്പൂരി. ശങ്കരൻ നമ്പൂരിക്കു നാരായണൻ നമ്പൂരി എന്നൊരു പുത്രനുണ്ടായിരുന്നു. ഈ വസ്തുത നാരായണൻ നമ്പൂരി രചിച്ച സ്മാത്തപ്രായശ്ചിത്തവിമശിനിയിലുള്ള താഴെ ഉദ്ധരിക്കുന്ന പദ്യത്തിൽനിന്നു വിശദമാകുന്നു.

"വിശ്വാമിത്രജദേവരാതമുനിസം-
ഭൂതോദലസ്യാന്വയേ
ഗ്രാമേ തത്ര മഹാവനേ മഹിഷപൂ-
വ്വേ മങ്ഗലാഖ്യേ ഗൃഹേ
ജാതശ്ശങ്കരനന്ദനോ ഗണിതവി-
ന്നാരായണാഖ്യോ ദ്വിജഃ
പ്രായശ്ചിത്തവിമശിനീമരചയൽ
സ്മാത്താദ്ധ്വരാധേഷ്വിമാം."

അദ്ദേഹത്തിൻെറ ഒരു ചാർച്ചക്കാരനായിരുന്നു ആശൌചദീപകകാരനായ പരമേശ്വരൻ നമ്പൂരി. അദ്ദേഹം ആശൌചദീപകം രചിച്ചതു കൊല്ലം 753-ൽ ആണ്.

കൃതികൾ. ഈ നാരായണൻ നമ്പൂരിയുടെ കൃതികളാണ് നൈഷധചമ്പുവും സുപ്രസിദ്ധമായ മഹിഷമങ്ഗലഭാണവും. പ്രസ്തുതഗ്രന്ഥങ്ങൾ രണ്ടും ഒരു കവിയുടെ നിബന്ധങ്ങളാണെന്നുള്ളതു നിസ്സംശയമായി സ്ഥാപിക്കത്തക്ക തരത്തിലാണ് അവയുടെ രചനാരീതി പരിസ്ഫുരിക്കുന്നതു്. അതിനുപുറമേ മഴമങ്ഗലഭാണം അന്നു കൊച്ചി രാജ്യം പരിപാലിച്ചിരുന്ന 'രാജരാജ'ൻെറ നിദേശമനുസരിച്ചു നിർമ്മിച്ചതാണെന്നും, കവി 'നിജചരണാരവിന്ദസന്തതസമാരാധനതൽപരജനകല്പലതായമാന'യും 'കല്പിതവലയാലയവിഹാര'യും 'വലയാങ്കവാമാങ്ഗമങ്ഗളാലംക്രിയ'യും ആയ ശിവകാമസുന്ദരിയുടെ (അതായതു് ഉരകത്തമ്മ തിരുവടിയുടെ) 'കടാക്ഷനാളവിഗളദവിരളദയാമൃതസദാസേകപ്രഫുല്തകവിതാപാദപ'നാണെന്നും സ്പഷ്ടമായി പ്രസ്താവിച്ചിട്ടുണ്ട്. നൈഷധചമ്പുവിൽ ഗ്രന്ഥകാരൻ ആദ്യമായി വന്ദിക്കുന്നതും വലിയാധീശ്വരിയായ ഈ 'വിശ്വനാഥ'യെത്തന്നെയാണ്. 'രാജരാജ'പദംകൊണ്ടു നാടുവാണിരുന്ന കൊച്ചിരാജാക്കന്മാരെ വ്യവഹരിച്ചിരുന്നു എന്നാണ് ഞാൻ സങ്കല്പിക്കുന്നതു്. അതിനുള്ള യുക്തികൾ ഇവിടെ പ്രദർശിപ്പിക്കുന്നതു് അപ്രകൃതമാകയാൽ അതിലേക്ക് ഒരുങ്ങുന്നില്ല. മഹിഷമങ്ഗലഭാണത്തെ ജയിക്ക

ത്തക്ക മറെറാരു ഭാണവും സംസ്കൃതസാഹിത്യത്തിൽ കേരള ത്തിലെന്നല്ല, ഇതരദേശങ്ങളിൽപോലും, നിർമ്മിതമായി ട്ടില്ല. രാജരത്നാവലീയം, ബാണയുദ്ധം, കൊടിയവിരഹം എന്നീ മൂന്നു ചമ്പുക്കളും രാസക്രീഡാകാവ്യവും ദാരുക വധം ബ്രാഹ്മണിപ്പാട്ടുംകൂടി അദ്ദേഹത്തിന്റെ കൃതികളാ ണെന്ന് ഊഹിക്കുവാൻ ചില ന്യായങ്ങളുണ്ട്. വ്യവഹാര മാലയും അദ്ദേഹത്തിന്റെ കൃതിയെന്നത്രേ ഐതിഹ്യം. 'മങ്ഗലം ശാർങ്ഗധന്വാ' എന്നൊരു പ്രയോഗം എങ്ങനെ കുഞ്ചൻനമ്പ്യാരുടെ ചില ഗ്രന്ഥങ്ങളിൽ കാണുന്നുവോ, അതുപോലെ 'പ്രത്യക്ഷസ്വർഗ്ഗസൌഖ്യം' എന്നൊരു പ്രയോഗം നൈഷധത്തിലും രാജരത്നാവലീയത്തിലും കൊടിയവിരഹത്തിലും കാണുന്നുണ്ട്. 'പ്രത്യക്ഷസ്വർഗ്ഗ സൌഖ്യം ചിരമനുബുഭുജേ നൈഷധോ നീതിശാലീ' എന്നു നൈഷധത്തിലും, 'പ്രത്യക്ഷസ്വർഗ്ഗസൌഖ്യശ്രിയമനുബു ഭുജേ ഭൂഷണം ഭൂപതീനാം' എന്നു രാജരത്നാവലീയത്തിലും, 'പ്രത്യക്ഷസ്വർഗ്ഗസൌഖ്യശ്രിയമനുബുഭുജേ തത്ര സംഗീത കേതുഃ' എന്നു കൊടിയവിരഹത്തിലും കാണുന്നതു് ആക സ്മികമാകുവാൻ തരമില്ല. പുറമേ ഞാൻ മുൻപു നാമനി ർദ്ദേശംചെയ്ത ചമ്പുക്കൾക്കുതമ്മിൽ മറെറാരു ബന്ധമു ള്ളതും അവിസ്മരണീയമാകുന്നു. ഏതാനും ചില പദ്യങ്ങൾ മാത്രം ഒന്നിലധികം കൃതികളിൽ കണ്ടാൽ ആ കൃതിക ളെല്ലാം ഒരു കവിയുടെ വാങ്മയങ്ങളാണെന്നു നിർണ്ണയിക്കു ന്നതു സാഹസമായിരിക്കും; എന്നാൽ ഒട്ടുവളരെ പദ്യ ങ്ങൾ ഒരു കൃതിയിൽനിന്നു മറെറാന്നിൽ പകന്നു കണ്ടാൽ

അവ രണ്ടും ഒരാളുടെ നിബന്ധങ്ങളാണെന്നു കരുതുന്നതിൽ യുക്തിഭംഗത്തിനു പഴുതുണ്ടെന്നു തോന്നുന്നില്ല. രാജരത്നാവലീയത്തിലും ബാണയുദ്ധത്തിലും കൊടിയവിരഹത്തിലും എട്ടു പദ്യങ്ങൾ പൊതുവായി കാണുന്നതിനു പുറമേ, രാജരത്നാവലീയത്തിലേ ഇരുപത്തഞ്ചു പദ്യങ്ങളും ബാണയുദ്ധത്തിലേ നാലു പദ്യങ്ങളും കൊടിയവിരഹത്തിലും, രാജരത്നാവലീയത്തിലേ പതിനഞ്ചു പദ്യങ്ങൾ ബാണയുദ്ധത്തിലും സംക്രമിച്ചിരിക്കുന്നതു കേവലം കാകതാലീയമാണെന്നു വരുവാൻ നിവൃത്തിയില്ല. കൊടിയവിരഹത്തിലേ

"മനോരഥൈർയ്യദഭ്യസ്തം
ഹൃദയേന യദർത്ഥിതം
മന്മഥേന യദാദിഷ്ടം
തദഭൂൽ സുരതം തയോഃ."

എന്ന പദ്യം രാജരത്നാവലീയത്തിൽ

"കല്പിച്ചിട്ടുള്ളതും പണ്ടുരപെരിയ വിയോ-
ഗേ മനോരാജ്യഭേദൈ-
രപ്പോൾത്തന്നെ മനക്കാ,മ്പിടയിലഗതി, കാ-
മിച്ചതും പ്രേമലോലം
പൊൽപ്പൂബാണക്ഷമാനായകനഴകിൽ നിയോ-
ഗിച്ചതും കേ;ളതെല്ലാ-
മുൽപന്നാനന്ദമദ്ധാ രതിരസ,മിരുവ-
ർക്കും തയോരാവിരാസീൽ."

എന്നു പരിഭാഷപ്പെടുത്തിക്കാണുന്നു. ബാണയുദ്ധത്തിലേ 'നിഖിലയുവതിവംശമുക്താമണിക്കിത്രിലോകീമഹേളാല

ലാടാന്തരേ കാന്തിചിന്തുന്ന പുത്തൻനറും ചിത്രകത്തിന്' ഇത്യാദി ഉഷാവർണ്ണനരൂപമായ ദീർഘഗദ്യം കൊടിയവിരഹത്തിൽ 'നിഖിലയുവതിജാലമുക്താമണിക്ക്' എന്ന് ഏകപദത്തിൽ സങ്കോചിപ്പിച്ചുകാണുന്നു എങ്കിലും ഗ്രന്ഥകാരന്റെ ഉദ്ദേശം ആ ഗദ്യം മുഴുവൻ അവിടെ പാഠകക്കാരും മററും പകർത്തി രങ്ഗത്തിൽ പ്രയോഗിച്ചുകൊള്ളണമെന്നായിരിക്കുമെന്ന് അനുമാനിക്കുന്നതിൽ വിരോധമില്ല. അതിനു മുൻപുള്ള

"യൂനാം വിലോകനനവീനമഹോത്സവേന
ശൃങ്ഗാരബാലതരുപല്ലവതല്ലജേന
കന്ദർപ്പദർപ്പശശിനശ്ശരദാഗമേന
തസ്യാശ്ശുഭം വപുരഭൂഷി വയോഗുണേന."

എന്ന പദ്യംകൊണ്ടു മാത്രം കൊടിയവിരഹത്തിന്റെ പ്രണേതാവു നായികയുടെ യൌവനാവസ്ഥ വർണ്ണിച്ചു സന്തൃപ്തനായി എന്നു് ഒരിക്കലും വരുന്നതല്ല. അത്തരത്തിലുള്ള ഒരു മിതഭാഷിയല്ല അദ്ദേഹം. 'യൂനാം വിലോകന' ഇത്യാദി പദ്യത്തിനും നൈഷധത്തിലേ

"ശാകംഭരീരമണമൌലിനികേതനേന
ശാതോദരീവദനപങ്കജബാന്ധവേന
ശ്യാമാവധൂഹൃദയവല്ലഭതല്ലജേന
ശീതാംശുനാഥ ശതമന്യദിശാ ചകാശേ."

എന്ന പദ്യത്തിനും തമ്മിൽ രചനാവിഷയകമായുള്ള സാദൃശ്യവും പ്രകൃതത്തിൽ ശ്രദ്ധേയമാണു്. 'തികതിലപി

ടിപ്പെട്ടു ധരാനാഥമൌലേഃ' എന്നു നൈഷധത്തിലും 'തികതിലപിടിപെട്ടെന്നു ദിങ്മോഹമയ്യാ' എന്നു കൊടിയവിരഹത്തിലും 'തികതിലപിടിപെട്ടേ മുഹൂരിളകുന്നു' എന്നു രാജരത്നാവലീയത്തിലും കാണുന്ന 'തികതില' പ്രയോഗത്തിന്റെ ഐകരൂപ്യവും ത്യാജ്യകോടിയിൽ തള്ളത്തക്കതല്ല.[1] 'തിരുവുരു' (ശരീരം) എന്ന പദം നൈഷധത്തിലും കൊടിയവിരഹത്തിലുമുണ്ട്. നൈഷധത്തിൽ ദമയന്തി നളനേയും കൊടിയവിരഹത്തിൽ സംഗീതകേതു ശൃംഗാരചന്ദ്രികയേയും വിരഹാർത്തി സഹിക്കാതെ ഉന്മത്തസദൃശമായി അന്വേഷണം ചെയ്യുന്നതിൽ കാണുന്ന സാമ്യവും പ്രസ്താവ്യമാകുന്നു. 'പ്രാണാ മേ ശ്രവണാതിഥീകൃതഗുണാഃ' എന്നു നൈഷധത്തിലും 'മൽപ്രാണാഃ കുശലിനഃ കിന്നു?' എന്നു കൊടിയവിരഹത്തിലും പ്രയോഗമുണ്ട്. ഈ കാരണങ്ങളാലാണ് പ്രസ്തുതചമ്പുക്കൾ നാലും ഒരു കവിയുടെ വാങ്മയങ്ങളെന്നു ഞാൻ കരുതുന്നത്. പ്രഥമദൃഷ്ടിയിൽ നൈഷധത്തിനും മററു മൂന്നു ചമ്പുക്കൾക്കും തമ്മിൽ കാണുന്ന പ്രകടമായ ഒരു വ്യത്യാസം നൈഷധത്തിൽ ഇതരചമ്പുക്കളെ അപേക്ഷിച്ചു സംസ്കൃതാംശം കൂടുമെന്നും മററുള്ളവയെപ്പോലെ അത്ര വളരെ പഴയ ഭാഷാപദങ്ങളും ഭാഷാശൈലികളും ഇല്ലെന്നുമുള്ളതാണ്. നൈഷധം പക്ഷേ നാരായണൻ നമ്പൂരിയുടെ ആദ്യത്തേ കൃതിയും അത് അദ്ദേഹം അച്ഛനോടുകൂടി

1. 'തികതില കഥയന്തീ ഭാവഭേദൈരനേകൈഃ' എന്നു പുനത്തിന്റെ സമകാലികനായ ചന്ദ്രോത്സവകാരനും പ്രയോഗിച്ചിട്ടുണ്ട്.

ചെങ്ങന്നൂരിൽ താമസിച്ച കാലത്തു രചിച്ചതും ആയിരിക്കാം. ഇതെല്ലാം സ്ഥൂലാനുമാനം മാത്രമാണ്. സിദ്ധാന്തസിദ്ധി ഇതുകൊണ്ടൊന്നും സഞ്ജാതമാകുന്നതല്ലെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ 'പ്രത്യക്ഷസപത്നസൌഖ്യം' എന്ന പദം രാജരത്നാവലീയത്തിലും കൊടിയവിരഹത്തിലും നിന്നു നൈഷധത്തിലോ നൈഷധത്തിൽനിന്ന് ആ രണ്ടു ചമ്പുക്കളിലുമോ പകർത്തിയെന്നു വിചാരിക്കുവാൻ യാതൊരു ന്യായവും കാണുന്നില്ല എന്നു വീണ്ടും ഊന്നിപ്പറയേണ്ടിയിരിക്കുന്നു.

കാലം. നാരായണൻ നമ്പൂരിയുടെ കാലം ഉദ്ദേശം കൊല്ലം 710 മുതൽ 770 വരെയാണെന്നു ഞാൻ കരുതുന്നു. ഭാണത്തിൽ 'രാജരാജ' നെന്നൊരു കൊച്ചിമഹാരാജാവിനേയും രാജരത്നാവലീയത്തിൽ രാമവർമ്മാവെന്ന മറെറാരു കൊച്ചിമഹാരാജാവിനേയും ഗോദവർമ്മാവെന്ന അവിടത്തെ അനുജനേയും പററി കവി പ്രസ്താവിക്കുന്നുണ്ട്. കൊച്ചിരാജ്യചരിത്രത്തിൽനിന്നു കൊല്ലവർഷം 712-മുതൽ 737-വരെ വീരകേരളവർമ്മതമ്പുരാൻ നാടുവാണു എന്നും, അദ്ദേഹത്തിൻെറ അനന്തരഗാമിയായ ഉണ്ണിഗ്ഗോദവർമ്മാ 740 മകരം 15-ാനു- പടവെട്ടി തീപ്പെട്ടു എന്നും, അദ്ദേഹത്തിന്റെ അനന്തരഗാമിയായ തമ്പുരാൻ 776 മീനത്തിൽ യശശ്ശരീരനായി എന്നും അറിയുന്നു. നീലകണ്ഠകവിയുടെ തെങ്കൈലനാഥോദയം ചമ്പുവിൽ താഴെ ഉദ്ധരിക്കുന്ന പദ്യങ്ങൾ കാണുന്നു.

"തൽകാലേ ചതുരന്തഭൂമിവലയ-
പ്രാകാശ്യഹേതോൎന്നൃണാ-
മദ്രിക്കൈതസ്സുകൃതൈസ്സരോരുഹഭവാ
സങ്കല്പിതസ്സാദരം
പ്രൌഢശ്രീരുദിയായ പുണ്യദിവസേ
കശ്ചിൽ കുമാരാത്മനാ
മാടക്ഷ്മാപതിവംശരമ്യശിഖരേ
മാണിക്യദീപാങ്കുരഃ. (1)

കാന്തിം കാഞ്ചന മൂൎത്തിധാരിമദന-
പ്രഖ്യാം പ്രവീരശ്രിയം
പ്രേന്ധാനാമപി ചിത്തവൃത്തിമതിഗം-
ഭീരപ്രിയംഭാവുകാം
ക്ഷാന്തിം നിസ്തുഷവൈദുഷീഞ്ച നിതരാം
ബിഭ്രന്നരേന്ദ്രാൎഭക-
സ്സാന്ദ്രാവിഷ്കൃതദിവ്യലക്ഷണപരീ-
താത്മാഽദ്ധ്യവാത്സീദസൌ. (2)

സാമ്രാജ്യാധികൃതോ വയസ്യഭിനവേ
ശ്രീരാമവൎമ്മാഭിധോ
രാജേന്ദ്രസ്സഹ ഗോദവൎമ്മസഹജേ-
നാക്രമ്യ വൎഗ്ഗം ദ്വിഷാം
കൃത്വാ ദാനവരം തുലാദ്യപുരുഷം
വാരാണസീസന്നിധൌ
സമ്പ്രാപ്തശ്ശിവലോകമനുഗന്തജോ-
പ്യാഗമ്യ രാമേശ്വരാൽ." (3)

ഈ പദ്യങ്ങളിലും ഇവയ്ക്കു മുൻപുള്ള ഗദ്യപദ്യങ്ങളിലും നിന്ന വീരകേരളവമ്മാവിൻെറ അനന്തരവനായി ജനിച്ച രാമവമ്മമഹാരാജാവ് ഒരു മഹാനായിരുന്ന എന്നും, അദ്ദേഹം ക്ഷമയ്ക്കും വൈദൃഷ്യത്തിനം കീത്തിപ്പെട്ടിരുന്ന എന്നും, അദ്ദേഹത്തിൻെറ അനുജനായി ഗോദവമ്മാ എന്നൊരു രാജാവുണ്ടായിരുന്ന എന്നും, രാമവമ്മാ തുലാപുരുഷദാനം നിവ്ഹിച്ചു എന്നും, തദനന്തരം കാശിയിൽ എഴുന്നള്ളി അവിടെവച്ചു തീപ്പെട്ടു എന്നും, ഗോദവമ്മാവും രാമേശ്വരത്തുനിന്ന തിരിയെ വന്നപ്പോഠം പരഗതിയെ പ്രാപിച്ചു എന്നും വെളിവാകുന്നു. കൊല്ലം 776 കന്നി 27-ാംനു- അവിടുന്നു തുലാഭാരം നടത്തിയതായി തൃപ്പൂണിത്തുറ ഗ്രന്ഥവരിയിൽ രേഖയുണ്ട്. അദ്ദേഹത്തിൻെറ വകയായി 751 ധനു 12-ാംനു-യിലേ ഒരു ദാനശാസനം സുപ്രസിദ്ധമായ ചിദംബരക്ഷേത്രത്തിലേ ഒരു ശിലയിൽ മുദ്രിതമായിട്ടുണ്ട്. ഈ രാമവമ്മാവിനേയും നീലകണ്ഠകവിയേയും ക്രി. പി. പതിനഞ്ചാം ശതകത്തിലേക്കു കൊണ്ടുപോകുന്നതിനുള്ള ചിലരുടെ ഉദ്യമങ്ങഠം കേവലം നിഷ്ഫലങ്ങളും അതിന് അവർ ഉന്നയിക്കുന്ന വാദമുഖങ്ങഠം അകിഞ്ചിൽകരങ്ങളുമാണ്. വീരകേരളവമ്മാവിൻെറ കാലത്തു ഭാണവും രാമവമ്മാവിൻെറ കാലത്തു രാജരത്നാവലീയവും മഴമങ്ഗലം രചിച്ചു എന്നാണ് എനിക്കു തോന്നുന്നതു്. രാമവമ്മമഹാരാജാവ് ഒരു പണ്ഡിതപാരിജാതവും സഹൃദയാവതംസവുമായിരുന്നു. മൂക്കോലയ്ക്കൽ നീലകണ്ഠൻ നമ്പൂരി പട്ടത്തു വാസുഭട്ടതിരിയുടെ യമകകാ

വ്യങ്ങളിൽ ഒന്നായ ശൌരികഥയ്ക്കു തത്വപ്രകാശിക എന്ന വ്യാഖ്യാനം നിർമ്മിച്ചതു് അദ്ദേഹത്തിൻെറ കാലത്താണു്. തൊണ്ഡമണ്ഡലത്തിലേ മൂലാണ്ഡം ഗ്രാമത്തിൽനിന്നു വന്നു കേരളത്തിൽ കുടിപാർത്ത ബാലകവിയും അവിടുത്തേ ആശ്രിതനായിരുന്നു. അദ്ദേഹം രത്നകേതൂദയമെന്നും രാമവർമ്മവിലാസമെന്നും രണ്ടു സംസ്കൃതനാടകങ്ങൾ രചിച്ചിട്ടുണ്ടു്. തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിലേ ശിവരാത്രിമഹോത്സവത്തിന് അഭിനയിക്കുന്നതിലേക്കു വേണ്ടിയാണു് രാമവർമ്മവിലാസം നിർമ്മിച്ചതു്. മഴമംഗലത്തിൻെറ ചമ്പുക്കളിലേ ഭാഷ രാമായണചമ്പു, ഭാരതചമ്പു, ഇവയിലേതിനെക്കാൾ അർവാചീനമാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. നൈഷധം രചിച്ച കാലത്തു് 'ഉളർ' മുതലായ പഴയ പ്രയോഗങ്ങൾ മിക്കവാറും പ്രചാരലുപ്തങ്ങളായിരുന്നിരിക്കണം. മകളർ (മകളിർ= പെൺമക്കൾ), കാണായിന്നു (കാണാതെയിരിക്കുന്നു) ഇങ്ങനെ ചില പ്രാചീനപദങ്ങളും പ്രയോഗങ്ങളും മാത്രമേ ആ കൃതിയിൽ ദൃശ്യമാകുന്നുള്ളു.

<u>നൈഷധചമ്പു.</u> നൈഷധചമ്പു പൂർവ്വഭാഗമെന്നും ഉത്തരഭാഗമെന്നും രണ്ടു ഖണ്ഡങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. രണ്ടു ഭാഗങ്ങളും ഏററവും ഹൃദയങ്ഗമങ്ങൾ തന്നെയെങ്കിലും പൂർവ്വഭാഗം ഉത്തരഭാഗത്തെ അതിശയിക്കുന്നു എന്നുള്ളതിനു സന്ദേഹമില്ല. ഉത്തരഭാഗത്തിൽ ദമയന്തി നളനെ അന്വേഷിക്കുന്ന ഘട്ടം സരസമായിട്ടുണ്ടു് എന്നുള്ള വസ്തുത ഞാൻ വിസ്മരിക്കുന്നതായി ശങ്കിക്ക

രുത്ത്; എങ്കിലും ഗ്രന്ഥകാരൻ വിസ്തരഭീരുവായി ഇതിഹാ സച്ഛായയിൽ കഥ മാത്രം പറഞ്ഞുകൊണ്ടു പോകുന്ന പദ്യങ്ങളും ഇടയ്ക്കിടയ്ക്കുണ്ടെന്നു സഹൃദയന്മാർക്കു കാണാവു ന്നതാണ്. 'കാതര്യം ചേർത്തു കോകങ്ങളിൽ' 'പ്രത്യ ബ്ജം പ്രതിഷഠംപദം' ഇത്യാദി പദ്യങ്ങളും 'കാട്ടിൻ നടു വേ ക്രുദ്ധത്തോടേ' 'അസ്തഗിരീശചരമസ്തകസീമനി' ഇത്യാദി ഗദ്യങ്ങളും നാം വായിക്കുമ്പോൾ ഉത്തരഭാഗവും കവിക്കു വേണമെങ്കിൽ അത്തരത്തിൽ ആപാദചൂഡം, അനുപദം, ആകർഷകമാകത്തക്ക രീതിയിൽ രചിക്കാമായിരുന്നു എന്നു തോന്നിപ്പോകുന്നു. പക്ഷേ അങ്ങനെ ഒരഭിസന്ധി കവി ക്കു ഉണ്ടായിരുന്നില്ലെന്നാണ് ഊഹിക്കേണ്ടിയിരിക്കു ന്നത്.

നൈഷധചമ്പൂകാരൻ ഒരു വരിഷ്ഠനായ സംസ്കൃതക വിയായിരുന്നു. തന്നിമിത്തം അദ്ദേഹം സംസ്കൃതപദ്യഗദ്യ ങ്ങളുടെ രചനയിൽ പ്രകടീകരിച്ചിട്ടുള്ള പാടവം ഭാഷാ പദ്യഗദ്യങ്ങളുടെ നിർമ്മിതിയിൽ താരതമ്യേന വിരളമായേ പരിസ്ഫുരിക്കുന്നുള്ളു. പ്രസ്തുതചമ്പുവിനെന്നല്ല, ഏതു സൂക്തിരത്നമാല്യത്തിനും നടുനായകമായി ശോഭിക്കുന്ന തിനും ഏതു സഹൃദയന്റെ ശ്ലാഘാതിരേകത്തേയും സവി ശേഷമായി ആവർജ്ജിക്കുന്നതിനും പര്യാപ്തമായ ഒന്നാണ്

"സങ്കല്പസങ്ഗമസുഖാനുഭവസ്യ നാഹം
ഭങ്ഗം കരോമി സമയേ സമയേ സമേത്യ,
സഞ്ചിന്ത്യ നൂനമിതി തൗ സദയം വിഹായ
നിദ്രാ ജഗാമ നിപുണേവ സഖീ സകാശാൽ."

എന്ന പദ്യം. അതിനെക്കാൾ പുളകപ്രദമായ ഒരു പദ്യവും ഞാൻ ഭാഷാചമ്പുക്കളിൽ വായിച്ചിട്ടില്ല. ആ പദ്യം സംസ്കൃതത്തിലാണല്ലോ രചിച്ചിരിക്കുന്നത്. അതുപോലെ അതിനോടടുക്കുന്ന 'ശാകംഭരീരമണ', 'സംഭൃതിസ്സ്വൃയ്യവംശേ സഖലു കുലഗുരുർബ്രഹ്മനിഷ്ഠോ വസിഷ്ഠഃ', "കാരാസംരുദ്ധലങ്കാഭടമുഖദശകോൽഭൃതനിശ്വാസവാതപ്രോദ്ധൂതോത്തുംഗകീർത്തിപ്രസവപരിമളാമോദിതാശാന്തരാളഃ", 'പൃഷ്ടാ ബഹ്വവദന്മിതം പ്രതിവചഃ' തുടങ്ങിയുള്ള പദ്യങ്ങളും സംസ്കൃതനിബദ്ധങ്ങളാകുന്നു. "അഥ സാ ലളിതതനുകാന്തിസമ്പദാ സുരസുന്ദരീരപി ജയന്തീ മദനമഹാവീരവൈജയന്തീ" എന്ന ഗദ്യത്തിന്റെ മാധുര്യം വിശേഷാത്തരമാണ്. അതിലേ ഭാഷയും ആമൂലാഗ്രം സംസ്കൃതം തന്നെ. നളന്റെ സന്ദേശവും ദമയന്തിയുടെ പ്രതിസന്ദേശവും സംസ്കൃതത്തിൽ ലേഖനം ചെയ്തിരിക്കുന്നത് അവക്ക് ആ ഭാഷയിൽ മികച്ച പാണ്ഡിത്യമുണ്ടായിരുന്നു എന്ന് അനുവാചകന്മാർ ധരിക്കുന്നതിനായിരിക്കാം. ഏതായാലും മഴമങ്ഗലത്തിനു നൈഷധചമ്പു രചിക്കുമ്പോൾ തനിക്കു ഭാഷയെക്കാൾ സ്വാധീനത സംസ്കൃതത്തിലായിരുന്നു എന്നു കാണിക്കണമെന്ന് ആഗ്രഹമുണ്ടായിരുന്നതായി തോന്നിപ്പോകുന്നു. എന്നാൽ ഭാഷാകവനത്തിലും അദ്ദേഹത്തിന് അനന്യസുലഭമായ പ്രാവീണ്യമുണ്ടായിരുന്നു എന്നുള്ളത് അനേകം പദ്യങ്ങളിലും വിശേഷിച്ചു ഗദ്യങ്ങളിലും നിന്ന് സ്പഷ്ടമാകുന്നുമുണ്ട്.

നൈഷധചമ്പുവിൽ മറെറാരു വൈശിഷ്ട്യം കാണുന്നത് അതിന്റെ പ്രണേതാവ് നിവൃത്തിയുള്ളിടത്തോളം

പൂർവ്വസൂരികളുടെ പദ്യങ്ങൾ പകർത്തുകയോ ആശയങ്ങൾ അപഹരിക്കുകയോ ചെയ്തിട്ടില്ലെന്നുള്ളതാകുന്നു. ദൃഷ്ടിദോഷപരിഹാരത്തിനെന്നപോലെ രാമായണചമ്പുവിൽനിന്ന് "കുടകൾ തഴകളോരോന്ന്" ഇത്യാദി പദ്യം എങ്ങനെയോ നൈഷധത്തിൽ കടന്നുകൂടിയിരിക്കുന്നതിനെപ്പററി ഞാൻ മുൻപു പ്രസ്താവിച്ചിട്ടുണ്ട്. "മിത്രാപായേ ഹിതപാ കുമുദം ചിത്താനന്ദം വന്നീലാക്കം" എന്ന ഗദ്യാംശത്തിൽ, രാമായണചമ്പുവിൽ ദശരഥന്റെ രാജ്യഭാരവർണ്ണനത്തിലുള്ള "ചന്ദ്രമസി ദോഷാകരതാ, കാമിനീകുന്തളഭരേ കുടിലതാ, കുമുദാകരേഷു മിത്രദ്വേഷിതാ" എന്ന ഭാഗത്തിന്റെ ഛായ കാണുന്നുണ്ട്. രാമായണചമ്പൂകാരനും അക്കാര്യത്തിൽ സുബന്ധുപ്രഭൃതികളെയാണ് അനുകരിച്ചിരിക്കുന്നത്. ആ സാമ്യം ആകസ്മികമാണെന്നും വരാവുന്നതാണ്. അത്തരത്തിലുള്ള സാജാത്യങ്ങൾ അഗണ്യകോടിയിൽ തള്ളാവുന്നതാകുന്നു. കവിസാർവഭൗമനായ ശ്രീഹർഷന്റെ നൈഷധീയചരിതം പാരാവാരംപോലെ പരന്നു കിടക്കുമ്പോൾ അതിൽനിന്ന് ഒരൊററശ്ലോകം പോലും ഉദ്ധരിക്കുകയോ ആശയചോർണത്തിന് ഉപയോഗിക്കുകയോ ചെയ്യാതെ നൈഷധചമ്പു ഒന്നാംഭാഗം അത്യന്തം മനോമോഹനമായ രീതിയിൽ എഴുതി ഫലിപ്പിച്ച മഴമംഗലം നമ്മുടെ ഉള്ളഴിഞ്ഞുള്ള പ്രശംസയെ ഉദാത്തമായി അർഹിക്കുന്നു. യതിഭംഗത്തിൽ അദ്ദേഹം ഭാരതചമ്പൂകാരനെപ്പോലെതന്നെ അപരാധിയാണ്. സ്രഗ്ദ്ധരതന്നെ

യാണ് അദ്ദേഹത്തിനും മുഖ്യവൃത്തമെങ്കിലും രാമായണാദി ചമ്പുക്കളിൽ സാധാരണങ്ങളല്ലാത്ത മററു വൃത്തങ്ങളും ധാരാളമായി പ്രയോഗിച്ചിട്ടുണ്ട്. രഥോദ്ധതയിലും പഞ്ച ചാമരയിലും കവിക്കു പ്രത്യേകം പ്രതിപത്തി കാണുന്നു. 'കാസി ബാലേ പേലവാങ്ഗീ ഭാസി ഹീനാ ഭൂഷണൈരു ഘൈഃ', 'ശ്രുതപാ നതാങ്ഗ്യോ ഗഭീരാം തദാജ്ഞാം', 'ഭസ്മീഭൂതേ തസ്മിൻ വ്യാധേ' ഇത്യാദി പദ്യങ്ങളിൽ അദ്ദേഹം ചില അപ്രസിദ്ധവൃത്തങ്ങൾ എടുത്തു പെരുമാറുന്നുണ്ട്; എന്നാൽ അവയ്ക്കൊന്നും അശേഷം ആകർഷണ ശക്തിയില്ലെന്നു പറയേണ്ടിയിരിക്കുന്നു.

<u>പദ്യരചന.</u> നൈഷധചമ്പൂകാരൻെറ കവിതാരീതി മനസ്സിലാക്കുന്നതിനു ചില പദ്യങ്ങൾ ഉദ്ധരിക്കാം.

1. <u>മഹാവിഷ്ണുവന്ദനം</u>—

"പാലംഭോരാശിമദ്ധ്യേ ശശധരധവളേ
    ശേഷഭോഗേ ശയാനം
മേളംകോലും കളായദ്യുതിയൊടു പടത-
    ല്ലുന്ന കാന്തിപ്രവാഹം
നാളൊന്നേറിത്തുളുമ്പും നിരുപമകരുണാ-
    ഭാരതിമ്യൽകടാക്ഷം
നാളീകത്താരിൽമാതിൻ കുളുർമുലയുഗളീ-
    ഭാഗധേയം ഭജേഥാഃ." (1)

2. നളമഹാരാജാവ്—

"തണ്ടാർമാതിൻ കടാക്ഷാഞ്ചലകുവലയക-
ല്യാണദാമാഞ്ചിതാത്മാ
വണ്ടാർപൂവേണിമാർതൻ മനസി നിഴലെട്ടു-
കുന്ന മങ്ഗല്യധാമാ
ഉണ്ടായീ പണ്ടുദഞ്ചൽഗുണഗണഗരിമാ-
ഭോഗവാൻ ഭൂതധാത്രീ-
കണ്ഠാലങ്കാരരത്നം നിഷധപതി നളോ
നാമ രാജാ മഹാത്മാ." (2)

'മനസിനഴൽ കൊട്ടുകുന്ന' എന്ന പാഠം അശുദ്ധമാണെന്നു പറയേണ്ടതില്ലല്ലോ.

3. ദമയന്തിയുടെ നവയൌവനം—

"ഗാത്രേ ഗാത്രേ തുടർന്നു മധുരിമതിരളും
യൌവനം; നേത്രരങ്ഗേ
കൃത്താട്ടത്തിന്നു ലജ്ജായവനികയിൽ മറ-
ഞ്ഞങ്ഗജന്മാ വിരേജേ;
മുത്തേലും കൊങ്ക പങ്കേരുഹമുകുളസമം;
ഹന്ത ! താരുണ്യവായ്പോ-
ടെത്തിക്കൈത്തോർ പിടിച്ചു ഝടിതി വടിവെഴും
ശൈശവം പേശലാംഗ്യാഃ." (3)

4. രംജാക്കന്മാരുടെ വരണമണ്ഡപപ്രവേശം—

"തഞ്ചത്തിൽ ഭങ്ഗി ഭാവിച്ചുദിതരുചി നട-
ക്കുന്ന നേരത്തിളക്കം
തഞ്ചീടും ചാരുകാഞ്ചീവലയഗണരണൽ-
കാരവാചാലിതാശാഃ
അഞ്ചാതേ ചെന്നമാത്ര്യസ്സഹ വടിവൊടലം-
ചക്രുരാത്താഭിമാനം
മഞ്ചാഗ്രേ വച്ച മത്തദ്വിരദരിപുമഹാ-
വിഷ്ടരാൻ പുഷ്ടശോഭാൻ." (4)

5. ധാത്രി ദമയന്തിയോട്—

"പരിമളമിളകീടും ചാരുസൌഭാഗ്യലക്ഷ്മീ-
സുരതരുകുസുമോദ്യന്മുഗ്ദ്ധമാധ്വീകധാരേ,
അരുള ധരണിപാലന്മാരിലെല്ലാരിലും നിൻ
തിരുമിഴിമുനയെന്നും മാലികാം ബാലികേ നീ."

6. ചന്ദ്രോദയം—

"കാതര്യംചേർത്തു കോകങ്ങളിലഖിലചകോ-
രാവലീപ്രാണരക്ഷാ-
ചാതുര്യം കൈവളർത്തിസ്സകലകുമുദിനീ-
കാമിനീപുണ്യഭ്രമാ,
വൈധുര്യാവേഗദായീ വിരഹിഷു സുഷമാ-
പൂരപീയൂഷധാരാ-
മാധുര്യം പോഷയൻ ദേഹിഷു പുനരുദിയാ-
യൈഷ പീയൂഷധാമാ."

1. ഗദ്യരചന: ഹംസയാനത്തെപ്പററിയുള്ള വർണ്ണനത്തിൽനിന്ന് —

"വിവിധമഹാമണിവിരചിതശിഖരേ ചെന്ന വിദർഭക്ഷിതിപതിനഗരേ ധന്യാകാരേ കന്യാഗാരേ മണിമയമുററത്തഴകിലിറങ്ങിക്കനകവിഭൂഷണരണരണിതോപമമധുരനിനാദംകൊണ്ടു വധൂനാം ചെവികളിലമൃതു ചൊരിഞ്ഞു ചൊരിഞ്ഞും, മദകളതരുണീയാനമനോജ്ഞം മൃദുമൃദു പദതളിർ വച്ചു നടന്നും, വിദ്രുമശകലം ബീജാപൂരകവിത്തെന്നോർത്തു കൊത്തിയുടച്ചും, മദ്ധ്യേ മദ്ധ്യേ വെള്ളവെള്ള വിലസും പത്രപുടങ്ങൾ കുടഞ്ഞു കുടഞ്ഞും, വിവലിതവദനം നോക്കിയുമിത്ഥം വിഭ്രമരീതി വളർത്തു നടന്നു."

2. ദമയന്തീവിലാപം —

"കാട്ടിൻനടുവേ കൂട്ടത്തോടേ മണ്ടിവരും ചില ദന്തുരബന്ധുരസിന്ധുരതതിതൻ ബൃംഹാരവമിത ഹാഹാ! നാഥാ കേൾക്കാകുന്നു ; നീഹാരാവൃതനാനാഗുഹയാം ഗേഹാന്നിർഗ്ഗതസിംഹാനാമതിഘോരാകാരാനാരാവൈരഘലാൻ കണ്ണേ കേട്ടു പൊറുക്കുന്നീല വിറയ്ക്കുന്നുള്ളം ; ചട്ടറ്റുമെട്ടടികൊണ്ടു തിരിഞ്ഞു മറിഞ്ഞു നടക്കുന്നെട്ടടിമാനിൻ നിഷ്ഠുരവിരുതം കഷ്ടം കഷ്ടം കേട്ടു നിതാന്തം ഞെട്ടുന്നനവധി പൊട്ടീടുന്നു കണ്ണുടചണ്ടചം ; ഭിക്ഷു പരക്കും വൃക്ഷൗഘാനാമഗ്രേ ചാടുമൊരുൽക്കടമർക്കടഭൂഘടഭൂഷ്കരഹിക്കാരവമിത കേൾക്കാകുന്നു ;...........വ്യാളീപാളീത്ധുളീകേളീ കാളീടുന്നു കേൾക്കുന്നേരം."

3. വനാന്തരത്തിലെ രാത്രിവർണ്ണനം—

"അസ്തഗിരീശ്വരമസ്തകസീമനി ഭാസ്കരഭഗവാൻ മറ-
[യുന്നേരം,
ഗതവതി സവിതരി ഗുഹകളിൽനിന്നിത്തിമിരകരീശ്വ-
[രരിളകുന്നേരം,
ദിക്ഷു വിദിക്ഷു ച മുഷ്കരമായ തരക്ഷുഗണങ്ങൾ തിമി-
[ർക്കുന്നേരം,
കാട്ടിൻനടുവിൽക്കാട്ടാളാവലി കൂട്ടംകൂടിപ്പാടുന്നേരം,
മല്ലീവല്ലീഫുല്ലാവലിരിഹ മെല്ലെ മെല്ലെ വിരിയുന്നേരം,
പക്ഷികൾ വൃക്ഷാവലിയിലടങ്ങിയിണങ്ങിമയങ്ങിയു-
റങ്ങുന്നേരം,
കാമുകപടലികൾ കാമിനിമാർതൻ കോമളമുലക-
ളിലണയുന്നേരം,
ക്രോഷ്ടൃനാം തതി കാട്ടിൻനടുവേ കൂട്ടംകൂടിക്കര-
[യുന്നേരം,
മൈലുകൾ പീലികൾ ചാല വിരിച്ചുനൃത്തവുമാടി-
[യടങ്ങുന്നേരം,
ഞെട്ടഞെടയുടനടനടവികൾതോറും കരടികൾ കട-
[ുതരമലറുന്നേരം,
ഋക്ഷതതേടിന രാക്ഷസപടലീ തീക്ഷ്ണനിനാദം
[കലരുന്നേരം,
ശ്രോത്രാനന്ദം ചേർത്തിടാതെ ദാത്യൂഹാവലി കരയു-
[ന്നേരം,

പിശിതാശനശതബഹുളപിശാചികളശിവനിനാ-
ദം കലരുന്നേരം,
കുന്നുകൾപോലേ കുന്നിവരും ചില പന്നികളോടി-
[ച്ചാടുന്നേരം,
കാനനനികരേ വിരഹിതവിവരേ ദീനതപൂണ്ടു നട-
[ന്നുമുഴന്നും,
സർപ്പാനഗ്രാൻ ദർപ്പോദഗ്രാനഭ്യാശേ കണ്ടാശു വിറച്ചും,
ഗമനനിരാശാ കഥചന ദേശേ നിഷസാദൈഷാ മ-
[ഹിതാ യോഷാ."

എന്തൊരു സജീവമായ വാക്ചിത്രം !

ചില പൊടിക്കൈകൾ. സ്വയംവരസംബന്ധമായുള്ള ബഹളങ്ങളുടെ പ്രപഞ്ചനത്തിൽ കവി പല ഫലിതങ്ങളും പ്രയോഗിക്കുന്നുണ്ട്. നമ്പൂരിമാർ, ജ്യോത്സ്യന്മാർ, മന്ത്രവാദികൾ ഇവരെ പ്രത്യേകിച്ചു കളിയാക്കീട്ടുണ്ട്. കുടുംബം ഭരിച്ചുകൊണ്ടുപോകേണ്ട ആളാണ് ഇട്ടിനാറാണൻ. അയാളുടെ പെരുമാററമോ ? "ചാത്തമൂട്ടുന്ന നാളുച്ചനേരത്തൊഴിഞ്ഞിട്ടിനാറാണനെക്കാണ്മതില്ലെങ്ങുമേ' എന്നു പത്തുപെൺകുട്ടികൾക്കു പിതാവായി ദാരിദ്ര്യംകൊണ്ട് ഇരിക്കപ്പൊറുതിയില്ലാതെ വലയുന്ന വൃദ്ധൻ നമ്പൂരിയെക്കൊണ്ട് ആവലാതി പറയിക്കുന്ന തരത്തിലുള്ളതാണ് അത് !

"ഇന്നത്തേടം പൊരുത്തീടുകിലിവിടെ ജയി-
ച്ചീടിനേൻ, നാളെയെല്ലാ-
മെന്നെക്കാണുംദശായാമധിഗളമരുളും
മാല നൂനം കുമാരീ,

പിന്നത്തേക്കോപ്പുവേറേയിതി വിവിധമനോ-
 രാജ്യഭേദാകുലാനാം
കണ്ണിൽത്തന്നേ പുലർന്നൂ യുഗശതസദൃശീ
 രാത്രി ധാത്രീപതീനാം.''

എന്ന പദ്യത്തിൽ കാണുന്ന 'കണ്ണിൽത്തന്നേ പുലർന്നൂ' എന്ന പ്രയോഗം ഒരൊന്നാന്തരം പൊടിക്കൈ തന്നെ.

ദമയന്തി മാലയിടാത്ത രാജാക്കന്മാക്കും ഒരു വധൂവിനെ കിട്ടിയില്ലെന്നില്ല. "കന്യാം കൈക്കൊണ്ടു ഗ്രന്ഥം നിജഹൃദയവിധേയാം ത്രപാനാമധേയാം''; അങ്ങനെയാണ് അവരുടെ തിരിയെപ്പോക്ക്. ഇതൊരു കുറിക്കു കൊള്ളുന്ന ഫലിതമാണെന്നുള്ളതിനു സംശയമുണ്ടോ? 'നിജഹൃദയവിധേയാം' എന്ന വിശേഷണത്തിൻെറ ശക്തി അനിർവ്വചനീയമാണ്. ദമയന്തിയെ കാട്ടിൽ കണ്ടു കാമാർത്തനായി പാഞ്ഞടുക്കുന്ന കാട്ടാളനെ കവി താഴെ കാണുന്ന പ്രകാരത്തിൽ വർണ്ണിക്കുന്നു.

''അന്നേരം കോപി വൃദ്ധശ്ശബരപരിവൃഢോ
 ഹന്ത! താൻ ജാതനായീ-
ട്ടന്നാളേ ജാതരോമോൽഗമചികുരമുഖ-
 ശ്മശ്രുലോ ധൂസരാത്മാ
പിന്നാലേ മാംസഗന്ധാഗതവിപുലമഹാ-
 മക്ഷികാക്രാന്തവക്ത്രോ
ധന്യാമേനാം വധൂടീമകുടതടമണിം
 കാമയാമാസ കാമീ.''

ചില ഉപമകഠം. നളന്റെ വിരഹാവസ്ഥ വർണ്ണിക്കു മ്പോഠം മഴമങ്ഗലം രാമായണചമ്പുവിലേ രീതി പിടിച്ച് ഉപമാലങ്കൃതങ്ങളായ അനേകം വസന്തതിലകപദ്യങ്ങഠം ഘടിപ്പിച്ചിരിക്കുന്നു. ആ പദ്യങ്ങളാണ് ചുവടേ ചേക്കുന്നത്.

"പുത്തൻപരാഗനികരങ്ങളെ വാരി മേന്മേ-
ലുത്തീടിനാ[1]രുടനുടൻ പവമാനപോതാഃ,
ചിത്രം തദീയഹൃദയേ മദനാഗ്നിമേറെ-
ക്കത്തിപ്പതിന്നൊരു പയിൻപൊടിയെന്നപോലേ. (1)

ചാരുസ്വനങ്ങഠം ചെവി രണ്ടിലുമാവതെല്ലാം
കോരിക്കനം കുയിലിനങ്ങഠം തദാ ചൊരിഞ്ഞാർ,
വൈരേണ മാരനിഹ ചുട്ടുപഴുത്തെടുത്ത
നാരാചബാണനികരം തിരുകുന്നപോലേ. (2)

കണ്ണിന്നു ഹന്ത! പരിതാപഭരം വളർത്തു
മിന്നുന്ന പല്ലവകുലം സഹസാ തരൂണാം,
കൊന്നീടുവാൻ മദനഭൂപനെടുത്തു മെല്ലെ-
ന്നന്യൂനകൌതുകമിളക്കിന വാളുപോലേ. (3)

ഉൽപന്നകൌതുകഭരം തരുപാളി പെയ്തു
നല്പാൽതൊഴും നവമരന്ദരസം തദാനീം,
ഇപ്പാരിലുള്ളഖിലകാമുകനാശഹേതോ-
രുൽപാതവൃഷ്ടി സഹസാ ചൊരിയുന്നപോലേ. (4)

---

1. ഉത്തുക=വിതറുക. 'ഉൗതീടിനാർ' എന്നതു് അപപാഠമാണ്.

ഉദ്യാനസീമനി നിറഞ്ഞു കവിഞ്ഞു പൊങ്ങീ
മെത്തുന്ന നൽപ്പരിമളം കുസുമാവലീനാം,
നിത്യം പുളച്ചു വിളയാടിന ചിത്തയോനി–
മത്തദ്വിപേന്ദ്രമദസൌരഭമെന്നപോലേ." (5)

മററു മൂന്നു ചമ്പുക്കൾ ; പൌർവ്വാപര്യം. കവി തന്റെ പോഷയിതാവായ രാമവർമ്മമഹാരാജാവിനെപ്പററി രചിക്കുന്ന ഒരു പ്രബന്ധത്തിൽ താൻ ഉണ്ടാക്കിയ ഇതരപ്രബന്ധങ്ങളിൽനിന്നു പദ്യങ്ങൾ ഉദ്ധരിക്കുക എന്നുള്ളതു സ്വാഭാവികമല്ലായ്കയാൽ രാജരത്നാവലീയമാണ് ബാണയുദ്ധത്തേയും കൊടിയവിരഹത്തേയുംകാൾ മുൻപു നിർമ്മിച്ചതെന്നു ഞാൻ കരുതുന്നു. ബാണയുദ്ധത്തിലേ ഉഷാവർണ്ണനഗദ്യം കൊടിയവിരഹത്തിൽ പകർത്തുവാൻ നിർദ്ദേശമുള്ളതായി കാണുന്നതിനാൽ ബാണയുദ്ധം കൊടിയവിരഹത്തിനു മുൻപു രചിച്ചതാണെന്നും സങ്കല്പിക്കാം. എന്നാൽ രാജരത്നാവലീയത്തിൽ ഇതരചമ്പുക്കളിലേ പദ്യങ്ങളില്ലെന്നു വിചാരിക്കരുത്. ഭാരതചമ്പുവിലേ യുദ്ധവർണ്ണനഘട്ടത്തിലുള്ള ഗദ്യം പ്രായേണ അതേ രൂപത്തിൽത്തന്നെ രാമവർമ്മമഹാരാജാവും ശത്രുക്കളുമായുള്ള യുദ്ധഘട്ടത്തിൽ പകർത്തിയിരിക്കുന്നു എന്നും, അതു പോരാഞ്ഞിട്ടെന്നപോലെ ഞാൻ മുൻപ് ഉദ്ധരിച്ചിട്ടുള്ള 'ചിത്രം കേൾക്ക സഖേ' എന്നും 'കയ്യിൽക്കോരിക്കുടിച്ചും' എന്നുമുള്ള രണ്ടു പദ്യങ്ങളും കൂടി അതിനപ്പുറം എടുത്തു ചേർത്തിരിക്കുന്നു എന്നും അനുവാചകന്മാരെ അനുസ്മരിപ്പിക്കേണ്ടിയിരിക്കുന്നു. രാജരത്നാവലീയത്തിലും കൊടിയവിരഹത്തിലും

കാണുന്ന 'എന്നേ വൈചിത്ര്യമയ്യാ' എന്നും 'പൊന്നിൻ ചെന്താമരങ്ങൾക്കുപരി' എന്നും ഉള്ള പദ്യങ്ങൾ രാമായണചമ്പുവിൽ സീതാസ്വയംവരപ്രബന്ധത്തിൽനിന്ന് ഉദ്ധരിച്ചിരിക്കുന്നു. രാമായണം അങ്ഗുലീയാങ്കത്തിലുള്ള "ഭുജവല്ലീഭിർമ്മദ്ദ്വംമദ്ദ്വം മദനോന്മാദാന്നൃത്തം നൃത്തം" തുടങ്ങിയ ചില വരികളും കൊടിയവിരഹത്തിൽ കയറീട്ടുണ്ട്.

രാജരത്നാവലീയം: ഇതിവൃത്തം. രാജരത്നാവലീയത്തിൽ കാശിക്കെഴുന്നള്ളിയ തമ്പുരാൻ എന്നു ഞാൻ മുൻപു പ്രസ്താവിച്ചിട്ടുള്ള കൊച്ചി രാമവർമ്മമഹാരാജാവിൻെറ ജനനവും കിരീടധാരണവും യുദ്ധോദ്യോഗവും മററും സരസമായി വർണ്ണിച്ചതിൻെറശേഷം അവിടുത്തേക്കു 'മന്ദാരമാല' എന്ന വിദ്യാധരസുന്ദരിയുമായുണ്ടായ സങ്ഗമത്തെ കവി ഉജ്ജ്വലമായി ചിത്രണംചെയ്യുന്നു. ആ വിദ്യാധരിയുടെ ഭർത്താവായ 'ചന്ദ്രസേനൻ' എന്ന വിദ്യാധരൻ ഒരവസരത്തിൽ ശ്രീപരമേശ്വരനെ ഭജിക്കുവാൻ കൈലാസപർവ്വതത്തിൽ സമയംതെററി ചെല്ലുകയാൽ അവിടുന്നു കുപിതനായി ആ അപരാധിക്കു മനുഷ്യത്വവും മന്ദാരമാലയ്ക്കു ദിവ്യത്വബോധനാശവും സംഭവിക്കട്ടെ എന്നു ശപിച്ചു. വിഷണ്ണനായ വിദ്യാധരൻ സ്തുതിച്ചു ശാപമോക്ഷത്തിനായി പ്രാർത്ഥിച്ചപ്പോൾ കൊച്ചിമഹാരാജവംശത്തിൽ 'ദേവവിപ്രാർച്ചനനിയമപര'യും 'വീരപുത്രാപ്തികാമ'യും പാർവ്വതീഭക്തയുമായ ഒരു രാജ്ഞി പരിലസിക്കുന്നു എന്നു ഭഗവാൻ അരുളിച്ചെയ്യുകയും,

"തസ്യാമിന്നീ പിറന്നാ വൃഷപുരിയിലെഴും
മാം ഭജൻ ഭക്തിശാലീ
ജിത്വാ ഭൂചക്രവാളം നിഖിലമനുഭവ-
ന്നേവ ഭോഗാനഭീഷ്ടാൻ
സത്തീൎത്ഥക്ഷേത്രസേവാപരിഹൃതദുരിതോ
മാത്തുരന്തേ നിവാപൈ-
ൎദ്ദത്വാ മുഖ്യാം ഗതിം വത്സരശതവിഗമേ
ഗാത്രമേതൽ ഭജേഥാഃ."

എന്ന് ആ വിദ്യാധരനോട് ആജ്ഞാപിക്കുകയും ചെയ്യു ന്നു. പ്രസ്തുതവിദ്യാധരനാണ് കൊച്ചിമഹാരാജകുടുംബ ത്തിൽ വീരകേരളവൎമ്മാവിൻെറ ഭാഗിനേയനായി അവത രിക്കുന്നത്. ശ്രീപാൎവ്വതിയുടെ അഭ്യൎത്ഥനനിമിത്തം മന്ദാരമാലയ്ക്കു ചന്ദ്രസേനൻ മനുഷ്യനായി ജീവിക്കുമ്പോ ളും സങ്ഗമലാഭം സിദ്ധിക്കുമാറ് ശ്രീപരമേശ്വരൻ അനുഗ്ര ഹിച്ചു. രാമവൎമ്മാ ക്രമത്തിൽ വളൎന്നു കിരീടം ധരിച്ചു ശത്രു വിജയംചെയ്തു യൌവനയുക്തനായി പരിലസിക്കുന്നകാല ത്ത് ഒരിക്കൽ തൃശ്ശിവപേരൂർ ശിവരാത്രി മഹോത്സവം കാണുവാൻ എഴുന്നള്ളി അവിടെ ഒരു "ഇളങ്കേസര കന കമണീവേദിക"യിൽനിന്ന് ആഘോഷങ്ങൾ തൃക്കൺ പാ ൎത്തുകൊണ്ടിരിക്കവേ, പതിവുപോലെ ആ ക്ഷേത്രത്തിൽ ഭജനത്തിനു ചെന്നുചേൎന്ന മന്ദാരമാല അദ്ദേഹത്തിൽ അ നുരക്തയായിത്തീൎന്ന് അനങ്ഗാൎത്തയായി തൻെറ സഖി മര തകവല്ലിയോടുകൂടി അവിടം വിട്ടുപോകുന്നു. പിന്നീട്

ഒരവസരത്തിൽ തൃശ്ശിവപേരൂർക്ഷേത്രത്തിൽ നൎത്തനം ചെയ്യുന്നതിന്ന വന്ന മന്ദാരമാലയെ കണ്ടു മഹാരാജാവും കാമാതുരനാകുന്നു. നായികയുടേയും നായകൻേറയും അ യോഗവിപ്രലംഭം കവി അനിതരസാധാരണമായ ചാതുൎയ്യത്തോടുകൂടി വൎണ്ണിച്ചിരിക്കുന്നു. ഒടുവിൽ കരുണാകുലയായ പാൎവ്വതീദേവി അവരെ ഘടിപ്പിക്കുന്നതിന്ന തൻെറ ഭക്തയായ യോഗപ്രഭ എന്ന യോഗിനിയെ അയയ്ക്കുകയും ആ തപസ്വിനി രണ്ടുപേരെയും പൂൎവ്വവൃത്താന്തം ഗ്രഹിപ്പിച്ചു ദാമ്പത്യലാഭത്താൽ ചരിതാൎത്ഥരാക്കുകയും ചെയ്യുന്നു. ഇതാണ് പ്രസ്തുതചമ്പുവിലേ കഥാവസ്തു. രാമവൎമ്മതമ്പുരാന്റെ ജീവിതചരിത്രത്തെ പരാമൎശിച്ചു ചിലതെല്ലാം ഞാൻ മുൻപു പ്രസ്താവിച്ചുവല്ലോ. രാജരത്നാവലീയം നിൎമ്മിച്ച കാലത്തു് അദ്ദേഹത്തിൻെറ മാതാവു ജീവിച്ചിരുന്നു.

"മുക്താഹാരങ്ങൾ ചൂഴം തടവി വടിവെഴും
 പട്ടുമേലാപ്പുതൻകീഴ്-
പ്പുത്തൻമാണിക്യതല്പേ മണമിളകിന പ-
 ട്ടോപധാനാഭിരാമേ
ബദ്ധാഭോഗം നിഷണ്ണാമഭിമതപരിവാ-
 രാന്വിതാം ദീപ്തിപൂരോ-
ന്നത്യാ രണ്ടാമതും വച്ചൊരു കനകവിള-
 ക്കെന്നെപോലേ ലസന്തീം''

എന്നും മററും കവി ശിവനാമങ്ങളെ ആമ്രേഡനം ചെയ്യുന്ന ആ രാജ്ഞിയെ ഉപശ്ലോകനം ചെയ്യുന്നുണ്ടു്. രാമവൎമ്മാവിൻെറ തിരുവവതാരത്തെപ്പററി 'മാടഭൂപാന്വ

യാബ്ധ്യേ മൃബ്ധ്യേ പൂർവ്വാദ്രിമൌലൌ തെളിവിലൊരു കുമാരേന്ദു പോന്നാവിരാസീൽ' എന്ന രാജരത്നാവലീയത്തിലുള്ള പ്രസ്താവന തെക്കൈലനാഥോദയത്തിലേ 'കുമാരാത്മനാ മാടക്ഷ്മാപതിവംശരമ്യശിഖരേ മാണിക്യദീപാങ്കുരഃ' എന്ന പ്രസ്താവനയോടു യോജിക്കുന്നു. രണ്ടു കവികളുടെ വംശാവലിയിലും വീരകേരളവർമ്മാവിൻെറ രാജ്യഭാരം കഴിഞ്ഞതിനുമേൽ രാമവർമ്മാവിൻെറ രാജ്യഭാരം തുടങ്ങുന്നതായാണു് രേഖപ്പെടുത്തീട്ടുള്ളതു്. കൊല്ലം 737-നും 740-നും ഇടയ്ക്കു് ഉണ്ണിഗ്ഗോദവർമ്മാവും മററൊരു രാജാവും രാജ്യഭാരംചെയ്തു എങ്കിലും അവർ തീരെ അപ്രശസ്തന്മാരായിരുന്നതിനാൽ അവരെ രണ്ടുപേരും സ്മരിക്കുന്നില്ല. ക്ഷേത്രങ്ങളിൽ പോയി തൊഴുന്നതിനു രാമവർമ്മാവിനു പ്രത്യേകം ആസക്തിയുണ്ടായിരുന്നു എന്നുള്ളതിനു് "വാർമെത്തും ക്ഷേത്രതീർത്ഥങ്ങളിലതിലതിലത്യന്തമൃബ്ധ്യേഷു ഗത്വാ നേരെത്താതോരു സേവാം കലിതരുചി വളത്തേഷ നിഷ്കല്മഷാത്മാ" എന്നും "പേർത്തും കൌതുകമാർന്നു വളത്തൊരു തീർത്ഥക്ഷേത്രനിഷേവകൾകൊണ്ടും' എന്നുമുള്ള രാജരത്നാവലീയത്തിലേ നിർദ്ദേശങ്ങൾ സാക്ഷ്യം വഹിക്കുന്നു. ആ തമ്പുരാൻ അഞ്ചു വർഷകാലം ഒരു ഭിക്ഷുവിൻെറ വേഷത്തിൽ ഇൻഡ്യയിലേ പ്രധാനക്ഷേത്രങ്ങൾ സന്ദർശിച്ചതായി പോർത്തുഗീസ് ചരിത്രകാരന്മാരും രേഖപ്പെടുത്തീട്ടുണ്ടു്; തീപ്പെട്ടതു കാശിയിൽ വച്ചാണെന്നു തെക്കൈലനാഥോദയത്തിൽനിന്നു സ്പഷ്ടമാകുന്നുമുണ്ടു്. അദ്ദേഹത്തിനു 'സകലവിദ്യാവിലാസരത്നാകര'വും സമരവിദഗ്ദ്ധനുമായി ഗോദ

വർമ്മാ എന്നൊരരനുജനുണ്ടായിരുന്നു എന്നു രാജരത്നാവലീയത്തിൽനിന്നു കാണാം. ഗോദവർമ്മാ രാമേശ്വരത്തുനിന്നു തിരിയെ എഴുന്നള്ളിയ ഉടനെ തീപ്പെട്ടതായി തെങ്കൈലനാഥോദയത്തിൽ പറയുന്നുണ്ടെന്നു പ്രസ്താവിച്ചുകഴിഞ്ഞുവല്ലോ.

രാജരത്നാവലീയത്തിലേ കവിതാരീതി. ഒന്നാംകിടയിലുള്ള ഒരു ചമ്പുവാണ് രാജരത്നാവലീയം എന്നു താഴെ ഉദ്ധരിക്കുന്ന പദ്യഗദ്യങ്ങളിൽനിന്നു സ്ഫുടികസ്ഫുടമായി ഗ്രഹിക്കാവുന്നതാകുന്നു.

1. പദ്യങ്ങൾ: മാടമഹാരാജവംശം—

"കൊണ്ടാടിക്കൊണ്ടു സംഭാവിതവിബുധജനാ-
വിക്രമശ്രീ വിഹാരം
തണ്ടീടും കേളിസൌധാ, വിശദതരയശോ-
ഭൂഷിതാശേഷലോകാഃ,
വിണ്ടാർവേതണ്ഡഷണ്ഡക്ഷപണനിപുണക-
ണ്ഠീരവാ, മേന്മകൈക്കൊ-
ണ്ടുണ്ടായീ തത്ര പുര്യാം തുലിതവലരിപു-
പ്രാഭവാ ഭൂമിപാലാഃ." (1)

2. രാമവർമ്മമഹാരാജാവിന്റെ സിദ്ധികൾ—

"ശ്രീരാമം വീരലക്ഷ്മ്യാ, ശിവശിവ വിജയം
വിക്രമംകൊണ്ടു, പാരാ-
വാരം ഗാംഭീര്യവൃത്ത്യാ, നവതനുസുഷമാ-
സമ്പദാ ശംബരാരിം,

വാരാളും ദാനരീത്യാ വിബുധതരുവരം,
പൂർണ്ണചന്ദ്രം പ്രസാദാ,-
ന്മാരാരിം വൈദഗ്ദ്ധീവിഭ്രമസരണികൾ കൊ-
ണ്ടേഷ ധീമാനജൈഷീൽ." (2)

3. രാമവർമ്മാവിന്റെ സേനാപ്രയാണം—

"മന്മ! കാണായിതപ്പോളൊരുപൊടിപടലീ
ഭൂതലാൽപ്പൊങ്ങിമേല്പോ-
ട്ടല്ലാനം വ്യോമ്നി പാകിക്കിരണനികരമാ-
വൃണ്വതീ ചണ്ഡഭാനോഃ
നിർമ്മായം വൈരിസേനാം ഗ്രസിതുമരിയ വാ-
യും പിളർന്നാത്തകോപം
വമ്പോടെത്തും കൃതാന്തശ്വസിതനിവഹധൂ-
മം പരക്കുന്നപോലേ." (3)

4. പടക്കളത്തിൽ പരിലസിക്കുന്ന രാമവർമ്മാ—

"കാണായീ നേക്കുനേരേ കനമുപരി പിടി-
ച്ചോരു രത്നാതപത്ര-
ശ്രേണീനാം മാനനീയേ മണമുടയ തണൽ-
പ്പാട്ടിലുദ്യോതമാനം,
സേനാമധ്യേ കരാഗ്രപ്രചലിതകരവാ-
ളോജ്ജ്വലം, മാടധാത്രീ-
വാനോർനാഥം, പ്രകോപാരുണനയനകലാ-
ദാരുണം വൈരഭാജാം." (4)

5. രാമവർമ്മാവിന്റെ യുദ്ധയാത്ര —

“പോരാതേ കാൺ ചമഞ്ഞൂ ശിവശിവ വിമത-
 പ്രൌഢസേനാഭടന്മാർ
വാരാളും മാടപൃത്ഥീശചരനിശിതശര-
 ങ്ങൾക്കു സങ്ഗ്രാമരങ്ഗേ ;
നേരേ തേഷാമശേഷാ വിബുധപുരചകോ-
 രാക്ഷിമാർ നാല,മാസാം
പോരാതേ വന്നിതയ്യോ ! കലിതധൃതി നിവാ-
 സാർത്ഥമാകാശവീഥീ.” (5)

6. നൃത്തരംഗത്തിൽ മന്ദാരമാലയുടെ ആഗമനം —

“ബദ്ധ്വാ മേല്പോട്ടു വേണീമഴകിലിളമുല-
 ക്കച്ചയും ചേർത്തുറപ്പി-
ച്ചസ്തോകം നീളെ മേളിച്ചൊരു സുരഭിലതൈ-
 ലാങ്ഗരാഗോജ്ജ്വലാങ്ഗീ
പുത്തൻകൌസുംഭവാസോമിളിതജഘനഭാ-
 രാലസാഭ്യാം പദാഭ്യാം
മുഗ്ദ്ധാക്ഷീ നൃത്തരംഗം മൃദുമൃദുവിരണ-
 ന്നൂപുരം പ്രാപ ബാലാ.” (6)

7. നായകന്റെ നായികാനിർവ്വർണ്ണനം —

“ഉണ്ടാകാ ക്രൂരിരുട്ടിന്നതിമണ, മിയലാ
 ചന്ദ്രനോടുള്ള യോഗം,
തണ്ടീടാ ചന്ദ്രികാംക്രൂരവു,മതിമൃദുതാ
 വിദ്രുമേ വന്നുകൂടാ,

ഉണ്ടാം മാമേരുയുഗ്മം പുനരതിനു നഭോ-
വാസമേശാ വിശേഷാൽ-
ക്കൊണ്ടാടാമല്ല പേത്തും ഭ്രമയതി ഭുവനം
മാന്മഥീ കാപി മായാ" (7)

8. നായികയെപ്പററി നായകൻെറ വിചാരം.—

"കൈത്താർകൊണ്ടിന്ദുബിംബം പരിചിനൊടു പതു-
ക്കെപ്പിഴിഞ്ഞതൻപിലുണ്ടാം
പുത്തൻപീയൂഷയൂഷൈസ്സ്വയമലർശരനാൽ
നിമ്മിതം കിം മനോജ്ഞം,
തസ്യാ വക്ത്രം നിജേ താമരമലരിൽ നിശാ-
സങ്കടാൽപ്പങ്കജപ്പെൺ
ഭദ്രാവാസായ തീത്തീടിന സരസിജമോ
രാപ്പകൽപ്രൌഢശോഭം ?" (8)

"മാരാഗ്നിജ്വാലദഗ്ദ്ധേ മദുരസി കരതാർ
വച്ചു മന്ദം മരന്ദം
ചോരും വാചാ മദാത്മേശ്വര, മതിമതി സ-
ന്താപമെന്നാലപന്തീ
പൂരേ പൂരേ പുണന്നാവതു ! മതുമണിവാ
തന്നു പീയൂഷവാപീ-
പൂരേ മുക്കിത്തളത്താവതു വിവശത മേ
സാമ്പ്രതം പ്രേയസീ സാ ! " (9)

നായികയുടെ വിരഹതാപം—

"കയ്യേറും പ്രണയേന ചെല്ലുമതിർകെ-
ട്ടാഹന്ത ! വാങ്ങും തുലോം-
മയ്യേ ! ലോകർ ചിരിക്കുമെന്നിടയിടേ
മൂടീട്ടുമാത്മാമയം
അയ്യയ്യോ ശിവ ദൈവമെന്നുമലർബാ-
ണാർത്ത്യാ പൊറാഞ്ഞിങ്ങനേ
മര്യാദാമതിലംഘ്യ മന്മനമിദം
മാഴ്കുന്നിതെപ്പേരുമേ."      (10)

മാലേയമെന്നുടലിൽ മാരണചൂർണ്ണമയ്യോ ;
കാലാനലക്കനൽനിഭം കളഭദ്രവം മേ ;
ശൂലായതേ മൃദുലമാരുതവും ; മൃണാളീ-
ജാലം കരാളയമപാശമിതെന്നു ചൊല്‌വൂ."   (11)

10. ചാന്ദ്രോദയം—

"അന്നേരം മന്ദമന്ദം വിമലകുളിർനിലാ-
വായ മാലേയപങ്ക-
സ്യന്ദംകൊണ്ടൊക്കെ മേളിച്ചൊരുതെളിമ ദിശാ-
യോഷിതാമാദധാനം
കന്ദർപ്പക്ഷോണിപാലന്നഴകൊടു നിവിരും
ജൈത്രമുക്താതപത്രം
തന്നെപ്പോലേ നിറം ചേർന്നലമുദയഗിരൌ
മണ്ഡലം പ്രാദുരാസീൽ."      (12)

11. രാത്രിയിലെ മന്ദവായു—

"വിളയുമിളയ മുല്ലപ്പൂവിലേന്തും നറുന്തേൻ-
പരിമളമിടതൂകിക്കാമഭൂപാലമന്ത്രീ
സരസമൃദുലഗാമീ രാത്രിവാർതെന്നലേററം
പരമസുഖമെഴുമ്മാറേഷ വീയിത്തുടങ്ങി." (13)

ഈ പദ്യങ്ങളിൽ ചിലതെല്ലാം ബാണയുദ്ധത്തിലും കൊടിയവിരഹത്തിലും സംക്രമിച്ചിട്ടുണ്ട് എന്നു സൂചിപ്പിച്ചു കഴിഞ്ഞുവല്ലോ.

ഗദ്യങ്ങൾ. മന്ദാരമാലയുടെ സൌന്ദയ്യവണ്ണനം, പദ്യങ്ങൾക്കു പുറമേ 'ഏഷാ ഖലു' എന്നു തുടങ്ങുന്ന ഒരു സംസ്കൃതഗദ്യത്തിൽ കൂടി കവി നിവ്വഹിച്ചിട്ടുണ്ട്. ആ ഗദ്യം അനിതരസാധാരണമായ മാധുയ്യത്തോടുകൂടിയതും 'അഥ സാ ലളിതതനുകാന്തിസമ്പദാ' എന്ന നൈഷധഗദ്യത്തോടു കിടനില്ക്കുന്നതുമാണ്. ഒടുവിൽ രണ്ടു പ്രാകൃതഗദ്യങ്ങളും കവി രചിച്ചു ചേത്തിരിക്കുന്നു.

താഴെക്കാണുന്നതു രാമവമ്മമഹാരാജാവും ശത്രുക്കളും തമ്മിൽ നടന്ന യുദ്ധത്തിന്റെ വണ്ണനത്തിലുള്ള ഒരു ഭാഗമാണ്.

'തിറമൊടുതുമ്പിക്കയ്യിലെടുത്തോരായസമുസലംകൊണ്ടനുവേലം നിഖിലം തച്ചുതകത്തു മറുത്തു നിരസ്താതങ്കം പെരുമാറുമ്പോൾ വമ്പുമികയ്ക്കും ചേവകരയ്യോ സംക്രുദ്ധരോഷം മുൻപിലണഞ്ഞക്കരെവാൾകൊണ്ടു കരുത്തൊടു ചേക്കും വെട്ടേററധികം ഝടിതി സമൂലം പിണ്ഡിതശുണ്ഡാവത്തുളദണ്ഡം ദണ്ഡപ്രചലിതമേദിനി വീണു മറി

ഞ്ഞു വിശൃംഖലമുച്ചൈരലറി മരിച്ചു മലച്ചു കിടക്കും മദ കരിനിവഹം കുഹചനഭാഗേ ; പ്രകടിതവേഗം ഝടിതി കുതിച്ചു രണൽഖുരരജസാ പിഹിതദിഗന്തം ക്രൂട്ടത്തിൽ പ്പാഞ്ഞോരോ പുറമേ പോരാടുന്നളവൊളിവിൽ വരു ന്നോരശ്വശശാങ്കമഹായുധമേററു കഴുത്തുമുറിഞ്ഞു ധരി ത്രിയിൽ വീഴും വാജികദംബം കുഹചനഭാഗേ ; വിപുല ഗദാഹതി കൊണ്ടതിവേലം കുതിരകളും വളർകേതുകദം ബവുമൊക്കക്കൂടെപ്പൊടിപെട്ടമളവിൽത്തേരാളികൾ നി ര നേരേ ചാടിക്കട്ടതരമുഷ്ടിപ്രഹൃതികൾചെയ്തും, മല്ലിടി യിട്ടും കെല്ലൊടിഴച്ചും കൈകാൽവാരിയുമുടലിലശേഷം, ചോരയണിഞ്ഞും വാവിട്ടലറിയുമുപചിതഘോഷം കുഹ ചനഭാഗേ ; നിശിതശരോൽകരമേററു മുറിഞ്ഞു തെറിച്ച തിചണ്ഡം മുണ്ഡപരമ്പര വിചലൽകങ്കണമരുണശ്മശ്രു പ രിസ്ഫുടദശനം ഭൂമിയിൽ വീണു കിടന്നുരുളുന്നളവുപചിത വേഗം കൂത്താടീടും വിവിധകബന്ധകരാഗ്രകൃപാണപ്ര ഹൃതികളേററു ബലാലുടലിങ്കൽച്ചിന്നിത്തെരുതെരെ വീഴും വീരഭടൌഘം കുഹചനഭാഗേ."

ശിവരാത്രി മഹോത്സവത്തെ വർണ്ണിക്കുന്ന ഭാഷാഗ ദ്യവും വളരെ മനോജ്ഞമായിട്ടുണ്ടു്. "രത്നധ്വജാഗ്രേഷു ജാഗ്രൽപ്രകാശോദയം കാററലച്ചങ്ങുമിങ്ങും കുലഞ്ഞം ബരാന്തം മുകക്കുന്ന പൊന്നിൻകൊടിക്കൂറജാലം പട്ടത്വം കലൻതുസവാലോകനത്തിന്നു ഭങ്ഗ്യാ വിളിക്കുന്നപോലേ മിളൽകാന്തി മേന്മേലിളക്കം കലൻറും കളിക്കുന്നതാലോ ക്യ വന്നത്യുദാരം വിമാനങ്ങളിൽപ്പുക്കു പാക്കും നഭശ്ചാരി

ണാമന്തികേ വാണ്ണലാവുന്ന രംഭോവ്ശീമേനകാമുഖ്യദേവാ ങ്ഗനാവൃന്ദവിസ്മേരനിഷ്പന്ദഖേലൽകടാക്ഷപ്രഭാപുഞ്ജതാ പിഞ്ഛിതവ്യോമസീമാങ്ഗണം" തുടങ്ങിയ പങ്ക്തികൾ ഏതു സഹൃദയനെയാണ് ആനന്ദിപ്പിക്കാത്തതു് ?

ചില ഉല്ലേഖങ്ങൾ ഏററവും ഉച്ഛൃംഖലങ്ങളാകുന്നു. യോഗപ്രഭ നായകൻെറ രാജ്യഭരണപാടവം നായികയെ വിസ്തരിച്ചു കേൾപ്പിക്കുമ്പോൾ "പാതാളത്തിലിരുന്നു തദീയം പുകൾനെറിതന്നെബ് ഭുജഗവധൂടികൾ പാടുന്നതുകേട്ടഹികുലപെരുമാൾ പരമാനന്ദാലാനന്ത്യേന കുലുക്കീടുന്ന ഫണാവലിതന്മേലിളകും ഭൂമിയൊടൊക്കവിറയ്ക്കും കാഞ്ചനഗിരിമുകൾതന്നിൽവിളങ്ങും നാകേ മേവിന ദിവിചരയൂനാമമൃതാസപാദേ കയ്യിൽച്ചേന്നൊരു പൊന്നിൻകിണ്ണം ഭിണ്ണെന്നൻപൊട്ടു ഭൂയോ ഭൂയോ വീഴുന്നതു കണ്ടമരമൃഗാക്ഷികൾ കയ്യുംകൊട്ടിക്കിമപി കളിച്ചു ചിരിച്ചീടുന്നു" എന്നുപോലും വണ്ണിക്കുവാൻ കവിക്കു സങ്കോചം കാണുന്നില്ല.

മന്ദാരമാലയുടെ വിരഹവേദന കവി ചിത്രണംചെയ്യുന്ന ഒരു ചെറിയ ഗദ്യം കൂടി ഉദ്ധരിക്കേണ്ടതുണ്ടു്.

"ആലാലം മമ മദകളപരഭൃതനിലവിളി ചെവികളിലരുളീടുന്നു, മാലേകുന്നിതു മധുകരനിനദവുമരുതരുതെരിപൊടിപെരുകീടുന്നു, ആലേപങ്ങളുമൊരുകുറി തൊട്ടുകിലിതുടൽ മമ ശിവശിവ പൊള്ളുകീടുന്നു, ആലാപൈരല മകമലർ പരവശമശരണമിതു ബത മറുകീടുന്നു. താങ്ങീ

ടയ്യോ പാപം, താപം തികതില[1]പിടിപെടെ മൂച്ഛരിള കുന്തു, താന്താ ഞാനിന്നെന്തേ ചെയ്‌വൂ തെരുതെരെ വരു മഴൽ മറവിതരുന്തു ; താനേതന്നേ കയ്യുംകാലും തലവി ധി തടയരുതിടതളരുന്തു, താർബാണാ! നീ കൊല്ലാതേ മാം തവ പുനരഘമിയമഗതി തൊഴുന്നു."

രാജരത്നാവലീയത്തിൽ ഫലിതം തീരെ വിരള മാണ്.

ബാണയുദ്ധം ചമ്പു. രാജരത്നാവലീയത്തിലേ യോഗ പ്രഭയുടെ സ്ഥാനം ബാണയുദ്ധത്തിൽ ഉഷയുടെ സഖിയാ യ ചിത്രലേഖ വഹിക്കുന്നു. ബാണയുദ്ധം നല്ല ഒരു പ്രബ ന്ധമാണെങ്കിലും അതിനു രാജരത്നാവലീയത്തിൻേറയോ, കൊടിയവിരഹത്തിൻേറയോ ഗുണമുണ്ടെന്നു പറയുവാൻ തരമില്ല. രാജരത്നാവലീയത്തിൽ വല്ലീട്ടുക, വാടായും കാന്തി, അതിൽക്കാൾ, വിച്ച, തൺപെട്ടുക (താഴക) മുതലായവപോലെ ഒവ്വാ (തുല്യമല്ല), മൈന്തർ (തരുണർ), പാമ്പണ (സപ്പ്ശയനം) മുതലായ ചില പഴയ പദങ്ങൾ പ്രസ്തുതപ്രബന്ധത്തിലും പ്രയുക്തങ്ങളായിട്ടുണ്ട്. ബാ ണാസുരന്നാരുമൊവ്വാ' എന്ന് അവസാനിക്കുന്ന പദ്യങ്ങൾ രാമായണചമ്പുവിലേ രാവണോത്ഭവപ്രബന്ധത്തിൽ 'ല ങ്കേശ്വരന്നാരുമൊവ്വാ' എന്ന് അവസാനിക്കുന്ന പദ്യങ്ങ ളെ അനുസ്മരിപ്പിക്കുന്നു. കവിതയുടെ സ്വഭാവം മനസ്സിലാ ക്കുവാൻ ചില പദ്യഗദ്യങ്ങൾമാത്രം ഉദ്ധരിച്ചുകൊണ്ട് നമുക്ക് പുരോഗമനം ചെയ്യാം.

---

1. തികതില=(തികിൽ തികിൽ?) ഭയപ്പാട്; ഭയം വരുമാറ്.

1. പദ്യങ്ങൾ : ശ്രീകൃഷ്ണന്റെ രാജ്യപരിപാലനം—

"ആത്താഭോഗം നിലിമ്പാലയമടിമതൊഴും
കൌശലശ്രീവിലാസം
ചീർത്തീടും ദ്വാരകായാം തിരുമിഴികലയാ
കാത്തു ധാത്രീമശേഷാം
പ്രീത്യാ മാനിച്ചു മമ്മാ! ഹലധരശിനിജ-
ന്മോദ്ധവാദ്യാൻ ഗുണാഢ്യാൻ
സാദ്ധ്യം തൻപുത്രപൌത്രൈരഴകിലുഷിതവാൻ
ഭാഗ്യഭൂമാ യദൂനാം." (1)

2. ഉഷയുടെ കന്ദുകക്രീഡ—

"മിന്നീടും ഘർമ്മലേശം, മുഹുരിളകിന വാർ-
കുണ്ഡലം, നീളെ മണ്ടും
കന്നക്കൺകോൺ, കുലുങ്ങും കുചകലശ, മഴി-
ഞ്ഞംസസംസക്തകേശം,
മന്ദം കൊഞ്ചുന്ന പൊന്നിൻതരിവള—ചിലനാ-
ളോമൽ പന്താട്ടമാരു-
ണ്ടന്നേരം കാൺകിലൈന്താർചരനമെരിപൊരി-
ക്കൊണ്ടു തണ്ടും പ്രമോഹം." (2)

എന്തൊരു സുധാദ്വൈതമായ പദ്യം !

3. ബാണനും ശ്രീകൃഷ്ണനുമായുള്ള യുദ്ധം—

"ബാണൻതൻ ദോസ്സഹസ്രം പ്രകടിതമദമെ-
യ്യുന്ന ബാണങ്ങൾ കാണ-

ക്കാണക്കൊണ്ടങ്ങുമിങ്ങും വപുഷി, തലമുകരം-
ക്കൊണ്ട കോപാകുലാത്മാ,
മാനീ നാരായണൻ, തന്നുടലിൽ ഞെട്ടഞെട-
ക്കൊള്ള മാറസ്സൃശസ്ത്രൈ-
രേനം ത്രൈലോക്യശത്രും പ്രഥനശിരസി വി-
വ്യാധ നിർവ്യാജധാമാ." (3)

4. ശ്രീപരമേശ്വരൻ ശ്രീകൃഷ്ണനോട് —

"ലക്ഷ്മീമാതിൻ കടാക്ഷഭ്രമരവിഹരണാ-
രാമമേ, ഞാനറിഞ്ഞേ-
നിക്ഷോണീഭാരശാന്ത്യൈ വിരചിതയദുവം-
ശാവതാരം ഭവന്തം ;
സഖ്യം വിസ്മൃത്യ നമ്മാൽക്കൃതമിതു കലഹം
പ്രീതയേ തേ വിചാരേ ;
മുഖ്യാത്മൻ, ന്യൂനമല്ലാതടവു മഹിതഭ-
ക്താനുകമ്പയ്ക്കു പോരാ." (4)

5. ശ്രീകൃഷ്ണൻ ശ്രീപരമേശ്വരനോട് —

"ബാണോയം ദാനവോ, നാമിരുവരിലുമഭേ-
ദോല്ലസൽഭക്തിമാനായ്
വാണീടും ന്യൂനമദ്യപ്രഭൃതി വിനയവാൻ
വിശ്വലോകോപകാരീ ;
മാനിച്ചേവം ബ്രുവാണം മദനരിപുമസൌ
മാധവോപി പ്രസാദീ
ചേണെത്തീടും വിനീത്യാ മൃദുഹസിതമനോ-
ജ്ഞാനനോ വാചമൂചേ. (5)

ഗൌരീവക്ഷോജപുണ്യോദയപരിമളമേ,
  ഭക്തലോകക്കുവേണ്ടി
സൈ്വരം ദാസ്യക്രിയയ്ക്കും പരമൊരു മടിയി-
  ല്ലാത്ത കാരുണ്യരാശേ,
നേരെത്താതോരു നിന്നെത്തെളിവിനൊടിഹ കാ-
  ണ്മാനകപ്പെട്ടതോക്ക-
ന്നേരം മത്ഭാഗ്യമത്രേ; കരുത്തുമളവു നാ-
  മാശ്രുവാസ്സാവകീനാഃ." (6)

ഗദ്യങ്ങൾ: ഉഷയുടെ സൌന്ദര്യവർണ്ണനത്തിൽനിന്ന്—

'നിഖിലയുവതിവംശമുക്താമണിക്ക്' എന്നാരംഭിക്കുന്ന ഉഷാസൌന്ദര്യവർണ്ണനാത്മകമായ ഗദ്യത്തിന്റെ വിശ്വാതിശായിയായ രാമണീയകത്തെപ്പററി മുൻപു സൂചിപ്പിച്ചുവല്ലോ. അതിൽനിന്ന് ഏതാനും ചില വരികൾ മാത്രം താഴെച്ചേർക്കാം.

"നിഖിലയുവതിവംശമുക്താമണിക്കിത്രിലോകീമഹേളാലലാടാന്തരേ കാന്തിചിന്തുന്ന പുത്തൻനറുംചിത്രകത്തിന്നു, പൊൽത്താർചരക്ഷോണിപാലേന്ദ്രദോർഗ്ഗർവ്വസർവ്വസ്വഭാവായ്ക്കിന്നു, സൌന്ദര്യപീയൂഷപാഥോധിമധ്യേ കളിച്ചീടുമച്ചാലകല്ലോലമാലയ്ക്കു, ബാലാശിഖാമഞ്ജരിക്കങ്ങനേ ബാണപുത്രിക്കു വാച്ചോരു താരുണ്യലക്ഷ്മീവിലാസങ്ങൾ പോന്നങ്ങിണങ്ങും ദശായാമഹോ വിസ്മയം വിസ്മയം പൂവൽമെയ് വിഭ്രമാഡംബരം. കണ്ടിയോടെത്തി വാർ

കൊണ്ട കാർകൊണ്ടലെക്കൊണ്ടുമണ്ടിച്ച പുത്തൻപനമ്പൂ കുലയ്ക്കുക്കല ച്ചുല്ലലത്താരിനൊട്ടല്ലതാം ചേർത്തു നാളീക ബാണക്ഷമാപാലവീരന്റെ നാളീകസംഭൃതി മേളത്തിൽ നി ൎമ്മിച്ച നീലത്തഴശ്രീവിലാസം തിരണ്ടഗ്രമൊക്കച്ചുരുണ്ടപ്പു റം കാതൊളം നീണ്ടതിസ്നിഗ്ദ്ധമായ് മദ്ധ്യമദ്ധ്യേ മനോഹാരി പൂമുല്ല ചേമന്തി നല്പിച്ചകം ചെമ്പകം മററുമോരോതരം പുഷ്പദാമങ്ങൾ കൊണ്ടത്ഭുതം ചേൎത്തണിഞ്ഞൊന്നു ചായും ദശായാം ത്രിലോകീതലം ക്രീരിരുട്ടാക്കുമോമൽപ്പുതുപ്പൂങ്കുഴൽ ച്ചന്തമെന്തോഴ, കണ്ടോളവും ചിത്തസമ്മോഹനം...... മൈന്തർചിത്തം തകൎത്തീടുവാൻ മല്ലികാബാണഹസ്താ ഞ്ചലേ തുള്ളിനോരിന്ദ്രനീലോല്ലസച്ചാപ്രവല്ലീവിലാസം കലൎന്നോരു വാർചില്ലിയെന്നും നടത്തുമ്മൽ മാനോഭവം നാടകംപാട്ടുപാടേ മിളൽപാടവാടോപമാടിത്തുടങ്ങീ, ഭയ ഭ്രാന്തധാവൽകുരങ്ഗാങ്ഗനാവീക്ഷണോല്ലാസമാക്ഷിപ്യ വാ ഴുന്ന മാധുൎയ്യവൈധുൎയ്യകാതൎയ്യലജ്ജാവിലാസോദയംതൂകി മാഴ്കിക്കുഴഞ്ഞങ്ഗജക്ഷോണിപാലൻ വിലാസാഖ്യനെയ്തി ട്ടുഭങ്ഗ്യാ വലക്കൈത്തലംകൊണ്ടിളക്കുന്ന പോർവാൾകണ ക്കേ, സമുത്തുങ്ഗശൃങ്ഗാരലീലാസുധാപൂരമദ്ധ്യേ കിടന്നങ്ങുമി ങ്ങും ഭ്രമിക്കുന്ന പാഠീനപോതംകണക്കേ, ഫലാ കൎണ്ണ മൂലത്തൊളം ചെന്നുരുമ്മിക്കനം മല്ലവാർചില്ലിചൊല്ലുന്ന വാത്സ്യായനാൎത്ഥങ്ങളെപ്പേരുമേ സംവദിച്ചീടുമോമൽക്ക ടാക്ഷാന്തമാം തൂയ പക്ഷ്മാവലീപുങ്ഖനീരാജിതം മാരദി വ്യാസ്ത്രമേററററിളംകാമുകന്മാർ വശംകെട്ടലം വെന്തുവെ ന്താശു ചാകുന്ന ചാവെന്തു ചൊല്ലാവതോ? ......അമ്മ

ഹാരാജനാം മാരവീരന്നു താനേ നടക്കും ജഗജ്ജൈത്രപൊന്നിൻകൊടിക്കൂറപോലേ, സരോജാസനൻതൻ കരാംഭോജശില്പക്രിയാദർപ്പസാമഗ്രിപോലേ, മണംതോഞ്ഞ ശൃംഗാരചക്രേശഹസ്തമലർത്തൊത്തിലേന്തുന്ന തേൻധാരപോലേ, മഹീലോകപുണ്യോദയപ്രൌഢി മമ്മാ! മഹേളാമയീ പോന്ന മിന്നുന്നപോലേ.''

2. ശിവജ്വരവും വിഷ്ണുജ്വരവും തമ്മിലുള്ള യുദ്ധത്തിൽനിന്ന് —

"ജ്വരവീരരെ തെര പിങ്ഗലകേശരെ, ഭങ്ഗുരദംഷ്ട്രാരോചിസ്സംവൃതലംബശ്മശ്രുഭയാനകവദനരെ ദീർഘമലീമസലോമശദേഹരെ, തീപ്പിതർ[1]ചിതറും വട്ടക്കണ്ണുകൾ വളരെ മിഴിച്ചുപ്പല്ലുകൾകൊണ്ടു, കടിച്ചുകടിച്ചും തമ്മിലടിച്ചും വമ്പുനടിച്ചും പടിപെട്ടുടനേ ധരണിയിൽ വീണും, പാദപ്രഹൃതികൾ സഹസാ ചേർത്തും വിരവിലെഴുന്നേററുടലിൽപ്പാഞ്ഞും, പാണികൾകൊണ്ടു കുമച്ചുകുമച്ചും കൊടിയ നഖാഗ്രാന്തടലിൽപ്പാച്ചിയു,മിടിരവപടുതരമലറിക്കൊണ്ടും."

3. ശിവജ്വരത്തിൻെറ ശ്രീകൃഷ്ണസ്തുതി (അതേ ഗദ്യത്തിലെ മറെറാരു ഭാഗം)—

"ജയജയ മുരഹര, നിഖിലചരാചരനായകനേ ജയ, പാലാഴിയിലപ്പാമ്പണതന്മേൽ നിദ്രാമുദ്രാം പൂണ്ടവനേ ജയ, ധരണീഭാരം കളവാനായ്ക്കൊണ്ടവനെ പോന്നു പിറന്നവനേ ജയ, നിഖിലജഗത്തിനു വിത്തായ് മേവിന

1. പിതർ=പൊരി.

നിരുപമവൈഭവഭ്രമേ ജയജയ, ധാതൃജനാർദ്ദനശങ്കരമൂർത്ത്യാ ജഗതീസർഗ്ഗസ്ഥിതിസംഹാരക്രീഡനകലവികലന്നവനേ ജയ, പരചിന്മയനായ് മുനിജനഹൃദയേ പരിചിതനായ പരമ്പൊരുളേ ജയ, സകലജഗത്ത്രയരക്ഷാദീക്ഷാം പകലിരവിയലിന ഭഗവാനേ ജയ, പങ്കജമാതിൻ കൊങ്കയിലിഴകിന കുങ്കമപങ്കാലങ്കൃതനേ ജയ, ശരണാഗതജനഭരണമിയററും കരുണാവിഹരണഭ്രമേ ജയജയ, നിത്യ നിരാമയ നാരായണ ജയ, ഭക്താനുഗ്രഹപാരായണ ജയ, വിഷ്ടപനായക പാലയ പാലയ ദുഷ്ടവിനാശന പാലയ പാലയ, നിർമ്മലനേ ജയ ചിന്മയനേ ജയ നിർഗ്ഗുണനേ ജയ ദുർഗ്രഹനേ ജയ, നീയേ ഗതി മമ നീയേ ഗതി മമ ഭവദീയജചരപരിഭ്രതോഹം, കാക്കലിതല്ലാ നാഥാ വീണ്ണേൻ കാരുണ്യാകര കാത്തരുളിമ്മാം."

യാദവന്മാരുടെ യുദ്ധയാത്ര കവി ഒരു ഉത്തമമായ സംസ്കൃതഗദ്യംകൊണ്ടാണ് നിർവ്വഹിച്ചിരിക്കുന്നത്.

<u>കൊടിയവിരഹം ചമ്പു.</u> നൈഷധചമ്പുവിലെന്നപോലെ കൊടിയവിരഹത്തിലും പൂർവ്വഭാഗവും ഉത്തരഭാഗവുമുണ്ട്. രണ്ടിലുംകൂടി നൈഷധത്തെക്കാൾ അധികം പദ്യങ്ങളുണ്ടെങ്കിലും അവയിൽ നാലിലൊരംശത്തോളം അന്യഗ്രന്ഥങ്ങളിൽനിന്ന് ഉദ്ധരിച്ചിട്ടുള്ളവയാണ്. മലയാളഭാഷയിലേ ശൃങ്ഗാരകാവ്യങ്ങളിൽ കനിഷ്ഠികാധിഷ്ഠിതമെന്ന പറയേണ്ടതു കൊടിയവിരഹത്തെത്തന്നെയാകുന്നു. സംഭോഗശൃങ്ഗാരവും, സർവ്വോപരി അയോഗാവസ്ഥയിലും

അതിലും പ്രത്യേകിച്ചു വിരഹാവസ്ഥയിലും വിപ്രലംഭശൃംഗാരവും ഇത്ര ചമൽകാരത്തോടുകൂടി പ്രപഞ്ചനംചെയ്യുന്ന കൃതികൾ ഇതരഭാഷകളിൽപ്പോലും അപൂർവമാണ്. ശൃംഗാരത്തിനു ചില സന്ദർഭങ്ങളിൽ സഭ്യമല്ലാത്ത നിലയിൽ ഗ്രാമ്യത വന്നുപോയിട്ടുള്ളതു് ഇതിലേ ഒരു വലിയ ദോഷമാണെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. അഭിജ്ഞാനശാകുന്തളം, വിക്രമോർവ്വശീയം, മാലതീമാധവം, ഭോജചമ്പു തുടങ്ങിയുള്ള സംസ്കൃതകൃതികളിൽനിന്നും വൈശികതന്ത്രം മുതലായ ഭാഷാകൃതികളിൽനിന്നും പല പദ്യങ്ങളും ഗദ്യങ്ങളും കോരിവാരിപ്പകൎന്നിട്ടുണ്ടു്. ഇവയിൽ കുറെയെല്ലാം അനന്തരകാലികന്മാരുടെ കൈപ്പെരുമാററമാണെന്നു വരുവാനും പാടില്ലായ്കയില്ല. പ്രതിജ്ഞായൌഗന്ധരായണം മൂന്നാമങ്കത്തെയാണല്ലോ മന്ത്രാങ്കമെന്നു പറയുന്നതു്. അതിൽ ഡിണ്ഡികവേഷധാരിയായ വിദൂഷകൻ കൂടിയാട്ടത്തിൽ

"ദാഹേ തണ്ണീർ കൊടിയ വിരഹേ കാന്തയോടുള്ള സങ്ഗം
താപോദ്രേകേ തണലപി തമസ്സങ്കടേ ച പ്രദീപഃ
പേവെള്ളത്തിൽപ്പതിതസമയേ തോണിയെന്റേവമാദീ-
ന്യാപൽകാലത്തഭിമതസുഹൃൽപ്രാപ്തിയോടൊന്നു-
മൊവ്വാ."

എന്നൊരു ഭാഷാപദ്യം വിസ്തരിച്ചു് അഭിനയിക്കേണ്ടതുണ്ടു്. 'കൊടിയ വിരഹേ കാന്തയോടുള്ള സങ്ഗം' എന്ന ഭാഗം അഭിനയിക്കുന്നതിനു നായികാനായകന്മാർ ഒരു കാ

ത്ത്യായനീക്ഷേത്രത്തിൽവച്ച് തമ്മിൽ കാണുന്നതും പ്രണയബദ്ധരാകുന്നതുമായ ഒരു കഥയും അതിൻെറ പ്രപഞ്ചനത്തിനുവേണ്ട പദ്യഗദ്യങ്ങളും ആരോ പണ്ടുതന്നെ രചിച്ചുകാണുന്നു. ആ കഥയെ സൂത്രമായി വച്ചുകൊണ്ട് അതിനൊരു വിസ്തൃതമായ ഭാഷ്യം കാവ്യരൂപേണ നിർമ്മിക്കുവാനാകുന്നു കൊടിയവിരഹകാരൻ ഉദ്യമിക്കുന്നത്. ആ ഉദ്യമം വിജയപൂർണ്ണമായി പരിണമിച്ചിട്ടുമുണ്ട്. കൊടിയവിരഹത്തിലേ ഇതിവൃത്തം സ്വീകരിച്ച് മേല്പുത്തൂർ ഭട്ടതിരി രചിച്ച ഒരു പദ്യകാവ്യമാണ് കോടിവിരഹം.

ഇതിവൃത്തം.

"മങ്ഗല്യരങ്ഗഭൂമി-
ർമ്മദനമഹാരാജ്യഭാഗ്യപരിപാടീ
ശൃങ്ഗാരചന്ദ്രികാഖ്യാ
കാചന കളഹംസഗാമിനീ ജാതാ."

എന്ന പദ്യംകൊണ്ടു കൊടിയവിരഹം ആരംഭിക്കുന്നു. കോടിവിരഹത്തിലേ നായികയുടെ പേർ ശൃങ്ഗാരലീല എന്നാണ്. രണ്ടു കാവ്യങ്ങളിലും നായകൻ ശൃങ്ഗാരകേതു തന്നെ; എന്നാൽ കൊടിയവിരഹത്തിൽ അദ്ദേഹം ഒരു രാജാവും കോടിവിരഹത്തിൽ ബ്രാഹ്മണനുമാണെന്ന് ഒരു വ്യത്യാസമുണ്ട്. രണ്ടിലും നായികാനായകന്മാർ തമ്മിൽ ദമയന്തീനളന്മാർക്കെന്നപോലെ രൂപാമൃതത്തിന്റെ ശ്രോത്രാഞ്ജലിപാനംകൊണ്ടുതന്നെ അനുരാഗമുണ്ടാകുന്നു. അപ്പോൾ തൃശ്ശിവപേരൂർക്ഷേത്രത്തിൽ 'പൂരോത്സവം'

വന്നുചേൻ എന്ന മഴമങ്ഗലവും അടുത്തുള്ള ഒരു പാവ് തീക്ഷേത്രത്തിൽ ഉത്സവം വന്നുചേൻ എന്നു മേല്പുത്തൂരും പ്രസ്താവിക്കുന്നു. അവിടെ രാജരത്നാവലീയത്തിൽ രാമവ ൎമ്മമഹാരാജാവെന്നപോലെ നായിക ഒരു ഇലഞ്ഞിമര ത്തറയിലും നായകൻ ഒരു അശോകത്തറയിലും കയറിനി ല്ക്കുകയും രണ്ടുപേരും പരസ്പരസന്ദശനത്താൽ അനുരാഗ വിവശരായിത്തീരുകയും ചെയ്തതായി മഴമങ്ഗലം വണ്ണി ക്കുന്നു. നായകൻ ഒരു രത്നവേദിയിലും നായിക മറെറാരു തറയിലും നിന്നതായി മേല്പുത്തൂർ കഥയ്ക്കു് അല്പം വ്യ ത്യാസം വരുത്തിപ്പറയുന്നു. പിന്നെ നായികാനായകന്മാ രുടെ വിവാഹം കഴിയുന്നു. കാലാന്തരത്തിൽ ചില ഏഷ ണിക്കാരുടെ വാക്കു കേട്ടു കൊടിയവിരഹത്തിലേ നായിക നായകനെ ബഹിഷ്കരിക്കുന്നു. സ്വപ്നത്തിൽ നായകൻെറ അന്യസ്ത്രീസംഭോഗം കണ്ടു് അതു സത്യമെന്നു വിശ്വസിച്ചു കൊടിയവിരഹത്തിലേ നായിക നായകനുമായി വേർപെ ടുന്നു. അങ്ങനെ പിരിഞ്ഞ ദമ്പതികൾക്കു പിന്നീടുണ്ടാകു ന്ന ഘോരമായ വിരഹതാപം രണ്ടു മഹാകവികളും അവ രുടെ സ്വസിദ്ധികളും പ്രയോഗിച്ചു വണ്ണിച്ചിട്ടുണ്ടെങ്കിലും അതിൽ മെച്ചം കൊണ്ടുപോയിരിക്കുന്നതു മഴമങ്ഗലം ത ന്നെ എന്നാണു് എനിക്കു തോന്നീട്ടുള്ളതു്. കൊടിയവിര ഹത്തിലേ നായികയും നായകനും ഉൽബന്ധനം ചെയ്യു വാൻ ഒരുങ്ങുന്നു. ശൃങ്ഗാരമഞ്ജരി ആത്മഹത്യചെയ്യുവാൻ പ്രമദവനത്തിൽ ചെന്നു് ഒരു പിച്ചകമാല എടുത്തു കഴ ത്തിൽ ചുററിയപ്പോൾ അവിടെ അതേ ഉദ്ദേശ്യത്തോടുകൂടി

സങ്ഗീതകേതുവും ചെന്നുചേരുന്നു. അപ്പോൾ നായകനു "ചെവിയിലമൃതധാരാപ്ലാവനം വിശാരമ്യം" ഭാഗ്യവശാൽ ലബ്ധമായി. അതു നായികയുടെ

"അർത്ഥിക്കുന്നേൻ വിധാതാവൊടു മുഹുരപി ഞാൻ
ജന്മജന്മാന്തരേ മേ
ഭർത്താ സംഗീതകേതുർഭവതു വിധിവശാൽ"

എന്ന പ്രാർത്ഥനയായിരുന്നു ഉടനേ നായകൻ "മുഗ്ദ്ധേ, ഹാ കഷ്ടം" എന്നു പറഞ്ഞു നായികയെ പാണിസ്പർശം കൊണ്ടു പ്രബുദ്ധയാക്കി. അങ്ങനെ അവർ തമ്മിൽ വീണ്ടും സമാഗമമുണ്ടാകുകയും രാഹുവക്ത്രത്തിൽനിന്നു വിമുക്തമായ ചന്ദ്രമണ്ഡലംപോലെ തദനന്തരം അവർ തമ്മിലുള്ള പ്രേമം പൂർവ്വാധികമായി പ്രശോഭിക്കുകയും ചെയ്യുന്നു. വർഷകാലത്തേ ഒരു രാത്രിയിൽ നായികാനായകന്മാർ വിരഹപീഡിതരായി സഞ്ചരിക്കുമ്പോൾ അവർക്ക് ആകസ്മികമായി പുനസ്സമാഗമം സിദ്ധിക്കുന്നുവെന്നാണ് കോടിവിരഹത്തിൽ പ്രസ്താവിക്കുന്നത്.

കവിതാരീതി. കൊടിയവിരഹത്തിൽനിന്നു ചില പദ്യഗദ്യങ്ങൾ ഉദ്ധരിക്കാം.

1. പദ്യങ്ങൾ: നായകനോടു തോഴർ നായികയെപ്പററി—

"മനോഭവരസായനം, മധുരിമപ്രകാശോദയം,
മഹാജനമഹോത്സവം, മനുജലോകദീപാങ്കുരം,

ഇവണ്ണമൊരിടത്തുമേ കിമപി രത്നമാലോകിതും
ന നാമുപലഭാമഹേ ; ജയതി വീരതാ മാന്മഥീ.” (1)

2. നായികയെക്കണ്ട നായകന്റെ വിചാരം—

“ശൃങ്ഗാരചന്ദ്രിക മനോഭവമൂലവിദ്യാ-
സങ്കേതഭൂമി കിമിയം കമലായതാക്ഷീ ?
ശങ്കേ മഹോത്സവവിലാസസമാഗതാം താം
ഭൃങ്ഗാങ്ഗനാമിവ വസന്തവിഭൂതിലോലാം.” (2)

3. നായികയും നായകനും—

“അന്നേരം കാമതന്ത്രപ്രകരണനിപുണൌ
കോമളൌ തൈലസേകൈ-
രന്യോന്യം മെയ്കുളൎപ്പിച്ചിരുവരുമരികേ
ചേൎന്നുനില്ക്കും ദശായാം
തന്നെത്തന്നേ നിഴൽക്കൊണ്ടതു തരുണതനൌ
ന്യൂനമന്യേതി മത്വാ
കന്നക്കണ്ണാൾ വശംകെട്ടഴകൊടു കലഹി-
ച്ചീടുമാറുണ്ടുകാണ്ഡേ.” (3)

4. നായകൻ നായികയോട്—

“മാനേലുംകണ്ണി, മാന്താർചരജയവിരുതേ,
മാനിനീരത്നമേ, മൽ-
പ്രാണാധീശേ, മനോമോഹനതനുലതികേ,
മങ്ഗലാവാസഭൂമേ,

ഹാ! നാഥേ, കോപമൊല്ലാ, ശശിമുഖി, വെറുതേ
ഞാൻ പിഴച്ചീല തൃക്കാ-
ലാണാ, നീയെന്നിമററില്ലൊരു ശരണമൃഹം
കുമ്പിടാം നിൻ പദാന്തേ. (4)

മെത്തും കമ്മപ്രഭാവൈരഖിലതനമതാ-
മിന്നനാളിന്നനേര-
ത്തിത്ഥം വന്നീട്ടുകെന്നെണ്ടളികലിപികുലം
പത്മഭ്രൂകല്പ്യമാനം;
മുഗ്ദ്ധേ, കല്പിച്ചതെല്ലാം വരിക; തരളമൈ-
ക്കണ്ണി, നിന്മൂലമല്ലോ
ചിത്തജ്ഞേ, നിൻ വഴക്കെന്തിതു പുനരറിയാ-
മല്ല, ദാസോ ജനോയം." (5)

മഴക്കാലം —

"ഏവം നാലഞ്ചുനാൾച്ചെന്നളവിലളികുലാ-
പാങ്ഗി വേറിട്ട ദുഃഖം
മേവും നേരത്തു വാരെത്തിന തപനരുചാ
ഘമ്മകാലം കഴിഞ്ഞു;
ആവിർഭൂതാംബുദാളീ, കടുരവബധിരീ-
ഭൂതദിക്ചക്രവാളം
ഭാവിച്ചു മേഘമാസം വരതനുവിരഹോ-
ന്മാദിനാം കാളക്രൂടം. (6)

ആകാശേ കാളമേഘദ്ധചിരദവരഘടാ-
ബന്ധുരേ ചന്തമേറും

നാകാധീശായുധംകൊണ്ടിനിയ കൊടിമരം
　　നാട്ടി വർഷോൽസവാത്ഥീ
ക്രുങ്കം കേകാമണിക്കൊമ്പുകൾ നിവിരെ വിളി-
　　പ്പിച്ചു വിശാലം മുഴക്കി-
ച്ചാകണ്ഠം തൂകിനാൻ വന്നുദകഘവിരസൌ
　　ഘന്ത ! പജ്ജന്യദേവൻ." (7)

ഈ ശ്ലോകം സ്മരിക്കുമ്പോളെല്ലാം എന്റെ ഹൃദയം അനിർവ്വചനീയമായ ആനന്ദസാഗരത്തിൽ ആറാടുന്നതിന് അതിരുമില്ല, എതിരുമില്ല.

നായികയുടെ വിരഹതാപത്തിനുള്ള പ്രതിവിധികൾ—

"കർപ്പൂരപ്പൊടിയും കനത്ത കദളി-
　　ത്തണ്ടും മൃണാളങ്ങളും
കല്പിച്ചീടിന പുഷ്പതല്പവുമര-
　　ക്കാമ്പൽപ്രസൂനങ്ങളും
ഉൽഫുല്ലാംബുരുഹങ്ങളും മലയജ-
　　ച്ചാറും മലർപ്പന്തലും
മല്ലാടീടെഴുമാത്തനാദവുമഹോ !
　　കോലാഹലം മന്ദിരേ." (8)

വിരഹാത്തയായ നായിക സഖികളോട്—

"ചിത്തജ്ഞേ ചിത്രലേഖേ, വിരയെ വരിക നീ ;
　　മല്ലികേ വീയു മെല്ലെ ;-
ക്കസ്തൂരീമാലികേ വാ, തളി തളി കളഭ-
　　ച്ചാറു ചാലിച്ചു മേന്മേൽ ;

മുഗ്ദ്ധേ സിന്ദൂരലേഖേ, തളിരൊട്ടു തലപൊ-
  ത്തീട്ടു; പാടീരധാരാ-
മത്രേ വേണ്ടുന്നതയ്യോ കള കള കളഭം;
  കൈവിടൊല്ലേ മനോജ്ഞേ." (9)

1. ഗദ്യങ്ങൾ: തൃശ്ശൂർപൂരത്തിന്റെ വർണ്ണനത്തിൽനിന്ന്—

"ചെവിപൊടിയുമ്മാറിടിനിടിനെന്നങ്ങിടിപൊടിയാക്കും വെടികളൊരോരോ ദിശിദിശി പെരുകി ത്രിഭുവനമൊക്ക മുഴങ്ങിനടുങ്ങും ബാലവയോധികകുഞ്ജരസംഘം ഭഗവതിമാരോടൊപ്പം വന്നു ഞെരിച്ചീടും ചില വാദ്യവിശേഷം, ബാലഭയങ്കരി വൃദ്ധവിമോഹിനി മത്തമതംഗജയാത്രാശാലിനി ഭുവനമിളക്കികളെന്നു തുടങ്ങും ചെണ്ടകൾ തിമിലകളും ചേങ്ങലകളിടയ്ക്കയുടുക്ക മരങ്ങൾ[1] വിഷാണം തപ്പു മിഴാവും പെരിയ പെരുമ്പറ ചല്ലരി വെൺപറ മദ്ധ്യേ പലവെടി നീർവെടി കയർവെടി പൂവെടി കമ്പം പഴതേ പായുന്നെലിവെടിയെന്നചെവരുമികൾ (മേന്മേൽ) വെന്തുപിടഞ്ഞും കയ്യർ തകർത്തും മമ്മാ! ഘോഷം കുഹചനഭാഗേ."

2. വിരഹാർത്തയായ നായിക സഖികളോട്—

"മഴപെയ്യിപ്പിൻ മകരന്ദംകൊണ്ടിരുപുറവും നിന്നാവത്തു ചെയ്യിൻ; പനിനീർനദിയിൽപ്പാഞ്ഞുകളിക്കിൽപ്പാതി ശമിക്കും പരിതാപം മേ; മലയത്തെന്നൽ മഹാവിഷമെന്നാൾ മധുകരവൃന്ദം മയിൽവാളെന്നാൾ; കുരവകക

1. മരം=പടഹം.

സുമം ക്രൂരമ്പെന്നാൾ കുളിരും കളഭം കനൽനിരയെന്നാൾ; ചന്ദനപങ്കം കൊടുവിഷമെന്നാൾ ചന്ദ്രമയൂഖം ചെങ്കനലെന്നാൾ; പനിനീർത്തുള്ളി പെരുമ്പനിയെന്നാൾ സങ്ഗീതം മേ സങ്കടമെന്നാൾ; കർപ്പൂരപ്പൊടി കടുവായെന്നാൾ ചേമന്തികയെച്ചെമ്പുലിയെന്നാൾ; കസ്തൂരിക്കളി കാലനിതെന്നാളന്തിവരുമ്പോളന്തകനെന്നാൾ; കങ്കേളിത്തരു കിങ്കരനെന്നാൾ താമരവളയിൽത്തീയുണ്ടെന്നാൾ; പല്ലവതല്പേ കൈപ്പുണ്ടെന്നാൾ കടകാദികളെക്കയ്യുളിയെന്നാൾ; കുങ്കുമപങ്കം കുത്തിര[1]മെന്നാളുടഞാണയ്യോ കൊടുവാളെന്നാൾ, ചെമ്പകകുസുമം ചെന്തീയെന്നാൾ പഞ്ചാൻ[2]കിളിയെപ്പെൺപാമ്പെന്നാൾ."

അന്യാദൃശമായ മാധുര്യം വഴിഞ്ഞൊഴുകുന്ന ഒരു ദീർഘഗദ്യത്തിലേ ചില വരികൾ മാത്രമാണ് ഇവ.

മററു ചില വിവരങ്ങൾ. 'ഭാഷാരീതിപ്പഴക്കം' സാമാന്യമായി കൊടിയവിരഹത്തിലും കാണ്മാനുണ്ട്. 'ഈ! ദൈവപ്രാതികൂല്യം', 'എണ്ണേറുന്ന', 'കൊതികൊള്ളുക', 'തൺപെടുക', 'അറിയാതോചില കരണവിശേഷൈഃ', 'താളീഹസ്താഭിഃ' 'തനപ്പീശിഖാമകരി', പുന്നപ്പൂവാർകുഴലി', 'മൈതോയും കണ്ണി', 'കാതേറും ('കാതേലും' എന്നല്ല ശരിയായ പാഠം) മിഴിയാൾ', 'ആയത്തമായ് ക്കൊണ്ട്'' (ശ്രദ്ധിച്ച്), 'തമ്പിരാട്ടി', 'അറുതിപെടായിന്നവാറ്', 'തടമെന്മുല' ഇത്യാദി പ്രയോഗങ്ങൾ പരിശോധി

1. കുത്തിരം=വിഡംബനം. 2. പഞ്ചാൻ=കൊച്ച്.

ക്കുകം ഫലിതവും ധാരാളമുണ്ട്. നായകൻെറ ദുസ്സഹമായ വിരഹവ്യഥ കണ്ടു് ചില അതീതയൌവനന്മാർ പറയുന്ന വാക്യമാണ് ചുവടേ ചേക്കുന്നതു്.

"നാമെല്ലാം ചെറിയന്നുമുണ്ടു പലരും
    ക്രീഡിക്ക; ഹാ കഷ്ടമി-
ന്നാമോ താന്നമരക്ഷണം പിരികിലും
    ചാമെന്ന ഭാവോദയം?
നീർമേഘപ്പുരിചായലാരുമിവളെ-
    ക്കാറ്റ നല്ലരു, ണ്ടെന്തഹോ
കാമത്തിന്നുമിയത്തയുണ്ടു പെരികെ-
    പ്പുണ്ടിന്നതില്ലേത്തുമേ."

നായികയ്ക്കും നായകനും തമ്മിലുള്ള സൈപരക്കേട്ടു ക്രമേണ നാടെങ്ങും പരന്നതു് എങ്ങനെയെന്നു കവി താഴെ ഉദ്ധരിക്കുന്ന പദ്യത്തിൽ വർണ്ണിക്കുന്നു.

"മന്ദംമന്ദം നടന്നു ചെറുമികൾചെവിയിൽ-
    ച്ചെററു വാർത്താവിശേഷം;
മന്ത്രിച്ചും പാരവും പോയവരവർ വിലയി-
    ട്ടിട്ടിനാത്രുഢഹാസം;
എന്തെന്നും, ക്ലേശമെന്നും, വരികവരികയെ-
    ന്നും, മനക്കേതമെന്നും
ചിന്തിച്ചിട്ടുംദശായാമൊരു കുറളിയിതെ-
    ന്നും ചമഞ്ഞു വിശേഷം."

പൂർവ്വാർദ്ധത്തിന്റെ അവസാനത്തിൽ കവിത ഏതു കൂട്ടരെയെല്ലാം പരിഹരിക്കേണ്ടതാണെന്നു ഗ്രന്ഥകാരൻ നമ്മെ പഠിപ്പിക്കുന്നു.

"യേ സൂക്തീന്ദുകലാകളങ്കജനകാ-
യേ ഗാഢഗർവ്വജ്വരാ-
യേ വാ കേവലതർക്കകർക്കശധിയ-
സ്സാക്ഷാച്ച യേ ശ്രോത്രിയാഃ
യേ വാ ദ്വേഷമഷീമലീമസധിയ-
സ്താൻ പ്രാജ്ഞഗോഷ്ഠീരസ-
പ്രൌഢപ്രാവൃഡവഗ്രഹാൻ പരിഹരൻ
വാചാം പ്രചാരം കുരു."

സൂക്തിയാകുന്ന ചന്ദ്രകലയിൽ കളങ്കത്തെ ജനിപ്പിക്കുന്നവരേയും, ഗാഢമായ അഹങ്കാരജ്വരത്തോടുകൂടിയവരേയും, തർക്കശാസ്ത്രാഭ്യാസംനിമിത്തം ബുദ്ധിക്കു കാർക്കശ്യം വന്നുകൂടീട്ടുള്ളവരേയും, കേവലവൈദികന്മാരേയും, ദ്വേഷം കൊണ്ടു മലിനമായ ബുദ്ധിയോടുകൂടിയവരേയും വിട്ടു കവിത അകലുകതന്നെ വേണം; എന്തെന്നാൽ അവർ വിദ്വൽപരിഷത്താകുന്ന സരസമായ വർഷകാലത്തിന്ന് അവഗ്രഹങ്ങളാകുന്നു.

ദാമോദരച്ചാക്യാരുടെ കാലത്തിനുമേൽ അപൌരാണികമായ കഥാവസ്തുവിനെ അധികരിച്ചു രചിച്ചിട്ടുള്ള രണ്ടു പ്രധാനഭാഷാചമ്പുക്കൾ രാജരത്നാവലീയവും കൊടിയവിരഹവുമാകയാൽ അവ നമ്മുടെ വിശേഷശ്രദ്ധയെ

അർഥിക്കുന്നു. കൊടിയവിരഹത്തിന്റെ ഉത്തരഭാഗം സഖാവിനെ അഭിസംബോധനം ചെയ്യുന്ന 'മങ്ഗല്യമേ തന്നെ ഭൂതാം' എന്ന ശ്ലോകംകൊണ്ടാണ് ആരംഭിക്കുന്നതെങ്കിലും പൂർവഭാഗത്തിൽ ആ മാതിരി ഒരു സല്ലാപമോ മങ്ഗലാചരണംപോലുമോ ഇല്ലെന്നും വസ്തുനിർദ്ദേശരൂപമാണ് അതിലെ പ്രഥമപദ്യമെന്നും വക്തവ്യമാണ്. പക്ഷേ 'എന്തോഴാ രതിമന്മഥൌ' എന്നു തുടങ്ങുന്ന ഒരു പദ്യം അതിലും ഇടയ്ക്കു കാണ്മാനുണ്ട്.



# ആറാമദ്ധ്യായം

## നീലകണ്ഠകവിയുടെ ചമ്പുക്കൾ

നീലകണ്ഠകവിയും അദ്ദേഹത്തിന്റെ കൃതികളും. കൊല്ലവർഷം 776-ൽ തീപ്പെട്ട കൊച്ചി രാമവർമ്മമഹാരാജാവിനേയും അദ്ദേഹത്തിന്റെ അനുജൻ ഗോദവർമ്മാവിനേയും പററി കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ചുവല്ലോ. അതിൽ പിന്നീടു കൊച്ചിരാജ്യം ഭരിച്ചതു വീരകേരളവർമ്മ മഹാരാജാവായിരുന്നു. അദ്ദേഹം 790-ൽ യശശ്ശരീരനായി. ആ മഹാരാജാവും ഒരു വിദ്വൽപക്ഷപാതിയായിരുന്നു. മേല്പുത്തൂർ നാരായണഭട്ടതിരി മാടമഹാരാജപ്രശസ്തിയിൽ അദ്ദേഹത്തിന്റെ അപദാനങ്ങളെ അനന്യസാധ്യമായ വാഗ്വിലാസത്തോടുകൂടി പ്രകീർത്തനംചെയ്തിട്ടുണ്ട്. വീരകേരളവർമ്മാവിന്റെ ആശ്രിതനായിരുന്നു നീലകണ്ഠകവി. തെങ്കൈലനാഥോദയം ചമ്പു അദ്ദേഹം രചിച്ചതു് ആ മഹാരാജാവിന്റെ ആജ്ഞ അനുസരിച്ചായിരുന്നു എന്നുള്ളതിനു് ആ ഗ്രന്ഥത്തിൽതന്നെ രേഖയുണ്ടു്.

"അനന്തരമനന്തരായരമണീയനാനാഗുണ-
പ്രഭാവജിതരാഘവോ വിഹിതലാഘവോ വൈരിണാം
ശശാസ വിധിവന്മഹീം ഗുണമഹീയസീം പൂരയൻ
യശോ ജഗതി വീരകേരള ഇതി പ്രതീതോ നൃപഃ." (1)

നിത്യം ദചീപാന്തരേഭ്യഃ പ്രഹരണപുരുഷൈ-
രാഹൃതൈസ്തപ്പയന്നേ-
വാതൈ്ഥരുത്സായ്യ ദൂരം ക്ഷിതിസുരവരദൌ-
ഗ്ഗ്ത്ര്യമുദ്രാപിശാചീം
യോദ്ധും നവ്യാധികാരാദരിഭിരധികനി-
വ്യൂഢസവ്വാഭിസാരൈ-
സ്സാർദ്ധം സവ്വത്ര യുദ്ധോത്സവമഹഹ ! ചിരാ-
ദനചഭ്രദന്നതാത്മാ. (2)

സോയം നിശ്ശേഷവിദ്യാനിപുണമതിരുപാ-
ലിങ്ഗിതോ വീരലക്ഷ്മ്യാ
മായംക്രുടാത മാനാംബുധി വിമതഭടൈ-
യ്യുദ്ധബദ്ധാഭിയോഗൈഃ
ആവിവ്വൈരം പടയ്ക്കായ് വൃഷപുരിയിലെഴ-
ന്നള്ള മക്കാലമുച്ചൈ-
രാബദ്ധാഡംബരം മേന്മയൊടൊരു ശിവരാ-
ത്ര്യുത്സവം പ്രാദുരാസീൽ. (3)

വീരാണാം മണി വീരകേരളനൃപൻ
ദിവ്യോത്സവേ ചെന്നസൌ
നേരേ ശ്ശൂരഭടാവലീകളകള-
വ്യാലോളിതാശാന്തരം
ഗൌരീനേത്രചകോരപാവ്വണശര-
ച്ചന്ദ്രം പ്രണമ്യ പ്രഭും
വാരാളും വൃഷഭാലയേ സഹൃദയൈ-
രുമിച്ചേന്നിരുന്നീടിനാൻ. (4)

വാർമെത്തീടുന്ന വിദ്വജ്ജനനിഗദിതകൈ-
ലാസനാഥപ്രഭാവ-
ശ്രീമാഹാത്മ്യങ്ങൾ കേട്ടും പ്രകടിതരുചി ക-
ണ്ടും പ്രസന്നാന്തരാത്മാ
ധീമാനല്പസ്മിതംചെയ്തഖിലസദസി ചെ-
ല്ലൂരപൂർണ്ണത്രയീശ-
ശ്രീമൽകാരുണ്യപാത്രം കവിമഴകിനൊടാ-
ദിഷ്ടവാൻ പ്രൌഢവാചാ. (5)

വിദ്യാവല്ലഭ, നീലകണ്ഠ, സുകവേ,
ചെല്ലൂരനാഥോദയം
ചിത്രം പണ്ടു കൃതം പുനശ്ച രചിതം
നാരായണീയം ത്വയാ ;
അദ്യൈവാരഭതാം ഗിരാ മമ ഭവാൻ
തൈക്കൈലനാഥോദയ-
പ്രത്യഗ്രാഖ്യകലന്ന ബന്ധുരഗുണം
ബന്ധും പ്രബന്ധോത്തമം. (6)

ഇത്ഥം നിയുക്തഃ കുരുഭൂമിഭർത്ത്രാ
ഭദ്രാചലക്ഷേത്രമഹത്വമാന്യം
ഹൃദ്യം കളോദാരമണിപ്രവാളൈ-
ശ്ചിത്രസ്ഫുടാർത്ഥം വിദധേ പ്രബന്ധം." (7)

ഈ പദ്യങ്ങളിൽനിന്നു വീരകേരളവർമ്മമഹാരാജാവു്
തൃശ്ശൂരിൽ ശിവരാത്ര്യുത്സവത്തിന്നു് എഴുന്നള്ളിയ അവ

സരത്തിലാണ് നീലകണ്ഠകവിയോടു് തെങ്കൈലനാഥോ ദയം ചമ്പു നിമ്മിക്കുവാൻ ആവശ്യപ്പെട്ടതെന്നും അതിനു മുൻപുതന്നെ ആദ്യമായി അദ്ദേഹം ചെല്ലൂരനാഥോദയവും അതിൽപ്പിന്നീടു നാരായണീയവും രചിച്ചുകഴിഞ്ഞിരുന്നു എന്നും വ്യക്തമാകുന്നതാണ്. ചെല്ലൂരനാഥോദയത്തിൽ പെരുഞ്ചെല്ലൂരിലേ (തളിപ്പറമ്പു് അഥവാ ലക്ഷ്മീഗ്രാമം; ശിവപ്രതിഷ്ഠയും നാരായണീയത്തിൽ തൃപ്പൂണിത്തുറയിലേ മഹാവിഷ്ണുപ്രതിഷ്ഠയുമാണ് വിഷയം. ഈ രണ്ടു ബിംബപ്രതിഷ്ഠകളെ വണ്ണിച്ചു കാവ്യങ്ങൾ നിമ്മിക്കുകയാലാണ് കവി 'ചെല്ലൂരപൂണ്ണത്രയീശശ്രീമൽ കാരുണ്യപാത്രം' ആയിത്തീന്നതു്. പക്ഷേ അദ്ദേഹം പെരുഞ്ചെല്ലൂർഗ്രാമക്കാരനായുമിരുന്നിരിക്കാം. സ്വദേശത്തു വച്ചു ചെല്ലൂരനാഥോദയവും പിന്നീടു രാമവമ്മമഹാരാജാവിനെ ആശ്രയിച്ചു തൃപ്പൂണിത്തുറയിൽ താമസിക്കുമ്പോൾ നാരായണീയവും രചിച്ചു എന്നു വരാവുന്നതാണല്ലോ. പുനംതന്നെയാണ് നീലകണ്ഠൻ എന്നു ചിലർ അഭ്യൂഹിക്കുന്നതു നിമ്മൂലമാകുന്നു. വീരകേരളവമ്മാവു് സാമൂതിരിയോടു പടയ്ക്കാണ് തൃശ്ശൂരിലേക്ക് എഴുന്നള്ളുന്നതു്; അദ്ദേഹത്തിന്റെ അനുചരന്മാരുടെ കൂട്ടത്തിൽ സാമൂതിരിക്കോവിലകത്തെ പഴയ സദസ്യനായ പുനംകൂടി പോയിരിക്കുമെന്നു സങ്കല്പിക്കുവാൻ വിഷമമാണ്. ഒരു ചമ്പുവിലേ രണ്ടോ മൂന്നോ പദ്യങ്ങൾ മറെറാരു ചമ്പുവിൽ കാണുമ്പോൾ രണ്ടു ചമ്പുക്കളും ഒരു കവിയുടെ കൃതിയാണെന്ന് അധ്യാഹരിക്കുവാൻ തുടങ്ങിയാൽ കൊല്ലം ഏഴും എട്ടും

ശതകങ്ങളിലെ ചമ്പുക്കളെല്ലാം ഏകകർത്തൃകങ്ങളാണെന്നു പറയേണ്ടിവന്നേക്കും. മഴമങ്ഗലവും നീലകണ്ഠനും സമകാലികന്മാരാണെന്ന് ഇതിൽനിന്നു സിദ്ധിക്കുന്നുണ്ട്. മഴമങ്ഗലത്തെക്കാൾ നീലകണ്ഠനു വയസ്സു കുറേ കുറഞ്ഞിരുന്നിരിക്കാമെന്നേയുള്ളു. മഴമങ്ഗലഭാണത്തിലെ

"കേളീകോപകഥാസു തന്വതി നതിം
ചന്ദ്രാർദ്ധചൂഡാമണൌ
ചൂഡാചന്ദ്രകലാനുഷങ്ഗകലയാ
യദ്ദൃശ്യതേ കോമളം
യദ്വാ കർക്കശകാസരാസുരശിരോ-
നിക്ഷേപണേ നിഷ്ഠുരം
പായാദ്വസ്തദിദം ഗിരീന്ദ്രദുഹിതുഃ
പാദാരവിന്ദദ്വയം."

എന്ന നാന്ദീശ്ലോകത്തിന്റെ അനുരണനമാണ് നാം തെക്കൈലനാഥോദയത്തിൽ

"ദേവി, ത്രൈലോക്യരക്ഷാകലിതവൃഷപുരാ-
വാസലീലായിതേ, ശ്രീ-
പാദാബ്ജം ദക്ഷിണം തേ മഹിഷമകുടപാ-
ഷാണഘാതാതിശോണം;
അന്യച്ച പ്രേമകോപപ്രണതഹരജടാ-
ഘട്ടനോത്സർപ്പിഗങ്ഗാ-
പാഥോബിന്ദൂക്ഷിതം ചേതസി പരമശിവ-
പ്രാണനാഥേ, സമിന്ധാം."

എന്ന പദ്യത്തിൽ ഒട്ടൊട്ടു കേൾക്കുന്നതു്. പ്രസ്തുതചമ്പുക്കൾ മൂന്നിനും പുറമേ വേറെയും ചില പ്രബന്ധങ്ങൾ നീലകണ്ഠൻ നിർമ്മിച്ചിരിക്കാം. അവ ഇപ്പോൾ അവിജ്ഞേയകർത്തൃകങ്ങളായാണു് പ്രചരിക്കുന്നതു്. "പദ്മപ്രഥേ തൽ പൃഥിവ്യാം" എന്നൊരു കവിമുദ്ര നാരായണീയത്തിലും തെങ്കൈലനാഥോദയത്തിലും കാണുന്നുണ്ടു്. 'തൽക്ഷേത്രം......പദ്മപ്രഥേ' എന്നു ചെല്ലൂരനാഥോദയത്തിലും അതിൻെറ രൂപാന്തരം കാണാം. അതു കലിസംഖ്യ കുറിക്കുന്നതായി ചില പണ്ഡിതന്മാർ സങ്കല്പിക്കുന്നതു ശരിയല്ല. അങ്ങനെയാണെങ്കിൽ നാരായണീയവും തെങ്കൈലനാഥോദയവും എഴുതിത്തീർന്നതു് കൊല്ലം 774 മേടം 7-ാംനു-യാണെന്നു വരണം. അതിനു തരമില്ലെന്നുള്ളതു്, തെങ്കൈലനാഥോദയം ആരംഭിക്കുന്നതിനു മുൻപുതന്നെ നാരായണീയം കവി രചിച്ചുകഴിഞ്ഞിരുന്നു എന്നു 'വിദ്യാവല്ലഭ' ഇത്യാദി പദ്യത്തിൽനിന്നു നാം ധരിക്കുന്നതിനാൽ, സുവ്യക്തമാണു്; അതിനുപുറമേ 774-ൽ വീരകേരളവർമ്മമഹാരാജാവല്ല രാജ്യഭാരംചെയ്തിരുന്നതെന്നും നമുക്കു് അറിവുള്ളതാണല്ലോ.

#### ചെല്ലൂരനാഥോദയം ; ഇതിവൃത്തം

ശ്രീപരമേശ്വരൻ കൈലാസപർവ്വതത്തിൽ നിവസിക്കുമ്പോൾ ഒരവസരത്തിൽ ദേവന്മാർ അവിടുത്തേ സന്നിധാനത്തെ പ്രാപിച്ചു വിശ്വകർമ്മാവിനാൽ ആദിത്യകലകളെക്കൊണ്ടു നിർമ്മിതങ്ങളായ മൂന്നു ശൈവബിംബങ്ങൾ

ഭൂമിയിലുണ്ടെന്നും അവയുടെ തേജസ്സുകൊണ്ടു ലോകം ദഹിക്കുന്നു എന്നും അവയെ അവിടുന്നു തന്നെ സ്വീകരിക്കണമെന്നും അറിയിച്ചു. കരുണാശാലിയായ ഭഗവാൻ അവക്ക് അഭീഷ്ടം നല്കി ആ മൂന്നു ബിംബങ്ങളേയും പാർവ്വതീദേവിക്കു നിത്യപൂജയ്ക്കായി ദാനം ചെയ്തു. പിന്നീട് അവയിലൊന്നു മാന്ധാതാവിനും മറെറാന്ന് അദ്ദേഹത്തിന്റെ പുത്രനായ മുചുകുന്ദനും അവിടുന്നു ശ്രീപാർവ്വതീദേവിയുടെ സമ്മതത്തോടുകൂടി കൊടുത്തു. ആ ബിംബങ്ങളെ അവർ തളിപ്പറമ്പത്തുവച്ച് ആരാധിച്ചുപോന്നു. കാലാന്തരത്തിൽ അവ ഭൂഗർഭത്തിൽ അന്തർഹിതങ്ങളായിപ്പോയി. അങ്ങനെയിരിക്കെ ഭഗവാൻ ഒരിക്കൽ തന്റെ പാരിഷദമുഖ്യനായ കുംഭോദരനെ ഭൂമിയിലേ സ്ഥിതികൾ അറിയുവാൻ നിയോഗിക്കുകയും ആ ഭക്തൻ തിരിയെച്ചെന്നു പെരുഞ്ചെല്ലൂർ ഗ്രാമത്തിന്റെ മാഹാത്മ്യം വർണ്ണിച്ചു കേൾപ്പിക്കുകയും ചെയ്തു. അപ്പോൾ ഭഗവാനു് ആ സ്ഥലം തന്റെ നിത്യസാന്നിധ്യത്താൽ അലംകൃതമാക്കണമെന്നു തോന്നി. ആ ഘട്ടത്തിൽ ശതസോമൻ എന്ന കേരളരാജാവു് അഗസ്ത്യമഹർഷിയുടെ ഉപദേശമനുസരിച്ചു കൈലാസപർവ്വതത്തിൽ ചെന്നു കലികല്മഷം ഭൂമിയിൽ നിന്നു നീങ്ങണമെന്നുള്ള അഭിസന്ധിയോടുകൂടി ശ്രീപരമേശ്വരനെ ഭജിക്കുകയും ഭക്തവത്സലനായ ഭഗവാൻ നീരാട്ടിനെഴുന്നള്ളിയിരുന്ന പാർവ്വതീദേവിയോടു ചോദിക്കാതെ മൂന്നാമത്തെ ശൈവബിംബം അദ്ദേഹത്തിനു സമ്മാനിക്കുകയും ചെയ്തു. തിരിയെ വന്നപ്പോൾ ദേവി അത്യ

ന്തം ക്രുദ്ധയായി ഭർത്താവിനെ ശപിക്കുവാൻ ഒരുങ്ങി എങ്കിലും ശതസോമൻെറ സ്തോത്രങ്ങൾ കേട്ട സമാധാനപ്പെട്ടു. ദേവിയുടെ അനുമതിയും ലഭിച്ചു കൃതകൃത്യനായ രാജാവ് പെരുഞ്ചെല്ലൂരിൽ ആ ബിംബം പ്രതിഷ്ഠിക്കുകയും അതിന് ഉചിതമായ ഒരു മഹാക്ഷേത്രം നിർമ്മിക്കുകയും ചെയ്തു. എങ്കിലും അതു കഴിഞ്ഞിട്ടും അദ്ദേഹത്തിനു പരിപൂർണ്ണമായ മനശ്ശാന്തിയുണ്ടായില്ല. ആ ദുഃഖാവസ്ഥയുടെ കാരണമെന്തെന്ന് അറിയുന്നതിനായി ശ്രീപരമേശ്വരനെ ധ്യാനിച്ചപ്പോൾ അവിടുന്ന് അതിന് ഒരു ക്രൂവീടു കിഴക്കുള്ള കാഞ്ഞിരങ്ങാട്ടുകൂടി ഒരു ശൈവബിംബം പ്രതിഷ്ഠിക്കണമെന്ന് ആജ്ഞാപിക്കുകയും അതനുസരിച്ച് അദ്ദേഹം പ്രവർത്തിക്കുകയും ചെയ്തു. പെരുഞ്ചെല്ലൂർ ക്ഷേത്രത്തിൽ സ്ത്രീകൾക്കു പ്രവേശമില്ലാത്തതിനാലാണ് കാഞ്ഞിരങ്ങാട്ടു പ്രത്യേകം ഒരു ബിംബപ്രതിഷ്ഠയുടെ ആവശ്യം നേരിട്ടത്. ശതസോമൻ കോലത്തുനാട്ടിലേ ഒരു രാജാവായിരുന്നു; അദ്ദേഹം പ്രതിഷ്ഠിച്ച പെരുഞ്ചെല്ലൂർ ക്ഷേത്രത്തെ സോമേശ്വരം എന്നു പറഞ്ഞുവരുന്നു.

നാരായണീയം ; ഇതിവൃത്തം. നാരായണീയത്തിലേ ഇതിവൃത്തത്തിൻെറ ആദ്യത്തേ ഭാഗം ഭാഗവതാന്തർഗ്ഗതമായ സന്താനഗോപാലവും അതിനു ശേഷമുള്ളതു തൃപ്പൂണിത്തുറക്ഷേത്രമാഹാത്മ്യവുമാകുന്നു. നരനാരായണന്മാരായ അർജ്ജുനനും ശ്രീകൃഷ്ണനും മഹാവിഷ്ണുവിൽനിന്ന് ബ്രാഹ്മണൻെറ പത്തു കുമാരന്മാരേയും സ്വീകരിച്ച അവസരത്തിൽ തൻെറ ഒരു ബിംബം കലിബാധ തീരുന്നതി

നവേണ്ടി ഭൂമിയിൽ പ്രതിഷ്ഠിക്കണമെന്നു ഭഗവാൻ അവരോട് അരുളിച്ചെയ്തു. ദ്വാരകയിൽ തിരിയെ വന്നു ശ്രീകൃഷ്ണൻ അതിനു യോഗ്യമായ സ്ഥലമേതെന്ന് അന്വേഷിക്കുവാൻ തൻെറ അനുചരനായ സുദക്ഷിണനെ നിയോഗിച്ചു. ആ ഭക്തൻ എങ്ങും സഞ്ചരിച്ച് തൃപ്പൂണിത്തുറയാണ് (രവിഗ്രാമം) ആ അനുഗ്രഹത്തിന് അർഹത്തമം എന്നറിയിച്ചു. ശ്രീകൃഷ്ണൻ ഉടൻതന്നെ അവിടെ അനന്താസനവിഗ്രഹം പ്രതിഷ്ഠിക്കുന്നതിന് അർജ്ജുനനോട് ആജ്ഞാപിക്കുകയും അർജ്ജുനൻ അപ്രകാരം ചെയ്യുകയും ചെയ്തു.

<u>കേരളനാടോദയം; ഇതിവൃത്തം.</u> ശ്രീപരശുരാമൻ താൻ ക്ഷത്രിയരാജാക്കന്മാരോട് പടവെട്ടിപ്പിടിച്ചടക്കിയ ഭൂമി മുഴുവൻ കാശ്യപമഹർഷിക്കായി ദാനംചെയ്തതിൻെറശേഷം മഹേന്ദ്രപർവ്വതത്തിൽ തപസ്സുചെയ്യുമ്പോൾ അവിടെ ചില ബ്രാഹ്മണർ ചെന്നു തങ്ങൾക്കു വിഹിതകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനു സമ്പൽസമൃദ്ധമായ ഒരു ദേശം കിട്ടണമെന്ന് അപേക്ഷിക്കുകയും, അതു സാധിക്കുന്നതിനുവേണ്ടി അദ്ദേഹം വരുണനെ പ്രത്യക്ഷീകരിച്ചു തൻ്റെ യജ്ഞായുധമായ ശ്രുവ്വം സമുദ്രത്തിലേക്കെറിഞ്ഞു് അതു് എവിടെച്ചെന്നു വീണുവോ അതുവരെയുള്ള സ്ഥലം നാടാക്കി, അതിനു കൊങ്കണമെന്നു പേർ നല്കി, ആ നാട് അവർക്കായി ദാനംചെയ്ത്, അതിൻെറ പരിപാലനത്തിന് കേരളൻ എന്നൊരു രാജാവിനെ നിയമിക്കുകയും ചെയ്തു.

തദനന്തരം പരശുരാമൻ ശ്രീപരമേശ്വരനെ സേവിക്കു വാൻ കൈലാസപർവ്വതത്തിലേക്കു പോകുകയും അവിടെവച്ചു താൻ പുത്തനായി വീണ്ടെടുത്ത ഭൂവിഭാഗത്തിൽ പാർവ്വതീസമേതനായി ഭഗവാൻ എഴുന്നള്ളി നിത്യസന്നിധാനം ചെയ്യണമെന്ന് അപേക്ഷിക്കുകയും ചെയ്തു. ഭഗവാൻ ആ അപേക്ഷ ഉടനടി കൈക്കൊണ്ടില്ല. എന്നാൽ ദേവിയുടെ നിർബന്ധംമൂലം തന്റെ ശിഷ്യനായ ആ മഹർഷിയെ അനുഗ്രഹിക്കുവാൻ നിശ്ചയിച്ച് അവിടെനിന്നു പരിവാരങ്ങളോടുകൂടി അധികം താമസിയാതെ പുറപ്പെട്ടു. കൊങ്കണ ഭൂമിയിൽ ഒരു ഭാഗത്തു വന്നപ്പോൾ നന്ദികേശ്വരൻ അവിടെ 'സംവാസകൌതൂഹലി'യായി നിന്നു; ആ സ്ഥലത്ത് ഒരു തേജസ്സും കാണുമാറായി. അപ്പോൾ അവിടുന്ന് അതു തന്നെ തന്റെ വാസസ്ഥാനമാക്കുവാൻ ഉറച്ചു. വിഷ്ണുവിന്റെ സാന്നിധ്യവും അവിടെ ഭഗവാന്റെ ആഗ്രഹമനുസരിച്ച് ഉണ്ടായി. കേരളരാജാവ് അവിടെ ശിവൻ, വിഷ്ണു, ശങ്കരനാരായണൻ, ഗണപതി, പാർവ്വതി, ഈ പഞ്ചദേവതകളുടെ അധിവാസത്തിനായി ഒരു മഹാക്ഷേത്രം പണിയിച്ചു. അതാണ് സാക്ഷാൽ വടക്കുന്നാഥക്ഷേത്രം.

കവിത. നീലകണ്ഠകവിയുടെ കൃതിക്കു പുനത്തിന്റേതുപോലെ തന്നെ നല്ല ഓജസ്സും പ്രൌഢിയുമുണ്ട്. കവി ഒരു ഉറച്ച സംസ്കൃതപണ്ഡിതനായിരുന്നു എന്നുള്ളതിനു മൂന്നു പ്രബന്ധങ്ങളിലുമുള്ള ഹൃദയങ്ഗമങ്ങളായ സംസ്കൃതപദ്യങ്ങൾ സാക്ഷിനില്ക്കുന്നു. 'ജോഘുയമാന' തുടങ്ങിയ ചില ചക്രീതരൂപങ്ങളും അദ്ദേഹത്തിന്റെ

കൃതികളിൽ കാണ്മാനുണ്ട്. ചെല്ലൂരനാഥോദയത്തിലേ കൈലാസാദ്രിവർണ്ണനം പ്രായേണ ഭാരതചമ്പുവിലേ കിരാതപ്രബന്ധത്തിൽനിന്ന പകർത്തീട്ടുള്ളതാണ്. ശതസോമന്റെ ശിവസ്തുതിയും രാമായണചമ്പുവിൽ രാവണന്റെ ശിവസ്തുതിയും മിക്കവാറും അഭിന്നമായിരിക്കുന്നു. കിരാതത്തിലേ ശിവസ്തുതിയിൽനിന്നുള്ള ശ്ലോകങ്ങളും ആ ഘട്ടത്തിൽ ഉദ്ധരിച്ചിട്ടുണ്ട്. രാമായണചമ്പുവിൽ ശ്രീരാമനോടു പറയുന്ന വാക്കുകൾ തന്നെ അഗസ്ത്യൻ ശതസോമനോടു പറയുമ്പോഴും ആവർത്തിക്കുന്നു. നാരായണീയത്തിലേ മങ്ഗലാചരണപദ്യം ഭാരതചമ്പുവിന്റെ ആരംഭത്തിലും കാണാം. തൃപ്പൂണിത്തുറയിലേ മഹാവിഷ്ണുബിംബപ്രതിഷ്ഠ കവി വർണ്ണിക്കുന്നതു് രാമായണചമ്പുവിൽ സീതാസ്വയംവരഘട്ടത്തിലും അശ്വമേധഘട്ടത്തിലുമുള്ള ഗദ്യങ്ങൾ സങ്കലനംചെയ്തിട്ടാണ്. തെങ്കൈലനാഥോദയത്തിൽ പാർവ്വതീദേവിയുടെ കേശാദിപാദവർണ്ണനത്തിനു കവി രാമായണചമ്പുവിൽ സീതാവർണ്ണനഘട്ടത്തിലുള്ള 'അല്ലോടിടഞ്ഞ' എന്ന ഗദ്യംതന്നെ ഉപയോഗിക്കുന്നു. ഇങ്ങനെ പല പരസ്പരാദാനോദാഹരണങ്ങളും ഇനിയും ചൂണ്ടിക്കാണിക്കാവുന്നതാണെങ്കിലും അതുകൊണ്ടൊന്നും നീലകണ്ഠന്റെ കറകളഞ്ഞ കവനകലാപാടവത്തിനു യാതൊരു ഇടിവോ ഉടവോ തട്ടീട്ടുണ്ടെന്നു സങ്കല്പിച്ചുകൂടാത്തതാകുന്നു. അത്രയ്ക്കുണ്ട് സ്വകപോലകല്പിതങ്ങളായ അദ്ദേഹത്തിന്റെ പദ്യഗദ്യങ്ങൾക്കുള്ള പ്രഭാവം. മൂന്നു ചമ്പുക്കളിലും വച്ച് എനിക്കു ശ്രേഷ്ഠമായി തോന്നീട്ടുള്ള

ത്ത് നാരായണീയമാകുന്നു; ബാക്കി രണ്ടും സമസ്തനാമങ്ങളാണെന്നു പറയാം.

ചെല്ലൂർനാഥോദയത്തിലെ ചില പദ്യങ്ങൾ.

1. ശതസോമൻ—

"അക്കാലത്താവിരാസീത്തദനു മനുകുലോ-
 ത്തംസരത്നം ധരണ്യാ-
മക്ഷീണോദ്യത്തപോവിക്രമഗരിമഗഭീ-
 രോജ്ജ്വലാഭോഗഭ്രമാ
ദിക്കൂലോല്ലാസിധാമാ നൃപമുനി ശതസോ-
 മാഭിധാനോ, നിധാനം
വിഖ്യാതാനാം ഗുണാനാം, പുരഹരപദസേ-
 വാധുരീണാന്തരാത്മാ." (1)

2. കലിയുഗം—

"കഷ്ടം മഹീകമലിനീം കലിഗന്ധഹസ്തീ
നഷ്ടാഭിശങ്കമവഗാഹ്യ വിശൃംഖലാത്മാ
ഞെട്ടൊന്നൊടിച്ചു ചില ധർമ്മമൃണാളകാണ്ഡാൻ
ദുഷ്ടോയമദ്യ മലിനീകുരുതേ നികാമം." (2)

3. ശിവൻ—

"കാണപ്പെട്ടു സമക്ഷം തദനു തെളിവെഴും
 തേജസസ്തസ്യ മദ്ധ്യേ
ചേണെത്തും കാളഭോഗീശ്വരകലിതജടാ-
 നദ്ധമുഗ്ദ്ധേന്ദുരേഖം

ദീനാത്മാണ്ണൈകദീക്ഷം മനസി കിമപി കൊ-
ള്ളാഞ്ഞു തള്ളിക്കടക്കൺ-
കോണിൽപ്പാടേ പകന്നീടിന ഘനകരുണം
പാർവ്വതീഭാഗധേയം." (3)

4. പാർവ്വതിയെ അനുനയിപ്പിക്കുന്ന പരമേശ്വരൻ—

"അന്നേരം കോപലീലാകലുഷമരികിലോ-
ലോല വന്നാസ്ഥിതാം താം
പൂന്നപ്പൂഞ്ചായൽതൊട്ടച്ചരണതളിരൊളം
കണ്ടു ശൈലേന്ദ്രകന്യാം
മുന്നേക്കാളൊന്നലിഞ്ഞീടിന തിരുമനസാ
ശാപശങ്കാം കുറിക്കൊ-
ണ്ടുന്നിദ്രാത്മാ ഭവാനീരമണനനുനയോ-
ദഞ്ചിതാം വാചമൂചേ." (4)

1. ചില ഗദ്യങ്ങൾ: പെരുഞ്ചെല്ലൂർഗ്രാമത്തിലെ നമ്പൂതിരിമാർ—

താഴെക്കാണുന്ന ഗദ്യം ഏററവും സമുജ്ജ്വലമാണ്.

"ഭൂമീസുരാ ദധതി സീമാതിവൃത്തമൊരു
ഭൂമാനമാമധുരഭീമാഃ ;
പുകൾപെരിയ കൌമാ—രകവയസി മാമാ !
മികവൊടൊരു മതിമഹിമ തടവി മുഹുരതിവിമല-
മഖിലജനനയനപുടസോമാഃ ; (1)

സാവിത്രിയാമൊരു സവിതൃപ്യാം പിറന്നു പുന-
രാബദ്ധചാരുഗുരുസേവാഃ ;
സവിതൃസമശോഭാ—ശ്ശിവനിയതഭാവാ-
ദിവസമനു നിഗമമയജലധികളിലനുകലിത-
പരമകിടിപരിവൃഢവിഭാവാഃ ; (2)

സാഹിത്യതന്ത്രകൃതഗാഢക്രമാ മഹിത-
ഗാർഹസ്ഥ്യമാർന്നു ചരിതാർത്ഥാഃ ;
സുകൃതഗണജൈത്രാ—സ്സുഖവിദിതശാസ്ത്രാഃ ;
സുവിരചിതധരണിസുരവിബുധപിതൃപരിചരണ-
മുദിതതരശുഭതനയപൌത്രാഃ ; (3)

പാലാഴിചാരുപുകൾ മാലാമയം കലിത-
ലീലം പ്രവൃത്യ ജഗദന്തേ—
പലവചനബന്ധേ, ഫലവിഭവമെന്തേ ?—
നലമുടയ ധരണിസുരകുലപതികളവരതുല-
ഗുണഗരിമ തടവി വിജയന്തേ.” (4)

2. കോപത്തോടുകൂടി നീരാഴിയിൽനിന്നു മടങ്ങിവന്ന പാർവ്വതീദേവി_

താഴെ പ്രദർശിപ്പിക്കുന്ന ചിത്രം നോക്കുക :—

“സസംരംഭനിവർത്തിതസ്നാനവേലാവിധൌ, നാലു മൂന്നിങ്ങു ശേഷിച്ചു പാടേ കിടക്കും പുരാണപ്രസൂനാഞ്ചിതം ചാല മെത്തുന്ന നൈസർഗ്ഗികോദഗ്രസൌരഭ്യലുബ്ധദ്വിരേഫാളിസാന്ദ്രം തുലോമാകെ നോക്കീടിലാഹന്ത ! പിൻ

കാലിലേററം കടന്നോരു നീളം കലൎന്നതരാ വാരിബിന്ദു ക്കളിററിററുവീഴും മലർക്കുന്തൽ മെല്ലെപ്പുറംകൈത്തലേ ചേൎത്തുകൊണ്ടും, പയഃശ്രേണികാസാന്ദ്രമെപ്പേരുമൊന്നി ച്ചുഫാലാന്തരേ പററി മിന്നുന്ന നീലാളകച്ചാൎത്തുകൊണ്ടും, വിലാസേന മൂന്നൊന്നു ശേഷിച്ചു കാണപ്പെട്ടും മൃഗധ്വക സ്തൂരികാചിത്രകംകൊണ്ടുമത്യന്തചേതോഹരാ, ചെററു കോടിക്കലഞ്ഞോരു ചില്ലിക്കൊടിത്തെല്ലുമയ്യോ കലങ്ങിച്ചു വക്കും കടക്കൺകലാഭംഗിയും, പാട്ടപാടേ വിറയ്ക്കുന്ന ബിംബാധരേ ഭാവമന്യാദൃശംപൂണ്ടു പാകീട്ടമപ്പുഞ്ചിരി പ്പൈതലും,ചേൎന്ന ബാലാതപശ്രീ നിഴൽക്കൊണ്ടു പൊ ന്നിൻപയോജംകണക്കേ കൊട്ടുംകോപരാഗോദയപ്രൌ ഢിമെത്തുന്ന വക്ത്രാരവിന്ദശ്രിയാ ലോഭനീയാ തുടലാം, പ്രൌഢരോമാഞ്ചവാർകഞ്ചുകം ചേൎന്ന വക്ഷോജകുംഭദ്വ യത്തിൻ നടപ്പാട്ടിലൊട്ടൊട്ടു മെത്തും പയോബിന്ദുസന്ദോ ഹസാന്ദ്രോജ്ജ്വലാ, സംഭ്രമഭ്രാന്തി കൈക്കൊണ്ടു പണ്ടേ തിലേററം കലഞ്ഞൊട്ടുലഞ്ഞോരു തൂമദ്ധ്യവല്ലീമതല്ലീസമു ല്ലാസിനീ, വാരിപൂരാർദ്രമാം ചാരു പൂഞ്ചേല നന്നായ് നിതംബസ്ഥലേ ചേൎന്നു പററീടിലും ചെററു താനേ കിഴി ഞ്ഞീട്ടമന്നീവിബന്ധം മഹാരത്നകാഞ്ചീധൃതം മദ്ധ്യമദ്ധ്യേ വലംകൈത്തലംകൊണ്ടു താങ്ങി ത്വരാചംക്രമപ്രക്രമാ, പാടലാഭ്യാം പദാഭ്യാം നിജപ്രാണനാഥാന്തികേ ചെന്നു കോപാഭിമാനാങ്കുരവ്യഗ്രഭാവം കലൎന്നുഗ്രശാപപ്രദാനായ ദേവീ തുനിഞ്ഞീടിനാൾ."

നാരായണീയം; പദ്യങ്ങൾ.

1. ക്രുദ്ധനായ ബ്രാഹ്മണൻ ശ്രീകൃഷ്ണന്റെ നേൎക്ക് —

“ലോകാനാം നാഥനെന്നെന്തിനു ബത ഞെളിയു-
ന്നു വൃഥാ നിസ്ത്രപം? കോ-
ളേകസ്യാം ത്വന്നഗൎയ്യാമൊരു ധരണിസുരം
ത്രാതുമത്രാതുരോ നീ;
ഹാ കഷ്ടം ഭാഗ്യമററൂ ധരണിതലജുഷാ-
മൊക്കയും; വീടടക്ക-
പ്പോകായിന്നോരു ഭ്രഷ്ടന്നടനു വരുവതോ
നാടടക്കം പ്രഭാവം?” (1)



2. അൎജ്ജുനന്റെ നേൎക്ക് —

“എന്നോ ഭോഷാ പൃഥാനന്ദന, ചെറുതു വൃഥാ
ഡംഭിളക്കീട്ടുകെന്നോ?
തന്നെത്താനോൎത്തുവേണം വിരുതുകൾ പറവാൻ
വീൎയ്യഭാജാം സമാജേ;
ഇന്നിശ്രീകൃഷ്ണസങ്കൎഷണശിനിതനയാ-
ദ്യേഷു തിഷ്ഠത്സു, കഷ്ടം
നിന്നാന്ധ്യം! മൂഢ, നീയോ മമ വിപദമിമാം
തീൎത്തു രക്ഷാപ്രദാതാ?” (2)

3. അൎജ്ജുനൻ ബ്രാഹ്മണനോട് —

“നീ കേളീമാമറിഞ്ഞീലവനിസുരപശോ,
സാത്യകിന്നാസ്മി സത്യം;
ഹീ ഹീ നൈവോന്മദാത്മാ മുസലധരനമ-
ല്ലന്യവൃഷ്ണിപ്രവീരാഃ;

ലോകാനാം നാഥനംഭോരുഹനയനനമ-
ല്ലിത്രിലോകൈകവീര-
ശ്ലാഘാവാനർജ്ജുനൻ ഞാൻ; തവ ചെവികളിൽ വ-
ന്നീലയോ മൽപ്രഭാവം?" (3)

4. ശിശുവിനെ പാലിക്കുവാനുള്ള അർജ്ജുനന്റെ സജ്ജത—

"ദൃഷ്ട്വാ സമ്പൂർണ്ണഗർഭാം ദ്വിജവരഗൃഹിണീം
ഗാണ്ഡിവം ചാപമഗ്രേ
പൃഷ്ട്വാഭോഗം കലയ്യപ്പരമശിവമനു-
സ്മൃത്യ മൂർദ്ധേന്ദുചൂഡം
തുഷ്ട്യാ ദിവ്യാസ്ത്രസംയോജിതശരനികരൈ-
സ്സൂതികാപഞ്ജരം തീ-
ർത്തൊട്ടാശാദത്തദൃഷ്ടിശ്ശ്രിതവിശിഖധര-
സ്തത്ര തസ്ഥൗ കിരീടി." (4)

5. മഹാവിഷ്ണുവിന്റെ അരുളപ്പാട്—

"ത്രിഭുവനപെരുമാൾതന്നാനനാംഭോജമധ്യാ-
ദുദിതരുചി പുറപ്പെട്ടൂഢമാധുര്യസാരാ
അതുപൊഴുതരുളപ്പാടെന്നു പേരായ പുത്തൻ-
മധുഝരി പെരുമാറീ കൃഷ്ണയോഃ കർണ്ണരന്ധ്രേ." (5)

6. ശ്രീകൃഷ്ണന്റെ രൂപം—

"ഈരടേറും പീതപട്ടാംബരകലിതമണീ-
മേഖലം തൂമണംപെ-
യ്താടീടും വൈജയന്തീലളിതവിപുലദോ-
രന്തരം ബന്ധുരാംഗം,

പാടേ തോളേമലടിഞ്ഞീടിന മകരമഹാ-
കുണ്ഡലം, കൺകുളക്കേ-
പ്രൌഢാഭോഗം ജനൌഘാ ദൃഗ്ഗ്ഗുരഭിനവം
കംസഹന്താരമാരാൽ." (6)

ഇവയ്ക്കുപുറമേ അജ്ജുനൻ തൃപ്പൂണിത്തുറയിൽ പ്രതിഷ്ഠിച്ച അനന്താസനവിഗ്രഹത്തെ കവി വണ്ണിക്കുന്ന ചില പദ്യങ്ങൾകൂടി ഉദ്ധരിക്കേണ്ടിയിരിക്കുന്നു.

"മേല്പോട്ടു പൊങ്ങിന ഫണീന്ദ്രഫണാമണാളീ-
ദീപ്തിച്ഛടാച്ഛുരിതഹേമകിരീടരമ്യം,
കാശ്മീരമിശ്രഹരിചന്ദനപങ്കമയ്യാ !
വായ്പോടു ഫാലഭുവി ചാത്തി വിരാജമാനം ; (1)

വായ്ക്കുംചരാചരജഗൽപരിപാലനശ്രീ-
ദാക്ഷിണ്യമഞ്ചിതമനോഹരചില്ലിലേഖം,
ശ്ലാഘ്യേ കടാക്ഷമുനമേലുടനെന്നെയെന്നെ
നോക്കുന്നതെന്നു ജഗതാം മതിമാദധാനം; (2)

തൃക്കാലിലാകലിതമാകരകുണ്ഡലശ്രീ-
കൈക്കൊണ്ടു മിന്നിന കപോലതലാഭിരാമം,
ലക്ഷ്മീമനോനിലയനേ നവചോരിവായ്ത്തേൻ
നിഷ്കല്മഷം നിഴലെഴും മൃദുഹാസരമ്യം." ഇത്യാദി.

ഈ ഘട്ടത്തിൽ ഭാരതചമ്പുവിലേ 'ന്തറായിരം വിമല' എന്ന പദ്യവും കവി എടുത്തു ചേത്തിരിക്കുന്നു.

1. ഗദ്യങ്ങൾ: ശ്രീകൃഷ്ണൻെറ രാജ്യഭാരത്തെപ്പററിയുള്ള വർണ്ണനത്തിൽ നിന്ന് —

"ആതുരലോകമഹാലംബത്തിന മേദുരഭാഗ്യവിലാസപയോധി,ക്കത്ഥനവിതരണകല്പകശാഖിക്കക്ഷീരസായനവിഗ്രഹശാലി,ക്കവനീമണ്ഡലപൊന്നിൻമാലയ്ക്കുരികുലകാനനവഹ്നിജ്വാല,യ്ക്കംബുജനയനന്നായുർബലമൊരുനൂറായിരമാണ്ടിന്നും നല്കി,പ്പെരുകിന വിജയവിഭാവമിയററിപ്പാലിക്കേണം പരദൈവതമേ."

ഈ ഗദ്യം അത്യന്തം മനോഹരമാണെങ്കിലും ഇതിൽ ഒരുഭാഗം രാമായണചമ്പുവിലെ സീതാപരിത്യാഗപ്രബന്ധത്തിൽനിന്ന് എടുത്തു ചേർത്തിട്ടുള്ളതാണെന്നു പറയേണ്ടിയിരിക്കുന്നു.

2. ശ്രീകൃഷ്ണൻെറ പ്രത്യാഗമനത്തിൽ കാഴ്ചക്കാരുടെ സംഭാഷണം —

"നില്ക്ക വിശേഷമതീതമിദാനീമഗ്രേ തിരുമെയ് കാണാമല്ലോ; മലർചരവില്ലിൻ മധുരിമവെല്ലും കുനുചില്ലികളും കാണാമല്ലോ; മാകരകുണ്ഡലകാന്തികദംബം പാകിന കവിളിണ കാണാമല്ലോ; ശുകതുണ്ഡത്തൊടു പകതണ്ടീടും തിരുനാസികയും കാണാമല്ലോ; ശാരദശശധരബിംബംപോലേ ചാരുമുഖാബ്ജം കാണാമല്ലോ; വനമാലികയും കൌസ്തുഭമണിയും തിരുമാറഴകും കാണാമല്ലോ; നിഷ്പ്രേതവമിഹ കോമളലളിതം തൃക്കയ്യിണയും കാണാമല്ലോ; കായാമ്പൂനിറമമ്പിന പൂമെയ് മായാപേതം കാണാമല്ലോ."

3. ദണ്ഡകം; ക്ഷേത്രപ്രതിഷ്ഠാവർണ്ണനം—

തസ്മിൻ മഹോത്സവവിശേഷേ സമസ്തജന-
മുടൻപ്രീതിപൂണ്ടു വിളയാടീ ;
ധരണിസുരർ ക്രുടീ; സുരവിടപി വാടീ ;
നവകുസുമനികരമുടനമരജനകരകമല-
സമുപഹൃതമധിധരണി ചാടീ;
ജാബാലിമുഖ്യമുനിജാതങ്ങളൊക്കെ നിഗ-
മാഘോഷമൻപൊടു തുടങ്ങീ;
ജനതതി മുഴങ്ങീ ; ജയന്തികൾ പൊങ്ങീ ;
ജപവിധികൾ മഹിതഹുതകലവികളുമഴകുതിരു
ജഗദഖിലമൊളിവൊടു വിളങ്ങീ."—ഇത്യാദി

ദ്രുതകൈകുലനാശോദയം; പദ്യങ്ങൾ.

1. കൊച്ചി—

"കല്യാണശ്രീ തഴയ്ക്കും ഭുജബലദമിത-
പ്രൌഢവൈരാകരാണാ-
മുല്ലോലഭ്രൂനടീനാടിതധരണിപരി-
ത്രാണനൃത്താന്തരാണാം
ചൊല്ലേറും കീർത്തിപാളീകബളിതജഗതാം
കൊച്ചിയെന്നുണ്ടു ഭൂമൌ
വെല്ലുന്നു കാപി മേളം പെരിയ കുലപുരീ
മാടധാത്രീശപരാണാം." (1)

2. ശിവൻ—

"പാരീരേഴിന്നു നാഥം നെറിതടവുമിടം-
    ത്തുത്തുടക്കാമ്പിലൻപിൽ-
ച്ചേരും ഗൌരീമുലക്കൺമുകളിൽവലമിട്ടം
    വാമഹസ്താങ്ഗുലീകം
നേരേ ഹേരംബസേനാനികളെയുമിരു-
    പാട്ടും മുദാ ചേർത്തു മേളം-
പൂരിക്കും നൃത്തരത്നദ്യുതിനിചുളിതസിം-
    ഹാസനേ ഭാസമാനം ; (2)

ഭക്ത്യാ ചൂഴം നിറഞ്ഞീടിന സനകസന-
    ന്ദാദിയോഗീന്ദ്രമദ്ധ്യേ
യുദ്ധാടോപോത്സവം നാരദമുഖഗളിതം
    കേട്ട രാമാഞ്ജനീയം,
നൃത്യൽഭോഗീന്ദ്രവാർകുണ്ഡലമിളകിമറി-
    ഞ്ഞുല്ലസൽഗാങ്ഗവീചീ-
മഗ്നോന്മഗ്നേന്ദുരേഖം സദസി തലകുല്യ-
    ക്കിപ്പരിശ്ലാഘമാനം ; (3)

തിങ്ങും ഗന്ധർവ്വയക്ഷപ്രമുഖദിവിചരാ-
    രബ്ധസംഗീതകേളീ-
സംഘുഷ്യന്മദ്ദളാഡംബരമിടിനിനദ-
    പ്രൌഢമാകർണ്ണ്യ മോദാൽ

ഭജ്ഞ്യാ ശ്രീപാദപീഠോപരി പരിചൊടു പ-
    ന്നാസ്ഥിതം ദക്ഷദോഷ്ണാ
തുങ്ഗം കൌമാരവാഹം ചെറുചിറകു തലോ-
    ടിത്തുലോം മാനയന്തം." (4)

ഒടുവിലത്തേ ശ്ലോകത്തിലേ ആശയം ഭാരതചമ്പുവിലുണ്ടെന്നു നാം കണ്ടുവല്ലോ.

ഗദ്യം. തെക്കെലനാഥോദയത്തിലേ കേരളവർണ്ണനരൂപമായ നാലാമത്തേ ഗദ്യം അത്യന്തം പുളകപ്രദവും കവിയുടെ ദേശാഭിമാനത്തിനു പ്രത്യക്ഷനിദർശനവുമാകുന്നു. അതുകൂടി നമുക്കു വായിച്ചാനന്ദിക്കാം.

"കഥമിഹ കഥയേ കോങ്കണരാജ്യമഹത്വവിശേഷം! ചൊല്ലക്കൊണ്ടീടിന തെക്കുംഗങ്ഗയിതെന്നു യശോനെറി തിക്കും നിരുപമപാവനമഹിമാ കൂലഭാജിതയേ നീള വസിക്കും ഭൂമിസുരോത്തമഹോമസമിദ്ധസമിദ്ധവിരുൽഗതസൌരഭസാരംതടവിത്തടവിപ്പരിതോ മുദ്ദുമുദ്ദു പെരുമാറീടും പവനവിലോളിതത്തുങ്ഗ് ഗുരബാലതരങ്ഗഗഭീരം; പേരാറായ മഹാനദിതാനും, ചൂർണ്ണിതബഹുവിധദുരിതകദംബാ വർഷാസമയജലാന്തശ്ശയനസ്വപയമുൽഭൂതമഹേശചരബിംബവിഡംബിതശേഷശയാസ്സദകലശസരിൽപതിമഹിമാഭോഗാനിയതമഹോത്സവഡംബരസംഭൂതഗൌരീസംഭൂതപുണ്യസ്നാനാനുഗ്രഹകൃത്യപവിത്രിതമുക്താധവളവിശുദ്ധസ്വാദുലഘൂദകപൂർണ്ണാ ചൂർണ്ണീതടിനിയുമുല്ലാസത്തൊടു ഫുല്ലാപഗയും, മററുമിവണ്ണം മെത്തുമൊരോരോ പുണ്യവഹന്തീപരിസര

ഭാഗം; നീലനിറം തകുമേലാകേരസാലക്രമുകള്ളജങ്ങമവ ല്ലീരംഭാപനസപ്രഭൃതിഭിരതിസുഭഗംഭാവുകനവശീതളഭൃ തലമെന്തേ പറവതു? മെത്തും നവനവസസ്യശ്രേണീഹ രിതനിചോളമണിഞ്ഞു നദീമാതൃകമാം കേദാരസ്ഥലനി വഹമനോഹരമക്ഷീണദ്യുതിലക്ഷ്മീവല്ലഭസന്നിധികൊണ്ട തിധന്യാഭോഗം, ചൊല്ലാന്നീടിന വിലപാചലമാം കല്യാ ണസ്ഥലമഴകിയ വല്ക്കലതീർത്ഥവിരാജിതമന്വപമമഹിമ ജനാർദ്ദനസദനം ദേവാസുരഗണസേവാരങ്ഗം പിതൃജനസ ന്നിധിമഹനീയാമലപിണ്ഡശിലാതലമണ്ഡിതഭാഗം പാ പവിനാശിനി മുതലായ്മേവിന പാവനതീർത്ഥവിദൂരിത ദുരിതം പ്രളയത്തിങ്കലുമപഗതവിലയം ഹരഹര ചിത്രം! വൈകുണ്ഠാദപി മുരഹരദേവനതിപ്രിയമുച്ചൈസ്സുചരിതഗ മ്യം ദിവ്യക്ഷേത്രംകൊണ്ടു ഗരിമപാത്രം, മദ്ധ്യേമദ്ധ്യേ പു ണ്ണുതായ്ത്തീർത്ത സമൃദ്ധികൾ മെത്തിന പുണ്യക്ഷേത്രശ്രേ ണികൾകൊണ്ടും സമധീതാഗമശാസ്ത്രവിമർശ്ക്രമപൂതാത്മ ഭിരഞ്ചിതപഞ്ചമഖാദിക്രിയചെയ്തവിരതസഞ്ചിതസുചരി തരാശിഭിരതുലബ്രഹ്മമഹോമഹനീയൈരവനീസുരേന്ദ്രൈ രഭിപൂരിതമായ്, ചാരുതപൂണ്ട ചതുഷ്ഷഷ്ടിമഹാഗ്രാമ വിഭൂതിസമഗ്രിമകൊണ്ടും പെരികപ്പെരിക വിചിത്രാഭോ ഗം, ധർമ്മങ്ങൾക്കൊരു മൂലസ്ഥാനം പാവനതായാ ജീവന സാധന,മാചാരാണാമഭ്യാസഗൃഹം ഭവസാദത്തിന്നവസാ ദസ്ഥലി, നിർമ്മലതായാ നർമ്മനികേതം മര്യാദയ്ക്കൊരു വര്യാധാരം; കിം ബഹുവചസാ? ഭാഗ്യംകോലിന തൽ ഗുണവൈഭവമോക്കുംതോറും വാക്യവിദൂരം."

പേരാറ് (ഭാരതപ്പുഴ), ചൂർണ്ണി (പെരിയാറ്), ചുല്ല (മൂവാററുപുഴയാറ്) എന്നീ മൂന്നു പുഴകളേയും, തിരുവിലപാമല, വക്കല, തിരുനെല്ലി എന്നീ മൂന്നു ക്ഷേത്രങ്ങളേയും കവി പ്രസ്തുതഗദ്യത്തിൽ പ്രശംസിക്കുന്നു.

ഏതൽപര്യന്തമുള്ള പ്രപഞ്ചനത്തിൽനിന്നു നീലകണ്ഠകവി ഹൃദ്യവും 'കളോദാര'വും 'ചിത്രസ്ഫുടാൎത്ഥ'വുമായ മണിപ്രവാളത്തിലാണു് അദ്ദേഹത്തിന്റെ ഓരോ പ്രബന്ധവും നിൎമ്മിച്ചിരിക്കുന്നതു് എന്നു വിശദമാകുന്നു. അന്യഥാ ആകൎഷകമായ ഈ മാൎഗ്ഗം യതിഭങ്ഗകണ്ടകങ്ങളെക്കൊണ്ടു് അങ്ങിങ്ങ് അസുഖസഞ്ചാരമായിട്ടുണ്ടെന്നുള്ളതിനും സംശയമില്ല. പക്ഷേ അതു നീലകണ്ഠനിൽ മാത്രം അപരാധാരോപണം ചെയ്യേണ്ട ഒരു കാവ്യദോഷമല്ലെന്നു നാം കണ്ടുകഴിഞ്ഞിരിക്കുന്നു. പ്രസ്തുതകവി വേറെയും ചില ചമ്പുക്കൾ നിബന്ധിച്ചിരിക്കുവാനിടയുണ്ടെങ്കിലും അവയേതെന്നു പരിച്ഛേദിച്ചു പറവാൻ യാതൊരു തരവുമില്ലാതെയാണിരിക്കുന്നതു്.

---

# ഏഴാമദ്ധ്യായം

## ചില വൈഷ്ണവകഥാപ്രതിപാദങ്ങളായ ചമ്പുക്കൾ

__ഉപക്രമം.__ ഈ അദ്ധ്യായത്തിൽ പരാമർശിക്കുവാൻ പോകുന്ന ചമ്പുക്കളിൽ പാരിജാതഹരണമൊഴിച്ചു മററുള്ളവയുടെ പ്രണേതാക്കളെപ്പററി യാതൊരറിവുമില്ല. എന്നാൽ അവയെല്ലാം പ്രായേണ കൊല്ലം 650-ാമാണ്ടിനും 850-ാമാണ്ടിനും ഇടയ്ക്കു വിരചിതങ്ങളായിരിക്കണമെന്ന് അവയിലേ ഭാഷാരീതിയിൽനിന്ന് അവധാരണം ചെയ്യാവുന്നതാകുന്നു.

1. __ഗജേന്ദ്രമോക്ഷം__

ഇതു് ഒരു ചെറിയ ചമ്പുവാണു്. പതിനഞ്ചു പദ്യങ്ങളും നാലു ഗദ്യങ്ങളും ഒരു ദണ്ഡകവുമേയുള്ളൂ. കവിയുടെ സംസ്കൃതപാണ്ഡിത്യത്തിനു നിദർശനങ്ങളാണു് അവയിൽ ചില പദ്യങ്ങളും ഒരു സംസ്കൃതഗദ്യവും. കവിത വിശിഷ്ടം തന്നെ. ഭാഷയ്ക്കു് അത്ര വലിയ പഴക്കമില്ല. കഥ പ്രസിദ്ധമാണല്ലോ. ഗജേന്ദ്രൻെറ ലീലകളെ ഹൃദ്യമായി ചിത്രീകരിച്ചിട്ടുണ്ടു്. ഒന്നാമത്തെ ഗദ്യത്തിലേ ഒരു ഭാഗമാണു് താഴെ ഉദ്ധരിക്കുന്നതു്.

"തിമികൾ തിമിങ്ഗിലനക്രാദികളും മന്ദരമഥനമഹാസങ്കടമുട,നിന്നും വന്നിതകപ്പെട്ടു ദൃഢമെന്നു നിനച്ചു വിറച്ചുതുടങ്ങീ. മുമ്പിൽക്കനമൊട്ടു തുമ്പിക്കരവും പിൻപിലു

ലാവും വാലും കണ്ടാൽ ഉമ്പർജനത്തിനുമസുരന്മാർക്കും തുമ്പുപിടിച്ചു വലിപ്പാനുള്ളാപ്പാമ്പന്മാർകുലമകുടമണിക്കൊരു പൂൺപായ് മേവിന വാസുകിതന്നുടെ വാലും തലയുമിതെന്നേ തോന്നും.”

ദേവേന്ദ്രൻ ആ കാഴ്ച കാണ്മാൻ ചെന്നപ്പോൾ ഐരാവതത്തിനു സംഭവിച്ച അവസ്ഥയെ കവി ഇങ്ങനെ വണ്ണിക്കുന്നു.

“വാലും കാലും തലപ്പാരവുമൊരു കനവും
    നീളമയ്യോ! നടക്കും
ചേലും, കോലും വഴക്കം പുകരൊ[1]ടണികരം
    കണ്ണവും വണ്ണനീയം;
വാലും ദാനാംബുകൊണ്ടുള്ളൊരു സുഭഗതയും
    കണ്ടൊരൈരാവതം താൻ
മാലുംകൈക്കൊണ്ടു നിന്നാനരപെരുകിന നാ-
    ണം പൊറാഞ്ഞാകുലാത്മാ.”

ആ ആനത്തലവൻെറ പുറത്ത് അതൊരു ശൈലശൃങ്ഗമാണെന്നു കരുതി വനദേവതമാർ വിഹരിക്കുവാൻ കയറുന്നതും മററും കവിയുടെ ഭാവനാവിലാസത്തെ വ്യഞ്ജിപ്പിക്കുന്നു.

“പത്തു ദിക്കിങ്കലും കത്തിമെത്തിക്കനം തത്ര ഭാനുപ്രഭാ ചിത്രഭാനുപ്രഭാവത്തൊടേത്തിജ്ജയിച്ചിത്രിലോകത്തിനു,ങ്ങത്തൽചേർത്തൊരു കാലത്തു താപംപൊറാഞ്ഞങ്ങുമിങ്ങും പിരിഞ്ഞോടിയോടിപ്പിടിക്കൂട്ടവും ബാലരും

1. ആനയുടെ മുഖത്തുള്ള വെള്ളപ്പുള്ളി.

തേട്ടമപ്പാട്ട കണ്ടത്രിക്കൂടത്തിങ്കൽനിന്നങ്ങിഴിഞ്ഞിങ്ങ പോരുന്നനേരം വഴിക്കക്കരേണക്കളെക്കയ്യിൽ നിന്നോ ലുമന്നീരുകൊണ്ടേ നനച്ചും തണൽപ്പാട്ടനോക്കിക്കഴൽ ച്ചോട്ടവച്ചും നടക്കുന്നനേരത്തു, ദൈവം നിനച്ചാൽ വല ത്താകകൊണ്ടോ മറിച്ചാകകൊണ്ടോ ധരിച്ചീലതേതും, നിറഞ്ഞങ്ങ മിട്ടാൽകവിഞ്ഞോരു നീർകൊണ്ട വാരാകര ത്തെപ്പുനവാക്യമാക്കിപ്പുരന്നോരു കാസാരമൻപോട്ട കണ്ടി ട്ടതിൽച്ചെന്നിറങ്ങിക്കളത്രങ്ങൾ മിത്രങ്ങൾ പുത്രൌഘമെ ല്ലാം കളിച്ചും കുളിച്ചും പുളയ്ക്കുന്ന നേരം' എന്ന ലളിതങ്ങ ളായ ഭാഷാപദങ്ങൾ പ്രയോഗിച്ചു വേനൽക്കാലത്തെ വ ർണ്ണിച്ചിരിക്കുന്നതു പ്രത്യേകിച്ചും ഹൃദയങ്ഗമമായിരിക്കുന്നു.

2. പ്രഹ്ലാദചരിതം

ഇതു ഗജേന്ദ്രമോക്ഷത്തെക്കാൾ ഹ്രസ്വമായ ഒരു ച മ്പുവാണ്. കുസുമമഞ്ജരിയിൽ രണ്ടു പദ്യങ്ങളും ഒരു ഗദ്യവുമേ മണിപ്രവാളമായുള്ളു. ബാക്കിയുള്ളവ സംസ്കൃ തപദ്യങ്ങളും മേല്പുത്തൂർ ഭട്ടതിരിയുടെ നാരായണീയത്തിൽ നിന്ന് എടുത്തു ചേർത്തിട്ടുള്ളവയുമാണ്. ഗദ്യത്തിൽനിന്ന് ഒരു ഭാഗം ചുവടേ ഉദ്ധരിക്കുന്നു.

"എന്തെന്തെടാ മൂഢ മൂഢാ മദീയാനുയധ്വംസന ത്തിന്നുദിച്ചോരുദ്ധർമ്മകേതോ, കഥം പേടിക്കൂടാതെ മൽ സന്നിധൌ നിന്നു മദ്വൈരിനാമങ്ങളച്ചെരുരയ്ക്കുന്നിതാ സന്നമൃത്യോ, മിറുക്കീ[1]ട്ടിലിന്നിക്കുറുക്കെന്നെ കണ്ടും മറിച്ചീ

1. മിറുക്കുക=അഹങ്കരിക്കുക.

ടുവൻ ഞാനറഞ്ഞീടു മൂഢാ. പറഞ്ഞീടു ഞാനെന്നിയേ മററൊരാധാരമാരീ വിരിഞ്ചപ്രപഞ്ചത്തിലുള്ളു നിനക്കിന്നു മുററും ?" "എനിക്കെന്തു വേണ്ടാ നിനക്കും നിനയ്ക്കമ്പൊളിക്കണ്ടതൊക്കെയ്ക്കുമാധാരമാകുന്നതസ്മൽപ്രിയൻ മാധവൻ ഭക്തവാത്സല്യശാലീ ജഗന്നായകൻ പന്നഗാധീശശായീ മഹാവിഷ്ണു നാരായണൻതന്നെ നൂനം."

ഈ കൃതി കൊല്ലം ഒൻപതാംശതത്തിൽ വിരചിതമായതുപോലെ തോന്നുന്നു.

3. വിഷ്ണുമായാചരിതം—

ഇരുപത്തൊൻപതു പദ്യങ്ങളും നാലു ഗദ്യങ്ങളുമുള്ള ഒരു ചെറിയ ചമ്പുവാണ് വിഷ്ണുമായാചരിതം. ഭാഗവതം അഷ്ടമസ്കന്ധത്തിലേ പന്ത്രണ്ടാമദ്ധ്യായത്തിൽ അന്തർഭവിക്കുന്ന ശങ്കരമോഹനം എന്ന കഥയാണ് ഇതിലേ പ്രതിപാദ്യം. കവിതയ്ക്കു സാമാന്യം പഴക്കമുണ്ട്. അരൻ, വരവെവിടത്ത്, ഒവ്വാ, നിറന്തകം, മുതലായ പഴയ പദങ്ങളും പ്രയോഗങ്ങളും കാണുന്നു. കവി മൂലത്തെത്തന്നെയാണ് പ്രായേണ അനുകരിക്കുന്നതു്. 'തസ്യാനുധാവതോ' എന്നും മററുമുള്ള ഭാഗവതശ്ലോകങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. 'കരിണാ കരിണീ യഥാ' എന്ന ഉപമയ്ക്കു പകരം 'പശുവോടു കാളപുറമേ മണ്ടുന്നപോലേ' എന്നു പ്രയോഗിച്ചു വർണ്ണനത്തിന് ഒന്നുകൂടി തന്മയത്വം വരുത്തിയിരിക്കുന്നു. രണ്ടു പദ്യങ്ങളും ഒരു ഗദ്യത്തിൽനിന്നു ചില പങ്ക്തികളും ഉദ്ധരിക്കാം.

1 മങ്ഗലാചരണം —

"ലക്ഷ്മീവാർകൊങ്കതന്മേൽ മണമിളകി നിറ-
ന്നീടുമക്കങ്കുമംകൊ-
ണ്ടക്ഷീണാഭോഗവക്ഷസ്ഥലകലിതമനോ-
ഹാരിഹാരാഭിരാമം
ചൊൽക്കൊള്ളും കാളമേഘപ്രതിഭടസുഷമാ-
കന്ദളം കൈതൊഴുന്നേ-
നൾക്കാമ്പിൽക്കണ്ടുകൊണ്ടെപ്പൊഴുമഖിലജഗ-
ദ്വന്ദനീയം മുകുന്ദം."

2 ഗണപതിയുടെ പുറപ്പാട് —

"എന്നീവണ്ണം നിരൂപിച്ചെലിമുതുകിലഹോ
ചെന്നു മന്ദം കരേറീ
ധന്യാത്മാ തുന്ദമന്ദീകൃതലളിതഗതി-
സ്സാദരം മോദമാനഃ,
എന്നേ കഷ്ടം! കരിമ്പോടടയവിൽ മലര-
പ്പം വികല്പം വരാതേ
തന്നീടും പായസാദ്യന്നവുമിതി മനസാ
കല്പയൻ സുപ്രസന്നഃ."

3. ഗദ്യം: വിഷ്ണുമായയുടെ കന്ദുകക്രീഡാവർണ്ണനത്തിൽനിന്ന് —

"ചെന്തളിക്കൊത്തെഴും കൈത്തലംകൊണ്ടു നൽപ്പന്തടിക്കുന്ന മധ്യേ മലർപ്പൂങ്കുഴൽക്കെട്ടഴിഞ്ഞാശു ചാഞ്ഞോരുനേരത്തിടംകൈത്തലംകൊണ്ടു താങ്ങിപ്പിടിച്ചഞ്ജസാ മുത്തുരത്നങ്ങൾ ചേർന്നീടുമമ്മേഖലപ്പട്ടുചാർത്തിൻപരിചൊ

ട്ടഴിഞ്ഞും കലഞ്ഞും.......കല്പദ്രുമീരുഹത്തിൻ ചുവട്ടിൽ കുതംകൊണ്ടുപാഞ്ഞും മറഞ്ഞും വെളിച്ചത്തുവന്നും."

4. കൃഷ്ണാവതാരം—

ഇതും ഒരു ചെറിയ ചമ്പുതന്നെ. ഇരുപത്തിനാലു പദ്യങ്ങളും മൂന്നു ഗദ്യങ്ങളുമുണ്ട്. കവിതയ്ക്കു പഴക്കം കുറയും. ഭൂമി ബ്രഹ്മാവിനോട്ട് തന്റെ സങ്കടം ഉണർത്തിക്കുന്നതുമുതൽ ഭഗവാൻെറ ജനനം വരെയുള്ള കഥ ചുരുക്കത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ഒരു പദ്യവും ഒരു ഗദ്യത്തിൽ നിന്നു ചില പങ്ക്തികളും ചുവടേ പകത്താം.

ബ്രഹ്മാവിനോടു ഭൂമിയുടെ ആവലാതി—

"വാണീമാതു പുണന്നു പുണ്യലഹരീ-
സിന്ധോ, മദീയാമിമാം
വാണീം കേൾക്ക ഭവൽകൃപാബലമൊഴി-
ഞ്ഞില്ലേതുമാലംബനം ;
ക്ഷോണീ ഞാനമരാരിവീരഭരതഃ
ഖിന്നാ, ജഗന്നാഥ, തേ
വീണാനമ്യ പദാംബുജേ സകരുണം
സന്താപമാവേദയേ."

മഴക്കാലം ; ഗദ്യം—

"തദനു ഗഗനചത്വരേ സത്വരം വന്നുപൊങ്ങിത്തുടങ്ങി ഹരിന്മണ്ഡലത്തെക്കലുക്കി പ്രചണ്ഡാനിലാധോരണ

ന്മാരുടൻ മുന്നിലും പിന്നിലും ചെന്നു മററും നിരക്കും വിധൌ മോദമുൾക്കൊണ്ടുചെന്നംബുധൌ ചാടിവീണംബുപൂരം തിമിത്തൻപിലാപീയ മെല്ലെന്നയന്നംബരേ ഭൈരവാഡംബരേ, ധാതുരേണുസ്ഫുടാശോണദന്താങ്കുരത്തിന്നെതിത്തോരു വിദ്യുല്ലതാവിഭ്രമാനഭ്രമാഗ്ഗേ പരത്തിപ്പടുതപം പുലത്തീ നവാംഭോധരാളീമഹാമത്തമാതംഗപാളീ."

5. പൂതനാമോക്ഷം---

ഇതു പ്രഹ്ലാദചരിതത്തെക്കാൾ ഹ്രസ്വമായ ഒരു ചമ്പുവാണ്. കവിതയ്ക്കു പഴക്കമില്ല. ഒരു സംസ്കൃതപദ്യമുൾപ്പെടെ മൂന്നു പദ്യങ്ങളും ഒരു ദണ്ഡകവുമേയുള്ളൂ. ദണ്ഡകം താഴെച്ചേക്കുന്നു

"നീലാളിവർണ്ണനുടെ ലീലാവിലാസരസ-
കോലാഹലങ്ങളവർകണ്ടാർ.
നാലുദിശി പശ്ചപകലനീലമിഴികളുമവിടെ
ബാലനൊടു കളികൾ കലരുന്നു. (1)
വന്നാലുമെന്മടിയിലെന്നുണ്ണിയെന്മുല നു-
കന്നാലുമെന്നൊരുവർ ചൊന്നാർ ;
നിൻകളികൾ പുതുമകളുമെങ്കലൊരുകുറിയരുളി-
യെങ്കിലിഹ പെരുതു സുകൃതം മേ. (2)
ചാഞ്ചാടു നീ കിമപി തേൻ ചാടുമാറ്റലി-
ലഞ്ചാതെ വന്നു പുണരേണം ;

കാഞ്ചിമണിതളവളകൾ തഞ്ചുമൊരു കളകളവു-
മെൻചെവിയിലനിശമിയലേണം. (3)

എന്നോട്ട കണ്മിഴികളെന്നോട്ട പുഞ്ചിരിക-
ളെന്നോർത്തു ഗോപികളശേഷം ;
നന്ദനടെ ഭവനമതിൽ വന്നു പല വിവശതകൾ
നന്ദസുതനരികിലിയലുന്നു." (4)

6. കാളിയമർദ്ദനം—

മനോഹരമായ ഈ ചമ്പു മുഴുവൻ കിട്ടീട്ടില്ല. അതിൽനിന്നു ചില ഭാഗങ്ങൾ ഉദ്ധരിക്കുന്നു.

1. മങ്ഗലാചരണം—

"നാലാമ്നായാംബുജത്തിൻ പരിമളവിഭവം
നമ്മസഞ്ജാതഹേലമ്മ-
പ്രാലേയാലങ്കൃതശ്രീമുഖതുഹിനകരം
മഞ്ജുവംശീനിനാദം
നീലാംഭോദാഭിരാമം കരുതുക മനമേ,
കല്മഷം കൈവരാസ്സാൻ
ലീലാഗോപാലബാലം നമദമരവരാ-
ഹീന്ദ്രപാദാരവിന്ദം."

2. സമുദ്രത്തിൽ കാളിയന്റെ വിഷവേഗം നിമിത്തമുണ്ടായ അവസ്ഥ—

"അത്രേയല്ലങ്ങു വാരാകരപരിവൃഢനും
ചെന്നു കാളിന്ദിയെന്നും
മൂർദ്ധാമാലിങ്ഗനത്തിന്നൊരുകുറി തുനിയു-
ന്നേരമാരാദകാണ്ഡേ

മെത്തീട്ടും താപമുൾക്കൊണ്ടവശതരതകൈ-
ക്കൊണ്ടവസ്ഥാന്തരേ തൽ-
പുത്രൻ പീയൂഷധാമാവിടയിടെ മുഴകാ-
ഞ്ഞാകിലന്നില്ല ജീവൻ."

3. ഭഗവാനെ കാളിയൻ കാണുന്നത്—

"വാരിതൻ നടുവിൽനിന്നെഴുന്നളവമും ദദർശ ഫണി-
[പുംഗവോ
വാരിദോദരസഹോദരദ്യുതിമമന്ദസുന്ദരമുഖാംബുജം
പാരിജാതനവപല്ലവത്തൊടെതിരൊത്തതായ ചര-
[ണാംബുജം
വാരിജായതദൃശം ഖലപ്രകരമാരകം വ്രജകുമാരകം."

വൃന്ദാവനവർണ്ണനരൂപമായ ഗദ്യം വിശേഷമോഹനമായിരിക്കുന്നു.

"കേസരിപുങ്ഗവബാലധികഷ്കക-
മാതംഗാങ്കമഹിതം ക്വചന;
തരുനഖമുഖകൃതകണ്ഡൂഹർഷിത-
ഹരിണീമണ്ഡലലളിതം ക്വചന;
തുരഗീപരിചിതവനമഹിഷോത്തര-
സതതവിഹാരവിനോദം ക്വചന;
വ്യാളീനികരഫണാമുഖചുംബന-
കേളീസങ്കുലനകുലം ക്വചന;
നാളീകാസവരസികമധുവ്രത-

പാളീഹുങ്കൃതിതുങ്ഗം കുഹചന ;
ഛേമന്തീനവസുമനോനിസ്സൃത-
ഹൈമജലോക്ഷണശിശിരം കുഹചന ;
കേസരഭാസുരകുസുമരജോഭര-
ധൂസരഗഗനവിഭാഗം കുഹചന ;
പാടലസൌരഭസങ്ഗമസജ്ജിത-
പാടവനവപവമാനം കുഹചന ;
കോകിലമധുരനിനാദശ്രവണ-
വ്യാകുലപഥികനിനാദം കുഹചന ;
കേകികുലോദിതതാണ്ഡവമണ്ഡല-
കേകാരൂപവിരാവം കുഹചന ;
സാരസഹംസചകോരകപോതക-
ചാരുസമാഗമസുഭഗം കുഹചന ;
കബരീകുചയുഗഭാരനിപീഡിത-
ശബരീമന്ഥരഗമനം കുഹചന ;
അമരീകചഭരവിഗളിതകുസുമ-
ഭ്രമരീഗീതനിനാദം കുഹചന ;
സേവാസമയനമോനമജയമുഖ-
ഗീർവ്വാണോദിതമുഖരം കുഹചന ;
നിറമൊട്ട കുരവകജാതീമല്ലീ-
നറുമലർകൊണ്ടതിധവളമൊരേടം ;
നീലസരോജകളായതമാലക-
നീലിമകൊണ്ടു മനോഹരമൊരിടം ;
ശാല്മലികിംശുകബന്ധൂകാദിക-

ദംബാശോകൈകരതുണമെരേടം;
ബദരീകേരമധൂകപരിഷ്കൃത-
കദളീപനസഫലാവൃതമൊരിടം.” ഇത്യാദി.

7. രാസക്രീഡ —

സാമാന്യം നല്ല ഒരു ചമ്പുവാണ് രാസക്രീഡ.

“നാളീകത്തയ്യലാൾതൻ കളുർമുലയിണയും
പൂണ്ടു പാലാഴിമദ്ധ്യേ
മേളംതാവും ഭുജങ്ഗാധിപശയനതലേ
യോഗനിദ്രാം ദധാനം,
കാളാംഭോവാഹകാന്തം കരുതുക മനമേ,
സന്തതം വിശ്വരക്ഷാ-
കേളീലോലം നവീനശ്രുതിതരുകലികാ-
സന്മരന്ദം മുകുന്ദം.’

എന്ന അതിലേ മങ്ഗലപദ്യത്തിന്റെ ചതുത്ഥപാദത്തിൽ ചിലർ പറയുന്നതുപോലെ കലിദിനസംഖ്യയുടെ സൂചനയുണ്ടെങ്കിൽ പ്രസ്തുതകാവ്യത്തിന്റെ നിമ്മിതി കൊല്ലം 715-ൽ ആണെന്നു വരുന്നു. ‘ചെറുതിരകളിലോളം കളിച്ചും’, ‘തലമൂടേറി’ മുതലായ ശൈലികളും, ‘അണിവൃത്തംചെയ്തു’’, ‘വല്ലന്നോർ’, ‘ഭങ്ഗിതകം’ തുടങ്ങിയ പ്രയോഗങ്ങളും ഈ പ്രബന്ധത്തിൽ കാണ്മാനുണ്ട്. എങ്കിലും സൂക്ഷ്മപരിശോധനയിൽ കാവ്യത്തിന് അത്ര പഴക്കമില്ലെന്നു വിശദമാകുന്നതിനാൽ പ്രസ്തുതപദ്യത്തിൽ കലിദിനനിർദ്ദേശമില്ലെന്നുതന്നെ നിർണ്ണയിക്കേണ്ടിയിരിക്കുന്നു.

'നവീനശ്രുതി' എന്ന പാഠം ശുദ്ധമാണെന്നു തോന്നുന്നില്ല. ഭാഗവതകഥയിൽനിന്നു കവി യാതൊരു ഭേദവും വരുത്തീട്ടില്ല. മാതൃക കാണിക്കുവാൻ മൂന്നു പദ്യങ്ങൾ ഉദ്ധരിക്കാം.

1. ചന്ദ്രോദയം—

"മുഖ്യാനാം താരകാണാമിനിയ പടലികാ
യാമിനീകാമിനീനാം
ചൊൽക്കൊണ്ടീടുന്ന ഹാരാവലിരിവ നിതരാ-
മംബരാന്തേ വിളങ്ങി;
അക്ഷീണാത്മാ കലാനായകനമൃതരസം
പെയ്യുമോരോ കരംകൊ-
ണ്ടുൾക്കാമ്പിങ്കൽ പ്രമോദം നിഖിലതനുഭൃതാം
നല്കിനാൻ മേല്ക്കുമേലേ."

2. വൃന്ദാവനത്തിലെ വൃക്ഷങ്ങൾ—

"ആരോമൽക്കേശവൻതൻ മധുരിമതിരളും
വേണുഗീതപ്രഭാവാൽ
വാരാന്നാനന്ദമൂർച്ഛാം തടവുമൊരുലതാ-
പാദപാനാം കദംബം
വാരംവാരം പ്രസൂനാങ്കുരപുളകമണി-
ഞ്ഞുള്ളമെങ്ങും മധൂളീ-
ധാരാബാഷ്പങ്ങളും പെയ്തടവിയിൽ വിലസീ
നിശ്ചലാനമ്രശാഖം."

3. ശ്രീകൃഷ്ണൻ ഗോപസ്ത്രീകളോട്—

ഇത്ഥംപോയ്ച്ചെന്നപാന്ഥേ തരുണികൾ മരുവു-
ന്നേരമാനന്ദവല്ലീ-
പൂത്തൻപൂന്തൊത്തിൽ മെത്തും പരിമളലഹരീ-
സാരമംഭോരുഹാക്ഷൻ
ഉൾത്തിങ്ങീടുന്ന മന്ദസ്മിതകലശപയോ-
രാശിമധ്യേ നിതാന്തം
വക്ത്രാംഭോജം കുളിപ്പിച്ചവരൊടു നിതരാം
പ്രീതികൈക്കൊണ്ടുവാദീൽ."

8. കംസവധം—

രാജരത്നാവലീയവും മററും പോലെ ഒന്നാംകിടയിലുള്ള ഒരു ചമ്പുവാകുന്നു കംസവധം. പ്രണേതാവു് നീലകണ്ഠനായിരിക്കാം. കഥ അരിഷ്ടവധം മുതൽക്ക് ആരംഭിക്കുകയും ഉഗ്രസേനൻെറ രാജ്യാഭിഷേകത്തോടുകൂടി അവസാനിക്കുകയും ചെയ്യുന്നു. കവിത ആദ്യന്തം സരസവും ഫലിതമയവുമാണു് കവിയുടെ കാലം കൊല്ലം എട്ടാം ശതകം തന്നെ. നാരായണീയത്തിലേ 'ബാലാ ബലാദരിയ,' 'കസ്യാശ്ചിദംബുജദൃശഃ,' 'ഉല്ലാസമാന്നിവനെ' എന്നീ പദ്യങ്ങൾ പ്രസ്തുതചമ്പുവിലും സ്ഥലംപിടിച്ചിരിക്കുന്നു. 'പെട്ടെന്നു നൂപുരമണിഞ്ഞിതു' എന്ന നാരായണീയപദ്യത്തിലേ പൂർവാർദ്ധം മാത്രം 'പെട്ടെന്നു സംഭ്രമവശാലെഴുതീടിനാളങ്ങൊട്ടൊട്ടൊരുത്തി മഷികൊണ്ടുമലേ കപോലേ' എന്നു മാററിയിരിക്കുന്നു.

"ആകാംക്ഷയാ മുലകുടിക്കുമൊരാത്മബാലം
മോഹാലുപേക്ഷ്യ നടകൊണ്ടിതു കാപി നാരീ;
ഏകാ ചിലമ്പൊരുകരത്തിനണിഞ്ഞു ഭക്ത്യാ
മാഴ്കാതെ ഹേമകടകം നിജകാല്ക്കണിഞ്ഞാൾ."

എന്നൊരു പദ്യം കംസവധത്തിൽ ആ ഘട്ടത്തിൽ അധികമായും കാണുന്നുണ്ട്. സന്ദർഭം ആലോചിച്ചാൽ മേൽ കാണിച്ച പദ്യങ്ങൾ കംസവധത്തിൽനിന്നു നാരായണീയത്തിൽ സംക്രമിച്ചിരിക്കുവാനാണ് കൂടുതൽ ന്യായമുള്ളത്. കവിതയുടെ ശൈലി മനസ്സിലാകുവാൻ ചില പദ്യഗദ്യങ്ങൾ ചുവടേ ചേർത്തുകൊള്ളുന്നു.

1. പദ്യങ്ങൾ: കംസൻ അക്രൂരനോട് —

"അക്രൂരാ വാ സമീപേ രിപുചരിതമശേ-
ഷാധരിച്ചേൻ മുനീന്ദ്രാ-
ല,ക്രൂരന്നത്രപാരം കുസൃതികൾ വസുദേ-
വന്നുമോക്കേണമേ നീ ;
ദുഷ്കർമ്മത്തിൻ ഫലം താനനിശമനുഭവി-
ച്ചിന്നുമല്ലൽപ്പെട്ടുന്നോ-
നക്കാരാഗാരമദ്ധ്യേ ദയിതയൊടു സമം
പാഴ്ക്കരങ്ങെന്നപോലേ." (1)

2. അക്രൂരൻ കംസനോട് —

"ഇമ്മാത്രം നൃപസാർവ്വഭൌമ പറകെ-
ന്നസ്മാദൃശാം മന്ത്രിണാം
ധർമ്മം കേൾ കുലസമ്പ്രദായ,മതുകൊ-
ണ്ടുൾക്കോപമുണ്ടാകൊലാ ;

സമ്മാനിക്കിലുമേഷ നീ തലമുറി-
ച്ചാഹന്ത! വച്ചീടിലും
ചെമ്മേ നല്ലതൊഴിഞ്ഞു വല്ലഭതയാ
ചൊല്ലുന്നതില്ലെന്നുമേ." (2)

3. അക്രൂരൻ ശ്രീകൃഷ്ണനോട്—

"ഭക്തന്മാരാം ബകോടാവലി കൊതിപെരുകം
നീലജീമൂതമേ, മാം
ക്ഷുദ്രം ദാസം ദയാസാഗര, പലവഴി മാ-
നിച്ചതോക്കും ദശായാം
സത്യം ക്രീഡാന്തരം തേ; കരുത്തുകിലിതിനൊ-
ട്ടഞ്ജലിസ്തോമമെന്നി
പ്രത്യുക്തിം നൈവ ജാനേ; തദപി ച കഥയേ
ഞാനറിഞ്ഞേടമെല്ലാം." (3)

4. സൂര്യോദയം—

"കല്യാണാവാസ, ദാമോദര, മുരഹര, യെ-
ന്നുച്ചകൈരുച്ചരിക്കും
ചെല്ലേറും ഗോപനല്ലാർമകരികൾ ഭഗവ-
ദ്യാത്രകൊണ്ടാത്തശോകം
എല്ലാരുംകൂടി വല്ലാഞ്ഞുടനഗതികൾ വാ-
വിട്ടു കേണങ്ങിരിക്കേ
മെല്ലേ മാർത്താണ്ഡബിംബോദയമുദയഗിരൌ
ചെററു കാണായ്ത്തുടങ്ങി." (4)

5. രജകൻ ശ്രീകൃഷ്ണനോട് —

"അദ്രിസാനുഷു പരിഭ്രമിച്ചു ചില കാലിമേച്ചു വില-
[ുന്ന നീ-
യിത്തരം പുടവ ചെറുടുപ്പതിനു യോഗ്യനോ കിമപി
[ഭൂതലേ ?
മുഗ്ദ്ധനായ് വലിയ ഭോജരാജനഗരത്തിൽവന്നു വഴി-
[കേട്ടുകേ-
ട്ടുരുത്തിമിപ്പൊട്ടു തുടങ്ങുകിൽത്തലതെറിച്ചുപോം ദൃഢ-
[മടങ്ങെടോ." (5)

6. ധനുർഭഞ്ജനം—

"വ്യാജാപേതം തദാനീം മധുരിപുദലിതേ-
ഷ്വാസഘോഷം നിനച്ചാ-
ലീശാ ശൌരേ, ജയശ്രീനവനവവരണാ-
രംഭപുണ്യാഹവാദ്യോ ?
പോർച്ചേരും വൈരിഭൂപാലകവിറയൽ വിറ-
യ്ക്കുന്ന നിർഘാതമോ കേൾ ?
ഭോജേന്ദ്രസ്വർഗ്ഗയാത്രയ്ക്കുരപെരിയ പുറ-
പ്പാട്ടുകൊട്ടോ ? ന ജാനേ." (6)

7. കംസസൽഗതി—

"സോയം ധന്യാഗ്രയായി കമലനയനരൂ-
പാമൃതം ലോചനാഭ്യാം
പായം പായം തദാനീം നിരുപമപരമാ-
നന്ദശുദ്ധാന്തരാത്മാ

ജീവാപായം പ്രപന്നസ്ത്രിഭുവനപെരുമാൾ-
തന്നൊടൈക്യം ഗതോഭൂൽ,
ഭൂയാനോഘസ്സ്രവന്ത്യാ നലമുടയ പയോ-
രാശിയോടെന്നപോലേ." (7)

1. ഗദ്യം : ഭഗവാനും കുവലയാപീഡവും —

"കൊല്ലുവാനായടുക്കുന്ന മത്തദന്തിപാധീശന്തരൻമുമ്പി ലാമ്മാറു ചെന്നൻപെഴും കൊമ്പുരണ്ടും കരാംഭോരുഹാ ഭ്യാം പിടിച്ചൊന്നിളക്കിപ്പുരം മസ്തകേ പത്തുമുന്നൂറു സന്താഡ്യ മേന്മേൽ മിളൽക്രോധമുൾക്കൊണ്ടു വാലും പിടിച്ചങ്ങരക്രോശമാസ്ഥം ബലാൽപ്പിൻവലിച്ചും ഭയഭ്രാന്തിഭാവിച്ചു നാഗേന്ദ്രമുമ്പിൽ ക്ഷണം വീണ്ണെഴുന്നേററുമേററം ചിരിച്ചും കരുത്തോടടുത്താശു ഹുങ്കാരവേഗാലിടങ്കാലിലാമ്മാറു ഭങ്ഗ്യാ കളിച്ചും പുളച്ചീടിനാനേഷ പൂണ്ണോദയം." ഇത്യാദി.

2. രാമകൃഷ്ണന്മാരും മല്ലന്മാരും —

"പെരുകിന ഭുജബലകണ്ഡൂലതയാ മല്ലും തട്ടിച്ചണ്ഡരവത്തൊടു രണ്ടുപുറത്തും വമ്പൊടിരുത്തിക്കട്ടുതര സാഹസമുടലിൽപ്പാഞ്ഞും വിരവിലകന്നും ഗളഭുവി കൈവച്ചുടവുപകന്നും കൈകാലാശു പിണച്ചും വീണ്ണും വൻപിലനേകം തമ്മിലഴച്ചും പാദപ്രഹൃതികൾ പാണിസ്സോടന മൂരുനിബന്ധം പക്ഷനിബന്ധം വിക്ഷേപത്തൊടു വക്ഷോഘട്ടനമംഘ്രിനിരോധം കണ്ഠഗ്രഹണം കൈവാരുകയും കാൽവാരുകയും പതനോൽപതനം നമനോന്നമനം,

ബഹുവിധമേവം വിജിഗീഷാം കൊണ്ടധികമദേന പൊരുന്നതുകണ്ടപ്പൌരപുരസ്ത്രീകൾ മാളികമേൽനിന്നോരോ വാർത്ത പറഞ്ഞു തുടങ്ങി; "കഷ്ടം കഷ്ടം ദുഷ്ടതരാത്മാ കംസമഹീന്ദ്രൻ ഭഗിനീപുത്രൌ ചെറിയ കിടാങ്ങളെ മല്ലന്മാരെക്കൊണ്ടേ കൊല്ലിപ്പാനായ്ക്കോപ്പു മുതിർത്താൻ; എല്ലായിലുമതികഷ്ടമിതോർത്താലുല്ലാസം പെരുമവനീപതികൾക്കെല്ലാക്കും പുനരഭിമതമായതു ബാലന്മാക്കൊരു സങ്കടമെത്താ പാലിച്ചീടും പങ്കജനാഭൻ; ചാരുശിരീഷമലർക്കുലപോലേ കോമളമൃദുലം പൂമെയ്ചെന്നു ശിലാഘനകക്കശമല്ലതനക്കളിലേല്ക്കുന്നേരത്തല്ലൽ വരുന്നു; ഖേദിച്ചീടായ്കീശ്വരനുണ്ടു നിരാശ്രയമിത്രം." ഇത്യാദി.

ദണ്ഡകം: ബാലകൃഷ്ണനെ അക്രൂരൻ കാണുന്നതു്—

വാരാന്ന കേശഭരനീരാജിപിഞ്ഛമണി-
ഗോരോചനാതിലകകാന്തം,
വനവിഹൃതിതാന്തം, ഖലജനകൃതാന്തം,
വലിതഖുരപശുനികരമണിനടുവിൽ വിലസുമൊരു
വലമഥനമണിമിവ മഹാന്തം; (1)

കാളാഞ്ജനാഞ്ചിതവിശാലാക്ഷിപക്ഷ്മഭുവി
നീളപ്പിരണ്ട പൊടിധൂളം;
കലിതഘനഹേളം, കവിളിണയിൽ മേളം-
കലരുമണികുഴ[1]യിണയുമഴകുടയ തിരുമുഖവു-
മുടൽവടിവുമസിതഘനകാളം; (2)

---

[1] കുഴ=കർണ്ണാഭരണം.

മംഗല്യതോളിൽ മണിശൃംഗം കരാഗ്രഭുവി
ചെങ്കോലുമാന്ന നവകാമം,
മഹിതവനദാമം, തിരുവുരസി കാമം,
മഹിമയൊടു തടവി നവപൊടിനിരയുമരുണതര-
വെയിലൊളിയുമധികമഭിരാമം ; (3)

താലാങ്കനോട്ടമനക്രൂലാശയേന സഹ
ബാലൈർവ്രജാങ്കണവിഭാഗേ,
ധരണിഹരിലോകേ, കൃതവസതിമാകെ-
പ്പുകഴ്വതിനു സുകൃതമിതു സകലപതിമതിലളിത-
പശുപതനമവിടെ വിലുലോകേ. (4)

ഫലിതം. കംസൻ അക്രൂരനോട് 'എൻെറ നഗരത്തിൻെറ ഗോപുരത്തോളം അങ്ങ് കൃഷ്ണനേയും രാമനേയും ആനയിക്കാമെങ്കിൽ 'പിന്നെക്കേൾ ഞാനമാത്ര്യാം സരസമൊരുവിരുന്നൂട്ടുവൻ പ്രേതനാഥം' എന്നു പറയുന്നു. അക്രൂരൻ ഭഗവാനോടു കംസൻെറ ദുശ്ചേഷ്ടിതത്തെപ്പററി 'സംസാരീ കംസനിപ്പോൾ മരുമകനു ഭവാനെത്രയും പ്രേമശാലീ കംസാരിപ്പേർ തരുമ്മാറകമലരിലുറച്ചീടിനാനെന്നു നൂനം' എന്നറിയിക്കുന്നു. ശ്രീകൃഷ്ണനും ചാണൂരനും തമ്മിലുള്ള സംഭാഷണം നമ്മോക്തികിമ്മീരിതമായിരിക്കുന്നു. അവിടെ ഭാഗവതത്തിൻെറ അനുകരണം അല്പമുണ്ടെങ്കിലും അതിനെ കവിയുടെ മനോധർമ്മലഹരിയിൽ നിമഗ്നരാകുന്ന അനുവാചകന്മാർ സ്മരിക്കുന്നതേയില്ല. താൻ ബാലനാണെന്നു ഭഗവാൻ പറയുമ്പോൾ "നീയല്ലേ കുവലയാ

പീഡത്തെ കൊന്നതു്?'' എന്നു ചാണൂരൻ ചോദിക്കുന്നു. അതിനു ഭഗവാൻ

"എന്നേ വൈഷമ്യമേ, ഞാൻ ഭയതരളനണ-
ഞ്ഞതല്ല തൊട്ടല്ലേടോ തൻ
ദുൎന്ന്യായം കൊണ്ടുതന്നേ ഗജപതി മൃതനായ്
വീണിതമ്മാവനാണം !
എന്നാലിഞ്ഞങ്ങളോടിങ്ങെളിയവരൊടു മി-
ഥ്യാപരാധം ബലാൽച്ചേ-
ൎത്തിന്നീവണ്ണം തുടങ്ങുന്നടവിനു മതിയേ
ദൈവമേ സാക്ഷിയുള്ളൂ.''

എന്നു നിന്ദാഗൎഭമായി പ്രത്യുത്തരം നല്കുന്നു. അതുകേട്ടു ചാണൂരൻ പിന്നെയും "രജകനേയും കൊന്നു പള്ളിവില്ലും മുറിച്ചിട്ടു'' "ഈ ഭോഷാ ഞങ്ങളോടെന്തിനൊരനുനയവും സാന്ത്വവും? ഭ്രാന്തനോ നീ? എന്നു ഗൎജ്ജിക്കുന്നു. അതിനു ഭഗവാൻ മുൻപിലത്തേപ്പോലെതന്നെ

"കഷ്ടം ബാലസ്വഭാവേ പെരുകിന കുതുകം-
കൊണ്ടു കോദണ്ഡദണ്ഡം
പട്ടാങ്ങത്രേ വലിച്ചേ,നതിനു കിമപി കേ-
ടും ബലാൽ വന്നുപോയി ;
ചട്ടററീടുന്ന യുഷ്മാൻ പുനരിവിടെ നിന-
ച്ചൂതുമില്ലൻപിലെന്നാൽ-
പ്പെട്ടെന്നുണ്ടായ കാൎയ്യത്തിനു പരുഷമുട-
ക്കാ,യ്ക്കടക്കം പ്രധാനം."

എന്നു പറയുന്നു. ഉടൻ "ചെറുത്തു മദമകക്കാമ്പിൽ മൂടിപ്പുറഞ്ഞോരാഗ്രുഡാക്ഷേപമിശ്രം വചനമിതധികം നന്നെടോ നന്ദസൂനോ" എന്ന് ഉപക്രമിച്ചുകൊണ്ട് ആ മല്ലപ്രമാണി "വേഗാലിന്നിന്നെ മുഷ്ടിപ്രഹൃതിഭിരധുനാ കൊന്നു വൈവസ്വതീയേ ഗേഹേ യാത്രാക്കിയേ വിക്രമമിളകിന ചാണൂരനോ ചെററടങ്ങൂ" എന്നു വീണ്ടും അട്ടഹസിക്കുന്നു. ഭഗവാൻ പിന്നെയും തൻെറ ശൈലി വിടാതെ

"ഞാനോ സമ്പ്രതി കാലനങ്ങതിഥിയായ്
  നീയോ ഭവിക്കുന്നതെ-
ന്നീനമ്മിൽപ്പറയേണ്ടതില്ലതറിവോർ
  മാലോകരാലോകനേ ;
ചാണൂരാ, മദമാന്നു ലോകവിപദം
  ചെയ്യുന്നവക്കൊക്കയും
താദൃന പോന്നവരും വിനാശമചിരാ-
  ലെന്നുള്ളതോത്തീടു നീ."

എന്ന് ഉദീരണം ചെയ്തു് ആ കോപിഷ്ഠൻെറ ക്രോധത്തെ ഒന്നുകൂടി ഊതിക്കത്തിക്കുന്നു. എന്തൊരു ചമൽക്കാരജനകമായ ഉക്തിപ്രത്യുക്തിവൈചിത്ര്യമാണ് കവി ഇവിടെ പ്രദശിപ്പിച്ചിരിക്കുന്നതു് !

9. <u>രുക് മിണീസ്വയംവരം—</u>

രുക് മിണീസ്വയംവരം ഒരു ദീഘവും അതിപ്രാചീനവുമായ ചമ്പുവാണ്. കൊല്ലം ഏഴാംശതകത്തിലായിരിക്കണം അതിൻെറ നിമ്മിതി. കവിക്കു നിഷ്കൃഷ്ടമായ

സംസ്കൃതവ്യുൽപത്തി ഉണ്ടായിരുന്നതായി തോന്നുന്നില്ല. പ്രസ്തുതചമ്പുവിൽ സംസ്കൃതഗദ്യം പോയിട്ട് ഒരു സംസ്കൃത പദ്യംപോലും കാണുന്നില്ല. പലപ്പോഴും ഛന്ദശാസ്ത്ര നിയമങ്ങൾക്കു വിപരീതമായി ഗുരുക്കളെ ലഘുക്കളാക്കി ഉച്ചരിക്കേണ്ടിയിരിക്കുന്നു എന്നുള്ളതു് ഈ കാവ്യത്തിൽ മുഴച്ചുനിൽക്കുന്ന ഒരു ദോഷമാകുന്നു. 'സച്ഛബ്ദജ്ഞാനം കലൎന്നീടിന ശ്രുതിനിവഹം', 'ആത്മതുല്യമിവ പ്രത്യയ പ്രകൃതി', 'മെത്തുന്ന പ്രീത്യാ' തുടങ്ങിയ പ്രയോഗങ്ങൾ ഈ ദോഷത്തെ ഉദാഹരിക്കുന്നു. 'സദൃശംകൊണ്ടു്' 'തുംഗം ചേരും' മുതലായ വരികളിൽ വിശേഷണത്തെ വിശേഷ്യ മാക്കിയിരിക്കുന്നു. അന്യന്റെ സ്വത്തു കവി അശേഷം അപഹരിച്ചിട്ടില്ല എന്നുള്ളതു് ഈ ചമ്പുവിന്റെ ഒരു ഗു ണമായി കരുതാവുന്നതാണു്. 'വൎത്തിച്ചതാനാൽ' 'വരാ യിന്റിതിന്റും' ഇത്യാദി പ്രയോഗങ്ങൾ കവിതയുടെ പഴക്ക ത്തെ വ്യഞ്ജിപ്പിക്കുന്നു. മൂലത്തിൽനിന്നു കഥാംശത്തിൽ കവി വലിയ വ്യത്യാസമൊന്നും വരുത്തീട്ടില്ല. എന്നാൽ രുക്മിണി ശ്രീകൃഷ്ണനോടു സന്ദേശത്തിനായി നിയോഗി ക്കുന്ന ബ്രാഹ്മണനെ "ബാല്യേ തുടങ്ങീട്ടു സമാനലീലാ- ലൌല്യം കലൎന്നുള്ളനുരാഗഭാജം തുല്യാമയം ഭൂമിസുരാ ത്മജം" എന്നു വൎണ്ണിക്കുന്നു. ഇവിടെ അനുരാഗശബ്ദം സൌഹാൎദ്ദമെന്ന അൎത്ഥത്തിൽ പ്രയുക്തമായിരിക്കണം; തുല്യാമയത്വമെന്താണെന്നു കവി നമ്മെ അറിയിക്കുന്നില്ല. സന്ദേശകാവ്യങ്ങളുടെ രീതി പിടിച്ചാണു് സന്ദേശഭാഗം സംക്ഷിപ്തമായി രചിച്ചിരിക്കുന്നതു്.

"ശ്രീമത്ത്യാം ദ്വാരവത്ത്യാമഴകിലുടനകം-
പുക്കു സൌഖ്യം പുണൎന്നും
ധാമശ്രീകണ്ടുമേററം ചിരവിനൊടു കള-
ഞ്ഞീടൊലാ കാലമേതും ;
ആമോദംചേൎന്നൊരന്തൎമ്മണിഭവനമക-
ത്തുട്ടചെന്നസ്തശങ്കം
കാമം കാരുണ്യരാശിം കനിവൊടു സഹസാ
കാൺക കല്യാണകീൎത്തേ."

എന്ന പദ്യം നോക്കുക. ഇപ്പോൾ ഉപലബ്ധമായിട്ടുള്ള ഗ്രന്ഥത്തിൽ

"ചൊല്ലൊങ്ങീടും ഗുണൌഘൈരമരവരപുരം
കീഴ്പ്പെടുക്കിൻറ പുൎയ്യാം
കെല്പോടാമ്മാറിരുന്നീടിന ഭുവനപതേഃ
പഞ്ച പഞ്ചാനനാഭാഃ
ഉൽപന്നാ ജീവഭൃതാഃ പരിചൊടു പരമാ-
ത്മാവിൽ നിന്റെന്റപോലേ
സൽപുത്രന്മാർ ജനിച്ചു പുനരവരിലയം
രുക്മിതാനഗ്രജന്മാ."

എന്ന ശ്ലോകമാണു് ആദ്യമായി കാണുന്നതെങ്കിലും അതു കൊണ്ടാണു് കാവ്യം ആരംഭിക്കുന്നതു് എന്നു വിചാരിക്കുവാൻ പാടില്ല. പുരിയുടെ പേരും വൎണ്ണനവും അതിനു മുൻപു കഴിഞ്ഞിരിക്കണം. 'ചാത്രരെയൊക്കെസ്സമ്മാനിച്ചും' എന്ന ഭാഗത്തിൽ കവി യത്രകളിക്കാരെ സ്മരിക്കുന്നു.

രുക്മിണിയുടെ സൌന്ദര്യവർണ്ണനം, ശിശുപാലന്റെ വിരഹതാപവും പ്രയാണോദ്യോഗവും, രുക്മിണിയുടെ നീരാട്ട്, മുതലായ വിഷയങ്ങൾ വളരെ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്. പാണ്ഡിത്യം പോരെങ്കിലും കവിക്കു വാസനാവൈഭവം പരിപൂർണ്ണമായി ഉണ്ടായിരുന്നു എന്നു തെളിയിക്കുവാൻ ചില പദ്യഗദ്യങ്ങൾ ഉദ്ധരിക്കാം.

പദ്യങ്ങൾ.

1. ഭീഷ്മകന്റെ വാക്ക്—

"ദീനംതട്ടാത ലീലാസരണിയിലഴിയും
ലോകചേതോവികാരാ-
മാനന്ദോന്മേഷമേളംതടവിന നയനാം
മന്ദഹാസാഭിരാമാം
നാനാലോകൎക്കു ചേരും വിമലഗുണഗണം-
കൊണ്ടു ധന്യാം തനൂജാ-
മേനാം രഞ്ജിപ്പതിന്നിന്നൊരു നൃപതിസുതം
കണ്ടതില്ലെങ്ങുമേ ഞാൻ." (1)

2. രുക്മിയുടെ കോപം—

"അച്ഛൻ താനേ പറഞ്ഞീടിന വചനമിദം
കേട്ടു കോപംമുഴത്തി-
ട്ടച്ചെരക്കണ്ണുരണ്ടും നൃപസദസി ചുവ-
പ്പിച്ചു മഞ്ചാടിപോലേ,

സ്വച്ഛം തന്നാനനത്തിൽ ശ്രമജലകണികാ-
വൃന്ദവും ചേർത്തു മേന്മേ-
ലുൾച്ചേരും സർവ്വഗർവ്വം തടവിന വചനം
ഘോഷയാമാസ രുക്മീ." (2)

3. രുക്മിണിയുടെ ദുഃഖം—

"ഏശാതോരാത്മകാംക്ഷാനദിനടുവിലിറ-
ക്കീട്ടു പഞ്ചായുധൻ മാ-
മാശാപാശേന ബന്ധിച്ചനുദിനമനിശം
ബാധതേ ബാണജാലൈഃ;
ഈശാ, നിൻപാദസേവാ വിരവിനൊടു വൃഥാ
ജാതയായോ മദീയാ ?
നാശംതന്നേ ഫലിക്കൂ നിഖിലതനുഭൃതാം
ദൈവതം വാമമായാൽ." (3)

4. രുക്മിണിയുടെ സന്ദേശത്തിൽനിന്ന്—

"മററാരുമില്ല ശരണം മമ ദീനബന്ധോ !
വററാതെഴിൻറ കരുണാമയതോയസിന്ധോ !
ചുററത്തിൽ വന്ന ദയിതാം തവ കൊണ്ടുപോ മാം
പററും രമാം ഭഗവതീം ഹരിയേന്റെ പോലേ." (4)

5. രുക്മിണി ശ്രീകൃഷ്ണനെ കാണുന്നതു്—

"ബദ്ധാമോദം ചമൂനാമരികിലരികിൽനി-
ൻറഗ്രജം സീരപാണിം
മദ്ധ്യേ ലാളിച്ചുലാളിച്ചുപചിതരസമ-
ന്യോന്യമാഭാഷമാണം

ഗ്ഗുപ്താകാരേണ പാണിഗ്രഹണമഴകുതായ്-
ച്ചെയ്യതിന്നാഗതം സാ
മുഗ്ദ്ധാക്ഷീ തത്ര കണ്ടാളഹിതജനവനാ-
ളീദവം യാദവം തം.” (5)

6. ലാജാലംകൃതനായ ശ്രീകൃഷ്ണൻ—

“പാത്രേ ഗുണാനാം യദുവംശമൌലേ-
ഗ്ഗാത്രേ പരന്നീടിന ലാജജാലം
പേർത്തും വിളങ്ങീ ധവളം ദ്യുമാർഗ്ഗേ
കീർത്ത്യാ വരും താരകളെന്നപോലെ.” (6)

ഗദ്യങ്ങൾ.

1. ദാസിമാർ രുക്മിണിയെ പലവിധത്തിൽ സാന്ത്വനം ചെയ്യുന്നത്.

“എന്തിന്ന മകളേ ദുഃഖിക്കിൻറു സന്തതമാശ്രു കരഞ്ഞുപിഴിഞ്ഞും, പോകേണ്ടാ നീയിവിടേന്റെന്നും ശിശുപാലൻപോൽക്കാന്തൻ മകളേ, വളകളവന്നൈക്കെനിറയും പോലിരുപത്തഞ്ചു വയത്തുള്ളു പോൽ, കണ്ടാലൊരുതടിയൻപോലവനോ നീയൊട്ടേറെമെലിഞ്ഞുചമഞ്ഞു. എന്തിതുകണ്ടിപ്പൊട്ടപ്പെരുമാൾ നിന്നെയവന്നു കൊടുപ്പാൻ ചൊല്ലി? നല്ലൻപോലിൻറവനോ മകളേ നിൻേറ ഭാഗ്യം തന്നേ പോലിതു, ചുഴല നെടുമ്പുര കെട്ടിത്തീർന്നു വളയും തളയും തവ പണിചെയ്തു, കാതില കടകം കാഞ്ചികൾ തീർന്നു പത്തുവിരല്ക്കും മോതിരമുണ്ടേ, പുടവകൾകൊൾവാൻ പോയാനാങ്ങള ശിശുപാലന്റേ തേവികളിൽച്ചെന്നുഴകി പെരുന്തേവിയരും നീ പോൽ ; തണ്ടിക്കും[1]പോലവ

1. തണ്ടിക്കുക=തടസ്സപ്പെടുക.

ന്നടെ ചരവിത്തു വാതിക്കം[1]പോലവനോ നിന്നെ, കേട്ടപ്പി ന്നെക്കണ്ണടയാപോൽ ദുഃഖിക്കേണ്ടാ മകളേ നീ താൻ, മററാം[2]പോയാലേററവരും നീ നാളെക്കെട്ടുണ്ടെന്നടെ മകളേ; കാണണമെൻറു പറഞ്ഞാളവളോ വിരയ വരേ ണം പോയാൽ നീയേ, എന്നേ മകളെ മറന്നീടൊല്ലാ കീ റിയ പുടവയിലൊൻറു തരേണം, തിരുകിക്കോ നീ തലമുടി മകളേ എന്റിന്റഴകിനൊട്ടുണ്ണാഞ്ഞു നീ ? വയറുണ്ടോക്കെ മുറിഞ്ഞുവരിൻറു കണ്ടോ വട്ടക്കണ്ണിട്ടുതേ; കണ്ണീർകൊണ്ടു കുളിക്കേണ്ടാ നീ ഇവനെ മനത്തിലിണങ്ങീല്ലേയോ ? അ ച്ഛന്റെ നിനവാക്കറിയാവൂ ? ഞങ്ങളയത്രേ കാര്യക്കാരൻ.” ഇത്യാദി.

2. ശിശുപാലന്റെ സൈന്യം—

“പ്രളയവിധാനേ വെള്ളംപോലേ പുഷ്കരമാഗ്ഗേ താ രകംപോലേ, തടിനീസൈകതപൂരംപോലേ പ്രാവൃഷി വഷാധാരകംപോലേ, ഭഗവച്ചരിതവിലാസംപോലേ രാഘവസൈന്യസമൂഹംപോലേ, ഭുവനേ ജന്തുകദംബം പോലേ ജലധൌരത്നവിലാസംപോലേ, തേന്മാവിങ്കൽ പ്പൂവുകൾപോലേ സൽപുരുഷന്റേ ബുദ്ധികൾപോലേ, ദുജ്ജനവദനേ പരുഷംപോലേ ശാസ്ത്രിജനേഷു വിചാരം പോലേ, കാമിനിമാരുടെ കഠിനതപോലേ പാവകശിഖ കളിലുഷ്ണതപോലേ, ശിശുപാലന്റേ സൈന്യം പാ ത്താൽ സീമവരാതേ കാണാകിൻറു.” ഇത്യാദി.

---

1. കണ്ടുമപ്പുട്ടണ്ണും. 2. മററന്നാൾ.

രുക്മിണീസ്വയംവരവും കുഞ്ചൻനമ്പ്യാരും.

കുഞ്ചൻനമ്പ്യാരുടെ രുക്മിണീസ്വയംവരം തുള്ളലിൽ "കുററംകൂടാതുള്ള നൃപന്മാർ കുറയും ഭൂമിയിലെന്നുടെ താതാ" എന്നു തുടങ്ങിയുള്ള ഉജ്ജ്വലമായ ഒരു ലോകവൈകല്യചിത്രമുള്ളതു് അനുവാചകന്മാക്കു് അറിവുള്ളതാണല്ലോ. അതിൻെറ ബീജം പ്രസ്തുതചമ്പുവിൽ കാണ്മാനുണ്ടു്. "ഓരോരോ ഭൂഭുജാമുണ്ടൊരു കുറവധുനാ വിദ്യയില്ലാതവക്കുണ്ടാരോഗ്യം വാക്കിലേറും ചപലതയുമകത്തില്ല ധൈയ്യപ്രരോഹം" എന്നും മററുമാണു് ചമ്പുവിലേ പ്രസ്താവന; അതു ചെയ്യുന്നതു രുക്മിയല്ല ഭീഷ്മകനാണെന്നു് ഒരു ഭേദവുമുണ്ടു്.

10. സ്യമന്തകം.

സ്യമന്തകം സാമാന്യം നല്ല ഒരു ചമ്പുവാണു്; ഒരു മാതിരി പഴക്കവുമുണ്ടു്. 'നാളൊന്നു' എന്നും മററുമുള്ള പ്രാചീനപദങ്ങൾ കാണുന്നു. തൻെറ സ്യമന്തകം തുള്ളലിനു കുഞ്ചൻനമ്പ്യാർ ഈ ചമ്പുവിനോടു് കടപ്പെട്ടിട്ടുണ്ടെന്നുള്ളതു വ്യക്തമാണു്. ചില പദ്യഗദ്യങ്ങൾ ചുവടേ ചേക്കുന്നു.

പദ്യങ്ങൾ.

1. സത്രാജിത്തു തൻെറ സ്നേഹിതനായ ഒരു ബ്രാഹ്മണനോടു് —

"വണ്ടാർപൂഞ്ചായലാർവീടുകളിലനുദിനം
 വെണ്ണകട്ടുണ്ടവൻതാൻ
കണ്ടും മെല്ലേ മറിച്ചിമ്മണിയുമപഹരിച്ചീടിനാ-
 നെന്നു മന്യേ;

ച്ചണ്ടങ്ങാ കട്ടതെങ്കിൽപ്പുനരവനൊരു പൊ-
　　ന്നങ്കുടം കക്കമെന്നായ്-
പ്പണ്ടേ ചൊല്ലുണ്ടു ; മിണ്ടായ്ക്കൊരുവരൊടിഹ നാം ;
　　വന്നതോ പോരുമല്ലോ. (1)

ഇന്നയ്യോ നാവു പോവും നിയതമിഹ പറ-
　　ഞ്ഞാലിതസ്മാദൃശാനാം,-
മെന്നാലെന്നും പറഞ്ഞീടരുതു സുദൃഢമാ-
　　രോട്ടമാത്രദൃഢധൈര്യം ;
ഇന്നിപ്പോളിപ്രസേനൻ ഝടിതി മണിയുമായ്-
　　പ്പോന്നുവന്നീടുമോ ? കേ-
ളന്യായത്തെപ്പറഞ്ഞാനിവനിതി ഫലമേ
　　ഹന്ത ! ശേഷിപ്പതുള്ളു." (2)

2. അപവാദം പറയുന്ന മാതിരി—

"നാസാഗ്രേ വിരൽവച്ചൊരാത്മഗൃഹിണീ-
　　കണ്ണേ പകന്നാനസൌ ;
ദാസീകണ്ണപുടേ ച സാ ; പുനരസൌ
　　ച്ചുറവും പരത്തീടിനാൾ ;
കാസാരേഷു ചതുഷ്പഥേഷു ച പുനഃ
　　ശ്രീകൃഷ്ണദുഷ്കീർത്തി ചെ-
ന്നാസേതോരധിലോകമാഹിമവതോ
　　നീളെപ്പരന്നു തദാ." (3)

3. കിംവദന്തിയുടെ പ്രകാരം —

"കക്ഷമ്മാറില്ല പാൎത്താലൊടിയ,രൊടി പടി-
പ്പീല പാടച്ചരന്മാ-
രക്രൂരൻ മോഹമാൎന്ന തടിനിയിലൊടികൊ-
ണ്ടല്ലയോ ചൊല്ലു നേരേ ?
ഇക്കാലം ദൈവമെന്നിപ്പരമൊരുശരണം
കണ്ടതില്ലാരുമെങ്ങും ;
തിക്കും ദുഷ്കിംവദന്തീ പുനരിതി സമഭ്രൽ
പുഷ്കലാ ചക്രപാണേഃ." (4)

4. ഭഗവാനും ജാംബവാനും തമ്മിലുള്ള യുദ്ധം—

"ചണ്ഡചാരചരണാവഘാതനിനദങ്ങൾകൊണ്ടിട-
[യിൽ മാറെറാലി-
ക്കൊണ്ടു പൊങ്ങി വിവിധം മുഴങ്ങിന ഗഭീരതാരവ-
[സുഭൈരവം,
മണ്ഡലാഹതിപദപ്രഹാരപരിപാടികൊണ്ടു കുടിലീ-
[ഭവൽ-
കുണ്ഡലീശപരഫണാഗ്രകോടി, പറയാവതോ സമര-
[ഡംബരം ?

ഗദ്യം: ലോകാപവാദം—

"നൃപതികളിത്തരമന്യായത്തെച്ചെയ്താലാരൊരു ശാസ്താവുള്ളു? ശാസ്താവിന്നൊരു ശാസ്താവുണ്ടോ കഷ്ടം കഷ്ടമിതെന്നും കേചന; തസ്കരശാസ്താ തസ്കരനായി മുഷ്കരനാ

യോരാനമദിച്ചാൽ കണയാര[1]ത്തിലിടാമെന്നുണ്ടിഹ കണ യാരംതാൻ കൂടെ മദിച്ചാൽ കഴിവില്ലേതുമിതെന്നും കേ ചന; ഭവ്യതപൂണ്ടൊരെഴുത്തച്ഛൻതാനവ്യാകുലമുടനിത്ര കളിച്ചാൽ എത്രകളിക്കും പിള്ളരിതെന്നും; രക്ഷിക്കുന്നവർ ഭക്ഷിക്കുന്നാളാരൊരു ശരണം പാരിലിദാനീം? വേലി നട ന്നൊരുസസ്യംതിന്നും കാലം വിഷമമിതെന്നും കേചന; ചണ്ഡഹുതാശൻ ഭൂമി ദഹിക്കയുമുണ്ടിനി നിർണ്ണയമെന്നും കേചന; മാപാപികളേ മിണ്ടായ്യാരുമിതെന്നും കേചിൽ, നമുക്കിനിമേലിൽത്തലപോം പറകിലിതെന്നും കേചന; ചതിയൊടിവൻ പോയ്പ്പുതിയുമിരുന്നിഹ പൊതിയും വെട്ടുമിതെന്നും കേചന; മങ്ങല്യസ്ത്രീമംഗലസൂത്രം തച്ചു പറിക്കുമിതെന്നുംകേചന; ദുന്ന്യായങ്ങളിതിൽപരമുണ്ടിഹ സന്ന്യാസികളൊട്ടുമെന്നും കേചന; കുഴലും മോതിരവും പുനരെന്നും കെട്ടായ്യെന്നു പറഞ്ഞുതുടങ്ങീ; കഷ്ടമിതിൽ ക്കാളുണ്ടിഹ പാർത്താൽ പത്തനപന്തിയിൽ വിത്തം നേടും ചെട്ടികൾ ചോനകർ കെട്ടിപ്പൂട്ടിപ്പകലേ പുക്കൊരു തസ്കരഭീത്യാ മച്ചിലൊളിച്ചു കിടന്നുതുടങ്ങീ; കൂഴച്ചെറുമി കൾ കൂട്ടംകെട്ടിക്കോഴപ്പെട്ടു[2]നടന്നുതുടങ്ങീ." ഇത്യാദി.

## 11. പാരിജാതഹരണം.

തൊണ്ണൂററാറു പദ്യങ്ങളും സംസ്കൃതത്തിലും ഭാഷയി ലും ഓരോ ഗദ്യവും ഒരു ദണ്ഡകവും മാത്രമുള്ള ഒരു ചമ്പു വാണ് പാരിജാതഹരണമെങ്കിലും ഗ്രന്ഥോൽകർഷംകൊ

1. കണയാരം=കണയമരം=ആനയെക്കെട്ടുന്ന മരം. 2. ദുഃ ഖിച്ച്.

ണ്ടു് അതു രാമായണചമ്പൂവിനു സമശീഷ്മായി പ്രശോഭി ക്കുന്നു. അതിലധികം നിരന്തരമായ രസപുഷ്ടി മററൊരു ചമ്പുവിനുമില്ല. അതിൽ ഒരു വരിപോലും സജീവവും സമു ജ്ജ്വലവുമായല്ലാതെ ഭാവുകന്മാക്കു് കാണ്മാൻ പ്രയാസ മുണ്ടു്. നരകാസുരവധവും പാരിജാതഹരണവും പ്രസ്തുത ചമ്പൂവിൽ കവി പ്രതിപാദിച്ചിട്ടുണ്ടു്. അതു വളരെ ഔചിത്യത്തോടുകൂടി ചെയ്തിരിക്കുന്ന ഒരു കൃത്യമാണു്. നര കാസുരനെ വധിച്ചു് ആ ദുഷ്ടൻ അപഹരിച്ചുകൊണ്ടു പോയ കുണ്ഡലങ്ങളെ അദിതിദേവിയ്ക്കു കൊടുക്കുന്നതി നാണു് ഭഗവാൻ സ്വഗ്ഗലോകത്തേക്കു പോയതു്. അവി ടെവച്ചു സത്യഭാമ പാരിജാതവൃക്ഷം ദ്വാരകയ്ക്കു കൊണ്ടു പോകണമെന്നു് ആഗ്രഹിക്കുകയും ദേവേന്ദ്രൻ അതിനു വിസമ്മതം പ്രകടിപ്പിക്കുകയും ചെയ്തു. ഇന്ദ്രൻെറ കൃത ഘ്നത എത്രയുണ്ടെന്നു കാണിക്കുന്നതിനു നരകാസുരവധം കൂടി കാവ്യത്തിൽ വണ്ണിക്കേണ്ട ആവശ്യമുണ്ടെന്നു കവിക്കു തോന്നിയതു സവ്വഥാ സമീചീനംതന്നെ. ഇതുപോലെ കൃഷ്ണനും ഇന്ദ്രനും തമ്മിലുള്ള യുദ്ധത്തിനു കാരണം ഭാമയ്ക്കും ഇന്ദ്രാണിക്കും തമ്മിലുള്ള വാക്കലഹമാണെന്നു വിവരിച്ചി രിക്കുന്നതിലും അസാധാരണമായ ഔചിത്യദീക്ഷയുണ്ടു്.

കവിയും കാലവും. പാരിജാതഹരണത്തിൻെറ കത്താവു സാമൂതിരിപ്പാട്ടിലേ സേനാനായകനായിരുന്ന തറയ്ക്കൽ വാരിയരാണെന്നു് ആ ചമ്പുവിൻെറ ഒരാദശ്ഗ്രന്ഥത്തിൽ കാണുന്ന അധോലിഖിതമായ പദ്യത്തിൽനിന്നു സ്പഷ്ടമാ കുന്നു.

"ആദിഷ്ടഃ പരസൈന്യവാരണഘടാ-
ഗണ്ഡസ്ഥലാസ്ഫാലനൈ-
രായാതോഗ്രഗഡുപ്രകീർണ്ണകരസം-
ശ്ലേഷപ്രമോദിശ്രിയാ
ശൈലാബ്ധീശപരസൈന്യനായകവരഃ
ശ്രീപാർശ്വജോഹം കൃതീ
നിർമ്മിച്ചൂ പരിചോടിമാം കൃതിസുധാം
നൽപ്പാരിജാതാഹൃതിം."

കോഴിക്കോട്ടുനിന്നു നിലമ്പൂരേക്കുള്ള തീവണ്ടിപ്പാതയിൽ വല്ലപ്പുഴ സ്റ്റേഷനു സമീപമാണ് തറയ്ക്കൽ വാരിയം എന്നും അതിലെ മൂപ്പന്മാർ പണ്ടു പരമ്പരയാ സാമൂതിരി ക്കോവിലകത്തെ സേനാനികളായിരുന്നു എന്നും അറിയുന്നു. ഗ്രന്ഥകാരന്റെ പേരെന്തെന്നുള്ളതിനു യാതൊരു സൂചനയുമില്ല. ഗ്രന്ഥനിർമ്മിതിക്ക് ആരാൽ ആദിഷ്ടനായെന്നു വ്യക്തമായി പറഞ്ഞിട്ടില്ലെങ്കിലും അതു സാമൂതിരിപ്പാടാണെന്ന് ഊഹിക്കാം. കവി അടിയുറച്ച ഒരു സംസ്കൃതപണ്ഡിതനും അതിപ്രതിഭാശാലിയായ ഒരു വശ്യവചസ്സുമായിരുന്നു എന്നുള്ളതു നിസ്സംശയമാണ്. കാലത്തെപ്പററി പരിച്ഛിന്നമായി ഒന്നും പ്രസ്താവിക്കുവാൻ തരമില്ലാതെയിരിക്കുന്നു. 'നാണിന്റെ', 'വല്ലേൻ', 'തണ്ടീട്ടും', 'മാതർ', 'പൊറായിന്നിതു', 'വിരൺ', 'നാടിക്കൊള്ളുക', 'മേതിന്മേൽ', മുതലായ പദങ്ങളും പ്രയോഗങ്ങളും, 'മുറിമാടമ്പിയാക്കുക', 'പൊഴുതുവിധിക്കുക', 'മേന്മമുള്ളുക',

'മേൽക്കൈപോകുക', മുതലായ ശൈലികളും കാണ്മാനുണ്ട്. ഇതിൽനിന്നു കവി കൊല്ലം ഏഴാംശതകത്തിൽ ജീവിച്ചിരുന്നതായി കണക്കാക്കാം. നാരായണീയത്തിൽ 'വിശ്വദ്രോഹം വളക്കും' എന്നു തുടങ്ങുന്ന ചക്രവർണ്ണനാത്മകമായ ഒരു പദ്യമുണ്ട്. പാരിജാതഹരണത്തിൽ കവി ഭഗവാൻെറ പഞ്ചായുധങ്ങളേയും വർണ്ണിക്കുന്നു. അതിൽ ചക്രായുധത്തെ പരാമർശിക്കുന്നതു്

"വിശ്വദ്രോഹം വളക്കും മനുജപടലിതൻ
മുണ്ഡഷണ്ഡങ്ങളന്നന്ന-
ന്നുത്സ്ഥിദ്യോത്സ്ഥിദ്യ മെത്തും നവരുധിരകണ-
ശ്രേണിശോണീകൃതാങ്ഗം
ഉച്ചക്കാലത്തുദിക്കും ദിവസകരനൊടങ്ങം
പൊരും ത്തുമപൈയ്യും
തുച്ചക്രം പ്രാഭരാസിൽപ്പൊലിമയൊടു വലം-
കൈത്തലാന്തേ തദീയേ."

എന്ന പദ്യത്തിലാണ്. ഈ പദ്യത്തിൻെറ ഉത്തരാർദ്ധം ഒന്നുകൂടി ഉജ്ജ്വലമാക്കിയാണ് നീലകണ്ഠകവി പരാവർത്തനം ചെയ്തിരിക്കുന്നതു്. പ്രസ്തുതവിഷയത്തിൽ ഉപജീവ്യതം പാരിജാതഹരണപദ്യത്തിനാണെന്നു് അതിൽ പഞ്ചായുധങ്ങളുടേയും വർണ്ണനം കാണുന്നുണ്ടെന്നുള്ളതിൽനിന്നു വിശദമാകുന്നു. കൊച്ചിയും കോഴിക്കോടും തമ്മിൽ നീലകണ്ഠൻെറ കാലത്തുണ്ടായിരുന്ന ശത്രുതയെ

പ്പററി ചിന്തിച്ചാൽ സാമൂതിരിക്കോവിലകത്തേ സേനാനായകനായ ഒരു കവിയുടെ പദ്യം നീലകണ്ഠൻ അതിനൊടടുത്ത ഒരു കാലത്താണ് ജീവിച്ചിരുന്നതെങ്കിൽ ഉദ്ധൃതപ്രായമാകുവാൻ ഒരിക്കലും ഒരുമ്പെട്ടിരിക്കുകയില്ലെന്നു നമുക്കു തീരുമാനിക്കാം. അതുകൊണ്ടു് എട്ടാം ശതകത്തിൻെറ ഉത്തരാദ്ധത്തിൽ തൻെറ നമധേയം പോലും വിസ്മൃതമാകത്തക്കവണ്ണം അത്രമേൽ പ്രാചീനനായിരുന്ന തറയ്ക്കൽ വാരിയർ എന്നു വന്നുകൂടുന്നു. ഏവഞ്ച, വാരിയർ പുനത്തിൻെറ സമകാലികനല്ലെങ്കിൽ അടുത്ത തലമുറയിൽപ്പെട്ട ഒരു കവിയാണെന്നു സിദ്ധിക്കുന്നതാണ്. "പറയേണ്ടതില്ലതറിവോർ മാലോകരാലോകനേ' എന്നു കംസവധത്തിലെന്നപോലെയും 'ജയതു സ്വാമിയെന്നംബുജാക്ഷം' എന്നു ഭാരതചമ്പുവിലെന്നപോലെയും ഇതിൽ പ്രയോഗങ്ങളുണ്ടു്. വാരിയർ മാഘനെ പലപ്പോഴും ആശ്രയിച്ചു കാണുന്നു.

<u>പദ്യങ്ങൾ.</u> പാരിജാതഹരണത്തിലേ സുധാമധുരങ്ങളായ ചില പദ്യങ്ങൾ താഴെ ഉദ്ധരിക്കുന്നു.

1. <u>സത്യഭാമ</u>—

"അക്കാലം മെല്ലെമെല്ലെന്നവനതവദനാ
ചക്രിണം ചെന്നുപാസാം—
ചക്രേ വെൺചാമരത്തുമുറുവൽ തുണയുമായ്
മന്ദമാന്ദോളയന്തീ

ഉൾക്കാമ്പിങ്കൽത്തഴയ്ക്കും വിമലകുതുകമ-
ന്ദാക്ഷമോദാനുരാഗ-
പ്രക്ഷോഭംകൊണ്ടു വക്ത്രം തടവിന നയനാ
സത്യഭാമാ സലീലം." (1)

2. ശ്രീകൃഷ്ണന്റെ ശാർങ്ഗം—

"ശ്രീശാർങ്ഗം പള്ളിവിൽ പോന്നതിരഭസമെഴ-
ന്നുള്ള മന്നേരമാശാ-
മാശാപാലാവലീനാം ചെറുത്തു ഫലവതീം
കല്പയന്നത്ഭുതാത്മാ
രേജേ രാജീവനാഭൻ നഭസി മഹിതമാ-
ഹേന്ദ്രകോദണ്ഡവല്ലീം
തേജോരൂപാമുപാന്തേ തടവി വടിവുകൈ-
ക്കൊണ്ട നൽക്കൊണ്ടൽപോലേ." (2)

3. വ്യോമയാനം ചെയ്യുന്ന ശ്രീകൃഷ്ണൻ—

"ശ്രീവത്സം കൊണ്ടുമേറെപ്പെരിക നിറമെഴം
കൌസ്തുഭം കൊണ്ടുമയ്യാ !
താവിത്തഞ്ചുന്ന കാഞ്ചീമകുടകടകമ-
ഞ്ജീരഹാരാദികൊണ്ടും
വ്യാവൽഗദ്വൈജയന്തീബഹളപരിമള-
ഭ്രാന്തപുഷ്പന്ധയാളീ-
വൈവശ്യംകൊണ്ടുമാഭാസത നഭസി തദാ
സത്യഭാമാസഹായൻ." (3)

ഈ പദ്യത്തിന്റെ ഉത്തരാർദ്ധത്തിലെ ശയ്യാസുഖം വാചാമഗോചരമായിരിക്കുന്നു. നാരായണീയത്തിലെ

"താവുന്ന കൌസ്തുഭമഹാമണികൊണ്ടുമയ്യാ
ശ്രീവത്സമാം മറുവുകൊണ്ടുമുദ്ധശോഭം
ആവിർഭവൽബഹളസൌരഭവൈജയന്തീ-
ലാവണ്യധോരണികൾകൊണ്ടുമുദ്ധശോഭം."

എന്ന പദ്യം ഇതിന്റെ ക്ഷീണമായ ഒരനുകരണമാണ്.

4. ഇന്ദ്രാണിയുടെ കോപം—

"രോഷാവേശാൽ വിറച്ചു മൃദുപവിഴമണി-
ച്ചോരിവാ, ചില്ലിവല്ലീ-
വേഷം മറെറാന്നു മറെറാന്നത്തു കൊടുമകല-
ന്നൊന്നു കോടിക്കലഞ്ഞു;
ദ്വേഷം പീതാംബരപ്രേയസിയൊടിയലുമ-
ന്നേരമന്നാകയോഷാ-
ഭൂഷാമാലാകടാക്ഷം വലരിപുവദനം
പാർത്തു പേർത്തും ചുവന്നു." (4)

5. ഇന്ദ്രാണിയുടെ സസംഭ്രമമായ പ്രയാണം—

"ഓട്ടന്നേരത്തു തസ്യാ നിടിലതടമുടൻ
കമ്രഘർമ്മാംബുപൂരം
തേട്ടന്നു; ചായൽ ചായുന്നിതു; പുനരഴിയു-
ന്നു ബലാൽ നീവിബന്ധം;

പാടേ പാടേ കപോലങ്ങളിലുലയുമണി-
ക്കുണ്ഡലദ്വന്ദ്വമുച്ചൈ-
രാടുന്നു; കാഞ്ചി പാടുന്നിതു; പഥി പൊഴിയു-
ന്നു ശിഖാമാല്യജാലം." (5)

6. ഇന്ദ്രാണി ഭർത്താവിനെ നോക്കുന്നത്—

"സാ പുലോമസുത നോക്കിനാൾ തദാ
വാപറഞ്ഞതു പൊറാഞ്ഞു വാസവം
കോപചാപലകലാവിജൃംഭിത-
ഭ്രൂഭയങ്കരവിലോചനാഞ്ചലാ." (6)

7. ശ്രീകൃഷ്ണനും ഇന്ദ്രനും തമ്മിലുള്ള യുദ്ധം—

"ഉൾക്കോപംപൂണ്ടു ലക്ഷ്മീദയിതനമരാ-
ധീശനും തമ്മിലെയ്യും
നൽക്രൂരമ്പിൻ കദംബൈരിടയിലുടനുടൻ
തമ്മിലേറ്റുജ്ജ്വലാങ്ഗൈഃ
ഉഗ്രൈരങ്ങൊക്കെ മൂടീ ഭയവിവശസുര-
വ്രാതമന്യോന്യപീഡാ-
വ്യഗ്രൈശ്ശുത്‌കാരഘോഷപ്രശമിതഭുജഗാ-
ഡംബരൈരംബരാന്തം." (7)

8. ഇന്ദ്രന്റെ വജ്രായുധം—

"മോഘീഭൂതാസ്ത്രജാതോ മുരമഥനശര-
വ്രാതമേറേററമേത്തും
മേൽക്കൈപോകാഞ്ഞുമൂടേ തിരുളമൊരുകൊട്ടും
കോപശോണീകൃതാക്ഷം,

നാകാധീശൻ വിഷണ്ണാം പ്രിയതമയെ രണേ
സാന്ത്വയന്നദ്രിശൃങ്ഗ-
വ്യാഘാതോന്നിദ്രധാരം വിരവൊടു ശതധാ-
രം ദധൌ ഘോരഘോരം." (8)

ഇന്ദ്രാണിക്കും സത്യഭാമയ്ക്കും തമ്മിലുണ്ടായ വാക്കലഹം—

കഥയിലെ ഈ ഭാഗം കവി നിരതിശയമായ മനോധർമ്മവിലാസത്തോടുകൂടി വർണ്ണിക്കുന്നു. "പാരിജാതവൃക്ഷം മോഷ്ടിക്കുവാൻ വന്നതു മരിക്കുവാൻ മററൊരു മാർഗ്ഗം കാണാഞ്ഞിട്ടാണോ ?' എന്ന് ഇന്ദ്രാണി ചോദിച്ചതിന് അതിൻെറ ഹരണത്തിന് ഒരുങ്ങുന്നതു് ഇന്ദ്രമാതാവിന്റെ കുണ്ഡലം മോഷ്ടിച്ച നരകാസുരനെ കൊന്ന തൻെറ പ്രാണനാഥനാണെന്നും "ആയിരം കണ്ണുലാവും ഭങ്ഗിക്കാരന്നിതിന്നുണ്ടൊരു പരിഭവമെന്നാകിൽ വന്നാലുമങ്കേ" എന്നും ഭാമ പറയുന്നു. തുടർന്ന് "വിണ്ണോർക്കു വേറാമമരാഭിധാനം" അതായതു് ദേവന്മാർക്ക് അമരസംജ്ഞ കൈവെടിയേണ്ടിവരുമെന്നും ആ മനസ്വിനി ഇന്ദ്രാണിയെ ഭയപ്പെടുത്തുവാൻ ഉദ്യമിക്കുന്നു. അപ്പോൾ ആ ദേവി "അച്യുതന്നമോഘാത്ഥതാം വരുന്നു,ണ്ടമരരമരരാകെന്നതേ വന്നുകൂട്ടു' അതായതു് അച്യുതനാണ് ച്യുതിവരുവാൻ പോകുന്നതെന്നു സൂചിപ്പിക്കുന്നു. ഭാമയെക്കാൾ ശ്രീകൃഷ്ണനു രുക്മിണിയിലാണ് പ്രേമമെന്ന് ഇന്ദ്രാണി നിർദ്ദേശിച്ചപ്പോൾ ഭാമ "ഗർവിക്കേണ്ടാ ശചീ നീ ശതമഖനു ഘനപ്രേമമാധുര്യമദ്രാസ്വസ്വാം നീയുമല്ലങ്ങതു പറകിലഥ

ല്ല്യയ്ക്കു ഞാൻ മേന്മ മൂളാം'' എന്നു കുറിക്കുകൊള്ളുന്നവിധം മറുപടി കൊടുക്കുന്നു. 'അച്ഛന്റെ മണി കട്ട കള്ളനിൽ' ആഗ്രഹം ജനിച്ച ഭാമയ്ക്കു് ''അച്ഛോ വന്നു ചെരിപ്പിനമ്മ കുടമാം താനെന്ന ഭാവാന്തരം'' എന്ന് ഇന്ദ്രാണി; 'നീ ചെരിപ്പും ഞാൻ കനകമകുടവു'മാണെന്നു ഭാമ. കൃഷ്ണൻ അമ്മാവനെക്കൊന്നു എന്ന് ഇന്ദ്രാണി; ഇന്ദ്രൻ വൃത്രവധം മൂലം ബ്രഹ്മഹത്യാതിയാണെന്നു ഭാമ. ''തവ ദയിതൻ മേതിൽ മേവുന്ന പേടിക്കാരന്മാക്കാണ്മനല് കുന്നണിമുടിമണി''യായതുകൊണ്ടാണ് കടലിൽ വീടുകെട്ടിത്താമസിക്കുന്നതെന്ന് ഇന്ദ്രാണി; നരകാസുരനെപ്പേടിച്ചു 'നിന്നെച്ചുമന്നുംകൊണ്ടോടിയതു്'' ഇന്ദ്രനാണെന്നു ഭാമ. ഉത്തരം മുട്ടുമെന്നായപ്പോൾ

> ''കേളിപ്പോൾത്തവ യോഗ്യമായതു മുരി-
> ക്കുംപൂ,വസന്തേ, പരം
> ചാളച്ചോററിനു പാമുറത്തില തുലോ-
> മെന്നുള്ള ചൊല്ലില്ലയോ ? ''

എന്നു വീണ്ടും ഇന്ദ്രാണി ഗർജ്ജിക്കുന്നു. 'നിനക്കു യോഗ്യത വള്ളപ്പൂവിനാണ്. പഴയ പൂക്കൾ ഞാൻ തരാം; പാരിജാതപുഷ്പങ്ങൾക്ക് അർഹ ഞാനാണ്.' എന്നു പറഞ്ഞും, പോരാത്തതിനു് 'താഡിപ്പാൻ തോന്നുമത്രേ ചെകിട്ടുപൊളിയെ നിൻ വാക്കുകേൾക്കുംദശായാം' എന്നുകൂടി അധിക്ഷേപിച്ചും ഭാമയും ഞെളിഞ്ഞു നില്ക്കുന്നു. ആ ഘട്ടത്തിലാണ് 'സാ പൗലോമസുത നോക്കിനാൾ' എന്ന ഹൃദ്യതമമായ പദ്യം കവി ഈ കാവ്യത്തിൽ ഘടിപ്പിച്ചിരിക്കുന്നതു്.

12. <u>കുചേലവൃത്തം</u>—

ഇരുപത്തൊൻപതു പദ്യങ്ങളും രണ്ടു ഗദ്യങ്ങളും ഒരു ദണ്ഡകവുമുള്ള ഹ്രസ്വമായ ഒരു ചമ്പുവാണ് കുചേലവൃത്തം. കവിതയെപ്പററി ദോഷമോ ഗുണമോ വിശേഷിച്ചു പറയുവാനില്ല. ഭാഷാരീതികൊണ്ടു് ഒൻപതാംശതകത്തിലേ ഒരു കൃതിയായിരിക്കാമെന്നു ഗണിക്കേണ്ടിയിരിക്കുന്നു. രണ്ടു ശ്ലോകങ്ങൾ താഴെച്ചേർക്കാം.

1. <u>കുചേലൻെറ ദ്വാരകാദർശനം</u>—

"അന്നേരം ദൂരെനിന്നക്കൊടിമരപടലം
ഗോപുരം മററുമോരോ-
ന്നന്യൂനാഭോഗമുള്ളെച്ചരുടനുടനഖിലം
കണ്ടുകൊണ്ടാത്തമോദം,
വിഷ്ണോർനാഥാധിവാസം തടവി നിറമെഴും
ദ്വാരകായാമകമ്പു-
ക്കന്നിദ്രാത്മാ നടന്നാൻ ദ്വിജകുലപെരുമാൾ
തത്ര രഥ്യാന്തരാളേ." (1)

2. <u>ശ്രീകൃഷ്ണൻ കുചേലനോടു്</u>—

"ഇത്ഥം ധാത്രീസുരേന്ദ്രം ത്രിഭുവനപെരുമാൾ
തത്ര കൈവല്യദാതാ
സിക്തഃ സല്ലാപസമ്പൽസമുദിതപരമാ-
നന്ദപീയൂഷയൂഷൈഃ
ചിത്തേ താനങ്ങറിഞ്ഞാദ്ധരണിസുരവരാ-
കാംക്ഷിതം പൂരയിഷ്യൻ
ബദ്ധോച്ഛ്വാസം തദാനീം പുനരപി കരുണാ-
സിന്ധുരേവം ബഭാഷേ." (2)

ഇതുവരെ ഞാൻ ഭാഗവതകഥകൾ ഉൾക്കൊള്ളുന്ന ചമ്പുക്കളെപ്പററിയാണ് പ്രസ്താവിച്ചത്. ഇനി ഇതര പുരാണങ്ങളിൽ പെടുന്ന കഥകളെ ഉപജീവിച്ചു രചിച്ചിട്ടുള്ള രണ്ടുമൂന്നു ചമ്പുക്കളെപ്പററി ഉപന്യസിക്കാം. അവ എണ്ണത്തിൽ വളരെ കുറവാണ്.

13. രാമാർജ്ജുനീയം —

പൂർവ്വകാലത്തിലേ കവിമുഖ്യന്മാരിൽ ആരോ രചിച്ചിട്ടുള്ളതും വിവിധങ്ങളായ കാവ്യഗുണങ്ങളാൽ വിരാജിതവുമായ ഒരു ചമ്പുവാണ് രാമാർജ്ജുനീയം. സാമാന്യം ദീർഘമായ ഈ ചമ്പു ശ്രീപരശുരാമന്റെ അപദാനങ്ങളെ പ്രകീർത്തനം ചെയ്യുന്നു. ബ്രഹ്മാണ്ഡപുരാണത്തെ അനുകരിച്ചു പരശുരാമന്റെ ജനനംമുതല്ക്കുള്ള സംഭവങ്ങളെ കവി സ്പർശിച്ചിട്ടുണ്ടെങ്കിലും കാർത്തവീര്യാർജ്ജുനൻ നായാട്ടുകഴിഞ്ഞു് ഒരതിഥിയുടെ നിലയിൽ ജമദഗ്നിമഹർഷിയുടെ ആശ്രമത്തിൽ പ്രവേശിക്കുന്നതു മുതല്ക്കുള്ള കഥയാണ് അദ്ദേഹത്തിന്റെ പ്രതിപാദനത്തിനു സവിശേഷം പാത്രീഭവിക്കുന്നത്. ഭാർഗ്ഗവനും കാർത്തവീര്യനും തമ്മിലുള്ള യുദ്ധം വളരെ വിസ്തരിച്ചിട്ടുണ്ടു്. ഒടുവിൽ "വീരവധത്തിൻ പ്രായശ്ചിത്ത്യൈ സ്വയമേവാത്ഭുതഹയമേധംചെയ്താചാര്യായ ധരിത്രിയെ മുഴുവൻ വാരിധിവസനാം കാശ്യപമുനയേ ദക്ഷിണനല്കിത്തസ്യ നിയോഗാൽ മഹതി മഹേന്ദ്രേ പുക്ക ഗിരീന്ദ്രേ വിശേഷാത്തീർണ്ണമഹാത്ഭുതചരിതോ നിഷ്കളവിമലബ്രഹ്മോപാസനകൈക്കൊണ്ടനുദിനമഴകി

ലിരുന്നു.'' എന്ന് ഇതിവൃത്തം സമാപിക്കുന്നു. ഭാഷാരീതി നോക്കിയാൽ പ്രസ്തുതകൃതി എട്ടാംശതകത്തിന്റെ ഉത്തരാർദ്ധത്തിൽ സഞ്ജാതമായെന്ന് ഊഹിക്കാം. പരസ്വാപഹരണമില്ല എന്നൊരു മെച്ചം ഈ കൃതിക്കുണ്ട്.

"സുധീന്ദ്ര ചുക്രോധ പുരാ സപത്നീ-
വധാൽ സ പുത്രേണ സുശിക്ഷിതാത്മാ ;
അതിപ്രഹാരപ്രവിശീർണ്ണഗാത്രോ
ഗതാസുരുർവ്യാം ന്യപതന്മുനീന്ദ്രഃ.''

"തതോ നിരാശോ ഭയശോകശാലീ
ഗൃഹീതവത്സോ ഹ്യുപമേത്യ മന്ത്രീ
മൃതിം മുനീന്ദ്രസ്യ ഗതിഞ്ച ധേനോ-
ർവൃത്താന്തം പ്രാഞ്ജലിരാബഭാഷേ.''

എന്നും മററും ഉപജാതിവൃത്തത്തിൽ അനേകം സംസ്കൃതശ്ലോകങ്ങൾ ഇടയ്ക്കിടയ്ക്കു കാണുന്നതു വല്ല സംസ്കൃതകാവ്യത്തിലുമുള്ളതാണോ എന്നു നിശ്ചയമില്ല. കവിതാരീതി താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങളിൽനിന്നു മനസ്സിലാക്കാവുന്നതാണ്.

1. കാർത്തവീര്യന്റെ ആശ്രമപ്രവേശം

"സൈ്വരം വിശ്രമ്യ കിഞ്ചിൽ സമയമഥ പുരീം
നോക്കി യാത്രാപ്രസംഗേ
പ്രാരബ്ധബ്രഹ്മഘോഷം നരപതി ജമദ-
ഗ്ന്യാശ്രമം കണ്ടു ദൂരേ

ഘോരാരാടോപാം മഹാവാഹിനിയെ ബഹിരവ-
സ്ഥാപ്യ പോയ്ച്ചെന്നകംപു-
ക്കാരാദാനമ്യ ദിവ്യം മുനിമമ്പുജേ
സൽക്രിയാമാതിഥേയീം." (1)

2. ചന്ദ്രഗുപ്തനും ഗർഗ്ഗനും തമ്മിൽ വാഗ്വാദം—

"ബ്രഹ്മസ്വമല്ലിതുചിതം ഭുവി സാർവ്വഭൗമ-
ന്നമ്മത്തനല്ലിവിടെ ഞാനൊരു രാജമന്ത്രീ;
കർമ്മത്തിനും പറകിലീദൃശധേനു വേണ്ടാ;
നിർമ്മത്സരം കുലഗുരോ, കുശലം വിചാര്യം." (2)

ചന്ദ്രഗുപ്തൻ കാർത്തവീര്യന്റെ മന്ത്രിയും ഗർഗ്ഗൻ പുരോഹിതനുമായിരുന്നു. സുരഭിയെ അപഹരിക്കണമെന്നു മന്ത്രിയും അരുതെന്നു ഗർഗ്ഗനും ഉപദേശിക്കവേ അവർ തമ്മിൽ വാഗ്വാദമുണ്ടാകുന്നു. യുക്തികൊണ്ടു വിപ്രശാപം തടുക്കുവാൻ പാടില്ലെന്നു ഗർഗ്ഗൻ പറയുമ്പോൾ ചന്ദ്രഗുപ്തൻ "മേതിൽ പ്രതിഗ്രഹവുമഷ്ടിയുമെന്നിയേ മററിങ്ങോതിക്കവെന്തു തിരിയാ ബത! രാജ്യകാര്യം" എന്ന് അദ്ദേഹത്തെ അധിക്ഷേപിക്കുന്നു. ഗർഗ്ഗൻ ഒടുവിൽ

"ആചാരഹീനമതിർകെട്ടു പറഞ്ഞ വാച്യ-
മീശാ, നമുക്കിതിനൊരുത്തരമില്ല നൂനം;
ആജാനശുദ്ധിതകുമാത്മമനീഷകൊണ്ടേ
രാജാവുതാനറിക സമ്പ്രതി രാജകാര്യം." (3)

എന്നു പറഞ്ഞു വിരമിക്കുന്നു.

3. സുരഭിയുടെ വ്യോമയാനം.—

"ക്രോധാദുൽകൃത്യ പാശാന്മുഖരഖരഖുരോ-
ത്തുങ്ഗശൃങ്ഗാഗ്രഘാതൈ-
ർവ്വ്യോധാൻ വിദ്രാവയന്തീ ഝടിതി പരിവൃതാൻ
ഘോര'ഹുമ്ഭാ'നിനാദാ
നാസാഗ്രന്യസ്തഹസ്താംഗുലിഷു സകലലോ-
കേഷു പശ്യത്സു വിശാ-
ന്ത്രാതക്ഷോഭം വളൎത്തുജ്ജ്വലവിപുലവപു-
ർവ്യോമവീഥീം പ്രപേദേ." (4)

4. കാർത്തവീൎയ്യന്റെ വിചാരം.—

"ഉന്നിച്ചോളം മഹാവിസ്മയമിതു ; സമരേ
കൊന്നൊടുക്കീതൊരുത്തൻ
തന്നേ സൂതദ്വിതീയോ ബലഭരസഹിതാൻ
ക്ഷത്രസംഘാനസംഖ്യാൻ ;
മന്യേ മന്നിങ്കലക്കേവലമുനിസുതന-
ല്ലേഷ ദുർദ്ധൎഷധാമാ
ധന്വീ ; സമാന്യരത്നത്തിനു കിമപി വരാ
കൌസ്തുഭത്തിൻ പ്രഭാവം." (5)

"മന്നിൽച്ചൊല്ലാന്നലാവും മുനിവരനിധനം
കൊണ്ടു ദുഷ്കീൎത്തി മുൻപേ
തന്നേ വാമേന ധാത്രാ ജഗതി നിയതമാ-
കല്പമാകല്പിതാ മേ ;

ഇന്നിപ്പോൾച്ചെന്നു സൈന്യൈസ്സഹ വിമതമ്മം
        നിഗ്രഹിച്ചാലുമെന്നും
നന്നാവാൻ വേല ; കിട്ടും വസതി കൊടിയ പാ-
        പേ ചിരാദന്ധകൂപേ." (6)

സദ്വൃത്തേ സത്യനിഷ്ഠേ സകലനിഗമശാ-
        സ്ത്രപ്രവീണേപി വിപ്രേ
നിസ്തന്ദ്രം കൊല്ലുവാനായ് വരുമവനിൽ വധേ-
        ഷ്ഠാ പരം മത്ത്യധമ്മം ;
ഇത്ത്യേവം പ്രാകതനോകതസ്മൃതിവചനമുപാ-
        ശ്രിത്യ യോദ്ധും യതിഷ്യേ ;
യുദ്ധേ മൃത്യുജ്ജയോ വാ ഭവതി ഭുജഭൃതാ-
        മീശ്വരാധീനമെല്ലാം" (7)

5. കാർത്തവീര്യന്റെ യുദ്ധാരംഭം—

"വില്ലിൻക്കൂട്ടം കുലച്ചാൻ, പവഴിനിര തൊടു-
        ത്താൻ, കൃപാണൊന്നെറിഞ്ഞാ-
നല്ലാസംപൂണ്ടു ചിത്രപ്പരിചകളുമിള-
        ക്കീടിനാനെന്നുവേണ്ടാ,
കല്യാഭോഗം കരേറിക്കനകമണിരഥേ
        സിംഹനാദാതിഭീമൈ-
രുല്ലോലജ്യാനിനാദൈരഖിലമിടകലു-
        ക്കീടിനാൻ ദിഗ്വിഭാഗം." (8)

6. കാർത്തവീര്യൻ പരശുരാമനോട്—

"ഏറക്കണ്ണും ചുവത്തിപ്പെരികെ മിടമനായ്
 മാറടിച്ചീടവേണ്ടാ ;
ശൂരത്വപ്രൌഢിഭാവിച്ചറിവനറിവനി-
 ന്നിന്നെ ഞാൻ ബ്രഹ്മബന്ധോ ;
വീരന്മാരാം നൃപപ്രൌഢരിലൊരുവനെ വി-
 പ്രൻ ജയിച്ചീലിതിൻകീഴ്
നേരിട്ടെന്നും ; മൃഗേന്ദ്രം കുറുനരി കൊലചെ-
 യ്യെന്നതുണ്ടോ വരുന്നു ? (9)

7. പരശുരാമൻ കാർത്തവീര്യനോട്—

"മാനാഢ്യേ സോമവംശേ പിറവി, സകലവ-
 ർണ്ണാശ്രമാചാരധർമ്മ-
ജ്ഞാനം നല്ലോന്നിതെല്ലായിലുമഴകിതൊരാ-
 ജ്ഞാമുടിപ്പൂൺപു രാജ്ഞാം ;
മാനിക്കേണം മഹീരക്ഷണമനപമമെ-
 ന്നങ്ങിരിക്കേ മുനീന്ദ്രം
താനേ സമ്യക്കൃതാതിഥ്യകമറുകൊല നീ
 കൊന്നതേതു ധർമ്മം ?" (10)

8. കാർത്തവീര്യൻ പരശുരാമനോട്—

"തൂഷ്ണീം നില്ലായ്ക ഭോഷാ, ചപലമുനിവടോ,
 പോരിനായ്ക്കൊണ്ടു വാവാ ;
ക്ഷാത്രം ജൈത്രം ജഗത്ര്യാമറിക ധൃതിമയം ;
 പേടിയില്ലേതുമേ മേ ;

യാത്രാക്കുന്നുണ്ടു ബാണപ്രദലിതശിരസം
 പ്രേതലോകേശരാജ്യേ
ജാത്യാ ഘോരം ഖലം ത്വാമിതി വചനവുമു-
 ച്ചൈർവിളിച്ചാബഭാഷേ." (11)

ഗദ്യം: കാർത്തവീര്യന്റെ പുറപ്പാട് —

"തസ്മിൻ കാലേ വിസ്മയനീയപരാക്രമശക്ത്യാ നിഹത സമസ്തക്ഷത്രിയസേനാഘോരപ്പുഴകളിൽ മുങ്ങിപ്പൊങ്ങിയുമോളമെടുത്തും കളികൾ കളിച്ചും പാണികൂടന്ന നിറച്ചുകുടിച്ചും പച്ചയിറച്ചി തലച്ചോറെന്നിവ പാടേ തിന്നും വികൃതഭയങ്കരമെകിറും കാട്ടിക്കയ്യും കൊട്ടിക്കിമപി ചിരിച്ചും കൂത്തും പാട്ടും പലവു തുടന്നും മേളം കോലിന ക്രൂരീഭൂതപിശാചഗണാനാം കേളീകലവികൾകണ്ടു രസിച്ചൊരു കനകമണിത്തേർതന്മേൽ പൊന്മയകേതനയഷ്ടിമുപാലംബ്യാസ്ഥിത, മാത്തശരാസനകാണ്ഡമകാണ്ഡേ ഖണ്ഡപരശ്വധശിഷ്യമധൃഷ്യം, സഹസാ സാഞ്ജലിബന്ധമുണർത്തീ സാഹസികം ബത സഹസാഘോയം ; കാണാ യുഷ്മന്മുല്ലാടെന്തിതു രോദോവിവരം കീഴ്മേൽമൂട്ട, പ്പൊങ്ങീടുന്നൊരു ധൂളീപടലം? നിയതമറിഞ്ഞേൻ ത്രിഭുവനവിജയീ ശൌര്യക്കട്ടു പരാക്രമശേവധി കൃതവീര്യാത്മജനാത്മബലൈസ്സമമാണ്മനടിച്ചു പടയ്ക്കു പുറപ്പെട്ടുഴറിവരുന്നൂ ഹരഹരശിവ ശിവ! തകിലും മുരശും നകര പെരുമ്പറ ഡിണ്ഡിമമമ്മള മെന്നുതുടങ്ങിന വാദ്യകദംബം താക്കിപ്പൊങ്ങും നാദാദ്വൈതപ്രസരാടോപേ ചതുരങ്ഗബലധ്വാനവിശേഷം

ദിശിദിശി മീതേ കേൾക്കാകുന്നു; വിസ്മയമെത്രയു, മഞ്ജന മലകൾ നടന്നതുപോലെ കുഞ്ജരപടലി പുറപ്പെട്ടതു കാൺ; വാരിധിതിരകൾ കരേറുംപോലേ വാജിഗണങ്ങൾ കുതിച്ചീടുന്നു; ഗന്ധർവ്വപുരാകാരാനഗ്രേ ചന്തത്തിൽക്കാൺ മണിരഥസംഘാൻ; ചതുരമിളക്കം ദീപ്രമഹായുധതേജഃ സ്ഫുരണവുമൊപ്പമിയന്ന പടച്ചമയം ബത! ഭങ്ഗിയിൽ മേളിച്ചാലോലോത്തടകാലാൾപ്പടകൾക്കററം കണ്ടീലത്ര യുമല്ലേ ചൂഴും കരുതുക ധരണിപതീനാം പ്രൌഢിമതങ്ങും കുടകളുമാ വലിയോരു പടക്കൂട്ടത്തിൻ നടുവിൽക്കാണൊരു നരവരരത്നം, ദീപ്തമഹായുധബാഹുസഹസ്രവ്യാപ്തദിഗ ന്തരമുപരിസമുദ്ധൃതകനകച്ഛത്രകദംബച്ഛായാസന്തതിയൂ ടെ പോന്നഭിയാന്തം, കോപംകൊണ്ടു കലങ്ങിമറിഞ്ഞെരി തീപ്പൊരിചിതറിന ലോചനകമലം, മണിമയഭൂഷണ പരികരശോഭാപരിവേഷോജ്ജ്വലമഭിതോനിസ്സൃതബാ ഹുമരീചിസഹസ്രമിവാത്ഭുതതരുണാദിത്യം കീഴിലുമിന്നും മേലിലുമോർത്താലിതിനൊത്തോരു പടക്കൂട്ടത്തിൻ പുരുഷ പ്പാടു ഗണിപ്പാനില്ലേ; ഗുരുസത്വാപി സ്ഥിരചിത്തോ ഭവ; ഭുവനകടാഹം മുട്ട നിറഞ്ഞു ഭയങ്കരമെത്തും പടവര വിതു കാണരുതു തടുപ്പാൻ പരമേശ്വരനും.” ഇത്യാദി.

## 14. ശ്രീമതീസ്വയംവരം—

ശ്രീമതീസ്വയംവരത്തിൻെറ കാലം നിർണ്ണയിക്ക വാൻ ഒരു മാർഗ്ഗവും കാണുന്നില്ല. രാമായണചമ്പുവിലേ സീതാസ്വയംവരപ്രബന്ധത്തിലുള്ള “കച്ചിദച്ചിപ്രവൃദ്ധം

പൊട്ടന്നെന്നു'' എന്നു തുടങ്ങുന്ന ഗദ്യത്തിൽ "പണം വാങ്ങിവന്നിട്ടു കാര്യങ്ങളെല്ലാം'' എന്ന വരിവരെയുള്ള ഭാഗം ഈ ചമ്പുവിൽ ഉദ്ധരിച്ചിട്ടുള്ളതുകൊണ്ടു പുനത്തിന്റെ കാലത്തിനു പിന്നീടാണ് ഇതിന്റെ ആവിർഭാവമെന്നു മാത്രം പറയാം. കവിയെപ്പററിയും യാതൊരറിവുമില്ല. പ്രസ്തുതചമ്പുവിന്റെ ഒരു വിശേഷം അതിൽ സ്രഗ്ദ്ധരാവൃത്തത്തിൽ ഒരു പദ്യംപോലും കാണുന്നില്ലെന്നുള്ളതാകുന്നു. മററു ചമ്പുക്കളിലെല്ലാം ഓദനസ്ഥാനത്തിൽ സ്രഗ്ദ്ധരയും ഉപദംശസ്ഥാനത്തിൽ മററു വൃത്തങ്ങളുമാണല്ലോ ദൃശ്യങ്ങളായിരിക്കുന്നതു്. ഗണ്യമായ ഈ വ്യത്യാസം എങ്ങനെ വന്നു എന്നറിയുന്നതിനും ലക്ഷ്യമൊന്നുമില്ല. കവിതാരീതി നോക്കിയാൽ ശ്രീമതീസ്വയംവരത്തിനു രണ്ടാംതരത്തിലുള്ള ചമ്പുക്കളുടെ ഇടയിൽ ഒരു സ്ഥാനത്തിനു മാത്രമേ അവകാശമുള്ളു.

കഥയും കാവ്യവും. ശ്രീമതീസ്വയംവരത്തിലേ കഥ പുരാണാന്തർഗ്ഗതമാകുന്നു. വിഷ്ണുഭക്തന്മാരിൽ പ്രമുഖനായ അംബരീഷമഹാരാജാവിനു ശ്രീമതി എന്നൊരു പുത്രിയുണ്ടായിരുന്നു. ആ യുവതിയുടെ സൌന്ദര്യത്തെ കവി താഴെ ഉദ്ധരിക്കുന്ന ഗദ്യത്തിൽ വർണ്ണിക്കുന്നു.

"തലമുടിതന്നൊടു തോററിട്ടസ്സ്വാ ജലധരപടലികൾ മുറയിട്ടുമിന്നും; അളകാവലിയൊടു തോററിട്ടിപ്പൊഴുമളിനികരം മുരളുന്നിതു ലോകേ; അളികതലത്തൊടു തോറേറാരുഡുപതിശകലം പശുപതിജടയിലൊളിച്ചു; ചില്ലിയുഗ

ത്തൊട്ട തോറേറാരലർചരവില്ലിന നിയതം ചൊവ്വ്വവരു ന്തു; നയനയുഗത്തൊട്ട തോല്ക്കനിമിത്തം മീനചയംപോയ് നീരിൽ മറഞ്ഞു; തിലകുസുമക്കൊടി മൂക്കൊട്ട തോററ ത്തലകുമ്പിട്ടടനടവിയിൽ വീണ്ണു; ഗണ്ഡയുഗത്തൊട്ട തോററിട്ടിന്നും കണ്ടവർ പൊത്തും ദപ്പ്ണമതിനെ; അധരയുഗത്തൊട്ട പിശകിയതിൽപ്പിൻപഴകിയ പവിഴം തുളപെട്ടമെങ്ങും; വദനംതന്നൊട്ട തോററു ശശാങ്കൻ വ്യസനം പൂണ്ട മെലിഞ്ഞിതു നിയതം; ശംഖു കഴുത്തൊട്ട തോററിട്ടിന്നും ശങ്കകളഞ്ഞലറുന്നിതു ലോകേ; കല്പകവല്ലികൾ കയ്യൊട്ട തോററിട്ടിപ്പൊഴുമവനിയിൽ നില്പില്ലെങ്ങും; കുചയുഗളത്തൊട്ട തോല്ക്കനിമിത്തം കുലഗിരിനികരം വനമതിലായീ; കൊടിനട്ടതന്നൊട്ട പിശകുകകൊണ്ടേ തുടി കണ്ടവരോടടികൊള്ളുന്നു; ജഘനംതന്നൊട്ട തോററിട്ടല്ലീ പുളിനംപോയിപ്പാഞ്ഞിതു ജലധൌ? രംഭകൾ തുടയൊട്ട തോററിട്ടിന്നും കുമ്പിട്ടമാറു ചമഞ്ഞിതു ചെമ്മേ; പദയുഗളത്തൊട്ട തോല്ക്കനിമിത്തം സരസിരുഹം പോയ്ച്ചേററിലടങ്ങീ."

ഇങ്ങനെ പലതും ഉപന്യസിച്ചു കവി ആ ഭാഗം

"പെണ്ണിൻഗുണഗണമോത്താൽ
വണ്ണിപ്പാൻ വേലയുണ്ടനന്തന്നും;
എന്നാൽ മതിമതി വചനൈ-
രെണ്ണാമോ വീചിജാലമംഭോധേഃ ?"

എന്നു പറഞ്ഞു് അവസാനിപ്പിക്കുന്നു.

മഹർഷിമാരെങ്കിലും ഗായകന്മാരായ നാരദനും പർവ്വതനും ആ സുന്ദരിയിൽ അനുരക്തന്മാരാകുകയും തങ്ങളുടെ അഭീഷ്ടത്തെ പ്രത്യേകം പ്രത്യേകം അംബരീഷനെ ഗ്രഹിപ്പിക്കുകയും ചെയ്തു. കന്യകയ്ക്കു മഹാവിഷ്ണുതന്നെ ഭർത്താവാകണമെന്നായിരുന്നു പ്രാർത്ഥന. മഹാരാജാവു ശാപഭയംനിമിത്തം വിഷമിച്ചു താനൊരു സ്വയംവരമാണു് നിശ്ചയിച്ചിരിക്കുന്നതെന്നും ആ അവസരത്തിൽ രണ്ടു മഹർഷിമാർക്കും അവിടെച്ചെല്ലാമെന്നും തനിക്കു് ആരെ ബോധിക്കുന്നുവോ ആ യുവാവിനെ പുത്രി വരിച്ചുകൊള്ളുമെന്നും അവരോടു പറഞ്ഞു. മഹർഷിമാർ മഹാവിഷ്ണുവിനോടു് തങ്ങളിരുവർക്കും അന്യോന്യം കപിമുഖത്വം ഉണ്ടാകണമെന്നു പ്രാർത്ഥിച്ചു. സ്വയംവരം കാണുവാൻ പോകുന്ന പല കൂട്ടരേയും കവി തന്മയത്വത്തോടുകൂടി വർണ്ണിക്കുന്നുണ്ടു്.

"അജിനം മേഖല ദണ്ഡും
കൌപീനവുമേഭിരുജ്ജ്വലിതം
കുശ്രുകുശ മന്ത്രിച്ചേവം
ശിശുനികരം പോന്നുവന്നിതൊരുതരമായ്."

ഇതു ബ്രഹ്മചാരികളുടെ വർണ്ണനമാണെന്നു പറയേണ്ടതില്ലല്ലോ.

"താലി തോട വള കാഞ്ചി നൂപുരം
മാല നല്ല വസനങ്ങളീട്ടവൈഃ
മേളമായി നിതരാം ചമഞ്ഞുടൻ
ബാലമാർ സതരുണാസ്സമായയുഃ."

"വയ്യോൽക്കളത്തിൽ വിലസീടിന നാരിമാരും
മുല്ലാലമേ തുണി മുറിച്ചു മറച്ചുടുത്തു്
അക്കയ്യരോടിടകലൻ ചമഞ്ഞുവന്നു
നില്ക്കുന്നതുണ്ടു പതിനായിരമൊന്നുപോലേ."

മുതലായ പദ്യങ്ങളും ആ സന്ദർഭത്തിലുള്ളതാണു്. കാഴ്ചക്കാരുടെ സല്ലാപം താഴെ ചേർക്കുന്നു.

"നാരദൻ വേൾക്കുമിവളെപ്പവ്വതൻ നോക്കിനില്ക്കവേ."
"അതല്ല വയ്യും പണയം–പവ്വതൻ കൊണ്ടുപോം ദൃഢം."
"ഋഷികൾക്കെന്തു കല്പിപ്പാൻ–നരപാലരിരിക്കവേ ?"
"കല്പിക്കിലും നരേന്ദ്രന്മാർ മുനികൾക്കു വഴങ്ങുമോ ?"
"വഴങ്ങില്ല ബലാലെങ്കിലംബരീഷൻ കൊടുക്കുമോ ?"
"കൊടുക്കായ്കിൽ ശപിച്ചീടും ; മുടിപ്പുരവർ വംശമേ."
"ശപിക്കുമെങ്കിലെല്ലാരുമവൾക്കേ പെൺകൊടുപ്പിതോ ?"
"കൊടുക്കുമാറു കല്പിച്ചാലിളയ്ക്കാമോ ഒരുത്തനും ?"

വരണമണ്ഡപത്തെ പ്രാപിക്കുന്ന ശ്രീമതിയെക്കണ്ടപ്പോൾ രാജാക്കന്മാർക്കുണ്ടാകുന്ന ഭാവഭേദങ്ങളെ കവി ഇങ്ങനെ ചിത്രീകരിക്കുന്നു.

"ഒരുവൻ ക്രമുകൈസ്സാരം വിരൽക്കൂടെ നറുക്കിനാൻ ;
പൊളിച്ചു സഹസാ തിന്നു കളിത്താമര കശ്ചന ;
ന്തറുതിന്നിട്ടു നാവൊക്കെ നീറിപ്പോയിതു കസ്യചിൽ ;
തമ്പലം കളവാൻ തുണ്ണം നെഞ്ചിലേ വെച്ചിതന്യഥാ ;
മുണ്ടു വീണതറിഞ്ഞില്ല, മണ്ടുന്നു തത്ര കേചന ;
കണ്ടു കന്യാം കനംകെട്ടു കൊണ്ടാടുന്നു തദാ പരേ ;

കനത്തിൽ മൂന്നിരുന്നേനാം കട്ടനോക്കീടിനാർ ചിലർ ;
മാരാതങ്കം മറച്ചന്യൈഃ സൈപരം കേചിൽ ബഭാഷിരേ ;
ഓശഭാവിച്ചു ചിക്കുന്നു മീശയും താടിയും ചിലർ ;
ഭൂഷണാനി നിരത്തുന്നോർ വൈഷമ്യംപൂണ്ട കേചന ;
പെണ്ണു കിട്ടാ നമുക്കെന്നു കണ്ണുനീർ പാററിനാർ ചിലർ ;
ജാള്യങ്ങൾ മറവമിത്യാദി പലവും കാട്ടിനാർ തദാ."

അങ്ങനെയിരിക്കേ മഹാരാജാവു പുത്രിയോടു നാരദൻ പർവ്വതൻ ഈ രണ്ടു മഹർഷിമാരിൽ ഒരാളെ ഭർത്താവായി വരിക്കണമെന്ന് ആജ്ഞാപിച്ചു. കുമാരി അവരെ രണ്ടുപേരെയും വാനരമുഖന്മാരായി കണ്ടു ; അവർക്കിടയിൽ ഭുവനസുന്ദരനായി, പ്രസന്നവദനനായി, പൃഥുദീർഘബാഹുവായി, തുംഗോരസ്സായി, ഉജ്ജ്വലഭൂഷണാഢ്യനായ മഹാവിഷ്ണുവും ദൃഷ്ടനായി. ആ വസ്തുത ശ്രീമതി സദസ്സിൽ പ്രസ്താവിച്ചപ്പോൾ മഹർഷിമാർ വ്യസനിക്കുകയും കന്യകയെ ഭഗവാൻതന്നെ പരിഗ്രഹിക്കുകയുംചെയ്തു. തദനന്തരം മഹർഷിമാരുടെ മുന്നിൽ പ്രത്യക്ഷീഭവിച്ചു ഭഗവാൻ

"പ്രാർത്ഥനയൈവ കഥിതാം
ഭവതോ,ർന്ന്വീ നച ദ്വിബാഹുരഹം ;
രാജസുതാത്ര ന ദൃഷ്ടാ ;
ബഹവസ്സന്ത്യേവ മായിനോ ലോകേ."

എന്ന് അരുളിച്ചെയ്തു് അവരെ സമാധാനപ്പെടുത്തുവാൻ ശ്രമിച്ചു ; പക്ഷേ ആ ശ്രമം ഫലവത്തായില്ല. മഹർഷിമാർ അംബരീഷനെ ഗ്രസിക്കുവാൻ തമസ്സിനെ സൃഷ്ടിച്ചു.

“കാളാംഭോദകദംബമിവ, കാളിന്ദീസലിലസഞ്ചയമിവ, കാകോളപുഞ്ജമിവ, കാലാനലധൂമജാലമിവ, കാളരാത്രി നികുരുംബമിവ” എന്നും മററും കവി ആ കൂരിരുട്ടിനെ വർണ്ണിക്കുന്നു. ഭക്തവത്സലനായ ഭഗവാൻ അത്തരത്തിലുള്ള ഭയങ്കരമായ തമസ്സിൻെറ ശാന്തിക്കു ചക്രായുധത്തെ നിയോഗിച്ചു. “കിമിദം സർവലോകസംഹരണായോദ്യതോ ഭഗവാൻ നീലലോഹിത, അഥവാ പുനരപി ദനുജനിഗ്രഹാർത്ഥമതിരഭസമായാതി ദേവോ നരഹരിഃ, കിം വാ സമുദ്രാദുത്തീര്യ ഭൂമൌ സഞ്ചരതി ബഡവാനലഃ, കിമുത ദിവാകരബിംബമേകീഭൂതമായാതി, ഉതാഹോ പൂർവ്വപക്ഷസഹിതോ ദാവാനലോജ്ജ്വലഃ പരിഭ്രമതി കനകാചലഃ, അഥവാ ഭൂയോപി ഫണധരനികരവിനാശായ പ്രചലിതഃ പ്രചണ്ഡവേഗോ വിഹഗാധിരാജഃ ?” എന്നിങ്ങനെ പലതും ശങ്കിച്ചു നാരദപർവതന്മാർ പേടിച്ചരണ്ട് ഓടിയോടി ഇതരാവലംബം കാണാതെ മഹാവിഷ്ണുവിനെത്തന്നെ ശരണം പ്രാപിച്ചു. താഴെക്കാണുന്നത് അവരുടെ സ്തോത്രമാണ്.

“കംബുസുദർശനകഞ്ജഗദാധര, കല്മഷനാശന,
[പാലയ മാം ;
കനകനിഭാംബര, കൌസ്തുഭകാഞ്ചീകങ്കണഭൂഷിത,
[പാലയ മാം;
കാളഘനപ്രഭ, കാമവരപ്രദ, കാരുണ്യാലയ,
[പാലയ മാം ;

കമലാവല്ലഭ, കമലവിലോചന, കരുണാകര, പരി-
[പാലയ മാം;
നാഗവരാസന, നാകിജനപ്രിയ, നാഗാരിധ്വജ,
[പാലയ മാം;
നന്ദിതമുനിജന, ചന്ദ്രനിഭാനന, മന്ദരഗിരിധര,
[പാലയ മാം;
നാരകനാശന, നാഥ,ദയാപര, നാരായണ, പരി-
[പാലയ മാം;
നരസുരപാലക, നരകനിഷൂദന, നളിനനിഭാനന,
[പാലയ മാം."

ഒടുവിൽ മഹാവിഷ്ണു അവരെ അനുഗ്രഹിക്കുകയും അംബരീഷനെ രക്ഷിക്കുകയും വീണ്ടും അംബരീഷൻെറ കുലത്തിൽ—അതായതു് സൂര്യവംശത്തിൽ—ശ്രീരാമനായി അവതരിച്ചു് അന്നു സീതയായി ജനിക്കുന്ന ശ്രീമതിയെ വീണ്ടും പരിഗ്രഹിക്കാമെന്നു വാഗ്ദാനം ചെയ്യുകയും ചെയ്യുന്നു. അതോടുകൂടി ശ്രീമതീസ്വയംവരം അവസാനിക്കുന്നു.

ശര്യാതിചരിതം. ഇതു് ഒരു ചെറിയ ചമ്പുവാണു്. കവിതയ്ക്കു ഗുണം പോരാ. ശ്ലോകങ്ങളെല്ലാം സംസ്കൃതമാണു്. ഗദ്യങ്ങൾ മാത്രമേ മണിപ്രവാളമായുള്ളു. കഥ പാത്മപുരാണം പാതാളഖണ്ഡം പതിനഞ്ചാമദ്ധ്യായത്തിലുള്ളതാകുന്നു.

ഇതിവൃത്തം. ശര്യാതി എന്ന രാജാവു തൻെറ രാജ്യത്തിൽ പൌരന്മാൎക്കും മററും വന്നുചേൎന്ന മലമൂത്രബന്ധന

രോഗത്തിൽനിന്ന് അവരെ രക്ഷിച്ച ച്യവനമഹർഷിക്കു സ്വപുത്രിയായ സുകന്യയെ വിവാഹം ചെയ്തുകൊടുത്തു. ച്യവനൻ വൃദ്ധനും നയനവികലനുമായിരുന്നു എങ്കിലും ആ രാജപുത്രി അദ്ദേഹത്തിൽ അനുരക്തയായി ഭവിച്ചു. അന്നൊരിക്കൽ അശ്വിനീദേവന്മാർ ആ സ്വാധ്വിയെ കണ്ടു തങ്ങളെ വരിക്കാമെങ്കിൽ അവർ ച്യവനനെ യുവാവും അരോഗനേത്രനുമാക്കാമെന്നു പറഞ്ഞു. സുകന്യ ആ വിവരം മഹർഷിയെ ധരിപ്പിച്ചപ്പോൾ അദ്ദേഹം അതിന് അനുമതി നല്കി അശ്വിനീദേവന്മാരും ച്യവനനും സ്നാനാനന്തരം ഉത്ഥാനം ചെയ്തപ്പോൾ മൂന്നുപേരും ഒന്നുപോലെ കാണപ്പെട്ടു. "മുഴുകി നിവിർന്നൊരുനേരം മുനിവരനശ്വികളോടു സമോത്ഭ്രൽ കാന്ത്യാ, ആദിത്യോദയമെന്നു കണക്കേ ശോഭിക്കുന്നു മകുടാദികളും, പ്രായം പാർത്താൽ ഷോഡശിതന്നേ മൂവക്കും പുനരില്ലൊരു ഭേദം." ദേവവൈദ്യന്മാർ സുകന്യയോട് അവരിൽ ആരെയെങ്കിലും ഭർത്താവായി സ്വീകരിക്കുവാൻ അപേക്ഷിക്കുകയും അതിന് ആ പതിവ്രത "ച്യവനൻതന്നേ ഭർത്താവായിട്ടിനിയും ഭ്രയാൽ; അതിനു ദയാപര, നാരായണ, ജയ കമലാവല്ലഭ, വരമരുളേണം" എന്നു പ്രാർത്ഥിച്ചുകൊണ്ട് ആ മൂന്നുപേരിൽ ഒരാളെ വരിക്കുകയും ഭഗവൽകൃപകൊണ്ട് അതു ച്യവനൻ തന്നെ ആയിരിക്കുകയും ചെയ്തു. തനിക്കു സിദ്ധിച്ച അനുഗ്രഹത്തിനു പ്രതിഫലമായി മഹർഷി ഒരു യാഗം നിർവഹിക്കുകയും അതിൽ അശ്വികളെക്കൂടി സോമപാനത്തിന് അധികാരികളാക്കുകയും ചെയ്തു. ആ പരിഷ്കാരത്തിൽ

ക്രുദ്ധനായിത്തീന്ന ദേവേന്ദ്രൻെറ മദത്തെ മഹഷി അടക്കി അതിനെ നാലായി ഖണ്ഡിച്ചു സ്വൎണ്ണം, ചൂതു്, മദ്യം, സ്ത്രീ എന്നീ വസ്തുക്കളിൽ ഇരുന്നുകൊള്ളുവാൻ നിയോഗിച്ചു. ഇതാണു് ഇതിവൃത്തം. അധോലിഖിതമായി കാണുന്നതു് ഒടുവിലത്തെ പദ്യമാകുന്നു.

"കിം വാ ന സാധയതി സജ്ജനപാദസേവാ
നാരീവിഷക്തമനസാമപി ദേഹഭാജാം ?
സോമാഹ്താമഭജതാം ച്യവനപ്രസാദാ-
ദ്യജ്ഞേ/ശ്വിനൌ ഖലു പുരേതി കഥാ ശ്രുതാ നോ ?"



# എട്ടാമദ്ധ്യായം

## ചില ശൈവകഥാപ്രതിപാദകങ്ങളായ ചമ്പുക്കൾ

ശൈവകഥാപ്രതിപാദകങ്ങളായ ചമ്പുക്കൾ ആറെണ്ണം മാത്രമേ ഇതുവരെ കണ്ടുകിട്ടീട്ടുള്ളു. അവ (1) ദക്ഷയാഗം (2) കാമദഹനം (3) ഉമാതപസ്സ് (4) പാർവ്വതീസ്വയംവരം (5) ത്രിപുരദഹനം (6) ഗൌരീചരിതം എന്നിവയാണ്. ഈ ആറു ചമ്പുക്കളിൽ ഓരോന്നിനേയും പററി കുറഞ്ഞൊന്ന് ഉപന്യസിക്കാം.



### 1. ദക്ഷയാഗം

നല്ല ഒരു ചമ്പുവാണ് ദക്ഷയാഗം. രണ്ടാംകിടയിൽ ഒരു മാന്യസ്ഥാനത്തെ അതു് അർഹിക്കുന്നു 'ചെയ്തീടിനാലും' മുതലായ പ്രയോഗങ്ങളും, 'തലമൂട്ട ചുററുക', 'കണ്ടനാട്ടുക' തുടങ്ങിയ ശൈലികളും അതിൽ കാണ്മാനുണ്ട്. എട്ടാംശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ആവിർഭവിച്ച ഒരു കൃതിയാണ് അതെന്നു തോന്നുന്നു. കവി ആരെന്നറിയുന്നില്ല. ദാക്ഷായണീദേവിയുടെ അഗ്നിപ്രവേശവും തദനന്തരമുണ്ടായ വീരഭദ്രൻെറ ദക്ഷനിധനവും കഴിഞ്ഞതിനുമേൽ ദീനന്മാരായ ദേവന്മാർ ശ്രീപരമേശ്വരനെ കൈലാസപർവ്വതത്തിൽ ചെന്നു കാണുന്ന ഘട്ടം അദ്ദേഹം വിശിഷ്ടമായ ഒരു സംസ്കൃതഗദ്യംകൊണ്ടാണ് ഉപനിബന്ധനം ചെയ്തിരിക്കുന്നതു്. ചില പദ്യഗദ്യങ്ങൾ ഉദ്ധരിച്ചു പ്രസ്തുതചമ്പുവിൻെറ സ്വരൂപം പ്രദർശിപ്പിച്ചുകൊള്ളുന്നു.

1. മങ്ഗലാചരണം—

“ശൃങ്ഗാരോജ്ജ്വലവേഷമോഹനതനും
    ഗങ്ഗാധരം കാന്തനാ-
യങ്ഗീകൃത്യ വരിപ്പതിന്നു ലളിതാം
    കൈക്കൊണ്ടു പൂമാലികാം
ഭങ്ഗ്യാ തുങ്ഗതരേ സ്വയംവരമഹാ-
    രങ്ഗേ വിളങ്ങീടുമീ
നിൻ കോലം മനസാ മഹേശദയിതേ,
    നിത്യം നിഷേവാമഹേ.” (1)

2. കഥോപക്രമം—

“ശ്രീകൈലാസാദ്രിശൃങ്ഗേ കനകമയമഹാ-
    മന്ദിരേ തൂമരന്ദം
തൂകീടും കല്പവാടീബഹളപരിമളാ-
    മോദിതാശാന്തരാളേ,
നീൾകണ്ണാൾമൌലി ദക്ഷാത്മജയെ മടിയിലാ-
    മ്മാറു ചേർത്തങ്ങൊരുന്നാ-
ളേകാന്തേ വാണിരുന്നു പുരരിപുഭഗവാൻ
    പൂർണ്ണകാരുണ്യധാമാ.” (2)

3. ദക്ഷൻെറ ശിവഭർത്സനം—

“ദുർവ്വൃത്തന്മാരിൽ മുമ്പുണ്ടിവനു ചുടലവെ-
    ണ്ണീറുമെല്ലുണ്ടെലുമ്പും
സർവ്വാങ്ഗേ ചേർത്തു കൂളിപ്പരിഷ തുണയുമായ്
    വാസമപ്രേതഭൂമൌ ;

ഭവ്യാനാം നന്നൊരാസ്ഥ്യം മുനിവരസദസാം ;
കമ്മചണ്ഡാലമേനം
നിർവാസ്യം വച്ചു മദ്ധ്യേ മഹിതമഖവരാ-
രംഭമിങ്ങാക്ക തോന്നും ?" (3)

ഇപ്പാർമേൽ നിന്ദ്യകമ്മാ വരസഭയിലിവൻ
ധിക്കരിച്ചോരു കോപ്പി-
ന്നുൾപ്പൂവിൽച്ചെറുഖേദം ന ഖലു മമ ജഗൽ-
ഖ്യാതമാഹാത്മ്യരാശേഃ ;
അപ്പാഴ്ക്കല്ലെന്നു കല്പദ്രുമനവമണിയെ-
ക്കണ്ണുകാണാത്ത മൂഢൻ
ജല്പിച്ചാലില്ല ചേതം പുനരതിനമരേ-
ന്ദ്രാവതംസത്തിനേതും." (4)

4. ക്രൂദ്ധയായ സതീദേവി—

"കല്പാന്തക്ഷുഭിതാംബുധിപ്രതിഭയാ-
നഭ്യുത്ഥിതാൻ പാർഷദാ-
നൽഭ്രാന്താൻ പ്രകടീകൃതഭ്രുകുടിനാ
നേത്രേണ സംരുന്ധതീ
അപ്പോളീശചരിതാൻ പ്രകോപവിവശാ
സോൽകമ്പബിംബാധരാ
സഭ്യാനാം പുരതോ ജഗാദ പിതരം
നിർഭർത്സ്യ ദുർമ്മേധസം. (5)

ബാലന്മാരെന്തറിഞ്ഞു പരമശിവവിഭു-
ത്വം? വിരിഞ്ചാച്യുതന്മാർ

പോലും പണ്ടേററമാരാഞ്ഞവശതയൊടു ക-
    ണ്ടീലിതിൻ പ്രൌഢിമാനം ;
കേ,ളിന്നീചെയ്ത നിന്ദാകലവി നിഴലെടാ
    നീലകണ്ഠങ്കലേത്തും ;
പ്രാലേയാംശൂദയേ കക്കരമഹഹ കര-
    യ്ക്കുന്നതിന്നൊക്കമല്ലോ. (6)

ശോകവ്യാലീഢമെന്നാലുടലിതു ഗിരിശ-
    ദ്വേഷിണോ നിങ്കൽനിന്ന-
ങ്ങീ കേളുൽപന്നമിന്നേ വിരവിനൊടു വിഹാ-
    സ്യാമി ഹാസ്യം തവാഗ്രേ ;
മോഹംകൊണ്ടാഹിതസ്യ സ്വയമുദരപുടേ
    കുത്സിതാന്നസ്യ പാത്താ-
ലാകെപ്പൂട്ടിച്ഛോഴിക്കുന്നതു ശിവശിവ! മു-
    ഖ്യപ്രതീകാരമല്ലോ.'' (7)

5. ദേവിയുടെ മോക്ഷപ്രാപ്തി—

''സ്ഥാനാഢ്യത്ഥായ തസ്മാലധികമിടനിറ-
    ഞ്ഞാശു രോദോന്തരാളേ
കാണായീ ചെന്നുചേരുന്നതു നഭസി മഹാ-
    ശ്ചര്യതേജഃപ്രവാഹം ;
താനേ ഹാഹാനിനാദോ ദിവി ഭുവി ച മഹാൻ
    പശ്യതാമാവിരാസീ-
ദ്ദീനാനാം ; പാപി ദക്ഷൻ കുടിലമതിരഹോ !
    നിർവ്വികാരസ്തദാനീം.'' (8)

6. ശിവൻ ദേവന്മാരോട് —

"വിശ്വാത്മൻ വെല്ക, വിഷ്ണോ, വരവു ശതധൃതേ,
സത്യലോകത്തിൽനിന്നോ ?
നിശ്ശേഷം കാത്തു മുപ്പാർ ശതമഖ, സുഖമേ
വാനിൽ വാഴുന്നതല്ലീ ?
വിശ്വേ നാകാലയന്മാർ മദമിളകുമൊരോ
ദാനവന്മാരൊടന്ന-
ന്നശ്രാന്തം പോരിനെത്തുന്നളവു വിജയവും
പൂണ്ടു മേവുന്നതല്ലീ ?" (9)

7. ബ്രഹ്മാവു ശിവനോട് —

"അസ്മാഭിസ്സാകമീ നിന്തിരുവടിയുമെഴു-
ന്നള്ളി മധ്യാഭിഭൃതം
ചൊല്ലൊാങ്ങീടുന്ന സത്രം പുനരത്തു വിധിനാ
നിർവ്വഹിക്കേണമല്ലോ ;
പത്മാകാന്തോപി ഞാനും വിന പെരിയ കുഴ-
പ്പത്തിലെത്തീല ഭാഗ്യാ-
ലിപ്രായം ചെറരുണത്തിച്ചിതു ദൃഢമതുകൊ-
ണ്ടിന്നു ദേവൻ പ്രമാണം." (10)

8. പ്രത്യുത്തരം നൽകുവാൻ തുടങ്ങുന്ന ശിവൻ —

"ഇത്ഥം പറഞ്ഞു വിരതേ ശതപത്രയോനൌ
മെത്തീടുമാർദ്രകരുണാരസശീതളാത്മാ
ഹൃദ്യസ്മിതദ്യുതിയിലോളമെടുത്ത വാചാ
മുഗ്ദ്ധേന്ദുമൌലി ഭഗവാൻ മധുരം ബഭാഷേ." (11)

"കേചന ചൂരൽക്കോലുമെടുത്തുടനഖിലോത്സാരണ കലവി തുടങ്ങീ, കേചന മുൻപിലകമ്പടികൂടീ കേപി കരേറിയെഴുന്നള്ളുവതിന്നൃഷഭവുമായ്ക്കൊണ്ടരികേ ചെന്നു ; വെൺകൊററക്കുട പച്ചത്തഴനിര മുത്തുക്കുടകളുമിത്തരമെല്ലാമുപരിപിടിച്ചു നടന്നു കേചന ; താലവ്യജനശ്രേണികൾവീയിച്ചാലേ ചേർന്നു നടന്നു കേചന ; മദ്ദളകാഹളദുന്ദുഭിഢക്കാശൃംഗമൃദംഗകതുടിപടഹാദ്യം വാദ്യകദംബം താക്കിക്കൊണ്ടിടകൂടീ കേചന ; വീണാവാണിയെ വാഴ്ത്തി നിതാന്തം വീണാപാണികളൊക്കെയണഞ്ഞു ; ചീനക്കുഴൽവിളിയും വിളയാടീ പൂപാളിയുമൊരു മലഹരി മാളവി നേർപാളവുമായ്പ്പാടീ കേചന ; വന്ദനചെയ്യരവിന്ദമുഖീം താം വന്ദികൾ വന്നു പുകഴ്ന്നുതുടങ്ങീ, പൊന്നിൻകിണ്ടികൾ വെള്ളിക്കിണ്ടികൾ പൊൽക്കാളാഞ്ചികൾ കാഞ്ചനകലശം, പൊൽക്കണ്ണാടികൾ പുത്തനളുക്കുകൾ രത്നവിളക്കുകളല്ലിക്കയറും, മല്ലികമാലകൾ പൊൽപ്പന്തുകളും കളിയമ്മാനകൾ മണിമയവിശറികൾ കനകച്ചുഴററികൾ മരതകവല്ലിക കനകക്കുഴലും പവിഴപ്പൈങ്കിളി ബാലചകോരം മത്തമയൂരം കേളിമരാളം മററുമിവണ്ണം പലപല മധുരപദാർത്ഥപ്രകരമെടുത്തുടനഖിലാഭരണവിഭൂഷിതമാരാമോരോ മങ്ഗലനാരികളനുപദമസ്യാ വടിവിൽ നടന്നു." ഇത്യാദി.

ദക്ഷൻെറ ശിവസ്തുതി—ദണ്ഡകം.

“ആശ്ചര്യവീര്യ, ജയ വാച്ചോരനുഗ്രഹമി-
താജ്ഞപ്തമദ്യ ഭവതാ മേ
അശിഥിലവിഭാവം—തായി മഹിതഭാവം
മനതളിരിലുദിതമിതു സതതമപി ഭവജലധി-
മയി തരിതുമരുൾ നയനനാവം. (1)

മാഴ്കാതെ മൽഗതികളാകെ പ്രദക്ഷിണമി-
താഹാരമാഹുതിവിശേഷം
മഹിതതിരുനാമം—പുകൾവതിനു കാമം
മമ ഭവതു വിവിധമൊഴി, ഭവമഥന, ശയനമപി
ചരണഭുവി നയനമഭിരാമം. (2)

ശൂലായുധായ നമ ഹാലാശനായ നമ
കാലാന്തകായ നമയെന്നും,
ശിവശിവ ജപം മേ—പകലിരവു ചെമ്മേ,
ശിഖിമിഹിരശശിനയന, വിതര തവ തിരുവുടലി-
ലധിവസതു ഹൃദയമതിരമ്യേ. (3)

ചാവോളവും നിഖിലദേവാധിനാഥപദ-
സേവാവിധാനമരുളേണം,
ചരതമൊട്ടു വേണം—വിരതിയിലിതേണം
പരശുരപി കരതളിരിൽ മതി മുടിയിലരയിലൊരു
പുലിയുരിയുമഴകിലിയലേണം.” (4)

ഒടുവിൽ "ചന്ദ്രാപീഡം വരമഥ വരിത്തും സതീ സൈവ ദേവീ മേനാഗർഭാൽ കില ഹിമഗിരേരാവിരാസീൽ കുമാരീ" എന്നു കവി ഈ ചമ്പു അവസാനിപ്പിക്കുന്നു. അതിനുമേൽ

"കാണംകൊതിച്ചുള്ള നതാംഗിമാരെ-
ത്തുണെന്നപോലേ കരുതീടവേണം;
ഏണം കരാഗ്രേ വിലസുന്ന കോലം
വേണം നിനയ്പ്പാനയി ചിത്തമേ, നീ."

എന്നൊരു പദ്യവും ഗ്രന്ഥത്തിൽ കാണ്മാനുണ്ട്. അതും പ്രസ്തുതകവിയുടേതായിരിക്കാം.

2. കാമദഹനം—

ഏററവും പ്രാചീനവും സർവ്വാങ്ഗസുന്ദരവുമായ ഒരു ചമ്പുവാകുന്നു കാമദഹനം. നൂററിപ്പത്തു പദ്യങ്ങളും അഞ്ചു ഗദ്യങ്ങളും ഒരു ദണ്ഡകവും ഈ ഗ്രന്ഥത്തിൽ അടങ്ങിട്ടുണ്ട്. (1) പപ്പേറ് (അവതാളം) (2) കനാവത്തു് (കിനാവിൽ) (3) എങ്ങളാർ (ഞങ്ങൾ) (4) മാതർ (സ്ത്രീകൾ) (5) ഉവക്കുക (സ്നേഹിക്കുക) തുടങ്ങിയ പഴയ പദങ്ങളും (1) മുളപ്പെയ്യുക (2) പുടപുഴങ്ങുക (3) ഇള കൊള്ളുക (4) പച്ചപെറുക (5) കാംക്ഷിതമൊക്കെ വരുത്തുണ്ടെന്നും കലഹം മാററിത്തന്നുണ്ടെന്നും (6) വെന്നിക്കാളം വിളിപ്പിക്കുക മുതലായ ശൈലികളും പ്രയോഗവിശേഷങ്ങളും ഇതിൽ കാണാവുന്നതാണു്. ശബ്ദാർത്ഥങ്ങളുടെ മാധുര്യംകൊണ്ടും മനോധർമ്മങ്ങളുടെ സചാരസ്യം

കൊണ്ടും ഫലിതങ്ങളുടെ ബാഹുല്യംകൊണ്ടും രസഭാവ ങ്ങളുടെ സൌരഭ്യംകൊണ്ടും പ്രസ്തുതപ്രബന്ധം രാമായണചമ്പൂകാരൻെറതാണെന്നു സഹൃദയന്മാർ അനുമാനിക്കുന്നതിൽ അനൌചിത്യമില്ല. കാമദഹനത്തെ ആസ്പദമാക്കി പല കവികളും കാവ്യങ്ങൾ രചിച്ചിട്ടുണ്ട്. അവയിൽ സർവഥാ അഗ്രപൂജയ്ക്കു് അർഹമായി പ്രശോഭിക്കുന്നതു കാളിദാസമഹാകവിയുടെ കുമാരസംഭവത്തിലെ തൃതീയസർഗ്ഗംതന്നെയാകുന്നു. ആ കവിചക്രവർത്തി പുരാണത്തെ അനുകരിച്ചു ദേവേന്ദ്രൻെറ അഭ്യർത്ഥന നിമിത്തമാണ് കാമദേവൻ ശ്രീപരമേശ്വരൻെറ തപോഭങ്ഗത്തിനായി ഉദ്യമിച്ചതു് എന്നു് ഉപന്യസിക്കുന്നു. എന്നാൽ കാമൻ ഇന്ദ്രനോടു പറയുന്ന "കുർയ്യാം ഹരസ്യാപി പിനാകപാണേർദ്ധൈര്യച്യുതിം കേ മമ ധന്വിനോന്യേ ?" ഇത്യാദിവാക്യങ്ങളിൽ അദ്ദേഹത്തിൻെറ അഹങ്കാരത്തേയും സൂചിപ്പിക്കാതെയിരിക്കുന്നില്ല. നമ്മുടെ ചമ്പൂകാരൻ തന്റെ ചിത്രത്തിനു് ആ പശ്ചാത്തലം പോരെന്നു തോന്നി കലഹപ്രിയനായ നാരദനെ കാമൻെറ സന്നിധിയിൽ നയിപ്പിച്ചു് അദ്ദേഹത്തിൻെറ പരാക്രമം അപ്രതിഹതമാണെങ്കിലും അതു തപോവൃത്തി സ്വീകരിച്ചിരിക്കുന്ന ശിവനോടു പററുന്നതല്ലെന്നു് ഇന്ദ്രൻ ആക്ഷേപിച്ചതായി ആ മഹർഷിയെക്കൊണ്ടു ഉപാലംഭനംചെയ്യിക്കുകയും തദ്ദ്വാരാ ആ മദോന്മത്തനെ ശിവവിജയത്തിനായി പ്രസ്ഥിതനാക്കുകയും ചെയ്യുന്നു. ഇതൊരു ആശാസ്യമായ ഇതിവൃത്തപരിഷ്കരണമാണെന്നു സമ്മതിച്ചേ കഴിയൂ. കുമാരസംഭ

വത്തിലേ ചില ശ്ലോകങ്ങൾ കവി ഉദ്ധരിക്കുന്നുണ്ടെങ്കിലും അവയിൽ ഒന്നിനെയെങ്കിലും മണിപ്രവാളത്തിൽ പരാവത്തനം ചെയ്യുന്നതിന് ഒരുങ്ങുന്നില്ല. ഇനി ഈ പ്രബന്ധപീയൂഷത്തെ നമുക്ക് ഒട്ടൊന്ന് ആസ്വദിക്കാം.

ആദ്യമായി കവി കാമദേവന്റെ രാജധാനിയെ വർണ്ണിക്കുന്നു. ആ ഘട്ടത്തിൽനിന്നു ചില ശ്ലോകങ്ങളും ഗദ്യത്തിലേ ഒരംശവും ചുവടെ ചേർക്കുന്നു.

"കർപ്പൂരക്കളിമുററ, മുല്ലലദലാസ്തരം, നിലാമുററ, മ-
പ്പൊൽപ്പൂമണ്ഡപ,മഞ്ജനക്കളിനിലം, സൌഭാഗ്യ-
[ദീക്ഷാഗൃഹം,
ശില്പംചേന്ന വിശാലശാല, കലഹപ്പൊന്മാടമെന്നി-
[ങ്ങനേ
കല്പിച്ചെത്ര മനോഹരം ഭവനവിന്യാസം മനോജാ
[ലയേ." (1)

"വാത്സ്യായനക്കളരി, കോകിലഗീതിശാലാ,
വാർത്താർചരങ്ങൾപണിചെയ്ത രഹസ്യരംഗം,
പേത്തും മധുവ്രതകുലം മുരളും മണിക്കൊ-
ട്ടാസ്ഥാനമണ്ഡപമഹോ, നയനാഭിരാമം. (2)

ഹേമാംഭോജവനീ മനോഹരതരാ
കുത്രാപി, നീലോല്പല-
ശ്യാമാ വാപി പരത്ര, കുത്രചിദിളം-
പൂങ്കേതകീകാനനം,

സാമോദം നവമാലതീവിപിനമ-
ങ്ങേകത്ര, ലോകത്രയം
കീഴ്മേലൊന്നിളകും പ്രസൂനമധുരാ
കുത്രാപി ഹേമന്തികാ. (3)

മാകന്ദത്തോപ്പിളഞ്ചെമ്പകവനമണിമു-
ല്ലക്കളിത്തോപ്പു പൈന്തേൻ
തൂകീടും ചന്ദനത്തോപ്പമരതരുവനം
കേസരം ധൂസരാഗ്രം
ആകമ്രം കുങ്കുമത്തോ,പ്പലർചിതറുമശോ-
കങ്ങളീവണ്ണമോരോ
ഭാഗേ തസ്മിൻ പ്രദേശേ നിഖിലജനമനോ-
ഹൃദ്യമുദ്യാനജാതം. (4)

നീലക്കരിമ്പിൻകൊടിമേൽക്കലമ്പൻ
മാലക്കൊടിക്കൂറകൾ തൂക്കി മേന്മേൽ
പീലിപ്പണിപ്പന്തലിലാത്തമുക്താ-
ജാലം വിതാനം വിതനോതി ശോഭാം."

ഗദ്യം. "കർപ്പൂരംകൊണ്ടെഴപ്പേരും നൽക്കൽപ്പണി തീർത്തത്താമരവളയൽ കടച്ചിൽത്തൂണായിളയകരിമ്പുകള ത്തരമാക്കിക്കൈതപ്പൂവു കഴക്കോലാക്കിത്താമരനൂൽകൊ ണ്ടോകെവെരിഞ്ഞമ്മൂകളിൽക്കണ്ണികമകുടംവച്ചിട്ടല്ലികൾ കൊണ്ടേ പട്ടികതട്ടിച്ചെമ്പകദലമാം പൊൽപ്പലകപ്പണി പരിചിലുറപ്പിച്ചഭിനവകുസുമപരാഗം പരിചിൽ പനി

നീർവീത്തിയുലച്ചു ചമച്ചു നിറത്തൊട്ട ഭിത്തികളൊക്കെ ത്തീത്തു മരുത്തൊരു പൈമ്പാൽക്കളികൊണ്ടെങ്ങും വെ ങ്കളിയിട്ടൊരുഗോരോചനകൊണ്ടുരുവുകുറിച്ചു മണിച്ചാ ന്തെന്നും മഷിയുംക്രൂട്ടിക്കുങ്കുമമായ ചുവപ്പും മേളിച്ചെങ്ങും വിശചവിനോദനസാരം വാത്സ്യായനനിജചരിതം ബഹു ധാ മുഴുവൻ ചരതിച്ചെഴുതിത്തീരും മണിഭവനഗണേ, സുര പുരനാരീനിവഹം കുഹചന സു. തവിനോദാഭ്യാസം കുഹചന കിന്നരനാരീഗീതം കുഹചന, തുംബുരുനാരദചി ന്തുകൾ കുഹചന മങ്ഗലവാദ്യനിനാദം കുഹചന, വീണാ വേണുനിനാദം കുഹചന മധുരമധൂളീകലശം കുഹചന, പരിമൃദുകിസലയതല്പം കുഹചന പരിമളനളിനീപുഷ്പം കുഹചന; കേളീശാലകളൊരിടത്തധികം മൂളും ഭൃങ്ഗീസ ങ്കുലമൊരിട,ത്താട്ടം മയിലുകൾ മറ്റൊരുഭാഗത്തോട്ടം പെണ്മാനങ്ങൊരു ഭാഗേ, ഗൃദ്ധക്രീഡം മെരികുണ്ടൊരിട ത്തരയന്നങ്ങൾ പറന്നുണ്ടൊരിട, ത്തരവിന്ദങ്ങൾ വിരിഞ്ഞു ണ്ടൊരിടത്തത്ഭുതമേററം..........ഇളമയിലാടിപ്പാടിനി താന്തം കളമൃദുപരഭൃതമധുരധചനി കേട്ടലസിന വനിതാ വിഭ്രമരമ്യം വാഴ്ത്തുകവല്ലേൻ വിവിധവിശേഷാൻ.” ഇ ത്യാദി.

കാമദേവൻെറ മന്ത്രിമാരെപ്പററിയാണ് അടിയിൽ കാണുന്ന പദ്യത്തിൽ പ്രസ്താവിക്കുന്നത്.

“ചന്തംചേരും വസന്തം, മലയപവനനും,
 പൂർണ്ണപീയൂഷധാമാ,
മന്ദം മന്ദം മുരണ്ടീടിന മധുപകുലം,
 കോകിലം, കേകിജാലം,

പൈന്തേൻനേർവാണിമാരും തരുണരുമുളവാ-
കുന്ന കാര്യം നിരൂപി-
ച്ചന്തർഭാഗേ വലന്തേ കലിതരസമമീ
മന്ത്രിണോ മീനകേതോഃ." (6)

ആസ്ഥാനമണ്ഡപത്തിൽ എഴുന്നള്ളി പല യുവാക്കന്മാരുടേയും ആവലാതികൾ കാമൻ കേൾക്കുന്നു. അവരുടെ സങ്കടങ്ങളുടെ സ്വരൂപമെന്തെന്നു കാണിക്കുവാൻ ഒരു പദ്യം ഉദ്ധരിക്കാം.

"ഞാൻ തന്ന തട്ടപ്പുഴുകും പനിനീർക്കുഴമ്പും
മാന്താർചരാ ! മരണദാനമിതെന്നുവന്നു ;
കാൺ ദൈവദോഷമബലാകുലമൌലി ചോർവാ-
പ്പൂന്തേൻ കനാവിലുമെനിക്കൊരുനാൾത്തരാ-
[ഞ്ഞാൾ." (7)

ആ പരാതികൾക്ക് ഓരോ പരിഹാരമാർഗ്ഗം നിർദ്ദേശിച്ചുകൊണ്ടു കാമദേവൻ വിശ്വൈകവീരനായി വിജയിക്കുന്ന കാലത്താണ് 'പ്രഥിതകലഹകാമി'യായ നാരദൻ അവിടെച്ചെന്നുചേൎന്നത്. ലോകത്തിൽ ആരെങ്കിലും ബ്രഹ്മചൎയ്യവ്രതം ആരംഭിച്ചിട്ടുണ്ടോ എന്നും മററും ആതിഥേയൻ ചോദിച്ചതിന് അതിഥി ഇങ്ങനെ ഉത്തരം പറഞ്ഞു.

"നാരീകുടിലകടാക്ഷ-
പ്രപതനസംഭിന്നധൈൎയ്യമൎയ്യാദാഃ

അജ്ഞയുമാജ്ഞയുമാരും
മാര,കടക്കുന്നതില്ല ഭുവനേ തേ. (8)

സ്വർഗ്ഗേ ഞാൻ ചെന്നിവണ്ണം തവ ചരിതമശേ-
ഷം പുകഴ്ണ്ണൻ ; തദാനീ-
മഗ്രേ സർവ്വാമരാണാം വലരിപു കലിതാ-
ക്ഷേപമേവം ബഭാഷേ ;
ദക്ഷാരാതേരകക്കാമ്പചലമകളിലാ-
ക്കീടിലിച്ചൊന്നതെല്ലാ-
മൊക്കും ; മററന്തിവൻപ്രാഭവ,മെളിയവനോ-
ടേവനം വൻപനല്ലോ." (9)

നാരദമഹർഷിയുടെ അത്തരത്തിലുള്ള അവഹേളനം കേട്ട് ആ അസംപ്രേക്ഷ്യകാരി ഇപ്രകാരം ശപഥം ചെയ്തു.

"കേൾക്കേണം വീരവാദം മുനിപരിവൃഢ നീ
മാമകം ; മങ്കമാരെ-
ക്കാക്കേണം ചന്ദ്രചൂഡൻ പകലിരവു പൊരു-
ന്നാകിലിന്നാളിലേററം ;
നീക്കംവന്നീട്ടമാകിൽപ്പുനരതിനു, ഞെരി-
ച്ചമ്പുമെൻപോററി, വില്ലും
തൂക്കന്നുണ്ടെന്നമേ ഞാൻ പെരുവഴിയി,ലിര-
ന്നുണ്ണ പിന്നേടമെല്ലാം." (10)

പിന്നീട്ട സമരത്തിനുള്ള സന്നാഹമായി.

"മലയപവനനെന്നോരാപ്തമാടമ്പി നേരേ
കുലചിലയുമെടുത്തുംകൊണ്ടുവന്നാനപാന്ഥേ,
മലയജരസവാഹീ വല്ലരീമഞ്ജരീണാ-
മിളകിന പൊടിപൊങ്ങിച്ചംബരേ നമ്രചേതാഃ." (11)

"ഭംഗിയിൽത്തിരുകി മല്ലവേണി മലർകൊണ്ടണിഞ്ഞു
    തിലകാങ്കുരം
കുങ്കുമേന, കുഴിയക്കുലച്ചു കുനുചില്ലിവില്ലു
    ജയസാധനം,
സങ്കലയ്യ നയനായുധത്തെ, മൃദുഹാസമെന്നു-
    മെറിവാളെറി-
ഞ്ഞങ്ങനേ ചെറുത്തു ദർശിതോരു, പരിധായ
    നിർമ്മലദുകൂലവും ; (12)

"ചേലെഴുന്ന ഘുസൃണാങ്ഗരാഗലളിതോജ്ജ്വലേ
    വപുഷി ഭൂഷണ-
ശ്രേണികൊണ്ടുടനണിഞ്ഞു മഞ്ജുളവിലാസ-
    മോഹിതചരാചരം
മാനനീയഗുണശാലി മാനിനികളായ ദുർജ്ജയ
    പടജ്ജനം
മാനശൌണ്ഡമൊരുമിച്ചുകൂടിയത്തു വേർതിരിഞ്ഞു
    സമരോദ്യമേ." (13)

"കിളി മയിലരയന്നം ചക്രവാകം കുയിൽപ്പെ-
ണ്ണളിപടലി ചകോരം പ്രാവു പൂങ്കോഴിതാനും
തെളിവിനൊടു ജയിപ്പാനിന്ദുചൂഡം തദാനീം
വിലുളിതനിജസൈന്യം മന്ദമന്ദം നടന്നു." (14)

മന്മഥൻെറ പടപുറപ്പാട്ട് മനോമോഹനമായ ഒരു ഗദ്യത്തിൽ കവി വർണ്ണിക്കുന്നു. അതിൽനിന്നു ചില വരികളാണ് ചുവടേ പകൎത്തുന്നത്.

“മയിൽകുയിലെന്നും മാരായന്മാർ വിരുത്തുവിളിച്ചു മംഗലയാനേ ; സുരപുരമഹിളാകചനിഴലെന്നും പുത്തൻ പീലി പരത്തിക്കുത്തി,ത്തീത്തൊരു താലവൃജനസമൂഹം നീളെപ്പാശേ മേനകരംഭാഘൃതാചിപ്രഭൃതികളൊപ്പം വീയിക്കാഞ്ചനവെഞ്ചാമരമിരുപുറവും ബാലസ്ത്രീകളൊരോന്നേ വീയിക്കുററംതീരും മുഴമതിയെന്നും കൊററക്കുടയും ചാരുപിടിപ്പി,റെറാററച്ചിന്നം മുൻപിൽ വിളിപ്പിച്ചുറ്റി ന്നശ്രീപൂമ്പൊടികൊണ്ടു ദിഗന്തം മൂടിത്തരുണീജഘനമണിത്തേർതന്നിൽത്തെളിവൊട്ട രോമാവലിയാം കൊടിമരമൊക്കത്തെക്ക നിവിൎത്തിക്കൊണ്ടുകളുള്ളകണ്ണെ൦ന കലഹപ്പുഞ്ചിരി കളിയിൽക്കോപം കണ്ണേ മന്ത്രം മധുരാലിംഗനമധരാചുംബനമകമേ പുളകം പരുഷവിലോകനമെന്നുതുടങ്ങി രഹസ്യപ്രഹരണമൊക്കെത്തേരിൽ നിറച്ചും കൊണ്ടു നടന്നൊരുനേരം, പനിമതിമുഖിമാർ പലരും പലതരമൻപൊട്ടു മുൻപിലകമ്പടികൂടീ; പച്ചക്കുടയും പച്ചത്തഴയും പൊന്നിൻകൊമ്പുകൾ കാളം ചിന്നം തകിലും മൃദംഗവും ചെവിപൊടിയുമ്മാറിടിനിടിനെന്നു കുഴപ്പിച്ചുംകൊണ്ടുലകിടമൊക്കെപ്പൊടിപെട്ടമാറുള്ളടവുകൾ മുഴവൻ ഝടിതി വിതനചൻ പുരഹരമൂൎത്തി തപംചെയ്യുന്ന തപോവനമൊക്കെച്ചെന്നു ചുഴന്നു ; വസന്തബലാധിപസംക്ഷോഭംകൊണ്ടേററമുയൎന്ന മഹീരുഹപങ്ക്തികളഗ്രത്തോളം

പൊട്ടിച്ചിതറും പൂങ്കുലകൊണ്ടു നിറഞ്ഞു ചമഞ്ഞു; മലയാനിലനും മത്തമതവീയി മധുമാസവുമങ്ങതിർകെട മേവീ; മന്നിൽക്കയിൽനിര നിവിരെക്കുകീ മദനനമായത്തംകൊണ്ടരുളീ; മത്തമത മേവും മധുരമരന്ദം പരുകിപ്പരുകിപ്പരട്ടതമിഥുനം പരിചൊടിണങ്ങിപ്പരവശതാം പൂണ്ടങ്ങോട്ടിങ്ങോടാശ്ശു കളിക്കുന്നതുകണ്ടഖിലമിളക്കം കൈക്കൊണ്ടൊക്കെക്കളികളിലായീ മുനിജനമെല്ലാം.'' എന്തൊരു ലളിതമായ വചോവിലാസം! എന്തൊരു മധുരമായ ആശയപരമ്പര! "അസൂത സദ്യഃ കുസുമാന്യശോകഃ സ്കന്ധാൽപ്രഭൃത്യേവ സപല്ലവാനി'' എന്ന കാളിദാസന്റെ ഒരു പദ്യാർദ്ധം മാത്രമേ ഇതിൽ തർജമയായുള്ളൂ.

അനന്തരം കാമദേവൻ തന്റെ സേനാദ്ധ്യക്ഷന്മാരോട് ഇങ്ങനെ ആജ്ഞാപിച്ചു.

"സേനാനായക ബാലമാരുത വിഭോ,
 ചക്രാഹ്വപ്രിയേ, കോകിലാ-
പ്രാണാധീശ്വര, ഭൃംഗരാജദയിതേ,
 ചക്രാംഗപോതങ്ങളേ,
ഞാനാകുന്നതു നിങ്ങൾ, നിങ്ങളഖിലം
 ഞാനെന്നറിഞ്ഞാസ്ഥയാ
വേണം ചന്ദ്രകിശോരഭൃഷവിപിനേ
 ചെയ്യുന്നവസ്ഥാന്തരം." (15)

പിന്നീടു താനും തപോവനത്തിന്റെ സമീപത്തു ചെന്നു. അപ്പോൾ പാർവ്വതീദേവി ഭഗവൽസന്നിധിയിൽ ആഗതയായി.

"എട്ടത്തുമെല്ലെക്കരപങ്കജേന
മട്ടത്തുളമ്മുന്നരവിന്ദബാണം
കട്ടക്കനെച്ചെന്നു തപോവനത്തി-
ന്നട്ടത്തുപുക്കു മദനോപി ധന്വീ." (16)

"അളിപടലമയം ഞാണാശു തോളേററി നേരേ
മലർവിശിഖനടുത്താമ്മാറു നില്ക്കും ദശായാം
തെളിവൊടു സഖിമാരും താനുമായ് മന്ദമന്ദം
മലമകളെഴുനള്ളീ വന്ദിതും ചന്ദ്രചൂഡം." (17)

കാമദഹനത്തെ വർണ്ണിക്കുന്നതാണ് അടിയിൽ കാണിക്കുന്ന പദ്യം.

"അപ്പോൾ മിന്നുന്ന നെററിത്തിരുമിഴിനടുവേ
പൂവെടിപ്രായമയ്യോ !
കല്പാന്തോദ്ദീപ്തവൈശ്വാനരസദൃശമതി-
ന്നു കനൽച്ചാർത്തകാണ്ഡേ ;
തൽപ്രാചുര്യേണ ലോകം കടുകനൽമയമായ് ;
ഭസ്മശേഷഃ സ്മരോഭൂൽ
ചൊല്ലൊണ്ടും പുഷ്പധന്വാ ; ശിവശിവ പറവാ-
നാവതോ ദൈവയോഗം? " (18)

ആ സംഭവത്തെത്തന്നെ കവി അടുത്തഗദ്യത്തിൽ ഒന്നുകൂടി വിവൃതമായി വർണ്ണിക്കുന്നു. അതിൽ ഒരുഭാഗം നോക്കുക.

ഗദ്യം. "തൃക്കണ്ണൊക്കെ മിഴിച്ചോരളവിൽച്ചെങ്കനൽ പൊട്ടിച്ചിന്നിച്ചതറീ; ലോകമെരിഞ്ഞുപൊരിഞ്ഞു സഹസാ മിന്നലുമായീ മേരോമ്മൂർദ്ധനി; മുരരിപു പെട്ടെന്നൊന്നനടുങ്ങീ മലർമകൾപെട്ടെന്നാശ്ലേഷിച്ചു; ശേഷനമീഷൽസ്ഫൂർജ്ജിതപൂണ്ടു ദിഗ്ഗജമെല്ലാം ദിഗ്ഗതമായീ; മേഘച്ചാർത്തു കരിഞ്ഞുമറിഞ്ഞു സുരമുനിചാരണഗന്ധർവ്വാദികളോടിയൊളിച്ചുവിറച്ചുതുടങ്ങീ; ശതമഖനച്ചോ ശവമായ്പ്പോയീ ദഹനനു ദഹനൻ ജംരേ വീണു; കാലനു കാൽപോരാഞ്ഞു പായ്പ്പാൻ നിരൃതേഃ കുസൃതികളൊന്നില്ലപ്പോൾ; വരുണൻ നിയതം കരുണാവിഷയോ ധനദനു ധനവും വേണ്ടീലേതും; ബ്രഹ്മാ കർമ്മം ജഗതാമെന്തു മധുമാസാദികൾ നക്ഷത്രാദികൾ നിഖിലമുതിർന്നു മേരുധരാധരമൊന്നു കുലുങ്ങീ; ഗഗനേ ദിനകരദേവനിരുട്ടനേഷിച്ചാവതുമണ്ടീ സഹസാ; ജലനിധി ഘോരം തിരയുംതല്ലിഗ്ഗല്ലുമല്ലുമിനെന്നു കലങ്ങിമറിഞ്ഞു; ശിഖരികളൊക്കെച്ചുവടുകലുങ്ങിക്കറിനമിരച്ചുവിറയ്ക്കു ന്നരം കിമിദമിതെന്നു ഭയപ്പെട്ടൊക്കെക്കൊട്ടാനപ്പട പടലിൽച്ചാടിപ്പായുന്നതുകണ്ടോടിയടുക്കും കേസരിയൂഥം വാവിട്ടലറും ഘോഷംകേട്ടിട്ടെട്ടടിമാനും ക്രൂട്ടവുമെത്തിപ്പത്തുംന്തുരുമടിച്ചുപിടിച്ചു നരുക്കന്നേരം, തീക്കൊണ്ടൊക്കെ വരണ്ടുതിരണ്ടുടന്തുരിലിറങ്ങിപ്പായുന്നതുക,ണ്ടയ്യോ പാപം! മകനേ, മകളേ, നാരായണനാമ നാരായണനമ; നാടു നശിച്ചു വീടു നശിച്ചു കാലേഴെട്ടുളതങ്ങത പോയീ, മാനത്തൊക്കെത്തീയോ പെണ്ണേ മുറയിട്ടേ നീ പിരവേകാതേ; മരമതു വെന്തു മാടം വെന്തു

നിലവിളിയോ കേളലക നശിച്ചു; കാലം കലിയുഗമെന്നു വയോധികർ മുറയിട്ടൊക്കെശേലാഷംകൊണ്ടു ; പശു മൃഗപക്ഷികളൊക്കെവെരിണ്ടു മുനിജനമാരും വല്ലീലേ തും, മുറവിളിയായീ ഭുവനത്രിതയം."

കാമദേവൻെറ നിർവ്വാണാനന്തരം ലോകത്തിനു വന്ന പ്രണയശൂന്യമായ അവസ്ഥ കവി പല അന്യാദൃശങ്ങളായ കല്പനകളും പ്രയോഗിച്ചു വർണ്ണിക്കുന്നതാണു് ഈ ചമ്പുവിൽ സർവ്വോപരി വിശപവിസ്മാപകമായി വിദ്യോതിക്കുന്നതു്. ആ സന്ദർഭത്തിൽനിന്നു ചില പദ്യങ്ങൾ പകർത്താതെ പുരോഗമനം ചെയ്യുവാൻ ഒരു സഹൃദയനും സാധിക്കുന്നതല്ല.

"താലിപ്പെണ്ണുങ്ങളെല്ലാം മെഴുമെഴ മഴല-
    ക്കണ്ണുമായമ്പരന്നു-
പ്പീലിപ്പൂഞ്ചായൽ തൂക്കിപ്പെരുവഴിനടുവേ
    തങ്ങളേ പോയ്ത്തുടങ്ങീ ;
ചീലിപ്പീലൊട്ടുമേ തുമുറപൽ നെറിവരു-
    ത്തീടുവാനാടകൊൾവീ-
ലോലക്കം ചേർന്നൊരുഷതപവുമൊരുപൊഴുതു-
    ണ്ടായതില്ലങ്ഗഭാജാം." (19)

"മൂഢാനാം പാഠകാനാമുടുപുടവ നശി-
    ച്ചു ; വശിപ്പീല വാചാ
കോടക്കാർവേണിമാർ മാന്മഥകരണവിധൌ
    മാനസം മാനഭാജാം ;

ഗാഢാശ്ലേഷം മുതിന്നീലൊരുപൊഴുതൊരുവൻ
മാനിനീസന്നിധൌ ; തീ-
യാടിക്കുളുത്തെന്നപോലേ ചമയമൊരുവനും
കണ്ടതില്ലങ്ങനാനാം. (20)

ചുററംവേണ്ടീല കററക്കുഴലികളൊടൊരു-
ത്തനും ; നേടിത്തുടങ്ങീ
ചിററപ്പന്മാർ വിശേഷിച്ചൊരു പണമുതകീ-
ലെണ്ണുകൊൾവാൻ വധൂനാം ;
വിററു കാല്പാടകം കൈവള തള കടകം
മെല്ലെമെല്ലെന്നു കണ്ടേ
മുററും മിന്നുണ്ടു ശേഷിച്ചൊരു പരമധനം
വാരസീമന്തിനീനാം. (21)

താലിപ്പെട്ടികളൊക്കെ നൽക്കളഗിരാ-
മയ്യോ കുളിക്കും വിധൌ
താളിത്തട്ടുകളായ് ച്ചമഞ്ഞിതു ; ചമ-
ഞ്ഞീലാരുമോരോതരം ;
ചേലപ്പെട്ടകമന്നുമൻപൊടുതകീ
നീൾകണ്ണിമാക്കേത്രയും
വേലപ്പെട്ടു കൊഴിച്ച കുഴമിടുവാൻ ;
കട്ടിൽക്കു കിട്ടീ പണം. (22)

ചുണ്ടുംനന്നായ് ച്ചുവപ്പിച്ചവർ ചുവരരികേ
ചെന്നുനിന്നാലുമേത്തും

മിണ്ടാർ പണ്ടേതശേഷം കളവു മുഴവനേ
　　വച്ചു വിശ്വാസപൂർവ്വം ;
തണ്ടിൽച്ചാരുത്വമേശാഞ്ഞൊരുകുറികരയേ-
　　റാത്ത തന്വംഗി താനേ
തണ്ടിച്ചെന്നാൾ തദാനീം തരുണസവിധ,മെൻ
　　തോഴ, നന്നോ വിനോദം ? (23)

നഷ്ടാശങ്കമൊരഷ്ടമച്ഛനിയകം
　　പുക്കു കവീനാം തഥാ
മൃഷ്ടാന്നം പുനരസ്തമിച്ചിതഖിലം
　　ഗേഹേ ചകോരീദൃശാം ;
ഹൃഷ്ടാ തോഴ, സരസ്വതീ ഭഗവതീ
　　ജിഹ്വാഗ്രരങ്ഗേ സതാം
പുഷ്ടാനന്ദമിരുന്നുകൊണ്ടു സുഖമേ
　　കാലം കഴിച്ചീടിനാൾ.” (24)

അമ്മായിശ്ലോകങ്ങളെഴുതിവന്നിരുന്ന പൊട്ടക്കവികളുടെ കഥ പരുങ്ങലിലായി എന്നു സാരം.

“വിശ്വത്തിലമ്മന്തിരവാദികൾക്കും
വശ്യപ്രണാശാൽ വയറും കുറഞ്ഞു ;
നിശ്ശേഷഭൂദേവനികേതമെല്ലാ-
മച്ചോ! സമൃദ്ധം ധനധാന്യപൂർണ്ണം.” (25)

നമ്പൂരിമാർ വേശ്യാഗൃഹങ്ങളിൽപോയി മുടിയാത്തതുകൊണ്ട് അവരുടെ ഗൃഹങ്ങളിൽ സമ്പത്തു വർദ്ധിച്ചു. യുവാക്കന്മാർ യുവതികളോട്

"താരം തരാം വരികയെന്നരികത്തു പെണ്ണേ,
ചാരുസ്മിതേ കിമപി ഛിങ്കുകളിച്ചു പോ നീ;
ഉൗരുദ്വയം പെരികെ നന്നു! തെളിഞ്ഞുകാണൊ-
ന്നാരാരിരാ വരുവതാരത്തു ചൊല്ലു മെല്ലേ." (26)

എന്ന അപഹാസവാക്യങ്ങൾ ഉച്ചരിച്ചുതുടങ്ങി.

"വെളുത്തോരു പല്ലും ചുവന്നോരു ചുണ്ടും പുഴപ്പാൻ തുടങ്ങുന്ന പുൺപാട്ടുപോലേ വെറുക്കുന്നിതെങ്ങൾക്കു പോ പോ വെളിച്ചത്തുനിന്നു്" എന്നും അവർ തർജ്ജിച്ചുതുടങ്ങി. അപ്സരസ്ത്രീകളുടെ അവസ്ഥ അതിലും കഷ്ടമായി.

സാരസ്യത്തിനു ചെന്നൊരുത്തനുമിരി-
പ്പീലാരുമമ്മേനകാ-
ഗാരേ നാലു മണിപ്രവാളമുയരെ-
ച്ചൊല്ലുതുമില്ലാരുമേ;
പാരിൽക്കീത്തിമികുത്ത മന്നവർ മരി-
ച്ചാഹന്ത! ചെല്ലുംവിധൌ
നാരീണാം കഥപോലുമില്ല പരലോ-
കാധീശശൃങ്ഗാടകേ." (27)

ഉർവ്വശിയോടു് ഒരു രസികൻ "കെട്ടുന്നതാരു പണമുവശിയല്ലയോ നീ? കട്ടില്ക്കു ചൊല്ക, വില, വില്ക്ക നിനക്കു നല്ലൂ" എന്നു കടന്നുപറഞ്ഞു.

ഇന്ദ്രാണിക്കു മറെറാരു യുവാവു്

"ഇന്ദ്രാണി,കിം തവ പുരന്ദരമന്ദിരേ കേ-
ളിന്ദീവരാക്ഷി, മതിയുണ്ടു കഴിഞ്ഞതെല്ലാം ;
എന്തൊന്നു ചെയ്യതിനിയെന്നു നിരൂപണീയം ;
മന്ദാരമന്ദഹസിതേ, ഗൃഹമേവ യായാഃ." (28)

എന്നു സമുചിതമായ ഉപദേശം നല്കി.

ഇങ്ങനെയായപ്പോൾ ദേവസ്ത്രീകൾ എല്ലാവരുംകൂടി ലക്ഷ്മീഭഗവതിയോടു തങ്ങളുടെ സങ്കടം ഉണർത്തിക്കുകയും കരുണാകുലയായ ആ ദേവി അവരോടു ഹിമവൽപർവ്വതത്തിൽ ചെന്നു പാർവ്വതീദേവിയെ വന്ദിക്കുവാൻ അരുളിച്ചെയ്യുകയും ചെയ്തു. അവർ അതുപോലെ ചെയ്തു ദേവിയെ സന്ദർശിച്ച്,

"ജാതിക്കു വന്നൊരസുഖം കളയേണമേ നീ ;
സാധിക്കുമിത്തൊഴിൽ നിനക്കു നിനയ്ക്കിലെന്നും ;
നീ ധിക്കരിക്കരുതു ദുഷ്കരമെന്നു മതാ ;
നീതിക്കു ചേർന്ന വഴി നന്നു; ഫലിക്കുമല്ലോ." (29)

എന്നറിയിച്ചു. ആ വാക്കുകേട്ട് "അലമിഹ ബഹുവാക്യൈരേതദർത്ഥം യതിഷ്യേ ഫലസമുദയമോർത്താലീശപരാധീനമല്ലോ" എന്നു പറഞ്ഞു ദേവി അവർക്കു സാന്ത്വനം നല്കി. ചമ്പുവിലെ ഒടുവിലത്തെ ശ്ലോകമാണു് താഴെ ചേർക്കുന്നതു്.

"ഇത്ഥം കേട്ടു മിതം ഗഭീരമഗജാ-
വാക്യം തെളിഞ്ഞു തുലോം
ചിത്തം നാകമൃഗീദൃശാമതിചിരാ-
ന്മോദം വിളഞ്ഞു തുലോം ;

സിദ്ധിം മന്മഥജന്മനസ്സുനിയതാം
നിദ്ധായ്യ പാത്തീടിനാർ ;
ഭത്താരം ഗിരിശം വിധാതുമമലാം
ചക്രേ മതിം പാവ്വതീ.'' (30)

മന്മഥൻെറ സമരസന്നാഹാവസരത്തിൽ ചില സുന്ദരിമാർ അദ്ദേഹത്തെ സമീപിച്ചു തങ്ങൾക്കു മമ്മവാക്കുകളേയും ജളന്മാരേയും രസിക്കുന്നില്ലെന്നു പറയുന്നുണ്ട്. അവർ ആരെല്ലാമാണെന്നു ലക്ഷ്യലക്ഷണങ്ങൾ പ്രദശിപ്പിച്ചു കവി വെളിപ്പെടുത്തുന്നു. മമ്മവാക്കുകളെപ്പററിയുള്ള ശ്ലോകങ്ങൾ മാത്രം പകത്താം.

"ഗാംഭീയ്യം വ്യങ്ഗ്യമവ്യങ്ഗ്യം വക്രം ലീലാവിധം തഥാ
മമ്മ പഞ്ചവിധം പ്രോക്തം മമ്മതത്വവിചക്ഷണൈഃ. (1)

നേരത്തു ചെല്ലായ്കുതു ചെന്നതാനാൽ
ബഹുസ്ഥിതിശ്ചാന്യവരോടുകൂടെ ;
അനാസ്ഥയാ സവ്വമകത്തു ചെന്നാൽ ;
ഗാംഭീയ്യമേതൽ പ്രവദന്തി സന്തഃ. (2)

താംബൂലവൃന്തങ്ങൾ ഗണിക്കുമാറും
കോളാമ്പി നോക്കീട്ടു കുണുങ്ങുമാറും
പുറത്തു നോക്കീട്ടു ചിരിക്കുമാറും
വ്യങ്ഗ്യം തദേതൽ കഥയന്തി ധീരാഃ. (3)

ചേരാ നിനക്കെന്നെയൊരിക്കലും കേൾ
സാരസ്യവും ഭങ്ഗിയുമില്ലെനിക്കോ,
എൻെറ പണത്തിന്നൊരു കുററമില്ലെ-
ന്നവ്യങ്ഗ്യമമ്മം വിബുധാ വദന്തി. (4)

ദയാവുമില്ലിന്നലെ വന്നവന്ന
നന്നെത്രയും നിന്നെയുലച്ചവാറ്;
തേച്ചേ കുളിക്കാവതു നീയിദാനീം ;
വദന്തി വക്രം തദിദം ബുധേന്ദ്രാഃ. (5)

എൻേറ മനസ്സിൽക്കുടികൊണ്ടിരിപ്പൂ
എല്ലായ്പ്പൊഴും നീ,യൊരുനാളുമേ ഞാൻ
നിന്നുള്ളിൽവന്നീലതു നീ പൊറുത്തീ-
ടിത്ത്യാദി ലീലാവിധമാമനന്തി." (6)

കുമാരസംഭവം തൃതീയസർഗ്ഗത്തിൻെറ മാഹാത്മ്യം ഒരുതരത്തിലാണെങ്കിൽ കാമദഹനം ചമ്പുവിൻെറ മാഹാത്മ്യം മററൊരുതരത്തിലാണ്. ഈ ചമ്പു കേരളീയക്ക് സമ്മാനിച്ച മഹാകവിയെ അവർ മനസ്സുകൊണ്ട് ഏതുകാലത്തും നമസ്കരിക്കേണ്ടതാകുന്നു.

3. ഉമാതപസ്സ്.

ഈ ചമ്പു മുഴുവൻ കണ്ടുകിട്ടീട്ടില്ല. കുമാരസംഭവം അഞ്ചാം സർഗ്ഗത്തിലേ കഥയാണ് ഇതിൽ പ്രതിപാദിച്ചിരിക്കുന്നതു്. കവിതയുടെ കാലം ഏകദേശം കാമദഹനത്തിൻേറതു തന്നെയെന്നു തോന്നുന്നു.

"കല്പകവല്ലീകനകമണിത്തറ തന്മേലൊക്കക്കൂട്ടം ക്രുടീ പുകഠംപെറുമുർവ്വശി മേനക രംഭ തിലോത്തമയെന്നിവർ മുമ്പായുള്ള നിലിമ്പവധൂനാം; 'അയ്യോ പാപം! പൊയ്യോയല്ലോ മയ്യേൽമിഴിമാർവമ്പും മേന്മയു,മഞ്ജുജവീ

രനെരിഞ്ഞതുകൊണ്ടേ ഭങ്ഗി നമുക്ക കുറഞ്ഞു ചമഞ്ഞു; കാന്തി കുറഞ്ഞിതുമില്ലിനി നമ്മെക്കാന്തന്മാരുരിയുപ്പിന്നു കൊള്ളാർ; തക്കമെറിഞ്ഞിളമൈന്തർ ചമയ്യൊരു ചക്കമുലച്ചികളെന്നിഹ വന്തു; സമുചിതമിന്നി മരിക്ക നമുക്കങ്ങു മരികളായതുമിന്നു പിഴച്ചു; ദുഃഖം മതിയുണ്ടെന്തിനി നല്ലു? ലക്ഷ്മീദേവിയൊടറിയിക്കേണം; മദനാരിക്ക മനസ്സുതെളിഞ്ഞേ മനസിജനിന്നും പോന്നുപിറപ്പു; ഭാവിക്കേണമതിന്നുടനിന്നും പാവ്തിതന്നേ പാവനശീലാ; ഹരനൊട്ടു പാതിയുമുടൽ നീർകൊണ്ടേ പരിഭവമേററമിവൾക്കിഹ തീരു; ഒട്ടുപൊറുപ്പൂ പാർപ്പൂകാലവു'മെന്നതരം ചില വിധുരാലാപം കുഹചന ഭാഗേ" എന്നു ഹിമവൽപവ്തവണ്ണനത്തിൽ ഒരു ഭാഗം പ്രസ്തുതചമ്പുവിൽ കാണുന്നതിൽനിന്നു കാമദഹനകാരനല്ല ഇതിന്റെ നിമ്മാതാവെന്നു അനുമാനിക്കാം; എന്തുകൊണ്ടെന്നാൽ ഈ കഥാഭാഗം കാമദഹനത്തിൽ അദ്ദേഹം അന്യഥാ വിസ്തരിച്ചു കഴിഞ്ഞിരിക്കുന്നതായി നമുക്കു് അറിവുണ്ടല്ലോ. രണ്ടാംകിടയിൽ ഒരു സ്ഥാനത്തിന് ഉമാതപസ്സ് അഹ്മാണു്. ചില ഗദ്യപദ്യങ്ങൾ ചുവടേ ചേക്കുന്നു.

1. മങ്ഗലാചാരണം—

"മങ്ഗല്യാനാം നിദാനം മഹിമമണമെഴും
മാന്മഥബ്രഹ്മവിദ്യാം
ഭങ്ഗ്യാ മാനിച്ചിടംതുത്തുടയിലുടനെട്ടു-
ത്താസ്ഥയാ വീക്ഷമാണം,

അങ്കേ മോദാൽക്കളിച്ചീടിന ഗജമുഖഷാ-
ണ്മാതുരം കൈതൊഴുന്നേൻ
തുങ്ഗം തൃക്കൺകലാകല്പിതനിഖിലജഗൽ-
കന്ദളം ചന്ദ്രചൂഡം." (1)

2. ഹിമവാൻ —

"ഏഴാഴിച്ചുററിലുററുള്ളവനിയെ മുഴുവൻ
നീരിൽ വീണ്ണങ്ങഗാധേ
താഴാതേകണ്ടുറപ്പിച്ചൊരുപൊഴുതിളകാ-
തോരു പാദാഗ്രസീമാ
തോഴാ, വൈരിഞ്ചലോകം പുതുമയൊടു മുക-
ക്കും മുകൾക്കല്ലു മുട്ട-
ച്ചൂഴും മാണിക്യധാമാ, കുലഗിരി ഹിമവാൻ
നാമ ഭൂമൌ സമിന്ധേ." (2)

3. പാർവ്വതി മേനയോട് —

"വാത്സല്യവും കരുണയും പിണയുന്ന ലീലാ-
നേത്രാഞ്ചലേ, ജനനി, നിൻകഴൽ കൈതൊഴുന്നേൻ;
സാധ്വീം വിധാതുമൊരു താപസവൃത്തിമെന്നാൽ
സാധ്യാമനുജ്ഞയരുൾ കിഞ്ചന വൈകിയാതേ." (3)

4. മേന പാർവ്വതിയോട് —

"ചൊന്നാൾ മേനാ തദാ ഭൂധരവരമഹിഷീ,
വേപമാനാങ്ഗവല്ലീ,

ഖിന്നാ മെല്ലെന്നു പൂണ്ടൊന്നരുതിതു മകളേ,
ഭീഷണാ തേ ദുരാശാ ;
ചെന്നീടും മത്തഭൃങ്ഗീചെറുചിറകുനറും
തെന്നൽപോലും പൊറാതേ
മിന്നും നെന്മേനിവാകപ്പൂതിയമലർ പൊറു-
ത്തീടുമോ ഘോരവാതാൻ ? (4)

ഈ പദ്യത്തിൽ കുമാരസംഭവത്തിലേ "പദം സഹേത ഭ്രമരസ്യ കേവലം ശിരീഷപുഷ്പം ന പുനഃ പതത്രിണഃ" എന്ന ശ്ലോകാർദ്ധത്തിലേ ആശയം കവി ഒന്നുതേച്ചു മിനുക്കി ഉൾക്കൊള്ളിച്ചിരിക്കുന്നു.

5. പാർവ്വതിയുടെ തപോവേഷം.

ചാലനീണ്ടിടചുരുണ്ടു തിങ്ങി നവപാരിജാതകലികാ-
[മണം
കോലുമക്കബരികൊണ്ടു തീർത്തൊരു ജടാകലാപപരി-
[ഭാസുരാ,
ശൈലരാജകുലമാല വല്ക്കലമെടുത്തുടുത്തിതു വിഴുത്തു പൂ-
ഞ്ചേലയും തദനു ; ശോഭതേ യതശുഭാത്മനാം വപുഷി
[സർവ്വം. (5)

പൂവൽമേനിയിൽ നവാവതാരകുചകോരകാങ്കുര-
[മനോഹരേ
കേവലം ഭസിതഭാസുരാ പരിജനൈര ച കുങ്കുമവിലേ-
[പനം ;

സ്ഥാവരാധിപനിയന്ത്രിതം നിജമതീവ മിന്നമൊരു
[പൊന്നര-
ഞ്ഞാൺവെടിഞ്ഞരിയ പുല്ലുമേഖല വിചിച്ച്[1]പൂണ്ടിതു
[മഹേശ്വരീ. (6)

ഇന്ദ്രഗോപവളർമെത്തമേൽ വിലുഠനേഷു വീണ്ണ കച
[ബന്ധചേ-
മന്തിതന്നിതരം സരുങ്ങുതട്ടകിലുറങ്ങുവാൻ വിവശ-
[മാനസാ
ചന്ദ്രചാരുവദനാ ഭുജാലത തലയ്ക്കു വച്ചു മെഴുകും നില-
ത്തെന്തു ചൊല്‌വതു? ചിരാദശേത കുലശൈലവംശ-
[മണിമാലികാ. (7)

പൎണ്ണശാലയൊടടുത്ത ചാരുസരസീതടേ സകുതുകം ജല-
സ്തന്യമാക്കനകകുംഭസംഭൃതമുടൻ കൊടുത്തു ഗിരികന്യകാ
അനഘഹം പുതിയ പൂമരങ്ങളെ വളർത്തിതൻപൊട്ടു
[കുമാരനോ-
ടൊന്നിനൊന്നു ഭവിതവ്യമാം തനയവത്സലതപരി-
[ലാളിതാൻ." (8)

7. വടുരൂപിയായ ശ്രീപരമേശ്വരൻ പാൎവതിയോട്—

"ലാവണ്യൈകനിധേ നിനക്കു കുശലം
കൈവന്നതല്ലീ തപോ-
വൈവൎണ്യശ്ലഥിതാംഗി, നിൻപുകഴ് പുകഴ്-
ത്താമോ ജഗൽപാവനം ?

1. വിവേചനംചെയ്ത്.

താവും ദിവ്യതരംഗിണീപരിചയം
കൊണ്ടുള്ളതിൽക്കാളുമേ
കൈവന്നൂ തവ സംഗമേ ഹിമവതോ
മാഹാത്മ്യഗംഭീരിമാ. (9)

അത്യന്തമാർദ്രവപുഷാ വപുഷാ തദാനീം
തത്താദൃശം വ്രതമിയന്നതു ഞാനറിഞ്ഞേൻ,
ചിത്രം വിരിഞ്ഞ കനകാംബുരുഹേണ നേരേ
മദ്ധ്യേദിനം കുടപിടിച്ചരുളുന്നപോലേ." (10)

8. ശിവൻ ഭർത്താവാകുവാനാണ് തപസ്സെന്നറിഞ്ഞപ്പോൾ വടു ആ മനോരഥത്തെ പുച്ഛിക്കുന്നത് —

"എന്നേ കഷ്ടം കുലാദ്രിപ്രവരസുകൃതസാ-
ഫല്യവൈപുല്യലീലാ-
വിന്യാസോല്ലാസമേ, നിൻ തൊഴിലിതു തരമ-
ല്ലോർത്തുകാണും ദശായാം ;
അന്യാസാം വീടുതോറും ഗിരിശനു വശമാ-
യീടിനാൽപ്പിച്ചപൂവാൻ
പിന്നാലേ പായുമാറോ നിനവു തവ പരീ-
ഹാസപാത്രീകൃതാംഗ്യാഃ? (11)

വിഷവിദ്യ പഠിച്ചു വേണമിന്നീ
വിഷമിച്ചും തവ കാംക്ഷിതം വിധാതും ;
വൃഷകേതുകരഗ്രഹേ മലർത്തേൻ-
മൊഴി, പക്ഷേ ഭുജഗം കടിക്കുമല്ലോ. (12)

കണ്ഠാശ്ലേഷം മുതിക്കേന്നതു വിഷമമതിൽ-
ക്കാളിടും കാളകൂടം
കൊണ്ടുണ്ടാം മോഹമയ്യോ! ഗിരിവരപരമാ-
നന്ദമേ! ചിന്തയേഥാഃ;
വണ്ടാർപൂഞ്ചായലിൽത്തീപ്പിടിപെടുമുടനേ
പിന്നെ മുഗ്ദ്ധേ! നിനക്ക-
ങ്ങണ്ടോ കില്ലാനനാചുംബനദശയിലവൻ-
ത്രീക്ഷണം തീക്ഷ്ണമല്ലോ. (13)

4. പാർവ്വതീസ്വയംവരം—

കുമാരസംഭവം ആറും ഏഴും സർഗ്ഗങ്ങളിലേ കഥയാണ് പാർവ്വതീസ്വയംവരത്തിൽ വർണ്ണിക്കുന്നതു്. കവിത കാമദഹനം പോലെതന്നെ പ്രാചീനവും പ്രസന്നസരസവുമാകുന്നു. കാലവും കാമദഹനത്തിൻേറതു തന്നെ. താഴെക്കാണുന്ന ഗദ്യപദ്യങ്ങളുടെ പ്രഭാവം സഹൃദയന്മാർ തലകുലുക്കിക്കൊണ്ടാടുന്നതാണ്.

പദ്യങ്ങൾ:—

1. വിവാഹത്തിനുമുൻപു ശ്രീപരമേശ്വരൻെറ അവസ്ഥ.

“കൈലാസാദ്രീന്ദ്രശൃംഗേ കനകമയമഹാ-
വിഷ്ടരേ സന്നിവിഷ്ടം,
ത്രൈലോക്യത്രാണവിധ്വംസനവിരചനകു-
ലങ്കഷാപാംഗകോണം,
മേലേ മേലേ ഭവിഷ്യൽഗിരിദുഹിതൃപരീ-
രംഭസംരംഭമുദ്യ-
ല്ലീലം ചിന്തിച്ചു ചിന്തിച്ചണിമുറുവൽ മുള-
പ്പെട്ടു വക്ത്രാരവിന്ദം; (1)

മങ്ഗല്യാൎത്ഥം ജഗത്തിന്നുപചിതസുഭഗോ-
ദ്ദ്യോഗ,മാനന്ദപൂരം
തിങ്ങും ഗീൎവ്വാണയക്ഷപ്രമഥദനുജഗ-
ന്ധൎവ്വസിദ്ധാദിവന്ദ്യം,
ശൃങ്ഗാരത്തേൻകുഴമ്പിൻ മധുരിമരസമാം
മാരനെത്താൻ തൃതീയേ
കൺകോണിൽച്ചുട്ടുപൊട്ടിച്ചതിൽ നവനവസ-
ഞ്ജായമാനാനുതാപം ; (2)

മിട്ടാൽപൊട്ടും പ്രസാദക്കടൽനടുവിൽ മുദാ
ചാടി നീന്തിക്കളിച്ചു-
മ്മൃഷ്ടം തട്ടിച്ച തൃക്കൺവിചലനകലയാ
വിശ്വലോകാൻ പുനാനം,
പുഷ്ടാഭോഗം നിലാവിൻപൊലിമ കഴൽതൊഴും
ദേഹകാന്തിപ്രവാഹൈ-
രെട്ടാശാചക്രവാളം മുഴുവനപി കുളി-
പ്പിച്ചു വിദ്യോതമാനം ; (3)

പ്രേമം വായ്ക്കിന്റ ദാക്ഷായണിയുടെ വിരഹാ-
ന്മുന്നമേ പാഴ്പ്പെട്ടും തൻ
വാമാങ്കേ നോക്കി നോക്കിച്ചുടുചുടമരുവും
ദീൎഘനിശ്വാസലോലം,
മാമാ! തൃക്കൈത്തലം കൊണ്ടിടയിലിടയിലാ-
ശാമിസാപത്ന്യചിന്താ-
വ്യാമോഹവ്യാകുലാം ചെഞ്ചിടനടുവിൽ നഭോ-
വാഹിനീം ഗൂഹയന്തം.'' (4)

**2. വിവാഹഘോഷം—**

പത്തു പദ്യങ്ങൾ കൊണ്ടാണ് കല്യാണഘോഷത്തിൻെറ പൂർവ്വരങ്ഗം വർണ്ണിച്ചിരിക്കുന്നത്. അവയിൽ ഒരു പദ്യം താഴെ ചേർക്കുന്നു.

"ഓലക്കംചേർന്ന മാലാഞ്ചിതകരകമലാ
മാമലത്തയ്യലേററം
മേളത്തിൽപ്പോന്നെഴുന്നള്ളിന തൊഴിൽ നിരവേ
നിന്നു കാണ്മാൻ തദാനീം
നീളത്തിൽപ്പാർശ്വയോരപ്പുരമശിവമണി-
പ്രാങ്കണത്തിന്നപാന്തേ
താലിപ്പെണ്ണുങ്ങൾ നില്ക്കും നില പണി പുകഴ്‌വാൻ
മുഖ്യകല്യാണഘോഷം." (5)

**3. ദേവിയുടെ വരവ്—**

"സ്വന്നാരീണാം പുതുപ്പുഞ്ചിരിയൊടൊരുമത-
ഞ്ചുന്ന വെൺചാമരാളീ-
സന്നാഹം തൂമരാളീവിവലനസുഭഗോ-
ല്ലാസി കാണായ്ത്തുടങ്ങീ ;
അന്ന്യാസാം പാണിപത്മങ്ങളിൽ നവനവവെൺ-
മുത്തണിച്ചാത്തുലാവും
പൊന്നുന്താലപ്പൊലിപ്രൌഢിയുമുടനൊരു കോ-
ലാഹലം വാഴ്ത്ത വല്ലേൻ. (6)

വാനോർനാരീകരാന്തങ്ങളിൽ മഹിമതകം
　　ദിവ്യദീപങ്ങൾ പൂരേ
കാണായ്‌വന്നു നിരക്കെക്കമലവിശിഖശൌ-
　　ര്യങ്ങൾ മിന്നുന്നപോലേ ;
നാനാരൂപം മണിപ്പാലികകളിലിയലും
　　മങ്ഗലദ്രവ്യവായ്‌പും ;
ചേണാൎന്നീടും ഭവാനീസമുപഗമനകോ-
　　ലാഹലം വാഴ്ത്ത വല്ലേൻ. (7)

പ്രാകാരേ പോയ്‌ക്കരേറീ ചിലർ ; ചിലരുടനേ
　　കല്പകാനോകഹാളീ-
ശാഖാഗ്രേ ; ഗോപുരത്തിന്നുപരി ചിലർ ; പരേ
　　മങ്ഗലേ സൌധശൃങ്ഗേ ;
ഏകേ മേവീ വിമാനേ ; കതിചന തറമേ-
　　ലേറിനാർ തിക്കി ; മാഴ്‌കും[1]
നീൾകണ്ണാരൊക്കെ മാരക്കുതിരയു,മൊരു കോ-
　　ലാഹലം വാഴ്ത്ത വല്ലേൻ." (8)

മാഴ്‌കുന്ന സുന്ദരിമാർ മാരക്കുതിരയേറുന്നതു മനോമോഹനമായ ഒരു ഉല്ലേഖമാകുന്നു.

4. ദേവീവൎണ്ണനം—

ഈ ഘട്ടത്തിലാണ് കവി തന്റെ അന്യാദൃശമായ കവനകലാപാടവം ആമൂലാഗ്രം പ്രകടിപ്പിച്ചിരിക്കുന്നതു്. ചില ശ്ലോകങ്ങൾ ഉദ്ധരിക്കുന്നു.

1. മാഴ്കുക=മയങ്ങുക.

"ശൃങ്ഗാരാബ്ധേ പയോധൌ ചിതറി നിറമെഴും
ബാലകല്ലോലമാലാ-
ശങ്കാം നല്കുന്ന വാനോർമടവർനടുവിലു-
ദ്ദ്യോതമാനാങ്ഗവല്ലീ
മങ്ഗല്യാനാമസാധാരണമണിഭവനം
കണ്ടുകീട്ടീ ജനാനാ-
മങ്കേ ലോകത്രയീദീപിക സമനുഗതാ
ഭാരതീഭാഗ്യവീഥ്യാം." (9)

"ദൃഷ്ടിത്തെല്ലിങ്കൽ മാനോഭവനിഗമരഹ-
സ്യത്തെയും വച്ചുപൂട്ടി-
ക്കെട്ടിത്താക്കോലൊളിക്കും വിനയചതുരമ-
ന്ദാക്ഷദീക്ഷാം ഭജന്തീം;
ഒട്ടൊട്ടേ സങ്കപണൽകങ്കണമിനിയ ശചീ-
ദേവിതാൻ നിന്നുവീയി-
പ്പൃഷ്ഠശ്രീചേന്ന വെൺചാമരമരുദവ-
ധൂതാളകാലോകനീയാം; (10)

ഉന്നിദ്രാണാനുരാഗം ദയിതമുടനുടൻ
കണ്ടുകണ്ഠാസപദിപ്പാൻ
തന്നെക്കൂട്ടും നടന്നീടിന തരളതരാ-
ലോകതാപിഞ്ഛരിതാശാം;
കുണ്ണെത്താതോരു കാന്തിക്കടൽനടുവിൽ മുദാ
മുങ്ങുമങ്ഗാങ്ഗതോ വ-
ന്നൊന്നിച്ചെങ്ങും ദിഗന്തേ ചിതറി മണമെഴും
മാരബാണപ്രപഞ്ചാം; (11)

അക്ഷുദ്രാഞ്ചലമാന്റ കിഞ്ചന നത-
ഭ്രൂവല്ലിതൻ വേല്ലനൈ-
രൊക്കെക്കെട്ടി വലിച്ചിഴച്ച ജഗതാം
ചൈതന്യതന്തൂൽകരാം ;
ഉൽകത്വേന തദാത്വജാതമദനോ-
ന്മീലന്മഹാശാംബരീ-
ചക്രഭ്രാന്തികളിൽപ്പിണഞ്ഞ ജഗതാം
നിശ്ശേഷസമ്മോഹിനീം ; (12)

ലക്ഷ്മീദേവിയെ നോക്കിനോക്കി നിഭൃതം
മാനിച്ചുമാനിച്ചു പോ-
ന്നഗ്രേ ത്തൂകിന മുഗ്ദ്ധഹാസകല ചെ-
ററമ്പുന്ന ദന്താംബരാം ;
സഖ്യാ വാണിയോടന്തരാ ചില വചോ-
ഭേദം പറഞ്ഞും തെളി-
ഞ്ഞുൾക്കൌതൂഹലമാന്റ കെട്ടുമുദിത-
പ്രാവണ്യമാസേദുഷീം ; (13)

മത്തു തഞ്ചിന പഞ്ചതാര കിഞ്ചിൽ-
ച്ചിതറുംവണ്ണമുദഞ്ചിതസ്മിതാർദ്രാം ;
മൃദുലാതപകന്ദളീമനോജ്ഞ-
ദ്യുതികോലുന്ന ദുകൂലമാവസാനാം ; (14)

സ്തനകന്ദളി ചെററുചെററുയർത്തും
കനകത്താലിവിലോലഹാരമാലാം ;
മണികങ്കണകാഞ്ചനാങ്ഗദശ്രീ
പിണയും കോമളദോര്യുഗീസനാഥാം ; (15)

അരയാലിലയോടിണങ്ങുദാരോ-
　　ദരരാജന്നവരോമരാജിരമ്യാം ;
സ്മരവീരവിഹാരവാപിപോലേ
　　മരുവും നാഭിഗഭീരിമാഭിരാമാം ; (16)

ഇനി നൽവരവെന്നറിഞ്ഞു കൊഞ്ചീ-
ടിന കാഞ്ചീവിലസന്നിതംബബിംബാം ;
മദമേന്തി മണംതുളുമ്പി മാഴ്കീ-
ടിന മാതങ്ഗമഹേന്ദ്രമന്ദയാനാം ; (17)

അക്ഷാന്ത്യാ നിന്നുകൂടി കപണനപരമരാ-
　　ളേന്ദ്രനാദം കലമ്പും
തൃക്കാല്ക്കൽപ്പൊൻചിലമ്പിന്നൊലി ചെവികളിരെ-
　　പ്പെയ്തു മെല്ലെച്ചരന്തീം ;
മുഖ്യാം മാലാമതല്ലീം മധുരസവിലുഠ-
　　ന്മത്തഭൃങ്ഗീപരീതാം
കൈക്കൊണ്ടാനമ്രഗാത്രീം പരമശിവവധൂം
　　വിശപലോകസ്സിഷേവേ.'' (18)

എന്തൊരു അശ്രുതചരമായ വാങ്മാധുര്യമാണ് ഈ പദ്യങ്ങളിൽ കളിയാടുന്നത് ! 'മതുതഞ്ചിന' ഇത്യാദി വസന്തമാലികാപദ്യങ്ങളും ഉത്തരരാമായണപ്രബന്ധത്തിലേ 'പരിമളമഴപെയ്ത്'' തുടങ്ങിയുള്ള പുഷ്പിതാഗ്രാപദ്യങ്ങളും ഏകകർത്തൃകങ്ങളാണെന്നുതന്നെയാണ് തോന്നുന്നത്.

ഗദ്യങ്ങൾ :—

1. ദേവന്മാരുടെ സംഭാഷണത്തിൽനിന്ന്.

'പെരുകിന പരമാനന്ദവിഭ്രത്യാ സുരകുലപെരുമാള രുളിച്ചെയ്തു ; നന്ദനതരുവരകുസുമവിശേഷം നല്ലതുനോക്കിയിറുക്കേണംപോൽ ; ഭരതമുനീന്ദ്രനു വിബുധവധൂനാം പുതിയൊരു കൂത്തു പഠിക്കേണംപോൽ ; കല്പകശാഖികളുത്തമമായ് ച്ചില രത്നശലാകകൾ കാച്ചേണംപോൽ; അഭിമതദായിനി സുരഭിയുമിവിടെയൊരഞ്ചുദിനങ്ങളിരിക്കേണംപോൽ ; അമരകളെല്ലാമവരവർതന്നാലായതു ചമയം ചെയ്യേണംപോൽ ; വിദ്യാധരതതി വീണകളെല്ലാം ചിട്ടയിൽ നന്നായ് മീട്ടേണംപോൽ ; കിന്നരപരിവൃഢർ ചീനക്കുഴൽവിളി തന്നേ ചെററു പഠിക്കേണംപോൽ ; ചന്തംമലിയും ഗീതികൾ വല്ലും ഗന്ധർവന്മാരിളകേണംപോൽ ;...........പോരു വിപഞ്ചിയുമായതിവേഗാൽ നാരദമുനിവരനെഴുന്നള്ളുന്നു ; മുഹുരപി മുഹുരപി മോദം കൊണ്ടമ്മുനിവരനധുനാ മണ്ടീടുന്നു ; ചെറുമുറുവല്ലൊരു പൊരുളുണ്ടിന്നിക്കുരളുപറഞ്ഞുപിണക്കാമെന്നോ ?;...... കേൾക്കാകുന്നതിതെന്തൊരുഘോഷം കാക്കാലാംബുധരധ്വനിപോലേ ? കമ്പിതഭുവനകടാഹമിതയ്യാ ! കംബുധരധ്വനി വരവുതുടങ്ങീ; കരുണാനിധിയാം കമലേക്ഷണനും, കണ്ണിന്നെന്തൊരു പുണ്യവിലാസം ! കായാമ്പൂനിര വിരിയുംപോലേ കാളാഞ്ജനരുചിചൊരിയുംപോലേ, കുവലയ

മാലകൾ തൂക്കാംപോലേ ക്രൂരിതാപാളികൾ വായ്ക്കുംപോലേ, നീലിമകൊണ്ടിത ഗഗനം മൂടീ നാലമിദാനീം പുകഴരുതേത്തും."

2. പാർവ്വതീദേവിയുടെ വരണമണ്ഡപപ്രവേശത്തിൽനിന്ന് —

"തദനു മനോഭവമൃതസഞ്ജീവനി മാലയുമായെഴുനള്ളിയനേരം, വാദ്യകരലൊലിയും വാദ്യനിനാദവുമാന്നൊരു ഘോഷവുമാശീർവാദവുമാടിപ്പാടിന ഗീതിവിശേഷവുമലറിന കാഹളശൃംഗവിരാവവുമതിമൃദുവീണാവേണുവിരാണവുമതിലതിൽ മെത്തിന ജയജയശബ്ദവുമാശാഗജവരബൃംഹാനിനദവുമാഭരണങ്ങളിലമ്പിന രണിതവുമവരവർ തേടിന വിവിധസ്തുതികളുമന്തപദമെത്തിന കംബുധ്വനികളുമതുലമണിധ്വജഘണ്ടാനാദവുമന്തപമതുങ്ഗമൃദങ്ഗധ്വനിതവുമൊരുമകലന്നൊരു ശബ്ദബ്രഹ്മമയം വിയദാസീൽ. പരിചിനൊടത്തൊഴിൽ കണ്ട ജനാനാം പറവതിതെന്തൊരുപുണ്യവിലാസം! വെൺകൊററക്കുട പലവുമിയന്നും വെൺചാമരനിര വീയിനിറന്നും, മുത്തുക്കുടകളിളക്കമിയന്നും മുഗ്ദ്ധകൾ താലപ്പൊലികൾ ചുമന്നും, നീലത്തഴ നിഴലഴകിൽ വളന്നും ബാലത്തരുണമനങ്ങൾ തളന്നും..... മുഖകമലങ്ങളിൽ മുനികൾക്കും ചില മുഗ്ദ്ധസേ്വദകണങ്ങൾ പൊടിഞ്ഞും, പങ്കജശരനൊടു പടപൊരുതീടും പരമശിവന്നൊരു ധൈര്യമടഞ്ഞും, പൊലിമതകും പ്രഭ കണ്ടു പൊറാത്ത പുരന്ദരവൈരികൾ വീണ്ണു മടിഞ്ഞും, പ്രമദരസേന കിടന്നുമുരുണ്ടും പ്രമഥഗണങ്ങൾ തിമിത്തുപുളച്ചും,

പരിമളമമ്പിന കളഭമെലമ്പും പനിനീർകൊണ്ടു നിലത്തു തളിച്ചും, പർവ്വതപരിവൃഢപൌരകദംബം പരമസുഖാബ്ധിയിൽ വീണ്ണു കളിച്ചും, വലമഥനാദിവിലോചനമാലകൾ വടിവൊടു നീളെപ്പൊടിയിലൊളിച്ചും......ഭുവനമശേഷം പൊലിമയൊടൊക്കപ്പൊന്നിൻനീർകൊണ്ടൂട്ടിയപോലേ ; വിസ്തൃതിപൂണ്ട നഭഃസ്ഥലമഖിലം വിദ്രുമമയമായ്ത്തീക്കുംപോലേ; കുങ്കുമവല്ലികൾ മുഹുരപി ദിശിദിശി കളുർമതളിത്തു കുരുക്കുംപോലേ ; പുകൾപെട മേവും ത്രിജഗതി പുത്തൻപൂന്തുകിൽകൊണ്ടു പുതയ്ക്കുംപോലേ ; സപ്ത്ഛതരോദയമാശാമങ്കയർ തെച്ചിമലക്കല ചാത്തുംപോലേ; നാഭീനളിനനറുംപൊടി നാനാനാടുകൾതോറും തൂകുംപോലേ ; ശോണനദത്തിൻ തുങ്ഗതരങ്ഗശ്രേണികൾ വിയതി പരക്കുംപോലേ; ഉലകുകളെല്ലാമിളവെയിലെന്നുദധിയിൽ വീണ്ണാറാടുംപോലേ ; സമുദിതഡംബരമംബരസീമനി സന്ധ്യാംഘനതതിയുണ്ണുംപോലേ ; പുനരപി വവൃധേ പനിമലമാതിൻ തിരുനിറമെങ്ങും മധുരിമരങ്ഗം ......ജയ ജഗദീശ്വരി ജനനി മഹേശ്വരി ; പരമസുഖാബ്ധിയിൽനിന്നുകരേറും ചെറുതിരമാലേ ഭഗവതി ജയജയ; പുരഹരനാമൊരു സുരതരു ഗാഢം പുണരും കാഞ്ചനലതികേ ജയജയ ; മധ്യമനാഡിയിലൂടെ മെത്തിന നിസ്തുഷസുഷമാലേഖേ ജയജയ ; മേന്മയിൽ മൂപ്പാരൊക്കെ മയക്കിന മാന്മഥപരദൈവതമേ ജയജയ ; പരചിൽക്ഷീരപയോനിധിമധ്യേ പരിചിൽപ്പൊങ്ങുമൊരമൃതകലേ ജയ; യുക്തജനാനാമകമേ മെത്തിന രത്നവിളക്കേ പോററീ ജയ

ജയ ; മേനാപാങ്ഗചകോരികള്ക...ന ചേണാളുന്ന നിലാവേ ജയജയ ; മറിവുകടന്നുള്ളറിവുക (ളരുളും) മറകളിൽ മരുവും പൊരുളേ ജയജയ; സത്വരജസ്തമസാമപി മീതേ മെത്തിന മൂലപ്രകൃതേ ജയജയ........."

**ദണ്ഡകം—ശിവന്റെ തിരിയെ എഴുന്നള്ളത്ത്—**

"തൃക്കാൽവണങ്ങുമൊരു ശക്രാദിദേവഗണ-
മക്ഷാമഭക്തിയൊടു നിന്നു ;
ദിക്കുകളിലുദിതരസമക്ക്ബുധധരണിജമു-
ഖഗ്രഹഗണങ്ങളുമിരുന്നു.
തിരളുന്ന കാന്തിയൊടു മരുവും പിനാകധര-
തിരുമെയ് വിലാസവുമെഴുന്നു ;
തിരുമനസി കനിവിയലുവതിനു കവിഗഗനചര-
നതിരവമതുടനുടനിയന്നു. (1)

ചന്ദ്രാവതംസ ജയ ; ചണ്ഡീശ ശവ്ഹര,
ശംഭോ ശിവേശ്വര ദയാബ്ധേ ;
ചണ്ഡതരമിഹിരസുതദംഭമദദമന,വിധി-
മുണ്ഡധര ജയജയ ദിഗന്തേ ;
ചതുരാനനാദികളിവണ്ണം പുകണ്ണളവു
കുതുകം വളന്നിതു ദയാർദ്രം ;
ചതുരതയൊടരന്മുടനഗമദഥ പദവിയൊടു
നിജപുരിയിൽ വരുവതിനതന്ദ്രം." ഇത്യാദി. (2)

കവി ഒടുവിൽ കുമാരസംഭവം എട്ടാംസർഗ്ഗത്തിലെ കഥ ഒരു ശ്ലോകത്തിൽ കഴിച്ചുകൂട്ടുന്നു. ആ ശ്ലോകമാണ് താഴെകാണുന്നത്.

"പരിമൃദുപരിരംഭൈരാനനാലോകനൈര-
ങ്ങരുളുമധരദംശൈരാകുലം ചുംബനാദ്യൈഃ
പരിചയമനുവേലം നിത്യയൂനോരുദാരം
പരിചിനൊടകളങ്കം കൈവളന്നു തദാനീം."

ഒടുവിൽ ഫലശ്രുതിരൂപത്തിലും ഒരു പദ്യം കാണുന്നു. അതുകൂടി ഉദ്ധരിക്കാം.

"ഭിക്ഷായാത്രാപി ശംഭോരഭിമതജനനീ
 ദേഹിനാമന്തിനേരം
കൂത്താടീടുന്ന കോലം കരുതുമവനു ക-
 ല്യാണമേ വന്നുകൂട്ടു ;
നില്ലെല്ലാം ; മാമലപ്പെണ്ണധിഗളമണിയും
 മാലയേല്പാൻ ചമഞ്ഞ-
ന്നില്ക്കുമ്മാറേ ഭജിക്കുന്നവനവനിതലേ
 വന്ദ്യനാമിന്ദ്രനാലും."

5. <u>ത്രിപുരദഹനം</u>—

ഒന്നാംതരത്തിൽ പെടുത്താവുന്ന ഒരു ചമ്പുതന്നെയാണ് ത്രിപുരദഹനവും. താരകാസുരൻെറ പുത്രന്മാരായ വിദ്യുന്മാലി, കമലാക്ഷൻ, താരകാക്ഷൻ എന്നിവരാണ് ത്രിപുരന്മാർ എന്ന പേരിൽ പുരാണങ്ങളിൽ അറി

യപ്പെട്ടുന്നതു്. ശിവഭക്തന്മാരായ അവരുടെ ലോകോപ ദ്രവം ദുസ്സഹമായിത്തീൎന്നപ്പോൾ ദേവന്മാരുടെ പ്രാൎത്ഥന സഫലമാക്കുവാൻ മഹാവിഷ്ണു ബുദ്ധമുനിയുടെ വേഷം ധ രിച്ചു് അവരെ അത്ഭുതകൎമ്മങ്ങൾകൊണ്ടു വശീകരിച്ചു സ്വമതത്തിലേക്കു ചേൎക്കുകയും, ശൈവചിഹ്നങ്ങൾ പരി ത്യജിച്ചു ബൌദ്ധമുദ്രകൾ സ്വീകരിച്ച അവരുടെ അവസ്ഥാ ന്തരം ശ്രീപരമേശ്വരൻ നാരദമഹൎഷിയിൽനിന്നു ഗ്രഹിച്ചു തന്റെ മൂന്നാംതൃക്കണ്ണുകൊണ്ടു് അവരെ ദഹിപ്പിക്കുകയും ചെയ്ത കഥയെ ഉപജീവിച്ചു രചിച്ചിട്ടുള്ള പ്രസ്തുതചമ്പു അത്യന്തം ഹൃദയങ്ഗമമായിരിക്കുന്നു. ആകെ എൺപത്തി രണ്ടു പദ്യങ്ങളും ഒരു ദണ്ഡകമുൾപ്പെടെ അഞ്ചു ഗദ്യങ്ങളും ഉണ്ടു്. അഞ്ചാമത്തേ ഗദ്യം അത്യന്തം മനോമോഹന മാണു്; അതു കവി സംസ്കൃതത്തിൽ നിബന്ധിച്ചിരിക്കുന്ന തിൽനിന്നുതന്നെ അദ്ദേഹത്തിനു് ആ ഭാഷയിൽ കവനം ചെയ്യുവാനുള്ള പ്രകൃഷ്ടമായ പാടവം പ്രകടീഭവിക്കുന്നു. 'വാടീടായും', 'പതച്ചു്', 'മുകുൾമൻ', 'ഇടയിട്ടു്', 'പറ വാൻമുട്ടു്', 'വാരാതതു്', 'പാടുപാടേ', 'തികതില', 'ദാന വക്കയ്യർ', 'ചട്ടേലാത', 'ചേണേമവും' മുതലായ പദങ്ങളും പ്രയോഗങ്ങളും ഈ ചമ്പുവിലുള്ളതിനാൽ ഇതു് എട്ടാം ശതകത്തിനു പിന്നീടുണ്ടായ ഒരു കൃതിയല്ലെന്നു് ഊഹിക്കാ വുന്നതാകുന്നു. ത്രിപുരദഹനത്തിലേ ചില ശ്ലോകങ്ങൾ ഭാരതചമ്പുവിലും ചെല്ലൂർനാഥോദയത്തിലും കാണ്മാനു ണ്ടു്. ആകെക്കൂടിനോക്കുമ്പോൾ നീലകണ്ഠകവിയാണോ ത്രിപുരദഹനത്തിന്റേയും പ്രണേതാവു് എന്നു സംശയി

ക്കവാൻ ന്യായങ്ങളില്ലെന്നില്ല. ഇനി ഈ ചമ്പുവിലേ ചില പദ്യഗദ്യങ്ങൾ നമുക്കു വായിച്ചു രസിക്കാം.

പദ്യങ്ങൾ.

1. ത്രിപുരന്മാരുടെ തപസ്സ്—

"വാടീടായും പ്രബോധപ്രസരമണിവിള-
ക്കിൻ പ്രകാശം നിറച്ചു-
ങ്ങൂടേ മായാതമസ്സഞ്ചയമറുതിപെട്ടു-
ത്താത്മദൃഷ്ട്യാ തദാനീം
ഗ്രുഢം കണ്ടാർ നറുംകാഞ്ചനനെറികവരും
കാന്തിഭ്രുന്നാ സുഷുമ്നാ-
നാഡീമദ്ധ്യത്തിലേതേ പരമശിവമയം
കഞ്ചിദാശ്ചര്യപുഞ്ജം." (1)

2. ദേവന്മാർ കണ്ട മഹാവിഷ്ണു—

"മുന്നിൽക്കാണായിതപ്പോളമരപരിഷദാം
തൃക്കടക്കൺവിലാസം
തന്നെക്കൊണ്ടേ ജഗദ്രക്ഷണകലവി വള-
ക്കുന്ന മുഖ്യാനുഭാവം,
സന്നദ്ധോ ഭോഗിതല്പേ തെളിവിനൊടു സമാ-
സീന,മാസേവമാനാൻ
മന്ദസ്മിത്യാ സനന്ദാദികളെ നവസുധാ-
സ്യന്ദയാ നന്ദയന്തം ; (2)

ഝങ്കാരോല്ലാസി പൊന്നിൻതരിവള മുരളും-
മാറു വൈകണ്ടനല്ലാർ
ഭക്ത്യാ വീയുന്ന വെൺചാമരമൃദുപവനാ-
ധൂതപീതാംബരാഗ്രം
അങ്കേ മേവുന്ന ലക്ഷ്മീഭഗവതിമുകുരമൻ[1]-
കൊങ്കമീതേ തലോടി-
ത്തൻകൈകൊണ്ടന്തരാ ബന്ധുരരുചി വദനം
പാത്തുമാമോദമാനം ; (3)

സ്വേച്ഛാശക്ത്യാ ചരസ്ഥാവരഭുവനതലം
പെററു പാലിച്ചൊടുക്ക-
ന്നാശ്ചര്യക്രീഡ കൈക്കൊണ്ടരുളുമൊരു മഹാ-
യോഗമായാനുഭാവം,
ആശ്വാസം മുക്തിഭാജാം, കനിവുകടലിൽ നീ-
ന്തിക്കളിച്ചാത്തരക്ഷാ-
താച്ഛീല്യം നിത്യമേന്തും തിരുനയനകലാ-
ലങ്കൃതം പങ്കജാക്ഷം." (4)

ബുദ്ധവേഷം ചമയുന്നതിനു മുൻപു മഹാവിഷ്ണു ശിവനു ത്രിപുരന്മാരുടെ നേക്ക് എത്രമാത്രം വാത്സല്യമുണ്ടെന്നു പരീക്ഷിക്കുവാൻ കൈലാസപർവ്വതത്തേക്കു പോകുകയും അവിടെ ശിവനോട് "അത്യന്തം കശ്മലേച്ഛം തരളിതമതയോ നിത്യവും വന്നു ദേവാ നിദ്രാഭങ്ഗം വളക്കുന്നിതു; മമ സഹിയാ ഹന്ത ശാഠ്യം ജള്ളാനാം" എന്നും

1. (മുകുരം) മുകുളംപോലെയുള്ളതും (മൻ) വിശിഷ്ടവും.

"അശ്രാന്താസേവയും ഭക്തിയുമരിയ തപ-
സ്സിദ്ധിയും വിദ്ധി ശൎവ-
ദ്വിശ്വാസക്കോപ്പുമാക്കും പുരദനജവര-
ന്മാരൊളം വന്നുകൂടാ ;
അച്ഛോ! കേൾ തദ്വിരോധം വിബുധപരിഷകൾ-
ക്കെത്രയും കഷ്ടമത്രേ ;
തുച്ഛം മന്ദാശയാനാമിതു വരുമിതു വാ-
രാതതെന്നുള്ള ബോധം." (5)

എന്നും മററും സൂത്രത്തിൽ പറഞ്ഞു ഭഗവാൻെറ ഇങ്ഗിതം മനസ്സിലാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നു. അപ്പോൾ ഭഗവാൻ ത്രിപുരന്മാക്കു ദോഷത്തിൻെറ കണികപോലും ഇല്ലെന്നും 'ഖണ്ഡം ചെററൊരിടത്തൊരുത്തനവരിൽച്ചെയ്യെന്നതെന്നും വരാ' എന്നും ഖണ്ഡിതമായി തൻെറ ആശയം ഗ്രഹിപ്പിക്കുന്നു.

3. ബുദ്ധൻ—

"ദക്ഷാരേഃ സ്നേഹബന്ധം ദൃഢമനുഭവമാ-
ന്നാസ്ഥയാ യാത്രചൊല്ലി
പ്രസ്ഥായാക്ഷീണഭാവാനതിരഭസമയ-
ച്ഛാദിതേയാൻ ഖിധേയാൻ,
ബുദ്ധ്യാ കല്പിച്ചു സവ്വം മധുരിപു കപട-
പ്രക്രിയാദേശികോസൌ
ധൃത്വാ ബുദ്ധൎഷിരൂപം നിരുപമമഹിമാ
നിമ്മമേ ബൌദ്ധശാസ്ത്രം." (6)

ബുദ്ധനും ത്രിപുരന്മാരും തമ്മിൽ ബൌദ്ധസിദ്ധാന്തത്തിന്റേയും ശൈവസിദ്ധാന്തത്തിന്റേയും മഹിമയെപ്പററി ചെയ്യുന്ന ഉക്തിപ്രത്യുക്തികൾ കവി ഏററവും ചാതുര്യത്തോടുകൂടി നിബന്ധിച്ചിരിക്കുന്നു. ആ ഭാഗത്തിൽ നിന്നു വിസ്തരഭീരുത്വത്താൽ ഒരു പദ്യവും പകർത്തുന്നില്ല.

4. നാരദമഹർഷിയുടെ ശിവസന്ദർശനം—

"ഉദ്ധസംഭ്രമകുതൂഹലത്വരിതചംക്രമപ്രസരലോ
[ളിത-
സ്ഫാടികാക്ഷമണിമാലികോ മുനി ജവാദുപേത്യ രജ
[താചലം
നീടെഴും ത്രിഭുവനൈകനാഥമഭിവന്ദ്യ ദുഷ്ടപുരദാനവ-
പ്രൌഢധിക്കൃതികഥാവിശേഷമറിയിച്ചിതാസ്ഥ-
[യൊടശേഷവും."

5. ശ്രീപരമേശ്വരന്റെ കോപം—

"ശ്രുത്വാ ശ്രീനാരദോക്ത്യാ പുരദനുജകൃതാം
ന്യക്കൃതിം മേല്ക്കുമേലേ
മെത്തും കോപാന്ധചേതാഃ ക്വ പുനരതിഖലാ-
ദാനവക്കശ്ശരെന്നേ
പെട്ടെന്നുത്ഥായ ദഷ്ടാധരപുടവികട-
ഭ്രൂകുടീഭീമവക്ത്ര-
സ്സദ്യോ ദൈത്യാൻ നിഹന്തും പ്രകടിതമഹിമാ
സന്നദ്ധസ്ഥ പിനാകീ." (8)

6. ശിവന്റെ മൂന്നാംതൃക്കണ്ണിലെ തീ—

"കല്പാന്തോദ്ദീപ്തവൈശ്വാനരതുലനകല-
ന്നാശു രോദോന്തരാളം
കത്തിക്കാളിച്ചു മൂളെന്നതികഠിനമിര-
ച്ചുച്ചകൈരുജ്ജ്വലാത്മാ
കെല്പേറും മുപ്പുരം ചെന്നഴകൊടു പിടിപെ-
ട്ടൊക്ക ദഗ്ധ്വാ ത്രിലോകം
ഭസ്മീകർത്തും ജഗൽഘസ്മരമുഖരശിഖഃ
കൃഷ്ണവർത്മാ ദിദീപേ." (9)

ഗദ്യങ്ങൾ.

1. അർദ്ധനാരീശ്വരൻ—

"കോടീരഭാരമൊരു ഭാഗേ ചുരുണ്ടു നെറി
തേടുന്ന കുന്തൽ മറുഭാഗേ;
കനൽമിഴിയൊരേടം—തൊടുകുറിയൊരേടം;
ക്വചിദപി മഹിതരുചിരവിനയനമതിലളിത-
മധുരമിരുൾമിഴിയുമൊരുഭാഗേ. (1)

ശുദ്ധാംശുശുഭ്രികുണ്ഡലമിതേകത്ര രത്നമയ-
താടങ്കഭങ്ഗി മറുഭാഗേ;
ഗരളമൊരുഭാഗേ—വലികൾ മറുഭാഗേ,
വിധിതലകളൊരു പുറമിതണികനകമണികലിത-
മതുലഗുണമണിവു മറുഭാഗേ." ഇത്യാദി. (2)

2. ത്രിപുരന്മാരും ദേവന്മാരും തമ്മിൽ നടന്ന യുദ്ധത്തിന്റെ വർണ്ണനത്തിൽനിന്ന്—

"അമരാവത്യാം ദേവകളോടു പടയ്ക്കായ് മുട്ടിയടുക്കുന്നേരം, ഭയഭരതാന്തേ ഹന്ത കൃതാന്തേ ജാതാശങ്കേ ഝടിതി ശശാങ്കേ, സവിതരി ദേവേ കൃതപരിദേവേ വഹ്നൗ ഭഗവതി നിഹ്നുതവീര്യേ, പവമാനേ പുനരവമാനാത്തേ വരുണചരിത്രേ കരുണാപാത്രേ, കിന്നരരാജേ ഛിന്നതരാശേ മോചിതവജ്രേ വജ്രധരേഥ പരിഭ്രമമാർന്നടനഭ്രമുവല്ലഭമകലേ ഹിത്വാ ബദ്ധവിഷാദം ധാവതി ദൂരേ."

3. ത്രിപുരസംഹാരോദ്യതനായ ശിവൻ—

"കനകമഹാഗിരി പോർവില്ലായീ ഭുജഗവരൻ താൻ ഞാണായ്ത്തീർന്തു; ധാത്രീദേവി മണിത്തേരായീ തേരുരുളായീ ചന്ദ്രാർക്കന്മാർ; വേദം നാലും കുതിരകളായീ ചാരുതകോലിന മാരുതപക്ഷം പൂണ്ടു സഹേലം ദഹനം മുനമേലാക്കി മഹാത്മാ നാരായണനും നാരാചാകൃതി കൈക്കൊണ്ടഗ്രേ മാരാരാതിവലന്തൃക്കയ്യിൽച്ചേർന്നു സമക്ഷം വീക്ഷാമാസേ. തദനു ജഗത്ത്രയഭീഷണവേഷോ ദൃഢതരകല്പിതപരികരബന്ധ,സ്ഥൂംഗശതാങ്ഗമലങ്കുർവ്വാണഃ സജ്ജശരാസനസംഹിതബാണോ, ബൃംഹിതരഭസവിശൃംഖലചംക്രമസംഭ്രമകമ്പിതഭുവനകടാഹമിത്തുടന്നടന്നതിരും കടുകനൽ ചിതറിന രൂക്ഷതരേക്ഷണപാതവിലോലദലാതകലാപജചലിതദിഗന്തസ്തൽക്ഷണസമുദിതകൌതുകഹഷം കൌസുമവഷം ചെയ്തു പുകഴ്ത്തും ദിവ്യജനാനാം ഭവ്യത

രോക്തീഃ ശ്രാവം ശ്രാവം ത്രിപുരാസുരകൃതധിക്കൃതിമു ച്ചൈഃ സ്മാരം സ്മാരം, തൽഗതകരുണാം ഹാരം ഹാരം കോപവികാരം കാരം കാരം, ത്രിഭുവനചക്രം മുട്ടവിറയ്ക്കും പരിചു വളന്നെഴമട്ടഹസധ്വനിദാരുണവദനശ്ചതുരങ്ഗോ ദ്ധതരസനാകളകളമുച്ഛ്രിതകേതനമുച്ചനികേതനമുഗ്രമ ഹാസുരപുരവരമഗ്രേ ലക്ഷീകുർവ്വന്നക്ഷീണാത്മാ നിന്നരുളീ ബത സംഹൃതിരൂപീ ഝടിതി കപാലീ."

4. ദേവന്മാരുടെ ശിവസ്തുതിയിൽനിന്ന് (സംസ്കൃതഗദ്യം)—

"ജയജയ സുരജനപരിവൃഢ ശങ്കര പദസരസിജന തിരതജനശങ്കര, സകലസുരാസുരഭാസുരകിങ്കര സാക്ഷാ ദ്ദുർജ്ജനസങ്ഘഭയങ്കര, ഭസിതവിലേപസ്ഫുടരുചിബ ന്ധുര ഭുവനജനിസ്ഥിതിനാശധുരന്ധര, ഭീഷണഗരളശ്യാമ ളകന്ധര ഭീമ ഭവാപഹ കരുണാമന്ഥര, ചണ്ഡദ്യുതിശശി പാവകലോചന മുണ്ഡപ്രകരവിരാജിതഭൂഷണ, ഗണ്ഡ പ്രതിഫലിതോരുമണിച്ഛവികുണ്ഡലപ്യപഹിതകുണ്ഡലമ ണ്ഡിത, മന്ദസ്മിതരുചിനിർമ്മലിതാംബര ദന്തിപ്രതിനവ ചർമ്മകൃതാംബര, സന്തർപ്പിതമുനിപരമകൃപാലയ കന്ദർപ്പാ ന്തക പാലയ പാലയ."

6. ഗൌരീചരിതം.

ത്രിപുരദഹനം പോലെയോ അതിനെക്കാൾ ഒന്നു കൂടിയോ ഉജ്ജ്വലമായ ഒരു ചമ്പുവാകുന്നു ഗൌരീചരിതം. ഈ ചമ്പുവിൽ 105 പദ്യങ്ങളും നാലു ഗദ്യങ്ങളും രണ്ടു ദണ്ഡകങ്ങളും അടങ്ങീട്ടുണ്ട്. കഥ ദേവീമാഹാത്മ്യത്തിൽ

അന്തർഗ്ഗതമായ സുംഭനിസുംഭവധമാകുന്നു. 'സന്നാനഹീതി', 'നന്നമൃമാനാ', 'ചാകാശ്യതേ' മുതലായ പ്രയോഗങ്ങൾ കവിയുടെ സംസ്കൃതപാണ്ഡിത്യത്തിനു സാക്ഷ്യംവഹിക്കുന്നു. മടവർ മുതലായ ചില പഴയ പദങ്ങളും, 'കാൽക്കീഴാക്കുക', 'തലമൂടാന്റു', 'ഇടതുടര', 'മിടമനടിക്കുക', തുടങ്ങിയ പ്രയോഗങ്ങളും കാണ്മാനുണ്ടെങ്കിലും ഭാഷയുടെ പഴക്കം നോക്കുമ്പോൾ ഈ കൃതി ഒൻപതാം ശതകത്തിന്റെ പൂർവാർദ്ധത്തിൽ നിർമ്മിതമായിരിക്കാമെന്നേ തോന്നുന്നുള്ളൂ. 'ചാവേറുപോലെ' എന്ന ഉപമ കവി രണ്ടു ഘട്ടങ്ങളിൽ പ്രയോഗിച്ചിട്ടുണ്ട്. തൈക്കൈലനാഥോദയകാരനെപ്പോലെ ഗൌരീചരിതകാരനും തന്റെ പ്രബന്ധത്തിന്റെ ഗുണത്തെ പുകഴ്ത്തുന്നുണ്ട്. "കണ്ണേന നവ്യാമൃതമാസ്വാദിച്ചീടെൻ തോഴ ഗൌരീചരിതാഭിധാനം" എന്ന് അദ്ദേഹം വയസ്യനോടു പറയുന്നു. പ്രസ്തുതചമ്പുവിനു ഗൌരീശങ്കരമെന്നു പേരില്ല; ശങ്കരന്റെ അപദാനങ്ങളെപ്പററിയുള്ള വർണ്ണനത്തിന് ഇതിൽ അവസരവുമില്ല. ഇനി ഈ കാവ്യത്തിൽനിന്നു ചില ഭാഗങ്ങൾ നമുക്കു പാരായണം ചെയ്തു് ആനന്ദിക്കാം.

പദ്യങ്ങൾ.

1. മങ്ഗലാചരണം—

"കാരുണ്യാവാസഭൂമിം പ്രണതവിധിമഹേ-
ന്ദ്രാദിവൃന്ദാരകാണാം
വാരാന്നീടും കിരീടോൽകരമണിസുഷമാ-
പൂർണ്ണപാദാബ്ജപീഠാം

പാരിരേഴിന്നുമന്നന്നിയലിന നിഖില-
വ്യാപദാം കാളരാത്രീം
ഗൌരീം ദേവീം ചിദംഭോരുഹമധുലഹരീം
ചിത്തമേ ചിന്തയേഥാഃ." (1)

2. മഹിഷാസുരൻ—

"ഓരോ ലോകങ്ങളിൽപ്പുക്കവിടെയവിടെ മേ-
വുന്ന നാനാജനൗഘാൻ
ദൂരത്താട്ടിക്കളഞ്ഞങ്ങഭിമതസചിവാൻ
വെച്ചുവാഴിച്ചശങ്കം
വീരോസൗ നാകഭാജാം പദവിയെ നിഖിലാം
ഭൃത്യസാൽകൃത്യ ഭൂയ-
സ്സ്വാരാജ്യൈശ്വര്യമവ്യാഹതമനുബുഭുജേ
ഭൂരിഭാഗ്യോപഭോഗ്യം." (2)

3. ദേവിയും മഹിഷഭടന്മാരും—

"ആഭോഗംപൂണ്ട സിംഹോപരി പരിലസിതാം
മൌലിരുദ്ധാന്തരിക്ഷാ-
മാപൂർണ്ണാശാന്തരാളാം പ്രബലഭുജസഹ-
സ്രേണ നാനാസ്ത്രഭാജാ
ദേവീം മുല്പാട്ട കണ്ടുല്ബണരഭസഭരം
ദൈത്യസേനാഭടന്മാ-
രാവൃത്യാ ശസ്ത്രവർഷൈശ്ശിവശിവ ! പരിതോ
വിവ്യധുന്നിർവ്വിശങ്കം." (3)

4. മഹിഷമർദ്ദിനി—

"അസ്തോകം പുഷ്പവർഷം തടവിന സകല-
സ്വർഗ്ഗവാസിസ്തുതിം കേ-
ട്ടുദ്യൽസാന്ദ്രപ്രസാദാ തദനു ഭഗവതി
വിശ്വലോകാർത്തിശാന്ത്യൈ
ഉദ്ദാമപ്രൌഢിമാനം മൃഗവരമധിരു-
ഹ്യാഗ്രയാതൈർഗ്ഗണൌഘൈ-
ര്യുക്താ മന്ദം പ്രപേദേ തുഹിനഗിരിതടീ-
കാനനം മാനനീയം." (4)

സുംഭന്റെ കിങ്കരന്മാരായ ചണ്ഡമുണ്ഡന്മാർ ഹിമവൽപർവ്വതത്തിൽ സഞ്ചരിക്കുമ്പോൾ 'പൊന്നുഴിഞ്ഞാലുമാടി സ്വച്ഛന്ദം കേളിലോല'യായി പരിലസിക്കുന്ന കോമളാംഗിയും 'ജനനയനസുധാധോരണി'യുമായ ആ ജഗൽസ്വാമിനിയെക്കണ്ടു് 'സംഭ്രമാശ്ചര്യകൌതൂഹലചപലധീ'കളായിട്ടു തങ്ങളുടെ ചക്രവർത്തിയുടെ സന്നിധാനത്തെ പ്രാപിച്ചു 'പത്തുവട്ടം കുമ്പിട്ടു', 'സാക്ഷാൽ സൌഖ്യം കണ്ണിന്നകപ്പെട്ടിതു തുഹിനഗിരൌ തുനിലാവേററപോലേ' എന്ന പീഠികയോടുകൂടി ദേവിയുടെ സൌന്ദര്യം ആ ലോകകണ്ടകനെ വർണ്ണിച്ചുകേൾപ്പിച്ചു. ആ ഘട്ടത്തിൽ വസന്തതിലകവൃത്തത്തിൽ ഉപനിബദ്ധങ്ങളായ പത്തു പദ്യങ്ങളുണ്ടു്; അവ അത്യന്തം മനോജ്ഞങ്ങളാകയാൽ അടിയിൽ ഉദ്ധരിച്ചുകൊള്ളുന്നു.

5. "കെട്ടററഴിഞ്ഞലർപൊഴിഞ്ഞൊരു കേശപാശം
ദൃഷ്ടിക്കൊരഞ്ജനമുദഞ്ചതി ചഞ്ചലാക്ഷ്യാഃ,
ചട്ടററ മുത്തുമണി ചേൎന്ന മനോഭവാഗ്രേ
പെട്ടെന്നിളക്കുമസിതത്തഴയെന്നപോലേ. (5)

മദ്ധ്യേലലാടമണിഘൎമ്മജലാഭിരാമം
കസ്തൂരികാതിലകമെത്ര വിലോഭനീയം,
അത്യഞ്ചിതേ കമപി പഞ്ചമിബാലചന്ദ്രേ
മെത്തും നവാമൃതകണം മറുവെന്നപോലേ. (6)

ഉൽക്രൂലവിക്രമവിലോലകടാക്ഷവീക്ഷാ-
സഖ്യം കലൎന്നിളകുമക്കനചില്ലിവല്ലി
ലക്ഷ്മ്യാ തുലോം ഭ്രമയിത്തും ഭുവനാനി സാക്ഷാ-
ലക്കാമദേവകരചാലിതപീലിപോലേ. (7)

എങ്ങും പ്രഭോ തരളതാരകനേത്രശോഭാ
രങ്ഗാങ്കണേ നഭസി നൃത്യതി നിൎമ്മലാംഗ്യാഃ,
തൽക്രീഡകണ്ടു തെളിവാൎന്ന ദിഗങ്ഗനാനാം
ഭങ്ഗ്യാ കൊടുത്തരുളുമുല്പലമാലപോലേ. (8)

അത്യന്തഭങ്ഗിയൊടു തോളിലടിഞ്ഞുചാഞ്ഞു
വിദ്യോതതേ കനകകുണ്ഡലമേതദീയം,
വക്ത്രാബ്ജലക്ഷ്മി വിളയാടിന പൊന്നുഴിഞ്ഞാൽ
മദ്ധ്യേ ഗതാഗതമിയന്നരുളുന്നപോലേ. (9)

മിന്നീടുമത്തിരുമുഖാബ്ജമതീവ ഹൃദ്യം ;
പുണ്യാംബുധേ, മുഹുരുദഞ്ചതി മഞ്ജുഗീതം ;

വർണ്ണിപ്പതെന്തു വികളങ്കസുധാംശുബിംബാൽ-
ക്കർണ്ണാന്തലേഹ്യമമൃതം ചിതറുന്നപോലേ. (10)

മുക്താസുവർണ്ണമണിമാലകൾ ചെന്നലയ്ക്കും
വക്ഷോജയുഗ്മമുരുകുങ്കുമപങ്കശോണം
അക്ഷാമജഹ്നുജനിശോണനദോർമ്മിഭഗ്നം
കൈക്കൊണ്ട മേരുശിഖരദ്വയമെന്നപോലേ. (11)

ലീലാഗൃഹീതമണിപാശമുപാത്തഭൂഷാ-
ജാലം വിഭാതി മൃദുപാണിയുഗം മൃഗാക്ഷ്യാഃ,
ചാലക്കനൽക്കനകബദ്ധമട്ടുത്തുഴിഞ്ഞാൽ-
ക്കാലംബനായ ദൃഢമൂന്നുകൊട്ടുത്തപോലേ. (12)

ദോലാവിലാസവലമാനകുസുംഭചേലം
വ്യാലോലരത്നരശനാസുഷമം നിതംബം
ആലീനസാന്ധ്യജലദം നവശക്രചാപ-
ശ്രീലാളിതം ഗഗനമണ്ഡലമെന്നപോലേ. (13)

വേഗേന ചാഞ്ഞു ദൃഢസംഘടിതോരുജംഘം
മൂകീഭവൽകനകനൂപുരമഗ്രപാദം
ചാകാശ്യതേ പ്രഗുണിതം പ്രതിമാരുതേന
ശ്രീമീനകേതനപടാഞ്ചലമെന്നപോലേ.'' (14)

സുംഭനോടുള്ള യുദ്ധത്തിനു മുൻപു ദേവി വീരഭദ്രനെ ഒരു സന്ദേശത്തോടുകൂടി ആ അസുരൻെറ മുന്നിലേക്ക് അയയ്ക്കുന്നുണ്ട്. ആ സന്ദേശത്തിലേ ചില പദ്യങ്ങളാണ് താഴെ പകർത്തുന്നത്.

6. "മന്നീരേഴിങ്കലോർത്താലദിതിദിതിസുത-
 ന്മാൎക്കമയ്യാ ! ചതുൎണ്ണാം
വൎണ്ണാനാം മററു പൎണ്ണാശനമുനിനിവഹ-
 ങ്ങൾക്കുമോരോ നിവാസം
ധന്യാത്മാ പണ്ടു വേറേ കമലവസതി ക-
 ല്പിച്ചിതെന്നാലയോഗ്യം
തന്നേ ധന്യോത്തമാനാമതിനതിനൊരു മ-
 ൎയ്യാദ നീക്കുന്നതെല്ലാം. (15)

എന്നാലന്നാകലോകേ വിബുധവരനിരി-
 ക്കേണെ,മന്യേ നിലിമ്പാ-
നന്ദന്തു സ്വീയലോകങ്ങളിൽ മഹിതമഹാവി-
 ഭ്രോജനംപൂണ്ടശങ്കം ;
ഇന്നിങ്ങൾക്കങ്ങിരിപ്പാൻ വിതതമിനിയ പാ-
 താളമേതാവതാലം
തന്നേ ഞാനിന്നു കല്പിച്ചിതു നിയത, മതി-
 ന്നാക സന്നാഹമെല്ലാം. (16)

ക്രുദ്ധാക്കാതേ മദാജ്ഞാവചനമിതു മദാ-
 ജ്ഞാനരീത്യാ പടയ്ക്കായ്-
ക്രുദ്ധന്തുതാകിലിന്നേ ഭുവനജനനിത-
 ന്നാണ കില്ലില്ല ചൊല്ലാം,

വാട്ടംതട്ടാത ശസ്ത്രപ്രകരനിഘതരാം
നിങ്ങളെക്കൊണ്ടസംഖ്യാൻ
ക്രുട്ടത്തോടേ കുരയ്ക്കും കുറുനരിനിവഹാ-
നോണമൂട്ടീടുവൻ ഞാൻ." (17)

7. ദേവി ചാമുണ്ഡിയോട്—

"ധന്യേ കേൾ ചണ്ഡമുണ്ഡപ്രമഥനി, വിഷമേ
സങ്കടേസ്മിൻ നിനച്ചാ-
ലിന്നേ സമ്പാദനീയം ദ്രുതതരമൊരുപായാ-
ന്തരം നിർവ്യപായം;
എന്നാലേതസ്യ ഗാത്രാലുടനുടനിളകി-
ച്ചോരുമച്ചോരിവിന്ദു-
നിന്നീ പാടേ കുടിച്ചീടധികവിതതമാം
നാവിലേറേററശങ്കം." (18)

സുംഭൻെറ ഭാഗിനേയനായ രക്തബീജൻെറ ദേഹത്തിൽനിന്നു ഭൂമിയിൽ പതിക്കുന്ന രക്തബിന്ദുക്കളെല്ലാം രക്തബീജന്മാരായി തീരുമെന്ന് ആ അസുരനു വരമുണ്ട് അതു നിഷ്ഫലമാക്കുന്നതിനാണ് ദേവി ഈ ഉപായം ഉപദേശിക്കുന്നതു്. താൻ യുദ്ധത്തിൽ നേരിടുമ്പോൾ ചാമുണ്ഡി മുതലായ മാതാക്കളെക്കൊണ്ടാണ് അതുവരെ ദേവി ജയം നേടിയതെന്നും അവരെക്കൂടാതെ സ്വശക്തി കൊണ്ട് ഒരു വീരനേയും സംഹരിച്ചിട്ടില്ലെന്നും സുംഭൻ അവിടത്തെ അധിക്ഷേപിക്കുന്നു.

8. സുംഭൻ ദേവിയോട്—

"ചൊല്ലാമിക്കോപ്പു ശൌര്യത്തിനു ബത! മതിയ-
ല്ലാശ്രയിച്ചന്യദീയാ-
മുല്ലാസം പൂണ്ട ശക്തിം ചില മിടമ നടി-
ച്ചുദ്ധതാ യുധ്യസേ നീ;
വല്ലാതേ ഡംഭുകാട്ടി കച്ചന ഞെളികയെ-
ന്നി പ്രവീരേഷു നീ താൻ
ചൊ,ല്ലാരെക്കൊന്നൊടുക്കീ സമിതി? നിയതമു-
ത്സ്ത്രിഷ്ടമേ ലബ്ധമോത്താൽ." (19)

എന്നും മററുമാണ് ആ അഹങ്കാരിയുടെ വീരവാദം. അതിനു ദേവി

"എന്നാൽ നില്ക്കുങ്ങതെല്ലാം ബലമിതപരമ-
ല്ലെൻ വിഭൂതിസ്വരൂപം
തന്നേ, കാണെങ്കിലെല്ലാമിതു വപുഷി ലയി-
ക്കുന്നതിങ്ങസ്മദീയേ;
സന്നദ്ധാ സാഹമേകാ; സുഭടസദൃശമാം
ദ്വന്ദ്വയുദ്ധാത്ഥമിപ്പോൾ
നന്നായ്ക്കോപ്പിട്ടുറച്ചെന്നൊടു മുതിരുക; നിൻ
പ്രാണഹാരീ ശരോയം." (20)

എന്നു സന്ദർഭോചിതമായ മറുപടി അരുളിച്ചെയ്യുന്നു.

9. സുംഭവധാനന്തരമുള്ള ലോകസ്ഥിതി—

"എട്ടാശാന്തം വിളങ്ങി; സുരമുനികൾ മുദാ
മേല്ക്കുമേൽക്കൈവണങ്ങി;

പെട്ടെന്നൊന്നും നടുങ്ങീ ഖലജനനിവഹം ;
ദിവ്യതൂര്യം മുഴങ്ങീ ;
ദുഷ്ടേ സുംഭാസുരേന്ദ്രേ മഹിഷവിമഥനീ-
ശൂലകാലാഗ്നിദഗ്ദ്ധേ
വൃഷ്ടിം പൌഷ്പീം കിരന്തസ്സകലസുരഗണാഃ
സ്തോത്രഭേദം തുടങ്ങീ.'' (21)

10. ദേവസ്തുതി—

"എപ്രായം തെളിതേനിലമ്മധുരിമാ,
പുഷ്പേഷു സൌരഭ്യമ-
ങ്ങെപ്രായം, മൃഗലാഞ്ഛനേ കുളിർനിലാ-
വെപ്രായമുൽഭാസതേ ;
എപ്രായം ബത ! പാലിൽ നെയ്യു,മഴകോ-
ടപ്രായമുള്ളോന്നു പോ-
ലിപ്പാരെങ്ങുമഹോ ! മഹേശ്വരി, ഭവ-
ത്തത്വം ഭവധ്വംസനം.''

ഏററവും മധുരമായ ഒരു പദ്യം തന്നെയാണിത്.

ഗദ്യങ്ങൾ.

1. മഹിഷാസുരനെപ്പററിയുള്ള ദേവന്മാരുടെ ആവലാതിയിൽനിന്ന്—

"ഭഗ്നം നന്ദനകുസുമോദ്യാനം രംഭോർവ്വശ്യാദ്യമരസ്ത്രീകളെ ബന്ദിഗ്രാഹം ഝടിതി ഗൃഹീത്വാ തന്നന്തഃപുരമാനിന്യേസൌ ; വലരിപുമഹിഷീമഖിലസമക്ഷം തലമുടിപിടിപെട്ടദയമിഴച്ചാൻ ; സപ്തർഷികളെത്താടിപിടിച്ചവനെ

ല്ലുനരങ്ങെത്തല്ലിഞ്ഞെരിച്ചാൻ ; മുനിപതികളെയുമാടപ്പി ടിച്ചവനോടിപ്പിച്ചാനഖിലദിഗന്തേ. ഉടയവരില്ലാതവ രൊട്ടമിത്തരമടവുകളൊരുവനു ചെയ്തീടാമോ? കഷ്ടമതേയ ല്ലഷ്ടിവിഘ്നാതാദിഷ്ടിക്കും ബത!നഷ്ടിപിണഞ്ഞൂ ; പണ്ടൊ രുനാളുമിവണ്ണം വന്നീലിങ്ങൽപ്പാടണിതൃക്കാലാണാ ; സ ത്യമിതഗ്രേ നിന്നതു കൊണ്ടിട്ടിത്ര പരപ്പിൽപ്പറയാകുന്നു; പോയ്ക്കൂടാ ദ്രുഢമൊരിടത്തുമിനിക്കാല്ക്കീഴ്തന്നേ സത തനിവാസം ; കനിവിനൊടെന്നാലപഗതശരണാൻ കരു ണാവിഷയാൻ കാൽത്തളിർമൂലേ പതിതാനസ്മാൻ കാത്ത രുളേണം."

2. ദേവിയുടെ വാഹനമായ സിംഹത്തിന്റെ പരാക്രമങ്ങൾ—

"പിന്നെയൊന്നിച്ചു കോപോദയാവേശമുൾക്കൊ ണ്ടു ചാവേറുപോലേ തുടന്നസ്ത്രശസ്ത്രങ്ങൾ വഷിച്ചു ദൈ തേയസൈന്യങ്ങൾ മുട്ടുംവിധൌ തത്ര കാത്യായനീവാഹ നം കേസരീന്ദ്രൻ ദ്രുഢാടോപമഗ്രേ സടാചക്രമൊന്നായ് ക്കുടഞ്ഞിത്രിലോകീതലം പൊട്ടുമാറഷ്ടദിഗ്ഭിത്തി മുട്ടക്ക ഴങ്ങീടുമാറുദ്ഭടദ്ധ്വാനനാദേന പൂരിച്ചു രോദോന്തരാളം പുറ പ്പെട്ടെതിൎക്കുന്ന സേനാഭടാൻ ക്രുദ്ധമൂത്തെത്രയും നീളമാ ളും നഖശ്രേണിയെക്കൊണ്ടു കുത്തിപ്പൊളിച്ചും, കൊട്ടും കൈത്തലംകൊണ്ടടിച്ചും, പുറങ്കാലുകൊണ്ടാഞ്ഞെറി ഞ്ഞും, വളഞ്ഞോരു ലാംഗ്രൂലമാം കാലപാശേന തല്ലിത്ത കൎത്തും, മുഖാഗ്രേണ മുട്ടിക്കളഞ്ഞെത്തുപെട്ടോരെയെല്ലാം ക്ഷണേനൈവ തിന്നും, കനൽക്കട്ടചിന്നുന്ന കണ്ണും മിഴി

ച്ചൊന്നിരച്ചെന്നു വേണ്ടാ രണക്ഷോണി മേലൂടുപാടായ് നടന്നും, പരാക്രമ്യ മേന്മേലശേഷം ബലം ദാനവാനാം ക്ഷണംകൊണ്ടസൌ കൊന്നൊടുക്കിക്കളഞ്ഞാൻ."

3. കാളിയുടെ യുദ്ധം:—

"മേല്ക്കുമേലട്ടഹാസങ്ങളും ചെയ്തു മദ്ധ്യേചമൂമണ്ഡലം ചാടി വാടാതശക്ത്യാ ഗജൌഘങ്ങളെപ്പാണിപാദേ പിടിച്ചൊന്നുകൊണ്ടൊന്നിനെത്തല്ലി നീളെത്തകർത്തും, മഹാദാരുണം പോരുടക്കുന്ന തേരാളിവൃന്ദത്തെ നേരേ സരോഷം കരാഗ്രേ ഗൃഹീത്വാ മഹീയസ്തരേ വായിലാപൂര്യ സർവ്വം മുടിച്ചും, മദംപൂണ്ട പാദാതമുച്ചൈരവിൽപ്രായമെപ്പേരുമേ തിന്നൊടുക്കിക്കളഞ്ഞും, കടുംചോരിവെള്ളം കുടിച്ചേമ്പലിട്ടും, പ്രകോപേന പാടേ ചുവക്കുന്ന തൃക്കൺകനൽച്ചാർത്തിലദ്ധ്യക്ഷണം കൊണ്ടസംഖ്യം പ്രവീരോൽകരം കൂട്ടമേ സംഹരിച്ചും, മിളൽക്രൂരനാദം പുളയ്ക്കും വിധൌ."

ഗന്ധർവ്വചരിതം. ശൈവകഥാനുബന്ധമല്ലെങ്കിലും ഗന്ധർവ്വചരിതത്തെപ്പററിക്കൂടി രണ്ടുവാക്ക് ഈ ഘട്ടത്തിൽ പറയാമെന്ന് ഉദ്ദേശിക്കുന്നു. വിനോദപ്രധാനമായ ഒരു ചെറിയ കാവ്യമാണ് അതു്. പ്രസ്തുതചമ്പു ഇങ്ങനെ ആരംഭിക്കുന്നു.

"ഞാനോ കേളമരാവതീലമരുവോൻ
ഗന്ധർവ്വരാജൻ സഖേ,
വാനോർനാഥനഹേതുകോപി വെറുതേ
നമ്മെശ്ശപിച്ചീടിനാൻ;

ദീനോഹം ധരണീതലേ പിറവിപൂ-
ണ്ടീവണ്ണമായിട്ടുമി-
ത്തേനോലുംമൊഴിമാക്കു മാരമരണാ-
തങ്കം കുറച്ചീടിനേൻ. (1)

ആരെന്നുള്ളതുമുള്ളവണ്ണമയി തേ
കേൾക്കേണമെന്നാകിലോ
തീരെച്ചൊല്ലുവനൊക്കയും നന്ദ മുധാ
മൂടുന്നതെന്തിന്നു ഞാൻ ?
ദൂരത്തു മമ മന്ദിരം യമപുര-
ത്തുന്നം ; മഹാരായർ ഞാൻ ;
പൂരത്തിന്നവിടുന്നു പോന്നു കുറിയോ-
ലയ്ക്കിങ്ങു മിഥ്യാപുരേ.'' (2)

അനന്തരം മിഥ്യാപുരത്തേ പൂരമഹോത്സവത്തെ വ ർണ്ണിക്കുന്നു.

“ചങ്കരമാരാർ ചങ്കുവിളിപ്പു ചങ്ങരനാവൂ ചേങ്ങല കൊട്ടാൻ; കണ്ടൻ വേണ്ടത്തു ചെണ്ടയെടുപ്പാൻ നമ്പൻ മുമ്പേ കൊമ്പിനു മുൻപൻ ; രാമീ താനിഹ തിമില തകർപ്പൂ മൂത്തവർ വേണമിലത്താളത്തിനു ; മത്തളമൊത്താൻ ചാത്തരുതന്നേ കാളമെടുപ്പാൻ കേളൻ കൊള്ളാം.''

ഈ ഭാഗം ആ വർണ്ണനത്തിൽ പെട്ടതാണ്. പിന്നെയും രണ്ടു ശ്ലോകങ്ങൾകൂടി ചുവടെ ചേക്കാം.

"ആരെന്നു കേൾക്കരുതു ഞാൻ സരസൻ വരുമ്പോ-
ളാരെന്നെ മുന്നമറിയാത്തവർ പാരിലെങ്ങും?
മാരൻ മരിച്ചളവു മാനിനിമാക്കു പൂണ്മാൻ
മാരന്നു സാമ്യമിഹ കല്പിതവാൻ വിധാതാ." (3)

"ഗന്ധർവൻ പണ്ടു വാനോർനഗരിയിലനിശം
പാടുവോനിന്ദ്രഗേഹേ;
ഗാന്ധർവത്തിന്നു മുൻപുണ്ടഴകിന്നധികം
പിന്നെ മററുള്ളതൊപ്പം;
സന്ധ്യാവേലയ്ക്കു ചെല്ലാഞ്ഞൊരുപൊഴുതു വലാ-
രാതികോപേന ശാപാ-
ലന്ധതാപംപൂണ്ടു ഭൂമൌ പരിചിനൊടു പിറ-
ന്നീടിനേൻ മാനുഷോ ഞാൻ." (4)

ഇവയിൽ രണ്ടാമത്തേ ശ്ലോകംകൊണ്ടു ചമ്പു അവസാനിക്കുന്നു. ആകെ ഒൻപതു ശ്ലോകങ്ങളും ഒരു ഗദ്യവുമേയുള്ളു; കവിത പത്താം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ രചിച്ചതും മോശവുമാകുന്നു. 'ഗന്ധർവൻ പണ്ടു' എന്ന ശ്ലോകത്തെ ആധാരമാക്കിയാണു് തുഞ്ചത്തെഴുത്തച്ഛന്റെ ഗന്ധർവാംശസംഭൂതിയിൽ ചില ഗതാനുഗതികന്മാർ വിശ്വസിക്കുന്നതു്; അതിന്റെ നിർമ്മൂലതയെപ്പററി ഞാൻ 1112 മേടമാസത്തിലേ പരിഷത്ത്രൈമാസികത്തിൽ ഉപന്യസിച്ചിട്ടുണ്ടു്.

<u>ചില ഗദ്യങ്ങൾ.</u> ഇവ ചമ്പുക്കളല്ലെങ്കിലും ഈ പ്രകൃതത്തിൽ പ്രദർശനീയങ്ങളാണു്.

ഭവഭയഗദ്യം. സംസാരത്തിൽ ഐഹികവും പാരത്രികവുമായുള്ള ദുഃഖങ്ങളെ ഹൃദയങ്ഗമമായി വർണ്ണിച്ചതിനു മേൽ മഹാവിഷ്ണു, ശ്രീപരമേശ്വരൻ, പാർവ്വതി എന്നീ ദേവതകളിൽ ആരെ എങ്കിലും ഭജിച്ചു മോക്ഷം നേടുന്നതാണ് മനുഷ്യരുടെ കർത്തവ്യമെന്നു പ്രസ്തുതഗദ്യകാരൻ നമ്മെ ഉൽബോധിപ്പിക്കുന്നു. ചില പങ്ക്തികൾ ചുവടേ ചേക്കുന്നു.

"അവിടന്നങ്ങട്ടയ്യാണ്ടിനുമേലങ്ങു കുലോചിതവിദ്യ പഠിപ്പാൻ ഗുരുജനവാർത്തകൾ കേട്ടു ഭയപ്പെട്ടറിവുകുറഞ്ഞുധരിക്കരുതാഞ്ഞിട്ടവരോടനിശം താഡനമേററും ക്രീഡകളൊന്നും ചെയ്യരുതാഞ്ഞുമുറക്കെവിളിച്ചു പഠിച്ചതുമെല്ലാം വ്യസനം പാർത്താൽ പതിനാറോളം; യൌവനകാലത്തങ്ഗജവശനായങ്ഗനമാരെക്കാണാഞ്ഞിട്ടും കണ്ടാൽ വിരവൊടു പുണരാഞ്ഞിട്ടും പുനരപി തരുണീം പിരിയരുതാഞ്ഞും, കണ്ടംവച്ചും കണ്ടതു വിററും പണ്ടാരത്തെയെടുത്തുകൊടുത്തും.........അരുണജടാനദ്ധിതമിന്ദുകലാധരമർക്കനിശാകരവഹ്നിവിലോചനമുരഗനരാസ്ഥിവിരാജിതഗാത്രം പരശുമൃഗാഭയവരദകരം സിതഭസ്മവിഭൂഷിതമസിതഗളം സുരസിന്ധുധരം കനിവോടു നിനച്ചും പഞ്ചാക്ഷരമഴകോടു ജപിച്ചും സന്തതമേവ സദാശിവ ശങ്കര പുരഹര ശംഭോ ഗിരിജാവല്ലഭ ഗിരിശ മഹേശ്വര രുദ്ര ദയാപര മൃത്യുഞ്ജയ ഹര ഭക്തജനാശ്രയ ഭർഗ്ഗ കപർദ്ദിൻ ശൂലകപാലധരേശ വൃഷധ്വജ ചർമ്മാംബരധര ശശിധരശേഖര വരദ ജയേതി ഭജിക്കിലുമാമഥവാ ജഗദീശ്വരി...........സോഹം നിഷ്കളമേകമവിക്രിയമവ്യയമഗുണം വിമലം നിത്യം

സത്താമാത്രം തേജോരൂപം ബ്രഹ്മേത്യേവമുറക്കെനിനച്ച പി പരമാനന്ദമുപാസനചെയ്തു പിറപ്പിനി മാററുവതിന്നായി ചിത്ത ഭൃശം തുനിയേണം വിരവൊടിദാനീം."

പ്രണേതാവ് ആരെന്നറിവില്ല ; കവിതയ്ക്കു കുറേപ്പഴക്കമുണ്ട്.

മററു ചില ഗദ്യങ്ങൾ. മാനുഷഗദ്യം, പയ്യന്നൂർഗദ്യം, ഗണപതിഗദ്യം, രാമൻതളിയപ്പൻഗദ്യം എന്നിങ്ങനെ നാലു ഗദ്യങ്ങൾ സാഹിത്യപരിഷത്ത്രൈമാസികം നാലാം സമ്പുടത്തിൽ പ്രസിദ്ധീകൃതങ്ങളായിട്ടുണ്ട്. മാനുഷഗദ്യം മാനവസമുദായത്തിൻെറ ചാപല്യത്തെ ചിത്രീകരിക്കുന്നു. പയ്യന്നൂർഗദ്യം സുബ്രഹ്മണ്യനേയും, രാമൻതളിയപ്പൻ ഗദ്യം ശങ്കരനാരായണമൂർത്തിയേയും പററിയുള്ള സ്തുതികളാണു്. ഈ ഗദ്യങ്ങളെല്ലാം ചമ്പുക്കളുടെ പ്രഭാവകാലത്തു നിർമ്മിക്കപ്പെട്ടിട്ടുള്ളവ തന്നെ. പയ്യന്നൂർഗദ്യവും രാമൻ തളിയപ്പൻഗദ്യവും സംസ്കൃതദണ്ഡകങ്ങളുടെ രീതിയിൽ വിരചിതങ്ങളും അത്യന്തം മനോഹരങ്ങളുമാകുന്നു. ഇവയിൽനിന്ന് ഏതാനും പങ്ക്തികൾ ഉദ്ധരിക്കാം.

മാനുഷഗദ്യത്തിൽനിന്ന് —

"പുടവകൾകൊണ്ടും പൂപ്പിഴിയിച്ചും കവിനിവഹത്തിനു പുടവകൊടുത്തും സരസജനത്തെസ്സമ്മാനിച്ചും പിച്ചകൾകൊണ്ടും കച്ചപിഴിഞ്ഞും പിച്ചകമാല പണത്തിനുകൊണ്ടും കാതരിയിച്ചും നോവുസഹിച്ചും പല്ലുചമച്ചും പല്ലുപറിച്ചും മീശപിരിച്ചും താടിചിരച്ചും പന്നചമച്ചും

തന്നെയിടിച്ചും മയിർമുടികൊണ്ടും കുറികളരച്ചും വരകൾ വരച്ചും കുടയഴിച്ചും പുടവഞെറിഞ്ഞും പളകുപറഞ്ഞും മുളി മുരണ്ടു ഞെളിഞ്ഞുനടന്നും മകളെവളർത്തും മകനുകൊടുത്തും വളപണിയിപ്പാൻ പണമാരാഞ്ഞും വന്ന ജനത്തൊടു വൈരമെടുത്തും പലരൊടിടഞ്ഞും തരുണിവെടിഞ്ഞും പണമതഴിഞ്ഞും പരിചുകുറഞ്ഞും."

പയ്യന്നൂർഗദ്യത്തിൽനിന്ന് —

"ജയജയ ജഗദേകബന്ധോ, കൃപാപൂരസിന്ധോ, പരാനന്ദമൂർത്തേ, ദിനാധീശദീപ്തേ, നിറംചേരുമമ്മാമലപ്പെണ്ണിനും ബാലചന്ദ്രാവതംസന്നുമന്യൂനസന്തോഷഭാരം വളക്കിന്ന കൈശോരമാധുര്യ്യചാതുര്യ്യ, വാരാന്നെഴും വാരിരാശൌ തഴയ്ക്കിന്ന കല്ലോലജാലങ്ങൾപോലേ പരാശക്തിപൊട്ടെന്നുദിക്കന്ന നേരത്തുടൻ തങ്കലേ പോന്നു പൊങ്ങുന്ന നാനാജഗന്മണ്ഡലംകൊണ്ടു ലീലാരസംതേടുമാശ്ചര്യ്യമുദ്രാനിധേ, സന്ധ്യയും ചാരു ചെമ്പഞ്ഞിയും ചെമ്പരത്തിപ്പൂത്തുപ്പൂവുമുൽപന്നലീലം നിശാമന്തരേ ചേർന്നലാവുന്നപോലേ പരന്നോരു പാദാരവിന്ദപ്രഭാമണ്ഡലാരുണ്യതാരുണ്യമുദ്യന്നഖാളീമയൂഖങ്ങൾകൊണ്ടഭ്രഗങ്ഗാതരങ്ഗാവലിപ്രൌഢിയും പൂർണ്ണമാനോദയം പൌർണ്ണമാസീനിശാപൂർണ്ണഭാവം തകും ചന്ദ്രികാവൃന്ദവും കുന്ദമന്ദാരധാവള്യവും നിന്ദയന്തം, ഇന്ദ്രാദിവൃന്ദാരകാധീശകൈരീടകോടീമഹാപാദപീഠീസമേതം, മഹാപാതകാളീപിശാചീസമുച്ചാടനാദിവ്യയന്ത്രായമാണം, പദേ കുമ്പിടും ഭക്തലോകക്കു മുക്ത്യങ്ഗനാപാണിപീഡാവിധൌ പുണ്യപുണ്യാഹഘോഷായമാണം."

ഗണപതിഗദ്യത്തിൽനിന്ന്—

"ജയജയ ഗണനായകനേ, സുരനായകനേ, പരബോധപരാപരരൂപതപൂണ്ടപരമ്പൊരുളേ, മറകൾക്കുമൊരിക്കലുമിത്ര ജഗത്തിലിവൻ പുനരിത്ര പരന്നവനിത്ര നിറഞ്ഞവനിത്ര പതുത്തവനിത്ര വളൎന്നവനിത്ര കുളൎത്തവനിത്ര ചുടുന്നവനെന്നുമിതിങ്കലിവണ്ണമിവന്നൊരു വൎണ്ണനമെന്നുമിവന്നൊരുനാളുമൊരാദിയുമില്ലൊരുനാളുമൊരന്തവുമില്ലൊരുകാലവുമില്ലൊരുകൎമ്മവുമറിവാനരുതേതുമിവൻ ചരിതാന്തരമെന്നു കുതന്തു തളൎന്നൊരു ദീനതയുള്ളിലകപ്പെട്ടുമാറു നിറംകലരുന്ന പരാത്മകനേ."

രാമൻതളിയപ്പൻഗദ്യം—

"ജയജയ ജഗദീശ ഗൌരീശ ലക്ഷ്മീശ, സംസാരചക്രഭ്രമംതേടി നീടാൎന്ന ലോകത്രയം കാത്തുമൻപോടഴിച്ചും കളിക്കുന്ന മായാമഹാനാടകാഭോഗമൂൎത്തേ പുരാരേ, മുരാരേ, ജടാവാടികായാമുലമ്പീടുമംഭോജസംഭൂതിമുണ്ഡങ്ങൾ തന്നിൽക്കലമ്പിന്ന ഗങ്ഗാതരങ്ഗങ്ങളിൽപ്പൊങ്ങിയും മുങ്ങിയും തുമകോലുന്ന ബാലേന്ദുചൂഡാ, മാണിക്യമിന്ദ്രോപലം പുഷ്യരാഗം മഹാവജ്രമെന്നിത്തരം കാന്തിമെത്തിന്ന രത്നപ്രഭാപങ്ക്തികൊണ്ടിന്ദ്രകോദണ്ഡഖണ്ഡങ്ങളാകാശദേശേ വിളങ്ങീടുമാറീടുലാവും കിരീടാന്ത, നെററിത്തടംതന്നിലുദ്ദണ്ഡചണ്ഡാഗ്നികൊണ്ടും നിറംതങ്കുമക്കുങ്കുമംകൊണ്ടുമത്യന്തചിത്രീഭവച്ചിത്രകൊല്ലാസ, മേളംതകും പന്നഗാ

കാരവും മാകരാകാരവും തേട്ടമക്ഷന്ധലദചന്ദചശ്രുംഭന്മ ഹാകണ്ണ."

ഈ വക ഗദ്യങ്ങൾ പ്രായേണ ഭക്തിസംവദ്ധകങ്ങളോ ശാന്തരസപ്രധാനങ്ങളോ ആയിട്ടാണ് കാണുന്നത്ത്. ദേവതാസ്തുതിപരങ്ങളോ ശൃംഗാരരസപ്രധാനങ്ങളോ ആയി അനവധി ഭാഷാദണ്ഡകങ്ങളും കാണ്മാനുണ്ട്. അവയുടേയും മററും പ്രപഞ്ചനം ശാഖാചംക്രമണമാകുമോ എന്ന ഭയപ്പെട്ടു് ആ ഉദ്യമത്തിൽനിന്നു വിരമിക്കുന്നു.



# ഒൻപതാമദ്ധ്യായം

## ചമ്പൂപ്രസ്ഥാനത്തിൻെറ അപചയം

ചമ്പുക്കളുടെ സ്വരൂപം. പല ഭാഷാചമ്പുക്കളുടേയും ഉള്ളിലേക്കു കടന്നു നാം അവയുടെ ആന്തരമായ രൂപം എന്തെന്ന് ഇതിനകം ഒട്ടൊക്കെ ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു. ചമ്പൂപ്രസ്ഥാനം കേരളഭാഷാസാഹിത്യസാമ്രാജ്യത്തിലേ അനവദ്യങ്ങളായ അനേകം രാജരത്ഥ്യകളിൽ സർവഥാ അപശ്ചിമമാകുന്നു. മണിപ്രവാളപ്രസ്ഥാനമാകുന്ന മന്ദാരവൃക്ഷത്തിൻെറ മധുനിഷ്യന്ദികളായ മനോജ്ഞഫലങ്ങളാണ് ചമ്പുക്കൾ എന്നു പറയാം. ഭാഷാസാഹിത്യചരിത്രത്തിൻെറ കാലഘട്ടങ്ങളെ ഋതുക്കളായി വിഭജിക്കാമെങ്കിൽ ചമ്പുക്കളുടെ കാലത്തെ വസന്തമെന്നപോലും സമർത്ഥിക്കാവുന്നതാണ്. സഹൃദയന്മാരുടെ മനസ്സിന് ഏതുപ്രകാരത്തിലുള്ള ആനന്ദത്തേയും പ്രദാനം ചെയ്യുന്നതിനുള്ള ശക്തിവിശേഷം ഈ കാവ്യങ്ങൾക്കു സമഗ്രമായും ശാശ്വതമായുമുണ്ട്. ഓരോ ചമ്പുവും വായിച്ചുതുടങ്ങുമ്പോൾ അവർ ഏതോ അവ്യാജസുന്ദരമായ ഒരു ലോകത്തിൽ പ്രവേശിച്ചാലെന്നപോലെ ചമൽകൃതമതികളായി ചമയുന്നു. ചമൽകാരം എന്നതു ചിത്തവിസ്താരരൂപവും വിസ്മയാപരപര്യായവുമായ വികാരവിശേഷമാണെന്നുള്ള വിശ്വനാഥകവിരാജൻെറ നിർദ്ദേശം പരമാർത്ഥമാണെന്ന്

ഈ കൃതികളുടെ അനുവാചകന്മാക്ക് പ്രതിപദ്യം, പ്രതി ഗദ്യം, അനുഭവപ്പെടാതെയിരിക്കുകയില്ല. കാവ്യങ്ങളിൽ ശൃങ്ഗാരരസത്തിനോ വീരരസത്തിനോ മാത്രമേ അംഗി യായി നിലകൊള്ളുവാൻ അവകാശമുള്ളു എന്നുള്ള വസ്തുത സുവിദിതമാണല്ലോ. അവയിൽ ചമ്പൂകാരന്മാക്ക് പ്രിയത രമായി കാണുന്നതു വീരരസമാകുന്നു. അതിലും സവ്പ്രധാ നമായി അവർ ആദരിക്കുന്നതു യുദ്ധവീരം തന്നെ. യുദ്ധ വീരത്തിൽനിന്നു രൌദ്രരസത്തെ വേർതിരിക്കുന്നതു രണ്ടാ മത്തേതിൽ നായകനു് ഉളവാകുന്ന രക്താസ്യനേത്രതയാ ണെന്നു് ആലങ്കാരികന്മാർ ഉപപാദിക്കുന്നു. വീരത്തിന്റെ സ്ഥായിഭാവം ഉൽസാഹവും രൌദ്രത്തിൻേറതു ക്രോധവു മാണെന്നും ഇവിടെ സ്മരിക്കേണ്ടതുണ്ടു്. ചമ്പുക്കളിലേ നായകന്മാരെ യുദ്ധാവസരങ്ങളിൽ നാം പ്രായേണ ക്രോധ താമ്രാക്ഷന്മാരായാണു് ദശിക്കുന്നതു്. അതുകൊണ്ടു പ്രസ്തു തകൃതികളിലേ വീരരസത്തിനു രൌദ്രരസത്തോടു് ഒരു ചാ യ്വുണ്ടെന്നും സമ്മതിക്കേണ്ടിയിരിക്കുന്നു. ഇതു് ഒരു ഗുണ മാണെന്നു വിവക്ഷയുള്ളതായി തെററിദ്ധരിക്കരുതു്. ചമ്പൂ കാരന്മാരുടെ രീതി ഗൌഡിയും വൃത്തി ആരഭടിയുമാണെന്നു നാം ഓമ്മിക്കേണ്ടതാണു്. അതുകൊണ്ടും അവർ പ്രപഞ്ച നംചെയ്യുന്ന വീരരസം അതിൻെറ പരിധിയെ പലപ്പോ ഴും അതിക്രമിച്ചു രൗദ്രമായി രൂപാന്തരപ്പെട്ടു പോകുന്നു. ചമ്പുക്കളിൽ കാണുന്ന ദീർഘസമാസപ്രയോഗങ്ങറം ക്കും ഇതു തന്നെയാണു് കാരണം. വീരം കഴിഞ്ഞാൽ അവക്ക് അഭിമതമായി കാണുന്ന രസം ശൃങ്ഗാരവും അതി

നട്ടത്തു ഹാസ്യവുമാണ്. നമ്പൂരിമാരും അവരുടെ പാർശ്വവർത്തികളായ അന്തരാളന്മാരുമാണ് ചമ്പുക്കളുടെ പ്രണേതാക്കന്മാർ എന്നു വരുമ്പോൾ അവയ്ക്കു സ്വാഭാവികമായി ഹാസ്യപ്രവണത സംഭവിക്കുന്നതു് അത്ഭുതാവഹമല്ല. കേരളബ്രാഹ്മണക്ക് ഹാസ്യരസം കുലധനമാകുന്നു. ചിരിക്കാനും ചിരിപ്പിക്കാനുമുള്ള വക അവക്ക് ഏതു പരിതഃസ്ഥിതിയിലും സ്വാധീനമാണ്. കാമദഹനം പ്രബന്ധത്തിൽ മന്മഥന്റെ മരണാനന്തരം സ്ത്രീകൾക്കു വന്നുചേന്ന അവസ്ഥാഭേദം കവി വർണ്ണിക്കുമ്പോൾ അദ്ദേഹത്തിനു് അങ്ങനെയൊരു പരിണാമം ലോകത്തിനു സംഭവിക്കുന്നതു് അത്യന്തം ആനന്ദപ്രദമാണെന്നു കൂടി നമുക്കു തോന്നിപ്പോകും. അത്തരത്തിലാണ് അദ്ദേഹം സർവാങ്ഗസുന്ദരിമാരായ ഉർവശിമുതൽപേരെ ഇട്ടു കൊട്ടയാട്ടുന്നതു്. ശൃങ്ഗാരരസത്തിന്റെ പ്രപഞ്ചനത്തിൽ ഗ്രാമ്യതയ്ക്കു് അങ്ങിങ്ങു പ്രവേശനം നല്കിക്കാണുന്നതു് ആശാസ്യമല്ലെങ്കിലും അതു പാമരജനങ്ങൾക്കു ഭഗവൽകഥാശ്രവണത്തിലും മററും അഭിനിവേശം ജനിപ്പിക്കുന്നതിനാണെന്നു വിചാരിച്ചു സമാശ്വസിക്കാം.

<u>പ്രാചീനകാലത്തെ ചമ്പൂകാരന്മാരുടെ സിദ്ധികൾ</u>. പണ്ടു വാസന, വ്യൽപത്തി, അഭ്യാസം എന്നീ മൂന്നു തരത്തിലുള്ള സിദ്ധികളും കൈവന്നവർ മാത്രമെ പ്രായേണ കാവ്യനിർമ്മിതിക്കു—പ്രത്യേകിച്ചു ചമ്പൂനിർമ്മിതിക്കു്—ഒരുമ്പെട്ടിരുന്നുള്ളു. തന്നിമിത്തം അവക്ക് ഏതു ജരൽപിണ്ഡസദൃ

ശമായ കഥാശരീരത്തിലും വർണ്ണനാവൈചിത്ര്യത്താൽ ആകർഷകമായ ഒരു നീരോട്ടം വരുത്തുന്നതിനും ഇതിവൃത്തത്തിൻെറ ശുഷ്കാസ്ഥികളെ വചോവിലാസത്താൽ മാംസളങ്ങളാക്കിത്തീർക്കുന്നതിനും അനായാസേന സാധിച്ചിരുന്നു. വാല്മീകിരാമായണത്തിലേ ശൂർപ്പണഖയല്ല രാമായണചമ്പുവിലേ ശൂർപ്പണഖ ; ശ്രീമൽഭാഗവതത്തിലേ ബാലകൃഷ്ണനല്ല കംസവധത്തിലെ ബാലകൃഷ്ണൻ ; ദേവീമാഹാത്മ്യത്തിലേ 'ദുർഗ്ഗയല്ല ഗൗരീചരിതത്തിലെ ദുർഗ്ഗ ; കുമാരസംഭവത്തിലേ മന്മഥനല്ല കാമദഹനത്തിലേ മന്മഥൻ. ചമ്പൂകാരന്മാരുടെ കഥാനായകന്മാർക്കും ഇതരകഥാപാത്രങ്ങൾക്കും ഏറിയകൂറും ആ വശ്യവാക്കുകളുടെ മനോധർമ്മവൈഭവത്താൽ തന്നെയാണ് പ്രാണപ്രതിഷ്ഠ ലഭിച്ചിട്ടുള്ളതു്. കവിത്വം ശക്തികൊണ്ടാണ് ജനിക്കുന്നതെങ്കിലും അഭ്യാസംകൊണ്ടേ അതു പരിപുഷ്ടമാകുകയുള്ളു. ചമ്പൂകാരന്മാരുടെ കൃതഹസ്തത നിരന്തരാഭ്യാസത്തിൽനിന്നു ലഭിച്ചതാണെന്നുള്ളതിനു പക്ഷാന്തരമില്ല. വർണ്ണനാചാതുരി, ശബ്ദാർത്ഥഘടനാപാടവം, രസപോഷണപ്രാഗല്ഭത, മുതലായ കവനകലാവിഭൂതികൾ പലതും അവർ തദ്ദ്വാരാ കരസ്ഥമാക്കിയിരുന്നു. വിവക്ഷിതങ്ങളായ ആശയങ്ങളെ പ്രതിപാദിക്കുന്നതിനുള്ള പദവിന്യാസവൈദഗ്ദ്ധ്യം അവരെ സ്വയംഗ്രഹാശ്ലേഷം ചെയ്തിരുന്നു എന്നുള്ളതും നിസ്സംശയമാണ്. കവിതയുടെ ഹൃദയഹാരിത കവിയുടെ വ്യുൽപത്തിയെ ആശ്രയിച്ചിരിക്കും എന്നാണ് ആലങ്കാരികമതം. ചമ്പൂകാരന്മാർക്കു സംസ്കൃതസാഹിത്യത്തിൽ അത്ഭു

താവഹമായ അവഗാഹമുണ്ടായിരുന്നു എന്ന് അവർതന്നെ തങ്ങളുടെ കാവ്യങ്ങളിൽ ഇടയ്ക്കിടയ്ക്ക് ആ ഭാഷയിലും ഗദ്യപദ്യങ്ങൾ എഴുതിച്ചേർത്ത് ഉച്ചൈസ്തരാം ഉൽഘോഷിച്ചിട്ടുണ്ട്. അതിനപ്പുറമേ അവർ ശാസ്ത്രങ്ങളും അഭ്യസിച്ചിരുന്നു. ആ വിഷയങ്ങളിൽ ഗ്രന്ഥനിർമ്മാണത്തിനു പക്ഷേ അവർ അശക്തന്മാരായിരുന്നിരിക്കാം. അതിനാലായിരിക്കാം അവക്ക് അരക്കവി എന്നും മററുമുള്ള ആക്ഷേപബിരുദങ്ങൾ ലഭിച്ചതെന്നുള്ളതും ശരിതന്നെ. എന്നാൽ അത്ര അഗാധമായ ശാസ്ത്രവ്യുൽപത്തി കവികൾക്കു പലപ്പോഴും ആപൽകരമായും പരിണമിക്കാറുണ്ട്. അതുകൊണ്ടു തദ്വിഷയകമായി അവക്കുണ്ടായിരുന്ന ജ്ഞാനത്തിൻെറ പരിമിതിയിൽ നാം ഖേദിക്കേണ്ടതില്ല. സംസ്കൃതഭാഷയിൽ കവനം ചെയ്യുവാൻ അവർ എത്രമാത്രം സമത്ഥന്മാരായിരുന്നു എന്നുള്ളതിനു നൈഷധചമ്പുവിലേ "സങ്കല്പസംഗമസുഖാനുഭവസ്യ" ഇത്യാദി പദ്യം ഒന്നുമാത്രം പര്യാപ്തമായ ജ്ഞാപകമായി അങ്ഗീകരിക്കാവുന്നതാണ്. ചില പദ്യഗദ്യങ്ങൾകൂടി ഉദ്ധരിച്ച് എൻെറ ആശയത്തിൻെറ സാധുത്വം സ്ഥാപിക്കാം.

1. <u>പെരുഞ്ചെല്ലൂരിലേ പാർവ്വതീപ്രതിഷ്ഠ—ഗദ്യം.</u>

"സജലജലധരമധുരകുവലയതുലിതസുലളിതകലിതനിബിഡിതകബരഭരലസിതശശധരകലയാ, വിലുളദളകപടലചടുലനിടിലതടഘടിതമൃഗമദതിലകസുമധുരയാ, കുസുമശരനിഗമപരമമഹിമനിഗദവിവരണനിപുണസഹ

ലളിതമിളിതകുടിലചില്ലീലതയാ, തരുണതരണികിരണവികസദസിതകമലദലലളിതനയനയുഗളനിഗളിതഘന തരകരുണയാ.” ഇത്യാദി.

(ചെല്ലൂർനാഥോദയം)

2. ഉഷയുടെ യൌവനം—പദ്യം.

“വക്ഷോജാദപനീയ മധ്യസരണൌ
വിന്യസ്യതാ താനവം
ചാഞ്ചല്യം വദനാദപാസ്യ സൃജതാ
നേത്രാഞ്ചലേ സുസ്ഥിരം
സർവഞ്ചാപി വിശേഷവദ്വിദധതാ
തസ്യാസ്സ്വരൂപം പുന-
സ്താരുണ്യാദ്ഭുതശില്പിനാ സുവിഹിത-
സ്സർഗ്ഗാപവാദോ വിധേഃ.” (ബാണയുദ്ധം)

3. ശിവസ്തുതി—ഗദ്യം.

“ജയജയ വിഹിതസകലലോകരക്ഷണ, കരക്ഷണചലിതശൂലമർദ്ദിതകൃതാന്ത, കൃതാന്തരായപുരരിപുപുരസ്ത്രീമദാമോദ, ദാമോദരഹിത,മകരകേതുശാതോദരീബാഷ്പതധരീപ്രവാഹജീമൂതായമാന, തായമാനകിന്നരകിംപുരുഷഗണസ്തൂയമാന, യമാനനനിവേശിതസുരാധിപാരിജാത, പാരിജാതപല്ലവപാടല്യപാടച്ചരകോടീരകാന്താര, കാന്താരമണീയവാമാങ്കദേശപ്രകാശമാന, കാശമാനശമനകുശലതരാകാര, രാകാരമണശീതളച്ഛവികടാക്ഷ, വികടാക്ഷയകർമ്മാബ്ധിചുളുകീകാരകലശീകുമാര, കുമാരപ്രിയ

ജനക, യജനകമ്മകമ്മഠദക്ഷക്ഷപണാഹൂതഘോരവീര ഭദ്രരൂപ, പരശുവിലസൽകഠോരകരസാരസ, സാരസമധി കദീപ്രമണിസംഘോരഗഘോരഗരളകബളന, കബളനി രസ്തസമസ്തഭുവനസാധ്വസ, സാധ്വസാധാരണധാരാളദശ നരുചിധരാധര, ധരാധരാത്മജാപുണ്യപൂരവിവത്ത, രവി വത്തമാനതേജഃപ്രാചണ്ഡ്യഖണ്ഡനചതുര, ചതുരാമ്നായ വിരചിതസ്തുതേ, നമോസ്തുതേ നമോസ്തുതേ.”

(ത്രിപുരദഹനം)

7. വീരഭദ്രന്റെ ആഗമനം—ഗദ്യം.

“തദന കരാളമരാളവിലസമാനവിമാനസംസ്ഥിത യാ, കരകലിതകരകാക്ഷസൂത്രയാ, വദനചതുഷ്ടയോദിത നിഗമഘോഷമുഖരിതഹരിന്മുഖയാ, ഭുവനനിമ്മാണകമ്മ ഠയാ ബ്രഹ്മാണ്യാ ച ; ശാക്വരചക്രവത്തിപൃഷ്ഠാധിരൂഢ യാ, കലാധിപശകലകലാപയാ, കരാഞ്ചലസഞ്ചാലിത ത്രിശൂലയാ, ഘനസ്തനകുംഭസംഭൃതമുണ്ഡമാലയാ, പടീകൃ തകരടികൃത്തികടീതടഘടിതപവനാശനരശനഗുണയാ, മഹാശ്ചര്യവീര്യശാലിന്യാ മഹേശ്വര്യാ ച ; ശിഖാവളസു ഖാസീനേന, മഹത്തരശക്തിഹസ്തേന, കോപാരുണസമു ദ്വൃത്തലോചനദ്വിഷൽകേന, കൌമാരീനാമ്നാ നാകൗക സ്സൃതഭദ്രമ്നാ ച ; പത്രീശ്വരാധിരൂഢയാ, കരപങ്കജസങ്ക ലിതശങ്ഖചക്രഗദാശാർങ്ഗയാ, സാങ്ഗ്രാമികവേഷഭൂ ഷണയാ, ത്രിജഗദഭയദാനനിഷ്ണാതയാ, വൈഷ്ണവ്യാ ദേ വ്യാ ച ; തഥൈവ തദ്വിവത്തഭ്രൂതാഭ്യാം ചടുലസടാച്ഛടാ

പരിക്ഷിപ്തനക്ഷത്രസംഹതിഭ്യാം വാരാഹനാരസിംഹമൂ ത്തിഭ്യാം ശക്തിഭ്യാം ച ; ദംഭോന്നമിതദംഭോളിസ്ഫുരദ്ഭൽ കരാംഭോജയാ, സഹസ്രനേത്രവിനിസ്സൃതകോപാനല സ്ഫുലിംഗദീപിതദിഗ്വ്യോമസീമയാ, സസംഭ്രമാഭ്രമാത ങ്ഗതുങ്ഗസ്കന്ധവാസ്തവ്യയാ സാദ്ധമിന്ദ്രാണ്യാ ച; ധൂസരജടാ പടലഭാസുരസ്സംഭ്രമതരുദ്രാംശശ് ശ്രീവീരഭദ്രസ്തരസൈവ ദ ക്ഷകണ്ഠരക്തപങ്കമണ്ഡിതാഗ്രം മണ്ഡലാഗ്രമുദ്ധുന്വാ നോ യുദ്ധമദ്ധ്യമഭ്യേത്യ നിർഭരാഭ്രരവഗംഭീരയാ ഗിരാ ച ണ്ഡവിക്രമാം ചണ്ഡികാമിദമവാദീൽ."

(ഗൌരീചരിതം)

5. അസുരോപദ്രവം—പദ്യം.

"സ്വാഹാ നൈവ സുഖായതേ ഹുതവഹേ-
നാലിങ്ഗിതാപി സ്വയം
ദുർദൈത്യാപ്പിതവിപ്രമാംസളവസാ-
വിസ്രേണ സാ സാമ്പ്രതം
ധ്യായന്തീ സ്ഫുടമന്ത്രയന്ത്രിതജുഹൂ-
നിർബദ്ധഹസ്തോന്നമ-
ദച്ഛ്യാധച്യുവഷൾകൃതാധ്വരഹവി-
ദ്ധാരാ ശുഭാര്യം പ്രിയം."

(പാരിജാതഹരണം)

ഈ പദ്യവും ഇതിനു മേലുള്ള "ധമ്മാധമ്മതുലാധരഃ" എന്ന പദ്യവും ഈഷൽഭേദത്തോടുകൂടി ഗൗരീചരിതത്തി ലും കാണുന്നു. രണ്ടും ഒരു കവിയുടെ കൃതികളാണെന്നു തോന്നുന്നില്ല.

6. മന്ദാരമാലയുടെ സൌന്ദര്യവർണ്ണനം—ഗദ്യം.

ഏഷാ ഖലു ദരശിഥിലിതബന്ധവിസ്രംസമാനസീമന്തബന്ധുരകുന്തളഭരസമന്തതോവിതായമാനസൌരഭ്യലുബ്ധദളിസംഘാതത്ധങ്കാരമുഖരിതമണിരങ്ഗാങ്കണാ,വിചിത്രകാശ്മീരചിത്രകാലംകൃതലലാടാർദ്ധചന്ദ്രകന്ദളൽസ്വേദബിന്ദുസംഭിന്നശ്രുംഭദയഥാസ്ഥിതകുടിലാളകാ, പഞ്ചശരമഹേന്ദ്രജാലികകരാഞ്ചലസഞ്ചാലിതഭുവനവഞ്ചനപിഞ്ഛികയേവ, മൃദുലാനിലവിലോളിതകളിന്ദാപത്യബാലലഹരീമാലയേവ, മദനനാടകനടനകലാചതുരലളിതലാസികയേവ, വിലാസഖേലിന്യാ ഭ്രൂലതയാ സമമതങ്ഗതോവിവലമാനതാരകൈരന്തരാന്തരാനാട്യമാനരസാന്തരതാദാത്മ്യാനുഗുണഭാവോദ്ഭേദസംഭാവനീയൈരസകൃദഭിസാമാജികമുഖമാപതദ്ഭിരസാമാന്യവിഭ്രമോന്മേഷസമ്മോഹിതനിഖിലചരാചരൈരങ്കുരിതായാസമസൃണൈർമ്മിളിതകാളാഞ്ജനദ്യുതിദചിഗുണിതചടുലപ്രഭാകന്ദളീകുവലയിതപരിസരഭാഗൈർമങ്ഗലശൃങ്ഗാരലീലാകേളിരങ്ഗൈരപാങ്ഗൈരനങ്ഗഭൂമിപാലസ്യ ഭുവനവിജയാത്ഥമിവ വിശിഖപരമ്പരാമുൽപാദയന്തീ...........വ്യായതമൃദുലൈസ്സുലളിതമതങ്ഗതഃപ്രേംഖോളദ്ഭിരതിചടുലകരാങ്ഗുലീകിസലയൈസ്സംഫുല്ലനൂതനചൂതപ്രസൂനനിഷ്യന്ദമാനമകരന്ദാസ്വാദമത്തകളകണ്ഠീകണ്ഠനിസ്സൃളിതകളനിനദപരമദേശികേന, മങ്ഗലമാതങ്ഗകന്യാമണിവിപഞ്ചീസമുദഞ്ചിതമൃദുക്വാണമാധുരീധുരീണേന, മുരാരികരകലിതമുരളീനിനാദഖുരളീനിയുദ്ധോദ്യതേന, മന്ദ്രാദിസ്ഥാനസമ്മൂർച്ഛൽസ്വ

രഗതിപ്രകടീകൃതഗമകേന, ഗ്രാമരീതിവിസൃതപരരാഗശ്രു ദ്ധാദിഭേദതാനലയമിശ്രതാളോത്താളധ്വനിപ്രക്രമേണ, മുഖേന്ദുബിംബാദനൎഗ്ഗളമുദ്ഗച്ഛതാ, ഗീതാമൃതേന ബലവ ദാനന്ദിതസകലലോകാ, മൂർത്തിമതീവ നിഖിലനയനഭാ ഗ്യലക്ഷ്മീഃ, വിജ്ഞാനസീമേവ വിധാതുഃ, സൎവ്വസ്വമിവ കുസുമസായകദോൎഗ്ഗൎവ്വസ്യ, ചിത്രകമുദ്രികേവ മത്തകാശി നീനാം, സങ്കേതഭൂമിരിവ സൗന്ദൎയ്യാദിഗുണാനാം, നവ മഞ്ജരീവ വിലാസപാരിജാതസ്യ, മധുനിർഝരീവ കൗ ശലാരവിന്ദസ്യ, മദധോരണീവ യൌവനമതങ്ഗജസ്യ, മണിദീപികേവ ത്രിഭുവനഭവനസ്യ, പരദേവതേവ പ്രാ ഥമികരസസ്യ, വിസ്മയപരവശം മദീയഹൃദയമാനന്ദ യതി മധുലുളിതേവ മന്ദാരമാലാ മന്ദാരമാലാ മദിരേ ക്ഷണാ ”

(രാജരത്നാവലീയം)

എന്തൊരു വിശദാതിശായിയായ സൂക്തിഗംഗാപ്രവാ ഹമാണ് നാം ഈ ഗദ്യത്തിൽ നിരീക്ഷിക്കുന്നത് ! ഭാവ നാവേധസ്സായ ഭട്ടബാണമഹാകവിക്കുപോലും ഇതില ധികം എന്തു ചെയ്യുവാൻ കഴിയും ?

7. ദേവന്മാരുടെ ശിവസ്തുതി—പദ്യം.

“പത്മാനന്ദഗൃഹംസ, ഭക്തജനതാ-
ദോഷാഹതിപ്രത്യുഷഃ,
സത്വാവാസസരിൽപതേ, കുവലയ-
പ്രാകാശ്യശീതദ്യുതേ,

സത്യാവസ്ഥിതിസാരസോദ്ഭവ, സദാ-
ലംബാംബരാസ്വാദ്യശാം
സത്വം കാമപി കാമദാനഗിരിശ,
ശ്രേയഃശ്രിയം കല്പയ.''

(തെങ്കൈലനാഥോദയം)

ഒട്ടുവളരെ സംസ്കൃതം ചമ്പൂകാരന്മാർ മണിപ്രവാള പദ്യഗദ്യങ്ങളിൽ കടത്തിവിട്ടതു സമഞ്ജസമായോ എന്നൊരു ചോദ്യം ചിലർ ചോദിക്കാറുണ്ട്. അതിന് എനിക്കു പറവാനുള്ള ഉത്തരം പ്രസ്തുതകവികൾ ജീവിച്ചിരുന്ന കാലത്തു മണിപ്രവാളത്തിൻെറ ശൈലി അതായിരുന്നു എന്നും ആ സംസ്കൃതമെല്ലാം അന്നത്തെ സഹൃദയന്മാർക്ക് അത്യധികം രുചിച്ചിരുന്നതേയുള്ളു എന്നുമാണ്. ഇക്കാലത്തു് അത്തരത്തിലുള്ള കാവ്യങ്ങൾ വായിച്ചാൽ സാമാന്യന്മാർക്ക് അർത്ഥാവബോധമുണ്ടാകുന്നതല്ലെന്നുള്ള പ്രസ്താവന അവാസ്തവമല്ല. എന്നാൽ ഇന്നുള്ളവർക്ക് സംസ്കൃതവ്യുൽപത്തിയില്ലാത്തതിന് ആ പൂർവ്വകാലകവികൾ എങ്ങനെ അപരാധികളായിത്തീരും ? ഇങ്ങനെ ഒരു കൂട്ടർ ഉണ്ടാകുമെന്നു പ്രതീക്ഷിക്കുവാൻ അന്ന് അവർക്ക് യാതൊരു മാർഗ്ഗവുമുണ്ടായിരുന്നില്ലല്ലോ. രസത്തിന്നെന്നപോലെ ഭാഷയ്ക്കും പ്രാധാന്യമുണ്ടായാലേ ഉത്തമമണിപ്രവാളമാകു എന്നുള്ള ലീലാതിലകകാരൻെറ മതം അവർക്ക് അജ്ഞാതമോ അനഭിമതമോ ആയിരുന്നു. സംസ്കൃതത്തിൻെറ മട്ടും നിമിത്തം ആ ആചാര്യൻെറ കാലത്തുപോലും പ്രചുരപ്ര

ചാരങ്ങളായിരുന്ന പല പഴയ മലയാളപദങ്ങളും പ്രതി നിമിഷമെന്നപോലെ അതിന്റെ മുൻപുതന്നെ ഭാഷയിൽനി ന്ന് അന്തർദ്ധാനം ചെയ്തുകഴിഞ്ഞിരുന്നു. എങ്കിലും അവർ നമുക്ക് ബാക്കികിടന്ന അനേകം പ്രാചീനപദങ്ങളും ഗൌ ണപ്രയോഗങ്ങളും സമ്മാനിച്ചിട്ടുള്ളതു ഞാൻ അവിടവി ടെ ദിങ്മാത്രമായി എടുത്തുകാണിച്ചിട്ടുണ്ട്. രസാനുഗുണ മായിരിക്കണം പദപ്രയോഗമെന്നുള്ള ആലങ്കാരികമതവും വീരരസപ്രധാനങ്ങളായ ചമ്പുക്കളിൽ സംസ്കൃതത്തിന്റെ ദ ത്തുക്കം അധികമാകുന്നതിന് ഒരു കാരണമായിത്തീർന്നു. ശൃ ങ്ഗാരവും ഹാസ്യവും പ്രകടിപ്പിക്കുന്ന ഗദ്യങ്ങളിൽ താരത മ്യേന സംസ്കൃതപദങ്ങൾക്കു കുറവുമില്ലെന്നില്ല. ചുരുക്ക ത്തിൽ സഹൃദയശിരോമണിയായ വടക്കുംകൂർ രാജരാജ വർമ്മ ഇളയരാജാവു് ഒരു സന്ദർഭത്തിൽ വർണ്ണിച്ചിട്ടുള്ളതു പോലെ പ്രസ്തുതകൃതികൾ ഇക്കാലത്തു് ഇരുമ്പുവേലി ചു റ്റും കെട്ടീട്ടുള്ള കരിമ്പിൻതോട്ടങ്ങളാണെന്നുള്ളതിനു സം ശയമില്ല. പക്ഷേ അധികൃതന്മാർക്കു് ആ തോട്ടങ്ങളുടെ അകത്തു പ്രവേശിക്കുകയും അത്യന്തം മധുരമായ രസം ആ സ്വാദിക്കുകയും ചെയ്യാം. ഞാനും ഒരവസരത്തിൽ ഭാഷാ ചമ്പുക്കളെ കൈരളീദേവിയുടെ കണ്ഠാലങ്കാരമായ വാടാ മലർമാലയിലേ ചെമ്പകപ്പൂക്കളാണെന്ന് ഉല്ലേഖനം ചെ യ്തിട്ടുണ്ട്. അവയുടെ പരിമളം ആഘ്രാണിക്കുവാൻ ആ ധുനികന്മാരിൽ ചിലക്കു ശക്തിയില്ലെങ്കിൽ അതു് അവ യ്ക്കു് ഒരു ദൂഷണമാകുകയില്ല ; മസ്തിഷ്കത്തിനു നല്ല ബലമു ള്ളവർ അവയെ സമീപിച്ചു മഹനീയമായ മാനസാനന്ദം

അനുഭവിച്ചുകൊള്ളും. സാർവ്വജനീനമായ സമാരാധന ത്തെ അവയ്ക്കു് ആശിക്കുവാൻ ന്യായമില്ല ; അവയുടെ പ ക്ഷപാതികൾ അതു പ്രതീക്ഷിക്കുന്നുമില്ല.

ചമ്പുക്കളിലേ ചില ദോഷങ്ങൾ. ഭാഷാചമ്പുക്കളിലേ പ്രധാനദോഷം യതിഭംഗമാണെന്നു ഞാൻ മുൻപുതന്നെ പ്രസ്താവിച്ചിട്ടുണ്ടു്. "ശ്രീവത്സം കൊണ്ടുമേറെപ്പെരികെ നിറമെഴും" എന്ന പദ്യം രചിക്കുവാൻ കഴിവുള്ള പാരിജാ തഹരണകാരനാണ് "ഉൽഫുല്ലശ്രീസരോജേ നവനവമര യന്നം കണക്കേ" എന്നും, "ഉച്ചക്കാലത്തുദിക്കും ദിവസകര നൊടടുക്കും പൊരുതും" എന്നുമെഴുതുന്നതു്. "ആഭോഗംപൂ ണ്ട സിംഹോപരി പരിലസിതാം" എന്ന പദ്യം നിർമ്മിക്കു വാൻ ശക്തിയുള്ള ഗൌരീചരിതകാരനാണ് "പൌലോ മീദേവിയും ചിത്തജതരുണിയുമിത്യാദിമുഗ്ദ്ധാംഗനാനാം" എന്നും, "ദർപ്പാന്ധസ്സംപ്രതന്ദേഥ മഹിഷദനുജരാജോ മഹാഭീഷണാത്മാ" എന്നുമുള്ള വരികൾ രചിക്കുന്നതു്. ഇത്തരത്തിലുള്ള ഉദാഹരണങ്ങൾ പ്രായേണ എല്ലാ ചമ്പു ക്കളിലും സുലഭങ്ങളാണ്. യതിഭംഗം കൊണ്ടുണ്ടാകാവു ന്ന അസഹനീയമായ ശ്രവണശല്യത്തെപ്പററി അറിവില്ലാ തിരുന്നവരല്ല ഭാഷാചമ്പൂകർത്താക്കൾ. അശ്രദ്ധ തന്നെ യായിരിക്കണം അവക്ക് ഈ വിഷയത്തിൽ അലംഭാവ ത്തിനുള്ള കാരണം. അല്ലെങ്കിൽ മണിപ്രവാളകവിതയ്ക്കു സംസ്കൃതകവിതയെ അപേക്ഷിച്ച് അങ്ങനെ ഒരു വൈക ല്യം ഇരുന്നുകൊള്ളട്ടെ എന്ന് അവർ കരുതിയതായും വി ചാരിക്കാം. പരസ്പാപഹരണമെന്ന മറെറാരു ദോഷ

ത്തിനും ധാരാളം ദൃഷ്ടാന്തങ്ങൾ ഇതിനുമുൻപ് ഉദ്ധരിച്ചിട്ടുണ്ട്. ഒരു ഭാഷാചമ്പുവിൽ സംസ്കൃതശ്ലോകങ്ങൾ കണ്ടാൽ അവ ആ കവിയുടെ കൃതികളാണെന്നു ഒരു വിമർശകനു് അദ്ദേഹം എത്ര മികച്ച പണ്ഡിതനായാലും ഖണ്ഡിച്ചുപറവാൻ സാധിക്കുന്നതല്ല. ദ്രൌപദീസ്വയംവരത്തിലേ

"ആളീധൃതം കഞ്ചന പഞ്ചവർണ്ണം
കേളീശുകം പക്ഷപുടേ സ്പൃശന്തി
പാണ്ഡോസ്സുതാഃ പഞ്ച വരാ മമേതി
രാജന്യലോകായ നിവേദയന്തീ."

എന്ന ശ്ലോകം ഞാൻ വളരെക്കാലം ആ പ്രബന്ധകർത്താവിന്റേതാണെന്നു വിചാരിച്ചിരുന്നു. പിന്നീടാണു് അതു പ്രതിജ്ഞായൌഗന്ധരായണം ആട്ടപ്രകാരത്തിലുള്ളതാണെന്നു് എനിക്കു് അറിവാൻ ഇടവന്നതു്. നിരർത്ഥകങ്ങളായ പദങ്ങളുടെ പ്രയോഗം, അർത്ഥഭേദം വരുത്താതെ ഒരേ പദ്യത്തിൽ ഒരേ പദത്തിന്റെ ആവർത്തനം, കാശകുശാവലംബനപ്രായത്തിലുള്ള ദ്വിതീയാക്ഷരപ്രാസവിന്യാസം, അപലപനീയമായ അനുകരണഭ്രമം, സംസ്കൃതപദങ്ങളുടേയും ഭാഷാപദങ്ങളുടേയും തീരെ പൊരുത്തമില്ലാത്ത തരത്തിലുള്ള സംയോജനം, ഇത്തരത്തിൽ വേറെയും താരതമ്യേന നിസ്സാരങ്ങളായ ചില ദോഷങ്ങളെക്കൂടി ഇവിടെ പരിഗണിക്കേണ്ടതുണ്ടു്. ഉദാസീനതയും നിരങ്കുശതയും തന്നെയായിരിക്കണം ഇവയ്ക്കെല്ലാം ഹേതു.

മറെറാരു പ്രധാനമായ ദോഷം അനൗചിത്യമാണെന്നു പലരും ചൂണ്ടിക്കാണിക്കാറുണ്ട്. ചമ്പൂകാരന്മാരുടെ ചില മങ്ഗലശ്ലോകങ്ങളിൽപോലും ഗ്രാമ്യമായ ശൃങ്ഗാരത്തിന്റെ ലാഞ്ഛനം പ്രായികമായുണ്ടെന്നു പറയേണ്ടതില്ലല്ലോ. അതു പോകട്ടെ. ശൂർപ്പണഖയെക്കൊണ്ട് രാവണനോട് "ഇന്നീയല്ലോ പുരാ കൊന്നതു മമ ദയിതം'' എന്ന ശ്ലോകത്തിൽ "ചെവിയിൽ പൊറായുന്ന വാർത്തകൾ" പറയിച്ചതും, ഇന്ദ്രാണിയേയും സത്യഭാമയേയും കൊണ്ടു മീൻതെരുവിലേ ഭാഷയിൽ അന്യോന്യം ശകാരിപ്പിച്ചതും മററും ചമ്പുക്കളുടെ ഗൌരവത്തിനു യോജിച്ചതല്ലെന്നാണ് അവരുടെ പക്ഷം. ഈ പക്ഷത്തിനു ഞാൻ പ്രതികൂലനല്ല. എന്നാൽ ഈവക ഘട്ടങ്ങളിൽ ആ കവികളുടെ അഭിസന്ധി എന്തായിരുന്നു എന്നുകൂടി നാം സ്വല്പം പര്യാലോചിക്കേണ്ടതുണ്ട്. അവർക്ക് ഓരോ ഘട്ടത്തിലും അത്യുൽകടങ്ങളായ വികാരങ്ങളെ അവയുടെ പരമകാഷ്ഠവരെ വികസിപ്പിക്കണമെന്നു മാത്രയിരുന്നു മോഹം ; അതിനാൽ ഏതു പാത്രത്തെക്കൊണ്ടാണ് തങ്ങൾ ആ ഘട്ടത്തിൽ കൈകാര്യം ചെയ്യുന്നത് എന്നുള്ള ആലോചനയേ അവർക്കു മനസ്സിൽ അങ്കുരിച്ചിരുന്നില്ല. സഹൃദയന്മാർക്കു തന്നിമിത്തം വൈരസ്യം ഉളവാകുവാൻ മാർഗ്ഗമുണ്ടെങ്കിലും സാമാന്യജനങ്ങൾക്കു രസിക്കുവാൻ അതു് ഒരു ഉപായമായി പരിണമിക്കുകയാണ് ചെയ്തതു്. ചമ്പൂകാരന്മാരോട് വളരെയെല്ലാം കടപ്പെട്ടിട്ടുള്ള കുഞ്ചൻനമ്പ്യാ

രുടെ ശൈലിയും ഇതിൽനിന്ന ഭിന്നമായിരുന്നില്ലെന്നു സൂക്ഷ്മമായി പരിശോധിച്ചാൽ കാണാവുന്നതാണല്ലോ.

ചോര (ചോരി;മോഷ്ടിക്കുന്നവൾ), മാമകീ (മാമിക), വ്യഗ്രം (വ്യഗ്രത), കുടിലം (കുടിലത), പാരായണൻ (പരായണൻ), നിഷ്ഠൂരം (നിഷ്ഠുരം), അന്ധതമസ്സ് (അന്ധതമസം), എന്നിങ്ങനെ ചില സ്ഖലിതങ്ങൾ പുനം, മഴമങ്ങലം, നീലകണ്ഠൻ, തറയ്ക്കൽ വാരിയർ എന്നീക്കവികളുടെ കൃതികളിൽ കടന്നുകൂടീട്ടുണ്ട്. അതും അശ്രദ്ധകൊണ്ടെന്നല്ലാതെ അപൂർണ്ണവ്യുൽപത്തികൊണ്ടാണെന്നു പറവാൻ പാടുള്ളതല്ല. വ്യഗ്രം, കുടിലം മുതലായ വിശേഷണങ്ങൾ വ്യവഹാരഭാഷയിൽ വിശേഷ്യങ്ങളുടെ സ്ഥാനത്ത് അന്നു പ്രചരിച്ചിരുന്നുമിരിക്കാം. 'നിഷ്ഠൂരം' എന്ന് ഇന്നും പാമരന്മാർ പറയാറുണ്ട്. സമസ്തപദത്തിലേ പൂർവ്വപദത്തെ വ്യസ്തപദംകൊണ്ടു വിശേഷിപ്പിക്കുന്നതു ചമ്പൂകാരന്മാരുടെ കാലത്തേ ഭാഷാകാവ്യശൈലിയായിരുന്നു. അത് ഒരു ദോഷമാണെന്ന് ഇന്നത്തേ നിയമങ്ങൾ മനസ്സിൽ വച്ചുകൊണ്ടു തീർച്ചപ്പെടുത്തുന്നതു യുക്തമല്ല. ആ വ്യസ്തപദത്തേയും സമസ്തപദത്തിന്റെ ഒരു ഘടകമായാണ് അന്നത്തേ കവികൾ കരുതിയിരുന്നത്. "മേളംകോലും കളായദ്യുതിയൊടു പടതല്ലുന്ന കാന്തിപ്രവാഹം" എന്നും, "നാളൊന്നേറിത്തുളുമ്പും നിരുപമകരുണാഭാരതിമ്യൽകടാക്ഷം" എന്നുമുള്ള പദ്യപാദങ്ങളിൽ നാം നിരീക്ഷിക്കുന്നത് ഓരോ സമസ്തപദമാണെന്നു ധരിച്ചാൽ പ്രസ്തുത

ദോഷം ആ ആക്ഷേപത്തെ അർഹിക്കുന്നില്ലെന്നും പ്രത്യുത തദ്ദ്വാരാ കവികൾക്കു ലഭിക്കുന്ന സ്വാതന്ത്ര്യം നിമിത്തം അതിനെ ഒരു ഗുണാന്തരമായി വേണം പരിഗണിക്കുവാൻ എന്നും നമുക്ക് അനായാസേന ബോധ്യമാകുന്നതാണ്. "കുടംനിറയ നീർ കോരിക്കന്ന്യകാസിക്തപൂമരം" 'മരന്ദക ളയാ വാചാ സല്ലപൻ പല ദമ്പതി' മുതലായ ഉണ്ണിയാടി ചരിതത്തിലേ പ്രയോഗങ്ങളിൽനിന്നു പ്രസ്തുതശൈലിയു ടെ ഉപജ്ഞാതാവു പുനമല്ലെന്നും സ്പഷ്ടമാകുന്നു. 'സാമാ ന്യം വിട്ടെഴുമൊരു ഗുണാഭോഗയാം ഭാഗിനേയീം' എന്നു വലിയകോയിത്തമ്പുരാനും പ്രയോഗിക്കുന്നുണ്ടല്ലോ.

അകകാമ്പ്, മനകാമ്പ്, എന്നീ പദങ്ങൾ പണ്ട് ആ രൂപങ്ങളിൽ തന്നെയാണ് പ്രയുക്തങ്ങളായിരുന്നതു്. 'അകകുരുന്നു', 'മനകുരുന്നു' എന്നീ രാമചരിതപ്രയോഗ ങ്ങളിൽനിന്നും മററും ആ വസ്തുത ഗ്രഹിക്കാം. അകക്കാ മ്പും, മനക്കാമ്പും ഭാഷയിൽ പിന്നീടു കയറിവന്ന താണ്. "ഭുവനവിജയിനാ രാവണാരാതിതന്നോട്" മുത ലായ ഭാഗങ്ങളിൽ വിശേഷണവിശേഷ്യങ്ങളിൽ ഒന്നി നോടു ഭാഷാവിഭക്തിപ്രത്യയവും മറെറാന്നിനോടു സംസ്കൃ തവിഭക്തിപ്രത്യയവും ചേർക്കുന്നതു് അത്തരത്തിലുള്ള പ്രയോഗങ്ങൾ വൈചിത്ര്യാധായകത്വം നിമിത്തം ച മൽക്കാരജനകങ്ങളാകുമെന്നു ചമ്പൂകാരന്മാർ കരുതിയി രുന്നതിനാലാണ്. ചുരുക്കത്തിൽ ഭാഷാചമ്പുക്കൾ നി ർദ്ദോഷങ്ങളാണെന്നു പറവാൻ പാടില്ലെങ്കിലും അവയിൽ കാണുന്ന വൈകല്യങ്ങൾ ഗുണപൌഷ്കല്യത്തിൽ നിമഗ്ന

ങ്ങളാകുകയാൽ വിസ്മരണീയങ്ങളാണെന്നു സഹൃദയന്മാർ ഐകകണ്ഠ്യേന സമ്മതിക്കുമെന്നാണ് എന്റെ പൂർണ്ണമായ വിശ്വാസം.

ചമ്പൂപ്രസ്ഥാനത്തിന്റെ അപചയത്തിനുള്ള കാരണങ്ങൾ.

മേല്പുത്തൂരിന്റെ സംസ്കൃതചമ്പുക്കളുടെ ഉദയം. കൊല്ലം 735-ൽ മേല്പുത്തൂർ നാരായണഭട്ടതിരി ജനിച്ചു. ആ ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ അദ്ദേഹം അതിമനോഹരങ്ങളായ അനവധി ചമ്പുക്കൾ രചിച്ചു. തന്റെ ഉത്തമസുഹൃത്തായിരുന്ന കുട്ടഞ്ചേരി ഇരവിച്ചാക്യാരുടെ ആവശ്യമനുസരിച്ചായിരുന്നു അദ്ദേഹം അവ നിർമ്മിച്ചതെങ്കിലും അവയുടെ മഹിമാതിശയം കസ്തൂരിയുടെ പരിമളംപോലെ അനിവാര്യമായി ജനമദ്ധ്യത്തിൽ പ്രസരിക്കുകയും അന്നുവരെ ഭാഷാചമ്പുക്കൾകൊണ്ടു കൈകാര്യം ചെയ്തിരുന്ന പാഠകക്കാരും മററും അവയെ രംഗത്തിൽ പ്രയോഗിച്ചുതുടങ്ങുകയും ചെയ്തു. ആ പരിപാടിക്കു പ്രചാരം സിദ്ധിച്ചതു് ഒൻപതാംശതകത്തിന്റെ പൂർവ്വാർദ്ധത്തിലായിരിക്കണം. ഭാഷാചമ്പുക്കൾ സാമാന്യേന രസനിഷ്യന്ദികളായിരുന്നു എങ്കിലും സർവ്വതന്ത്രസ്വതന്ത്രനും അനന്താംശസംഭവനുമായ ഭട്ടതിരിയുടെ പ്രബന്ധങ്ങളുടെ മുന്നിൽ അവ പ്രത്യൂഷഭാസ്കരന്റെ പ്രാദുർഭാവത്തിൽ നക്ഷത്രങ്ങളെപ്പോലെ നിഷ്പ്രഭങ്ങളായി പരിണമിച്ചതിൽ ആശ്ചര്യപ്പെടുവാനില്ല. അത്രയ്ക്കുമാത്രം വിപ്രകൃഷ്ടമായ തരതമഭാവം അവയ്ക്കു തമ്മിൽ പ്രായികമായുണ്ടു്. "സ്ഥി

തേരവിന്ദേ മകരന്ദനിർഭരേ മധുവ്രതോ നേക്ഷുരസം ഹി വീക്ഷതേ" എന്നല്ലേ ആപ്തവാക്യം? പാഞ്ചാലീസ്വയംവരത്തിൽ

"ധർമ്മാൽ ഖ്യാതതമേ ദ്വിജാധിപകുലേ
ജാതോഹമേഷാ ച മേ
മാതാ; പാവനജന്മതാമഭിവഹൻ
നന്വേഷ മേ സോദരഃ;
കിഞ്ചാഖണ്ഡലസൽപ്രമോദജനകോ
ഭ്രാതാ മമായം പരോ;
നാസത്യോദിതമത്ര വിദ്ധി സഹജ-
ദ്വന്ദ്വം മമൈതാവപി."

എന്ന പദ്യം രചിച്ച് ആ മഹാനഭാവൻ യുധിഷ്ഠിരചക്രവർത്തിയെ സത്യഭംഗത്തിൽനിന്നു രക്ഷിക്കുന്നു. രാജസൂയത്തിൽ

"പ്രാഗേവാസൗ വിസാരഃ ക്വചിദസുരവധേ
ഹീനസൌകര്യഖിന്നഃ
സ്തംഭം പ്രാപ്തഃ കഥഞ്ചിദ്വ്യദലയദപരം
സർവ്വദന്തു നൃബദ്ധ്നാൽ
മുന്യാത്മാ വീരഹത്യാം വ്യധിത നിരവധിം
സ്വസ്യ ദാരാനദോഷാ-
നത്യാക്ഷീദ്രാഘവാത്മാ; ഹരിചരിതമഹോ!
സർവ്വമേവാഭിരാമം!"

എന്ന പദ്യം നിർമ്മിച്ചു ശിശുപാലന്റെ ദോഷാരോപണ വ്യഗ്രതയെ സ്ഫടികസ്ഫുടമായി പ്രദർശിപ്പിക്കുന്നു. അഷ്ടമീചമ്പുവിൽ

"ചതുർമ്മുഖനിതംബിനീകരതലോല്ലസദ്വല്ലകീ-
നിനാദമധുരാ സുധാരസസധർമ്മധുരീണസ്വരാഃ
വിരേജുരതിപേശലം വികചമല്ലികാവല്ലരീ-
മരന്ദരസമാധുരീസരസരീതയോ ഗീതയഃ."

എന്ന പദ്യം നിബന്ധിച്ചു തന്റെ പദവിന്യാസപാടവത്തെ പടഹമടിച്ചു പ്രഖ്യാപനം ചെയ്യുന്നു. കൂലങ്കഷമായ ആ വ്യോമഗംഗാപ്രവാഹത്തിൽ അന്നുവരെ പ്രചരിച്ചിരുന്ന ഭാഷാചമ്പുക്കളെല്ലാം നിമജ്ജിച്ചു് അദൃശ്യകല്പങ്ങളായി തീർന്നുപോയി.

<u>കഥകളിസ്സാഹിത്യത്തിന്റെ ആവിർഭാവം</u>. അതുകഴിഞ്ഞ അവസരത്തിലാണ് കോട്ടയത്തു തമ്പുരാൻ കഥകളിയുടെ ആവശ്യത്തിന് കൊട്ടാരക്കരത്തമ്പുരാന്റെ ശുഷ്കശുഷ്കങ്ങളായ കൃതികളെപ്പോലെയല്ലാതെ മനോഭിരാമങ്ങളായ നിബന്ധങ്ങൾ രചിക്കാമെന്നു കാണിച്ചുകൊടുത്തതു്. അദ്ദേഹത്തിന്റെ കാലം ഇനിയും സൂക്ഷ്മമായി നിർണ്ണയിക്കപ്പെട്ടിട്ടില്ലെങ്കിലും ഒൻപതാംശതകത്തിന്റെ ഉത്തരാർദ്ധമാണെന്നു് ഒരു വിധം ഊഹിക്കാം. സംസ്കൃതപണ്ഡിതന്മാർക്കും ഭാഷാപണ്ഡിതന്മാർക്കും സാഹിത്യരസികന്മാർക്കും സംഗീതകുശലന്മാർക്കും ഒന്നുപോലെ രസിക്കുന്നതിനു സൌ

കര്യമുള്ള ഒരു പ്രസ്ഥാനമായിരുന്നു അതു്. തന്നിമിത്തം കവികളുടെ ദൃഷ്ടി ഒട്ടൊക്കെ ആ വഴിക്കും തിരിഞ്ഞു. അങ്ങനെ അതും ചമ്പുക്കളുടെ അപചയത്തിനു് ഒരു കാരണമായി പരിണമിച്ചു.

മണിപ്രവാളപ്രസ്ഥാനത്തോടു് ജനങ്ങൾക്കുള്ള വൈരസ്യം.

മണിപ്രവാളപ്രസ്ഥാനത്തോടു പൊതുവേ ഒരു വൈരസ്യവും സാമാന്യജനങ്ങൾക്കു് കാലക്രമത്തിൽ ഉണ്ടായി എന്നു് ഊഹിക്കാവുന്നതാണു്. അവരുടെ വ്യവഹാരഭാഷയ്ക്കും ചമ്പൂഭാഷയ്ക്കും തമ്മിലുള്ള അകല്ച്ച അത്രമാത്രം അധികമായിരുന്നു. കവികൾക്കും ആ പ്രസ്ഥാനത്തിൽ ഗ്രന്ഥനിർമ്മാണം ചെയ്യുന്നതിനുള്ള ശക്തി ക്ഷയിച്ചുതുടങ്ങി. എങ്ങനെ മാണിക്യവും പവിഴവും ഒരു ചരടിലിണക്കിക്കോർത്താൽ രണ്ടിനുമുള്ള നിറം ഒരേ തരത്തിലാകകൊണ്ടു് അവയെ വേർതിരിച്ചറിയുവാൻ സാധിക്കുന്നതല്ലയോ, അതുപോലെ പ്രസിദ്ധങ്ങളും സുകുമാരങ്ങളുമായ സംസ്കൃതപദങ്ങളും പാമരന്മാർക്കു കൂടി അനായാസേന മനസ്സിലാകത്തക്ക ഭാഷാപദങ്ങളും സമ്മേളിപ്പിച്ചു് അവയിൽ ഭാഷാപദങ്ങൾക്കു് ആധിക്യം വരുത്തിയും രസത്തിനു പ്രാധാന്യം നല്കിയും നിർമ്മിക്കുന്ന കവിതയാണെല്ലോ ഉത്തമമണിപ്രവാളമെന്ന പേരിനെ അർഹിക്കുന്നതു്. അത്തരത്തിൽ അഭിമതാർത്ഥസിദ്ധിദമായ കാവ്യരചനയുടെ രഹസ്യം അനന്തരകാലികന്മാർക്കു് അവിജ്ഞാതമായി തീർന്നു. പഴയ ശബ്ദങ്ങളും ശൈലികളും വിസ്മൃതങ്ങളായി; കവികൾ

ഒന്നിനൊന്നു സംസ്കൃതത്തിന്റെ ആധിപത്യത്തിനു വിധേയന്മാരുമായി. അപ്പോൾ അവരുടെ കൃതികളിൽ യഥാൎത്ഥമായ മണിപ്രവാളത്തിന്റെ പരിമളവും പരിപാകവും മസൃണതയും മാധുൎയ്യവും അപ്രത്യക്ഷമായിത്തീൎന്നതിൽ അതിശയിക്കുവാനില്ലല്ലോ. ഇതിനൊരു മകുടോദാഹരണമാണ് രാമപാണിവാദൻെറ ഹാസ്യകൃതികളിൽ ഒന്നായ ദൌർഭാഗ്യമഞ്ജരി. ആ ചമ്പുവിനു മണിപ്രവാളസാഹിത്യത്തിൽ രാമക്കുറുപ്പിന്റെ ചക്രീചങ്കരത്തിനു നാടകപ്രസ്ഥാനത്തിലും ശീവൊള്ളി നാരായണൻ നമ്പൂരിയുടെ ദാത്യൂഹസന്ദേശത്തിനു സന്ദേശപ്രസ്ഥാനത്തിലുമുള്ള സ്ഥാനം കല്പിക്കാവുന്നതാണ്.



### രാമപാണിവാദനും ചമ്പൂപ്രസ്ഥാനവും.

ശംബരവധം ചമ്പു. രാമപാണിവാദൻെറ അനേകം കൃതികളിൽ 'മങ്ഗലം ശാൎങ്ഗധനാ' എന്നൊരു കവിമുദ്ര കാണ്മാനുണ്ട് എന്നു മുൻപു പറഞ്ഞുവല്ലോ. അദ്ദേഹത്തിൻെറ രാസക്രീഡ ആട്ടക്കഥയിലേ "വിതരതു വിപുലം മേ മങ്ഗലം ശാൎങ്ഗധനാ" എന്നപോലെ മുദ്രയുള്ള ഒരു ഭാഷാചമ്പു എനിക്കു കാണുവാൻ ഇടവന്നിട്ടുണ്ട്. അതിലേ കഥ ശംബരവധമാണ്. ഇതിനുമുൻപു പ്രതിപാദിതങ്ങളായ ചമ്പുക്കൾക്കും ഈ ചമ്പുവിനും തമ്മിൽ ഭാഷാവിഷയത്തിൽ പ്രകടമായ വ്യത്യാസമുണ്ട്. താഴെക്കാണുന്ന പദ്യങ്ങൾ ശംബരവധത്തിൽ ഉള്ളതാണ്.

1. നാരദൻ ശംബരനോട്—

"ഉൗക്കേറീടിന ശംബരാസുര, ഭവാ-
നോക്കാതെ പാർക്കേണ്ടെടോ ;
മുക്കണ്ണപ്പെരുമാളെരിച്ച മദന-
പ്പാഴൻ ജനിച്ചീടുവോൻ ;
വെക്കം വന്ന വിദർഭരാജതനയാ-
ഗർഭത്തിലുൾപ്പുക്കവൻ
തക്കം നോക്കിയിരിപ്പതുണ്ടതു നിന-
ക്കാപത്തിനെത്തും ദൃഢം." (1)

2. മുക്കുവന്മാർ—

അക്കാലത്തങ്ങു മുക്കോപ്പരിഷകൾ വലയും
കൊണ്ടു വാരാംനിധാനെ
ചിക്കെന്നോടീട്ടുമോടങ്ങളിലധികമുദാ
വന്നു കൂടിത്തുടങ്ങി ;
അക്കൂട്ടം പാട്ടുപാടിപ്പൊട്ടുപൊടെ വടികൊ-
ണ്ടൊട്ടു കൊട്ടും മുഴക്കീ-
ട്ടൊക്കെക്കൂടിപ്പതുക്കെപ്പലപല വലവീ-
ശീടിനാരാശയോടേ. (2)

അതിലൊരു വലതന്നിൽച്ചെന്നു പെട്ടെന്നു പെട്ടു
രതിപതിയെ മിഴുങ്ങിക്കൊണ്ടു മീൻപേട താനും;
കഥമപി പലർകൂടിക്കൊണ്ടു തണ്ടുമ്മെലാക്കി-
പ്പൃഥി പഥി പണിപെട്ടങ്ങാക്കിനാരാത്മഗേഹേ." (3)

3. ശംബരനും മായാവതിയും—

ദാശരാജനഥ ജന്തുതൻ ജഠരമാശു കീറിന ദശാന്തരേ
പേശലാകൃതികലന്ന ബാലകനെയാശയോടു കരു-
[തീടിനാൻ ;
ദേശവാഴി ദനുജേന്ദ്രനാം പ്രഥിതശംബരൻെറ തിരു-
[മുൻപിലും
ക്ലേശഹീനമൊരു കാഴ്ചവച്ചുകലെ വാങ്ങിനിന്നു തൊ-
[ഴുതീടിനാൻ. (4)

ആദായ തം ച സുകുമാരതരം കുമാരം
ദാനേന സാധു പരിതോഷ്യ ച ദാശരാജം
മായാവതീതി കപടേന നിജാലയസ്ഥാ-
മാഹൂയ താം രതിമഭാഷത ശംബരോയം. (5)

ഇളയ്ക്കാതേ കാലം കളമൊഴി, കളഞ്ഞീടരുതെടോ ;
വളക്കാമോ ബാലം കമപി കമനീയം കമനി,തേ ?
കളിക്കാമാനന്ദപ്പുഴയിലവനെക്കൊണ്ടു സതതം
കളിക്കാമിക്കാലം; കളഭഗമനെ, കാൺക സുകൃതം.(6)

നാളീകായുധനെക്കരേണ സരസം
മേടിച്ചു മായാവതീ
ലാളിച്ചൻപൊടു നാളിൽനാളിലധികം
മോദേന വാണീടിനാൾ.

കാളാംഭോധരകോമളാങ്ഗനലസാ-
　　പാങ്ഗൻ മഹാസുന്ദരൻ
കേളീപാരഗനാരുവാനിവനഹോ !
　　മൽപ്രാണനാഥോപമൻ ?'' (7)

4. യൗവനയുക്തനായ പ്രദ്യുമ്നൻ—

ബാലത്വം ചെററു വേർപെട്ടളവിലളവക-
　　ന്നോരു സൌന്ദര്യമേന്തി ;
നീലത്വം കേശപാശത്തിനുമിളകുമപാ-
　　ങ്ഗത്തിനും തുല്യമായീ ;
ലോലത്വം ചില്ലികൾക്കും വിഷയമനു മന-
　　ക്കാമ്പിനും സംഭവിച്ചൂ ;
സ്ഥൂലത്വം കണ്ണുകൾക്കങ്ങജനി ; മനസിജ-
　　പ്രൌഢി ചൊല്ലാവതല്ലേ." (8)

5. പ്രദ്യുമ്നൻ മായാവതിയോട്—

"മാതാവേ, ചില്ലിവില്ലാട്ടവുമലസമിഴി-
　　ത്തെല്ലുകൊണ്ടുള്ള തല്ലും
ചേതോമോഹം മുഴുത്തുള്ളൊരു പരവശതാ-
　　സൂചകം വാചകം ച,
ഏതാനും മാനസത്തിൽക്കരുതിയരികിലാ-
　　വാസവും ഹാസവും തേ
മാതാക്കന്മാൎക്കു തന്മക്കളിലനുചിതമാം
　　ഭാവമേവം കിമാൎയ്യേ ? (9)

വിനയഗുണേന സമേതൻ
തനയൻ ഞാനംബ, നിൻ കണവനല്ല ;
അനുചിതശൃങ്ഗാരാദിക-
ളിനിയൊരുനാളും തുടങ്ങൊല്ലാ." (10)

6. കട്ടവിലത്തെ ശ്ലോകം—

"ഇതി മദനമുദാരം ലാളയന്ത്യാ സദാരം
ചതുരമധുരശീലം കാന്തയാ സാകമേവ
ശിതത (?) രസവിഹാരീ പൂരുഷോ ദ്വാരകായാം ;
വിതരതു വിതതം വോ മങ്ഗലം ശാർങ്ഗധന്വാ." (11)

ഈ ശ്ലോകങ്ങൾക്കു ശ്രീകൃഷ്ണചരിതത്തിലെ ശ്ലോകങ്ങളുടെ സ്വാദല്ലയോ കാണുന്നത് എന്നു ഞാൻ ചോദിക്കുന്നു. ഇതുകൊണ്ടു പോരെങ്കിൽ പ്രസ്തുതചമ്പു കുഞ്ചൻനമ്പിയാരുടേതു തന്നെയെന്നു തെളിയിക്കുവാൻ ഒരു ഗദ്യം ചുവടേ ചേർക്കാം. അതു കലർപ്പില്ലാത്ത ഓട്ടൻതുള്ളൽ തന്നെ.

പ്രദ്യുമ്നനും ശംബരനും തമ്മിലുള്ള യുദ്ധം—

"ഗുരുതരപരുഷനിരങ്കുശമാകിന
ഹരിസുതവചനം കേട്ടളവായാം
സരഭസനാകിന ശംബരദാനവ-
നരുതരമദമൊടു വചനമവാദീൽ.
'ഹരിഹരസരസിജവസതികൾപോലും
ഹരിഹയനാദികളമരകൾപോലും

ഹരിദധിപതികളുമിതരന്മാരും
ഹരിണകുലാരിപരാക്രമനാം മമ
പുരിയുടെ നികടമടുപ്പതിനായി-
സ്മരണം പോലുമിളച്ചീടുന്നു.
അരികുലധരരധിഗമം മമ പുരവര-
മൊരു ശിശു വന്നു വിരോധിപ്പാനോ ?
വിരുതു നടിക്കും ദനുജപ്പരിഷയി-
ലൊരുവനുമിന്നിതു കേൾക്കുന്നീലേ ?
അവികലമിവരുടെ ചെവികേളാഞ്ഞോ ?
ശിവശിവ കേട്ടു സഹിച്ചീടുകയോ ?
യുവതികളോടു കളിപ്പാനല്ലാ-
തവസരമൊരു പൊഴുതൊരുവനുമില്ല.
പടയെന്നുള്ളതു കേൾക്കുന്നേരം
തുടതുള്ളുന്ന മിടുക്കന്മാരേ,
തടിയന്മാരേ, ദനുജന്മാരേ,
മടിയന്മാരേ, ചരതം ചരതം !'
ഇത്തരമുള്ളൊരു ശംബരവാക്കി-
ന്നുത്തരമൊന്നുമുണർത്തിക്കാതെ
സത്വരമസുരഭടന്മാരവരവ-
രാർത്തു വിളിച്ചു പുറത്തു നിറഞ്ഞു.
വില്ലും ശരവും ചുരിക കടുത്തില
നല്ല കൃപാണം കക്കട[1]ശൂലം,

---

1. കക്കട=ഒരുതരം വാൾ.

കുന്തം ചവളം കുറുവടി മുൾത്തടി
ചന്തം തടവിന യമതാഡകളും
പട്ടസയഷ്ടികൾ പരിഘം വെണ്മഴ
പട്ടംകെട്ടിയ പത്തി കൃപാണം,
ചട്ടകൾ തൊപ്പികളെന്നിവ പലതും
ചട്ടംക്കൂട്ടിയെടുത്തു തുടങ്ങി.
അരികിൽ വരുന്നൊരു ദനുജന്മാരെ-
ത്തെരുതെരെ നിധനംചെയ്തിതു മദനൻ.
ബഹുവിധരുധിരനദീജലപൂരേ
മുഹുരപി മുഹുരപി കളിയാടീടിന
ബഹളപിശാചനിശാചരപാളീ-
കഹകഹനാദം കപചന ജജ്ഞംഭേ.
ദനുജകുലേന്ദ്രൻ ദനുജഭടാനാം
പുനരാഗമനം കാണാഞ്ഞുടനേ,
ഘനതരകോപം ചാപമെടുത്തവ-
നനവധി പടയൊടു കൂടിയടുത്താൻ.
ഇരുവരുമവിടെശ്ശരമാരികളെ-
ച്ചൊരിയിച്ചതിഭരസമരംചെയ്താർ.
വിരവൊടു ശംബരനംബരമാർഗ്ഗേ
പെരുകിന മായാവിരുതു തുടങ്ങി.
പലവിധമവനുടെ മായാസമരം
ഫലിതമതായതുമില്ല രതീശേ.
മായംകൊണ്ടു വരുന്നതശേഷം
മായംകൊണ്ടു തടുത്തിതു മദനൻ.

ആയുധവിദ്യകൾകൊണ്ടു തുടൎന്നാ-
ലായതുമവനൊടു നിഷ്ഫലമെല്ലാം.
കിം ബഹുനാ യുധി മാധവതനയൻ
ശംബരനിധനം ചെയ്തു തദാനീം
അംബുജമുഖിയാം രതിയൊടുകൂടീ-
ട്ടംബരമാൎഗ്ഗമുയൎന്നു നടന്നാൻ.''

"പടയെന്നുള്ളതു കേൾക്കുന്നേരം തുടതുള്ളുന്ന മിടുക്കന്മാരെ" നാം പ്രദോഷമാഹാത്മ്യം തുള്ളലിലും കണ്ടുമുട്ടുന്നുണ്ടല്ലോ. കുഞ്ചൻേറതെന്നു പ്രസിദ്ധമായ ഈ ചമ്പുവിനും ശംബരവധം കഥകളിക്കും തമ്മിൽ ഇതിവൃത്തത്തിന്റെ വികസനം സംബന്ധിച്ചു കാണുന്ന ഐകരൂപ്യവും സ്മരണീയമാണ്.

മേലുദ്ധരിച്ച പദ്യഗദ്യങ്ങളിൽ അപൂൎവം ചില വരികളിൽ രാമപാണിവാദൻ ഒരു ചമ്പൂകാരന്റെ വേഷം കെട്ടുന്നുണ്ടെങ്കിലും അദ്ദേഹത്തിന്റെ രുചി സംസ്കൃതവിഭക്ത്യന്തരഹിതങ്ങളായ സംസ്കൃതപദങ്ങളുടെ പ്രയോഗത്തിലാണെന്നുള്ളതു നിസ്തൎക്കമാണ്. കഴിയുന്നതും തന്റെ കവിത തനിമലയാളത്തിലാക്കിയാൽ കൊള്ളാമെന്നും അദ്ദേഹത്തിന് ആഗ്രഹമുണ്ട്. അതൊക്കെ സമ്മതിക്കാമെങ്കിലും പഴയ കവികളുടെ ചമ്പുക്കളിൽ അനസ്യൂതമായും അപ്രതിഹതമായും കാണുന്ന ആസ്വാദ്യതയുടെ കണികാലേശം പോലും ശംബരവധത്തി

ലില്ലെന്നുള്ളതു് അനുഭവവേദ്യമല്ലേ ? കുഞ്ചന്റെ കാലമായ പത്താം ശതകം പൂവ്വാദ്ധത്തിൽ മണിപ്രവാളവിദ്യ കവികളെ വിട്ടു വളരെ വളരെ ദൂരം അകന്നുകഴിഞ്ഞിരുന്നു എന്നാണു് ഇതിൽനിന്നു് അനുമാനിക്കേണ്ടതു്. അല്ലെങ്കിൽ പുനത്തിന്റേയും മഴമംഗലത്തിന്റെയും സമശീഷനാകുവാൻ അന്യഥാ അഹ്ത്തമനായ ആ മഹാകവിമൂദ്ധന്യന് ഈ പരിതാപകരമായ പരാജയം എങ്ങനെ പററി ?

<u>ദൌഭാഗ്യമഞ്ജരി.</u> മണിപ്രവാളകവിതയെ പ്രകടമായി പരിഹസിക്കുന്ന ഒരു ഏകാങ്കനാടകമാണു് ദൌഭാഗ്യമഞ്ജരി. രാമപാണിവാദപ്രണീതമെന്നു പുറത്തെഴുതീട്ടുള്ളതും മൂന്നു ഹാസ്യകൃതികളടങ്ങീട്ടുള്ളതുമായ ഒരു താളിയോല ഗ്രന്ഥം ഈയിടയ്ക്കു കണ്ടുകിട്ടീട്ടുണ്ടു്. ആ കൃതികളിൽ രണ്ടെണ്ണം സംസ്കൃതവും ഒന്നു ഭാഷയുമാകുന്നു. ഭാഷാകൃതിയാണു് ദൌഭാഗ്യമഞ്ജരി. അതിന്റെ ആരംഭമത്രേ അടിയിൽ ചേക്കുന്നതു്.

നാന്ദ്യന്തേ തതഃ പ്രവിശ്യതി സൂത്രധാരഃ.
സൂത്ര (പരിക്രമ്യ സപ്രശ്രയമഞ്ജലിം ബദ്ധ്വാ [അണിയറാ-
മവലോക്യ)—ആര്യേ, ഇതസ്താവൽ.
(പ്രവിശ്യ) നടീ–ഞാനിയമ്മി.
സൂത്ര—ആര്യേ നമ്മുടെ നാട്യപ്രയോഗം കാൺകയിലാഗ്രഹിണീ പരിഷദേഷാ.
എങ്കിൽ തുടങ്ങ്യതാം.''

ഇങ്ങനെ വേറെയും സംസ്കൃതീകൃതഭാഷാരൂപങ്ങൾ അതിലുണ്ട്. ചില ശ്ലോകങ്ങൾ താഴെ ചേർക്കുന്നു.

1. "പാണ്ഡിത്യരാജ്യപരദേവത വെല്‌ക, വൈല-
ക്ഷണ്യങ്ങളൊക്കെ വിളയാടുക വിശ്വലോകേ;
വർദ്ധിക്ക ദുർമ്മഹിമ ഭള്ളുകളും വിശേഷാൽ
ചന്ദ്രോദയേ ജലധിവീചികളെന്ന പോലെ."

2. "അധുനാ താവദിദം മമ
മാനസമധികം പ്രസന്നതാമേതി
ഉദയത്തിനർഘ്യപണ്ഡിത-
നർഘ്യം ചെയ്യുന്ന നേരമിവ."

3. "ഇഹ വലിയൊരശുദ്ധ്യാ ഞാൻ കുളിക്കേണ്ടിവന്നു;
പുനരതിനു കുളിച്ചാൽപ്പോരുമെന്നേ വരാവൂ;
ദൃഢതരമൊരു പൂണൂലും പകർന്നു പുണ്യാ-
ഹവുമുചിതമി,താഴാഞ്ചേരിയെത്തൊട്ടുപോയി."

4. "അകാരണം ദക്ഷിണമക്ഷി കമ്പതേ;
തഥൈവ വാമേതരബാഹുരപ്യഹോ!
അതഃ കിമേതൽ ഫലമത്ര ലഭ്യതേ?
മൃഷാ ന ജായേത നിമിത്തമീദൃശം."

5. "ഏഷാ ദൌർഭാഗ്യലക്ഷ്മീസ്സ്വയമിഹ കിമിയം
ഭൂമിലോകാവതീർണ്ണാ?
ജ്യേഷ്ഠാദേവീ സ്വയം വാ ശിവശിവ! ജഗതി
സ്വേച്ഛയാ സഞ്ചരന്തീ?

കിം വാ ബീഭത്സഹാസ്യാത്മകരസലഹരീ ?
ചിത്രമെല്ലാർക്കുമേനാ-
മേററം കണ്ടാലറച്ചീടുകിലുമിവളെനി-
ക്കക്ഷിപീയൂഷധാരാ."

6. "വക്ത്രം നത്തിന്നു മിത്രം ; പ്രകൃതിവിരസബീ-
ഭത്സവൈരൂപ്യസമ്പൽ-
സിദ്ധിക്ഷേത്രേ ച നേത്രേ ; ജടിലതരപലാ-
ലപ്രകാശാശ്ച കേശാഃ ;
സ്ഥൂലസ്ഥൂലൌ കപോലൌ ; മടിയിലതിതരാം
ഞാന്നു തൂങ്ങിക്കിടക്കും
വക്ഷോജൌ ഭങ്ഗിഭാജൌ ; ശിവശിവ ! ജരയാ
ശുഷ്കബിംബൌ നിതംബൌ."

7. "വല്ലാതെ വെററില കടിച്ചു മൊളിഞ്ഞ ചുണ്ടും
കൃപ്പിച്ചുകൊണ്ടുദിതകൌതുകമൂതയന്തീ
സംപശ്യതാം മനസി മാന്മഥപാരവശ്യ-
മാതന്വതീ ഹരതി മാനസമസ്മദീയം."

8. "ഉണ്ടല്ലോ പുനരഘ്ര്യപണ്ഡിതനിതി പ്രഖ്യാതനാ-
[മാ മഹാ-
പാണ്ഡിത്യാസ്പദമപ്രമേയമഹിമാ ദൌർഭാഗ്യസാ-
[മ്രാജ്യവാൻ
സ തപ്തദ്ദശനതഃ പ്രഭൃത്യതിതരാമുൽകണ്ഠിതാത്മാ മുഹുഃ
പാണ്ഡിത്യോചിതരമ്യവസ്ത്ര സകലം ദേപ്ഷ്ടി പ്രസ-
[ഹ്യാധുനാ."

9. "ചെണ്ടക്കോൽപ്രായമായ് ക്കൊണ്ടധിനിടിലതടം
ഭവ്യഭസ്മത്രിപുണ്ഡ്രം
കൊണ്ടേ ചാർത്തീട്ടുമാറി,ല്ലതിലുടനിട്ടുമാ-
റില്ല കേളൂർദ്ധ്വപുണ്ഡ്രം;
എന്നത്രേയല്ല പൂവട്ടകവടിവിൽ വിള-
ങ്ങും കഷണ്ടിത്തലയ്ക്കൽ-
ച്ചെന്നിയ്ക്കൽച്ചേർത്ത കുഞ്ചിക്കട്ടുമയിലൊരു പാ-
ണ്ഡിത്യമോ പിന്നെയല്ലോ."

ഈ രാമപാണിവാദനെപ്പററിയാണ് ഹാസ്യരസമെന്നാൽ എന്തെന്നറിഞ്ഞുകൂടാത്ത കവിയെന്നും തന്നിമിത്തം കുഞ്ചനിൽനിന്നു ഭിന്നനെന്നും ചിലർ ശപഥം ചെയ്യുന്നതു്. ഞാൻ മുൻപു നിർദ്ദേശിച്ചതും അല്ലാത്തതുമായ പല കാരണങ്ങളെക്കൊണ്ടും അനേകം പ്രാചീനഭാഷാചമ്പുക്കൾ പാററകൾക്കു തീററയായി പ്രപഞ്ചരംഗത്തിൽനിന്നു തിരോഭവിച്ചു. അതിൻെറ ഉച്ഛിഷ്ടമായി നമുക്കു കിട്ടീട്ടുള്ള ചമ്പുക്കളെപ്പററി മാത്രമാണു് ഇതുവരെ പ്രസ്താവിച്ചതു്. ഇനിയും പഴയഗ്രന്ഥപ്പുരകൾ നിപുണമായി പരിശോധിക്കുന്ന പക്ഷം ഈ പ്രസ്ഥാനത്തിൽ പെട്ട ചിലകൃതികൾകൂടി കണ്ടുകിട്ടാതെയിരിക്കുകയില്ലെന്നു നമുക്കു് ആശിക്കാം. ഒരു കാര്യം ഊന്നിയൂന്നിയുറപ്പിച്ചു പറയണമെന്നു് എനിക്കു് ഉദ്ദേശമുണ്ടു്. ചമ്പുക്കൾ താണാൽ എത്ര താഴുമെന്നും ആട്ടക്കഥകൾ ഉയന്നാൽ എത്ര ഉയരുമെന്നും ഒരു സഹൃദയമൂർദ്ധന്യൻ ഒരിക്കൽ ചോദിക്കുകയുണ്ടായി. ആ ചോദ്യം വളരെ അർത്ഥവത്താണു്. ഒരു കോട്ടയം, ഒരു ഉണ്ണായി, ഒരശ്വ

തി, ഒരു തമ്പി ഇങ്ങനെ കൈവിരൽകൊണ്ടു് എണ്ണാവുന്ന ഏതാനും ചിലരെ ഒഴിച്ചാൽ മററു് എത്ര കവികളുടെ കഥകളികളാണു് സാഹിത്യദ്രഷ്ടാക്കൾ ഉൽകൃഷ്ടപദവിയിൽ കയറുവാൻ അർഹങ്ങളായിട്ടുള്ളതു് ? അതാണോ ചമ്പൂക്കളുടെ അവസ്ഥ? അവയിൽ നൂററിനു തൊണ്ണൂററഞ്ചു ശതമാനവും പത്തരമാററു തങ്കമാണു് ; കഥകളികളിൽ അഞ്ചു ശതമാനം മാത്രവും. ആടിക്കാണാനും പാടിക്കേൾക്കാനും കൊള്ളാവുന്നവയെന്നു നമുക്കു സമ്മതിക്കാവുന്ന മുൻപു നിർദ്ദേശിച്ച ആട്ടക്കഥകളിൽത്തന്നെ നളചരിതം ഒന്നു കഴിച്ചാൽ ബാക്കി ഏതിലാണു് അനസ്യൂതമായി രസസ്ഫൂർത്തി കളിയാടുന്നതു്? ആകെക്കൂടി നോക്കിയാൽ പഴയ ഭാഷാചമ്പൂക്കളുടെ സ്ഥാനം ആട്ടക്കഥകൾക്കു ലഭിച്ചിട്ടില്ലെന്നു പറയുന്നതു് അവയ്ക്കു് ഒരു അപകർഷമായി ഭാവുകന്മാർ കരുതേണ്ടതില്ല. അതുകൊണ്ടു് കൊല്ലം ഏഴും എട്ടും ശതകങ്ങളിലും അതിനു മുൻപും നിർമ്മിതങ്ങളായ ഭാഷാചമ്പൂക്കളെ ഗ്രന്ഥപ്പുരതോറും നിഷ്കൃഷ്ടമായി തിരഞ്ഞു കണ്ടുപിടിച്ചു പ്രകാശനം ചെയ്യിക്കേണ്ടതു് ഓരോ ഭാഷാഭിമാനിയുടേയും ഒഴിച്ചുകൂടാത്ത ചുമതലയാകുന്നു. ഇവയിൽ ഒരോലയെങ്കിലും, ഒരക്ഷരമെങ്കിലും, ഇനിയും നശിച്ചുപോകുവാൻ അനുവദിക്കുന്നതു് ഇന്നത്തെ തലമുറയുടെ മേൽ ഭാവികാലം ന്യായമായി ആരോപിക്കാവുന്ന അക്ഷന്തവ്യങ്ങളായ അപരാധങ്ങളിൽ അഗ്രഗണ്യമായിരിക്കുമെന്നാണു് എന്റെ അഭിപ്രായം.

---

# പത്താമദ്ധ്യായം

## ആധുനികചമ്പുക്കൾ

<u>ഗ്രാമത്തിൽ രാമവർമ്മകോയിത്തമ്പുരാൻ.</u> അധുനാതനമായ ഭാഷാചമ്പൂപ്രസ്ഥാനത്തിന്റെ ജനയിതാവെന്നു പറയേണ്ടതു ഗ്രാമത്തിൽ രാമവർമ്മകോയിത്തമ്പുരാനെയാകുന്നു. അദ്ദേഹം 1028–ാമാണ്ട് മിഥുനമാസത്തിൽ ഉത്രട്ടാതിനക്ഷത്രത്തിൽ ജനിച്ചു. പിതാവ് അഷ്ടർ മാധവഭട്ടതിരിയും മാതാവ് അംബികാദേവിത്തമ്പുരാട്ടിയും ആയിരുന്നു. പപ്പുപിള്ള ആശാനും തിരുവല്ലാ ചെക്കോട്ടു കൊച്ചുപിള്ള ആശാനുമായിരുന്നു ആദ്യത്തെ ഗുരുക്കന്മാർ. പിന്നീട് അലങ്കാരം, തർക്കം, വ്യാകരണം, ശില്പശാസ്ത്രം, വേദാന്തം എന്നീ വിഷയങ്ങൾ എണ്ണയ്ക്കാട്ടു കൊട്ടാരത്തിൽ കൊച്ചുണ്ണിരാജൻരാജാവെന്ന പേരിൽ പ്രസിദ്ധനായിരുന്ന കേരളവർമ്മതമ്പുരാനോടും, വൈദ്യശാസ്ത്രം അനന്തപുരത്തു മൂത്തകോയിത്തമ്പുരാനോടും അഭ്യസിച്ചു. സംഗീതത്തിലും അദ്ദേഹത്തിനു നല്ല ജ്ഞാനമുണ്ടായിരുന്നു. (1) മീനകേതനചരിത്രം ചമ്പു, (2) കുചേലവൃത്തം മണിപ്രവാളം, (3) അന്യാപദേശമാല, (4) രസസദ്രൂപനിരൂപണം ഈ ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റെ കൃതികളാണ്. ഇവയെല്ലാം മുദ്രണംചെയ്തിട്ടുണ്ട്. മീനകേതനചരിതത്തിൽ അഞ്ചു ഭാഗങ്ങളേ കിട്ടീട്ടുള്ളു. കവി ഗ്രന്ഥം മുഴുവനാക്കീട്ടി

ല്ലെന്നാണ് തോന്നുന്നത്. പ്രസ്തുതനിബന്ധത്തിനു ഭാഷാമഞ്ജരിയെന്നും അതിൽ ഓരോ ഭാഗത്തിനും കലികയെന്നുമാണ് അദ്ദേഹം നാമകരണം ചെയ്തിരിക്കുന്നത്. ദ്വിതീയകലികയുടെ അവസാനത്തിൽ

"ശ്രീവഞ്ചീശവിശാഖഭൂമിരമണൻ-
കാൽത്താമരത്താരിനെ-
ച്ചൂടീട്ടുന്നൊരു രാമവർമ്മകവിനാ
ചമ്പൂപ്രബന്ധാത്മനാ
സമ്യങ്ങ്നിർമ്മിതമീനകേതനചരി-
ത്രാഭിഖ്യയായീടുമി-
ബ്ഭാഷാമഞ്ജരിയിൽ ദ്വിതീയകലികാ
സമ്പൂർണ്ണയായ് ; മങ്ഗളം."

എന്ന് ഒരു പദ്യം കാണുന്നതിൽനിന്ന് അതുവരെയുള്ള ഭാഗം കവി വിശാഖംതിരുനാൾ മഹാരാജാവു തീപ്പെട്ട 1060-ാമാണ്ടിനു മുൻപു രചിച്ചതാണെന്നു വിശദമാകുന്നു. ബാക്കി ഭാഗങ്ങളും ആ കാലത്തോടടുപ്പിച്ചുതന്നെ നിർമ്മിച്ചിരിക്കണമെന്ന് അനുമാനിക്കാം. അതുകൊണ്ട് ആധുനികചമ്പുക്കളിൽ ആദ്യത്തേതു പ്രസ്തുതകൃതിയാണെന്നു വന്നുകൂടുന്നു. ഭാഷാശ്ലേഷകല്പനയ്ക്കു രാമവർമ്മകോയിത്തമ്പുരാന് ഉണ്ടായിരുന്ന പാടവം അസാധാരണമാകുന്നു. രചനയ്ക്കുള്ള അഭങ്ഗിയാണ് അദ്ദേഹത്തിന്റെ അന്യഥാ മനോഹരങ്ങളായ കാവ്യങ്ങളിൽ സഹൃദയന്മാർക്ക് ഉൽകടമായ ഉദ്വേഗം ജനിപ്പിക്കുന്നത്. പ്രസ്തുതകവി 1091-ൽ മരിച്ചു.

<u>മീനകേതനചരിത്രം.</u> അറേബിയൻ നൈററ്സ് എന്ന സുപ്രസിദ്ധമായ കഥാമാലികയിലേ നട്ടനായകമായി 'Camaralzaman and Princess Budur' എന്നൊരു കഥയുണ്ട്. ആ കഥ സകലകലാവല്ലഭനായ ആയില്യം തിരുനാൾ മഹാരാജാവു് യുവരാജാവായിരുന്നപ്പോൾ മീനകേതനചരിത്രം എന്ന പേരിൽ മലയാളത്തിൽ പരാവൎത്തനംചെയ്തു. അതു വിശാഖംതിരുനാൾ മഹാരാജാവിൻെറ വാഴ്ചക്കാലത്തു കേരളവൎമ്മ വലിയകോയിത്തമ്പുരാൻ പ്രസിദ്ധീകരിച്ചു. അതു കഴിഞ്ഞ ഉടൻ ആയിരിക്കണം ഗ്രാമത്തിൽ രാമവൎമ്മകോയിത്തമ്പുരാൻ ആ കഥ ചമ്പൂരൂപത്തിൽ അവതരിപ്പിക്കുവാൻ ഉദ്യമിച്ചതു്. ചില ശ്ലോകങ്ങൾ ഉദ്ധരിച്ചു കവിതയുടെ സ്വരൂപം പ്രദൎശിപ്പിക്കാം.

1. <u>അപുത്രനായ കാഞ്ചനകേതുമഹാരാജാവിനോടു് മന്ത്രി—</u>

"പാപം ലോകൎക്കു ദുഃഖം സുകൃതമപി സുഖം
നല്കിടുന്നെന്നുമേ നാം
കൎമ്മം തന്നായവയ്ക്കുള്ളൊരു ജനകമുര-
യ്ക്കുന്നു പോൽക്കൎമ്മകാണ്ഡം ;
കൎമ്മം രണ്ടായ് വിഭക്താ സദസദിതി വിഭോ;
ഭാവനാജന്യമായി-
ട്ടന്യോന്യം ദീപമാലാതിമിരതതികൾ പോ-
ലാചരിക്കുന്നു വൈരം."

2. മീനകേതനരാജകുമാരൻെറ ശൈശവം—

"അച്ഛൻതൻ പ്രണയിനിയായിടുന്ന ഭൂമൌ
വെച്ചീടാൻ ചരണയുഗം മടിച്ചപോലേ
മെച്ചത്തിൽക്കരകമലങ്ങൾ മുട്ടുമൂന്നീ-
ട്ടിക്കൊച്ചൻ നിജഭവനേ നടന്നു പിന്നെ."

3. വിദ്യുല്ലതയെന്ന പട്ടമഹിഷി പോയപ്പോൾ കാഞ്ചനകേതുവിൻെറ അവസ്ഥ—

"വിദ്യുല്ലതാപടുത പോയതിനോടുകൂടെ-
ബ്ഭൂഭൃത്സൽഘനം ലഘുതയെപ്പരിചോടണഞ്ഞു ;
ആശ്ചര്യമല്ലിതു വരാമിരവിങ്കലും താൻ
തീരെത്തെളിച്ചമുതകാഞ്ഞു മതിക്കതെന്തോ ?"

കവിയുടെ ശ്ലേഷപ്രയോഗനിപുണതയ്ക്കു് ഈ ശ്ലോകം ഒരു ഉദാഹരണമാണു്. മതിയെന്നാൽ ചന്ദ്രനെന്നും ബുദ്ധിയെന്നും ഇവിടെ അർത്ഥം.

4. നായികാവർണ്ണനം—

"കാരാമ്പലോ കമലമോ കരിവണ്ടുതാനോ
കാമൻെറ കാമിജനമോഹനബാണമോ താൻ
മാൻനേത്രമോ മകരിയോ ചപലായതാക്ഷ്യാ-
നേത്രങ്ങളെന്നു വിചികിത്സ നമുക്കു പാരം."

5. ലജ്ജാത്യാഗം—

"ആശ്ലേഷിച്ചു ശിരസ്സുതാഴ്ത്തി മിഴിയിൽ-
ച്ചുംബിച്ചു സഭ്രൂലതാ-

ഭങ്ഗം ദുഷ്കൃതിയിങ്കൽനിന്നു വിരമി-
പ്പിച്ചീടുമാലജ്ജയും
അന്യാസങ്ഗകളങ്കിയാകുമവനീ-
പാലാത്മജൻ തന്നെയും
നിന്ദിച്ചിട്ടഥ യാത്രയായപരിമേ-
യേഷ്യാകുലേവാങ്ഗനാ.''

6. നായകന്റെ വിരഹാമയം—

''മോഹനഗാത്രിയിലേറ്റം
സ്നേഹത്തിൽ മഗ്നനാകുമവനപ്പോൾ
ആമയമുടനുടനേററം
പൂമെയ്യിൽ വളർന്നതെത്രയും യുക്തം.''

ഇവിടെ ആമയമെന്നും ആ മയമെന്നും അർത്ഥയോജന ചെയ്യേണ്ടതുണ്ട്.

'പിന്നീക്കുഴക്കുകടലൊക്കെയുണങ്ങിവററും' 'ക്രൂരല്ലിങ്കൽപ്പിശാചിൻ മുഖദരി ചൊരിയും പാവകജ്വാലപോലേ' എന്നിങ്ങനെ ചില നല്ല വരികളും അവിടവിടെ ഇല്ലാതില്ല. 'ശ്രീമൽകേരളഭാഷ മേലിലധികം വർദ്ധിച്ചുവന്നീടുവാൻ' ആണ് കവി പ്രസ്തുതചമ്പൂപ്രബന്ധം നിർമ്മിച്ചതെന്നു കലികാന്തങ്ങളിൽ സൂചന കാണുന്നു. ഗദ്യങ്ങൾ പഴയ മാതിരിയിലും പുതിയ മാതിരിയിലും മീനകേതനചരിത്രത്തിലുണ്ട്. പുതിയ മാതിരിയിലാണ് അധികം. പുതിയ ഗദ്യത്തിനു വൃത്തഗന്ധിത്വമില്ല. ആ രീതി ദാമോദരച്ചാക്കിയാരുടെ കാലത്തു പ്രചരിച്ചിരുന്നു

എങ്കിലും പിന്നിട്ട് അസ്തമിതമായി എന്നു നാം ധരിച്ചു വല്ലോ. അതിനെ രണ്ടാമത്തും ചമ്പൂസാഹിത്യത്തിൽ പ്രവേശിപ്പിച്ചതു രാമവമ്മകോയിത്തമ്പുരാനാണ്. ഒരു ചെറിയ ഗദ്യം താഴെച്ചേക്കുന്നു.

"അനന്തരം പൂർണ്ണചന്ദ്രങ്കൽനിന്നു നിരന്തരമാം വണ്ണം നിഗ്ഗളിക്കുന്ന വിഷധാരപോലെയിരിക്കുന്ന പ്രിയതനയവചനത്തെ സമാകണ്ണനംചെയ്തുള്ള സുവണ്ണദ്വീപവിണ്ണവർനാഥനാകട്ടെ പിന്നെയും തന്നുടെ നന്ദനനുടെ മനസ്സിനെ ന്യായോപന്യാസംകൊണ്ടു വശീകരിക്കാനായിട്ടിപ്രകാരം പറഞ്ഞു: 'എടോ പ്രിയതനയാ, വിനയപ്രധാനങ്ങളാകുന്ന സകലഗുണഗണങ്ങളെക്കൊണ്ടു പരിപൂർണ്ണനായിരിക്കുന്ന നീ അഖിലാശ്രമസാദ്ധ്യങ്ങളായ സദ്ധമ്മങ്ങളുടെ സിദ്ധിക്കു സാധനഭൂതമായും ആശ്രമങ്ങളിൽവെച്ചു രണ്ടാമത്തേതാണെങ്കിലും ഒന്നാമതായും നിശ്ശേഷപുരുഷന്മാക്കും അവിശേഷേണ സാധനീയമായിരിക്കുമശേഷപുരുഷാത്ഥങ്ങളേയുമപേക്ഷിച്ചു ക്ലേശലേശമില്ലാതിരിക്കുന്നതായും ഹഷോൽകഷാകഷകമായും പുരുഷോത്തമപ്രഭൃതികളാലുമങ്ഗീകൃതമായുമുള്ള തൃതീയപുരുഷാത്ഥപ്രാപ്തിക്കു ഹേതുഭൂതമായും സന്തതദൈന്യധ്വംസനകരസന്താനോൽപാദകനന്ദനമായുമിരിക്കുന്ന വിവാഹത്തെ നിരസിച്ചിങ്ങനെ പറയുന്നതു ശരിയായിട്ടാലോചിച്ചിട്ടല്ലെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു.''

തമ്പുരാൻെറ പദ്യത്തിനോ ഗദ്യത്തിനോ പറയത്തക്ക ആകഷകത്വമില്ല. ആ അപജയത്തിൽ പകുതി

കവിസിദ്ധവും പ്രകൃതി കാലസിദ്ധവുമാകുന്നു. ആകാലികങ്ങളായ പുഷ്പങ്ങൾക്കു സൗരഭ്യമോ ഫലങ്ങൾക്കു മാധുര്യമോ ഉണ്ടായിരിക്കുകയില്ലല്ലോ. അല്ലെങ്കിൽ കവിക്കു കാലത്തെ കീഴടക്കത്തക്ക വാസനാസമ്പത്തു കൈവശമായിരിക്കണം; എന്നാൽ മാത്രമേ ഒരു കണക്കിലെല്ലാം ഒപ്പിച്ചു മാറാൻ സാധിക്കുകയുള്ളൂ.

ചങ്ങനാശ്ശേരി രവിവർമ്മകോയിത്തമ്പുരാൻ. ഭാഷയുടെ ഭാഗ്യാതിരേകത്താൽ അത്തരത്തിൽ അസാമാന്യമായ ശക്തിവൈഭവത്തോടുകൂടിയ ഒരു കവിവര്യൻ 1037-ാമാണ്ടു് മകരമാസം 17-ാംനു- ഉത്രം നക്ഷത്രത്തിൽ ഭൂജാതനായി. അദ്ദേഹമാണു് ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു കൊട്ടാരത്തിൽ രവിവർമ്മകോയിത്തമ്പുരാൻ. അച്ഛൻ പരപ്പനാട്ടിനു സമീപമുള്ള മൂത്തേടത്തില്ലത്തേ ഒരു നമ്പൂരി ആയിരുന്നു. തിരുവാർപ്പിൽ രാമവാര്യരായിരുന്നു ആദ്യത്തേ ഗുരുനാഥൻ. പിന്നീടു പ്രസിദ്ധസംസ്കൃതപണ്ഡിതനും വിശിഷ്ടകവിയുമായിരുന്ന അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ ആയില്യംതിരുനാൾ കേരളവർമ്മകോയിത്തമ്പുരാൻ കാവ്യനാടകങ്ങളും മണ്ണടിക്കാരൻ ഒരു പോററി സിദ്ധാന്തകൗമുദിയും പഠിപ്പിച്ചു. തദനന്തരം ഒരു ഗുരുവിന്റെ സഹായത്തോടുകൂടി ഇംഗ്ലീഷുഭാഷ വശമാക്കുകയും അനന്തപുരത്തു രാജരാജവർമ്മ മൂത്തകോയിത്തമ്പുരാന്റെ അന്തേവാസിയായി അഷ്ടാംഗഹൃദയം അഭ്യസിക്കുകയും ചെയ്തു. ജ്യോതിഷത്തിലും നമ്മുടെ കവിക്കു ജ്ഞാനമുണ്ടായിരുന്നു. അവിടുത്തേ പ്രതിഭാവിശേഷം അനന്യസാധാരണമായി

ടന്ന എന്നുള്ളതിന്ന പല ദൃഷ്ടാന്തങ്ങളുമുണ്ട്. ഇരുപതാമത്തേ വയസ്സിലോ മറേറാ ആണ് അവിടുന്ന പൂതനാമോക്ഷം എന്ന സംസ്കൃതചമ്പു രചിച്ചത്. അതിൽനിന്ന ചില പദ്യഗദ്യങ്ങൾ ചുവടെ ചേക്കുന്നു.

കൃഷ്ണാവതാരം: പദ്യങ്ങൾ—

"സാക്ഷാദവീക്ഷ്യ സരോരുഹാക്ഷമമലൈഃ
പുണ്യോത്തരൈര്യോഗിനാം
ചിത്തൈരപ്യനവാപ്യമാപ്ലുതതനുഃ
പീയൂഷവർഷൈരിവ
സാന്ദ്രാനന്ദനിരുദ്ധഗദ്ഗദവചാ-
സ്തുഷ്ടാവ ദൃഷ്ടിദ്വയീ-
പീയൂഷാഞ്ജനമഞ്ജനദ്യുതിധരം
ദേവം സ ശൂരാത്മജഃ." (1)

"പപാത കല്പപ്രസവസ്തദാനീം
കംസസ്യ കീർത്തിപ്രസവൈസ്സഹൈവ,
ധരാതലേ നീരദവർഷധാരാ-
പ്യാനന്ദബാഷ്പൈസ്സുരസുന്ദരീണാം." (2)

പൂതന—ഗദ്യം.

"ശംബരാരിവീരകുംഭകാരേണ ജംബൂനദീജംബാലമാദായ ചിരകാലേന സപ്രയത്നം സപ്രകൃഷ്ടകൌശലാനുരൂപം വിനിർമ്മിതാഭ്യാം, പുനരപി ദൃഢീകരണാർത്ഥമരുണബിംബാധരകിരണസമ്പാതശാലിന്യുരസ്ഥലേ വിനി

ഫിതാഭ്യാമിവ മഹിതഗാങ്ഗേയകുംഭാഭ്യാം, നിജോപമാ നസ്യ കുത്രാപ്യസഹമാനതയേവ പരസ്പരകലിതവിമർദ്ദ നാഭ്യാം, നകേവലമിതരയുവതികുചകലശാവിവ തരുണ ജനാനാം കുമാരകാണാമപി ഹൃദയം വിദാരയാവ ഇതി ദ്വാരഗവേഷോദ്ധതാഭ്യാം, ഗോവർദ്ധനഗിരിഭ്യാമിവ നന്ദ നന്ദനസേവനായ പരികല്പിതരാമണീയകാഭ്യാം, വിഷ രസാസിക്താഭ്യാമപി പീയൂഷസാരപൂരിതഹേമകുംഭസുഭ ഗംഭാവുകാഭ്യാം, നിരന്തരിതയുവജനാന്തരംഗാ'' ഇത്യാദി.

1063-ാമാണ്ടിടയ്ക്കു് അവിടുത്തേക്കു ഭാഷാനൈഷധ ചമ്പുവും അതിൽ പിന്നീടു കൊടിയവിരഹവും വായിക്കു ന്നതിനു സംഗതിവന്നു. മേല്പുത്തൂർ ഭട്ടതിരിയുടെ പ്രബന്ധ ങ്ങളിൽ അവിടുത്തേക്കു ബാല്യം മുതല്ക്കുതന്നെ അത്യന്തമു തമായ അവഗാഹമുണ്ടായിരുന്നു. ആകെക്കൂടി 1065-ഇടയ്ക്കു് അവിടുത്തേക്കു ഭാഷയിൽ മഴമംഗലത്തെ അനുക രിച്ചു് ഒരു ചമ്പു രചിക്കണമെന്നു തോന്നി. അതിന്റെ ഫലമാണു് ഉഷാകല്യാണം. അതിനു പ്രത്യേകമായി മാർഗ്ഗദർശനംചെയ്തതു ഗ്രാമത്തിൽ കോയിത്തമ്പുരാന്റെ മീനകേതനചരിത്രം തന്നെയെന്നുള്ള വസ്തുതയും പ്രസ്താ വനീയമാണു്. ഉഷാകല്യാണം പകർത്തി അച്ചടിപ്പിക്കു വാൻ കോട്ടയത്തു മലയാളമനോരമ അച്ചുക്കൂടത്തിലേക്കു് അയച്ച വിവരം ഗുരുനാഥനായ ജ്യേഷ്ഠൻ അറിഞ്ഞ പ്പോൾ ആദ്യമായി പ്രസിദ്ധീകരിക്കുന്ന കൃതി ഈശ്വരപ രമായിരിക്കണമെന്നു് ഉപദേശിച്ചു. തൽക്ഷണം രാത്രി

യിൽ ഒൻപതുമുതൽ പന്ത്രണ്ടുവരെ മൂന്നുമണിക്കൂർ കൊണ്ടെഴുതിയ ഒരു കൃതിയാണ് തൻെറ ഇഷ്ടദേവതയായ കുമാരനല്ലൂർഭഗവതിയെപ്പററിയുള്ള സ്തോത്രരത്നമായ ആര്യാശതകം. ഗീതിവൃത്തത്തിൽ അത്ര മനോഹരമായ ഒരു സ്തുതിശതകം കൈരളിക്ക് ഏതാവൽപര്യന്തം ലബ്ധമായിട്ടില്ല.

"മായേ, മോഹതമോമയ-
മായേറെ വളന്ന കടൽ കടന്നീടാൻ
തായേ വരമിന്നടിയന്നു
തായേ, തരുണേന്ദുചൂഡവോൻജായേ."

മുതലായ പദ്യങ്ങൾ ദിവ്യമായ ഏതോ ഒരു ശക്തിവിശേഷത്തിൻെറ സ്ഫുരണഫലമാണെന്നു സഹൃദയന്മാക്ക് കാണുവാൻ പ്രയാസമില്ല.

"താത്തേനോടു സമാനമാകുമധരം
സൈ്വരം നുകന്നും ദൃഢം
ചേത്തും വക്ഷസി പേത്തുപേത്തണിമുല-
പ്പൊൽക്കുംഭമാസക്തിയാൽ
ആത്താനല്പമഹസ്സരോജമിഴിമാ-
രോടൊത്തു മേവീടുമ-
പ്പൊൽത്താരിന്മകൾതന്മളാണനനിശം
ചേത്തീടണം മംഗളം."

എന്നു ഉഷാകല്യാണത്തിൻെറ ഒടുവിൽ കാണുന്ന ഒരു പദ്യത്തിൽനിന്നു് 1066-ാമാണ്ടു് കുംഭമാസം 27-ാനു-

യാണു് പ്രസ്തുതഗ്രന്ഥം എഴുതിത്തീൎന്നതെന്നു വെളിപ്പെടുന്നു. അതു പരിശോധിക്കുവാൻ കുഞ്ഞിക്കുട്ടൻതമ്പുരാന്നു് അയച്ചിരുന്ന എന്നു് 1066 ഇടവം 13-ാംനു- അവിടുന്നു് എഴുതിയ കത്തിലേ

"ധീമൻ, പ്രബന്ധപുസ്തക-
മാമോദമൊടങ്ങു ശോധനംചെയ്തു്
താമസിയാതെയയപ്പാൻ
പ്രേമനിധേ, വീണ്ടുമോൎമ്മനല്കുന്നേൻ."

എന്ന പദ്യത്തിൽനിന്നു നാമറിയുന്നു. അന്നു് 26 വയസ്സുമാത്രം പ്രായമുണ്ടായിരുന്ന കേരളവ്യാസൻ അതിനു മുൻപുതന്നെ സരസദ്രുതകവികിരീടമണിയെന്ന സ്ഥാനം സമാൎജ്ജിച്ചുകഴിഞ്ഞിരുന്നു.

അവിടത്തേ മൂന്നാമത്തേ ഭാഷാകൃതി കവിസഭാരഞ്ജനം എന്ന അഞ്ചങ്കത്തിലുള്ള ഒരു നാടകമാണു്. അതു് 1067-ാമാണ്ടു വൃശ്ചികമാസത്തിൽ കോട്ടയത്തുവച്ചു നടന്ന കവിസമാജത്തിന്റെ സമ്മേളനത്തെ അധികരിച്ചു രചിച്ചിട്ടുള്ളതാകുന്നു. കഥാപാത്രങ്ങൾ കുഞ്ഞിക്കുട്ടൻതമ്പുരാൻ, വെണ്മണിമഹൻ നമ്പൂരി, വില്വട്ടത്തു രാഘവൻനമ്പ്യാർ, കുമാരമംഗലത്തു നീലകണ്ഠൻനമ്പൂരിപ്പാട്ടു്, കണ്ടത്തിൽ വറുഗീസ് മാപ്പിള, പെരുന്നയിൽ ഇന്നീന്നിമൂത്തതു മുതൽപേരാണു്. ഗ്രന്ഥകാരനും അതിലേ ഒരു പാത്രം തന്നെ. ഓരോ കവികളുടേയും ശൈലിയിൽ തന്നെയാണു് അവരവർ ചൊല്ലേണ്ട ശ്ലോകങ്ങൾ രചിക്ക

പ്പെട്ടിരിക്കുന്നത് എന്നുള്ളത് ഈ നാടകത്തിൻെറ ഒരു പ്രശംസനീയമായ പ്രത്യേകതയാകുന്നു.

ഇവകൂടാതെ തമ്പുരാൻ (1) ഗൌരീപരിണയം ഭാഷാചമ്പു, (2) ശ്രീമൂലവിലാസം, (3) ലളിതാംബാദണ്ഡകം, (4) പാലാഴിമഥനം, (5) ബ്രസീനാനാടകം, (6) മദനമഞ്ജരീവിലാസം ഭാണം, (7) ബാണയുദ്ധം തിരുവാതിരപ്പാട്ട്, (8) ഒരു താലോലംപാട്ട്, (9) അമരുകകവിയുടെ രീതിയിൽ ചില ശൃങ്ഗാരശ്ലോകങ്ങൾ, (10) ചന്ദ്രഗുപ്തവിജയം നാടകം, (11) കാത്യായന്യഷ്ടകം (സംസ്കൃതം), (12) അംബാഷ്ടകം ഭാഷ, (13) കാദംബരീകഥാസാരം ഗദ്യം എന്നിങ്ങനെ വേറെയും പല കാവ്യങ്ങൾ നിർമ്മിച്ചിട്ടുണ്ട്. അവിടുത്തേ ഒററ ശ്ലോകങ്ങൾക്കു സംഖ്യയില്ല. ഗൌരീപരിണയം ചമ്പുവിൽ ഒരു സ്തബകമേ തീൎന്നുള്ളു. ബ്രസീനാനാടകം മൂന്നങ്കം അവിടുന്നും നാലാമങ്കത്തിൻെറ ഏതാനും ഭാഗം ഗ്രാമത്തിൽ രാമവൎമ്മകോയിത്തമ്പുരാനും രചിച്ചു. അതും മദനമഞ്ജരീവിലാസവും അപൂൎണ്ണംതന്നെ. ചന്ദ്രഗുപ്തവിജയത്തിൻെറ നാമധേയം മാത്രമേ ഇന്ന് അവശേഷിക്കുന്നുള്ളു. ശ്രീമൂലവിലാസത്തിൽ നാല്പതിൽചില്വാനം ശ്ലോകങ്ങളേ നിൎമ്മിച്ചിട്ടുള്ളു. പലാഴിമഥനം ഇരുപത്തിരണ്ടു ശ്ലോകങ്ങൾ കൊണ്ടു പൂൎണ്ണമാകുന്നു. അവിടുത്തേ കൃതികളെപ്പററി സമഗ്രമായി പ്രതിപാദിക്കണമെങ്കിൽ അതു പ്രത്യേകം ഒരു ഉപന്യാസം കൊണ്ടല്ലാതെ സാദ്ധ്യമാകുന്നതല്ല. അവിടുന്ന് എന്തെഴുതിയാലും അതിന് അനന്യസുലഭമായ ഒരു

ആസ്വാദ്യതയുണ്ട്. അവിടുത്തെ ധാരണാശക്തിയും സമാധിവൈഭവവും അനുപമമായിരിരുന്നു. തന്നിമിത്തം അവിടുത്തേക്ക് ഒടുവിൽ അഷ്ടാവധാനംചെയ്യുന്നതിനുള്ള പാടവം സിദ്ധിക്കുകയുണ്ടായി. ബ്രസീനയാണ് തമ്പുരാന്റെ ഒടുവിലത്തെ കൃതി എന്നുതോന്നുന്നു. അതിൽ ഒന്നു രണ്ടങ്കം കഴിഞ്ഞപ്പോൾ അവിടുത്തേക്കു പല പ്രകാരത്തിൽ കായികവും മാനസികവുമായ അസ്വാസ്ഥ്യം നേരിട്ടു. അതിനിടയ്ക്കു പല സഹൃദയന്മാരും നാടകം പൂരിപ്പിക്കുവാൻ അവിടുത്തെ ഞെരുക്കുകയും 1075 വൃശ്ചികത്തിൽ അവരിൽ ഒരാൾ മനോരമയിൽ 'ബ്രസീനാവിലാപം' എന്ന പേരിൽ ഏതാനും ശ്ലോകങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്തു. അതിന് അവിടുന്ന്

"ഇക്കാലത്തിങ്ങു തിങ്ങും ഗ്രഹബഹുലകലാ-
പങ്ങളാൽ മംഗളശ്രീ
നില്ക്കാതായ്ക്കാൺകമൂലം നിപുണമതി ഭവ-
ത്താതനാതങ്കമോടേ
ഉൾക്കാളും ഭൂരിചിന്താപരവശനയി, നിൻ
ജന്മമുന്മേഷമേറും
നൽക്കാലത്താക്കിവയ്ക്കുന്നതിനു കൊതിയൊടേ
വാണിടുന്നുണ്ടു നൂനം."

"ഗർഭസ്ഥയായ് ബഹുദിനം
ദുർഭരഖേദം വഹിപ്പതോ, ഭദ്രേ,
ദുർഭഗയെന്നു രസജ്ഞർ വി-
നിർഭത്സനമിങ്ങു ചെയ്യതോ ഭദ്രം ?"

എന്നും മററും മറുപടി അതേ പത്രത്തിൽത്തന്നെ എഴുതി. ശൈശവം മുതല്ക്കുതന്നെ പലതരത്തിലുള്ള ശരീരപീഡകൾക്കു പാത്രീഭൂതനായിരുന്ന അവിടുന്ന് ആ കൊല്ലം ഇടവമാസം 5-ാംനു- മുപ്പത്തൊൻപതാമത്തേ വയസ്സിൽ പരഗതിയെ പ്രാപിച്ചു. ഭാഷാസാഹിത്യത്തിനു നികത്തിയാൽ നികരാത്ത ഒരു മഹാനഷ്ടമാണ് ആ അത്യാഹിതം നിമിത്തം സംഭവിച്ചതു്.

<u>ഉഷാകല്യാണം</u>. രവിവർമ്മകോയിത്തമ്പുരാൻെറ രണ്ടു ഭാഷാചമ്പുക്കളെപ്പററി മാത്രം ഇവിടെ സ്വല്പം ഉപന്യസിക്കാം. ഉഷാകല്യാണം രസികജനപീയൂഷമായ ഒരു കൃതിയാണ്. ശൃംഗാരരസത്തിനും വീരരസത്തിനും ഒന്നുപോലെ പ്രവേശമുള്ള ഒരു ഇതിവൃത്തം തിരഞ്ഞെടുത്തു കവി അതിൽ തൻെറ കവനവിഷയകമായുള്ള സവ്യസാചിത്വത്തെ പ്രസ്തുതചമ്പുവിൽ പ്രകടീകരിച്ചിരിക്കുന്നു. 187 പദ്യങ്ങളും 16 ഗദ്യങ്ങളും ആ കൃതിയിൽ ഉൾപ്പെടുന്നു. ഒന്നൊഴികെ മററു ഗദ്യങ്ങൾക്കു വൃത്തഗന്ധിത്വം അശേഷമില്ലെന്നുള്ളതു് ഒരു വിശേഷമാകുന്നു. തന്നിമിത്തം ഒരു ദണ്ഡകംപോലും ഇതിൽ കവി ഉപനിബന്ധിക്കുവാൻ ശ്രമിച്ചിട്ടില്ല. എന്നാൽ സുബന്ധുവിൻേറയും ബാണൻേറയും പ്രാസഭൂയിഷ്ഠമായ ശൈലി ഏറെക്കുറെ, ലാളിത്യത്തിനു ഹാനിതട്ടാതെ, അനുകരിക്കുവാൻ ഉദ്യമിച്ചിട്ടുമുണ്ട്. താഴെക്കാണുന്ന പദ്യഗദ്യങ്ങൾ ആരെയാണ് ആനന്ദസാഗരത്തിൽ ആറാടിക്കാത്തതു്?

പദ്യങ്ങൾ.

1. മംഗളാചരണം—

"ഇപ്പാരിൽക്കീർത്തി പാരം പെരുകിയൊരു കുമാ-
    രാലയത്തിൽക്കിളിത്തി-
ട്ടേവർക്കും കാമമെല്ലാം കനിവിനൊടരുളും
    കല്പവല്ലിക്കുരുന്നേ,
ഉൾപ്പൂവിങ്കൽപ്പുരാരിക്കുപചിതപരമാ-
    മോദമേകീടുമോമൽ-
ച്ചിൽപ്പൂമാധ്വീകധാരേ, ജനനി, പരശിവേ,
    നിൻപദം കുമ്പിടുന്നേൻ." (1)

2. ഉഷയുടെ നവയൌവനം—

"കണ്ണോ താപിഞ്ഛപുഷ്പസ്തബകരുചികളെ-
    ക്കണ്ടുംനത്തെല്ലണച്ചൂ;
തിണ്ണെന്നപ്പുഞ്ചിരിക്കൊഞ്ചലുമണിമുലയിൽ-
    ത്താരഹാരാഭ ചേർത്തു;
അണ്ണോജംക്രൂപ്പുമോമൽപ്പദതളിരിൽ നഖ-
    ശ്രീ പരം ഭങ്ഗിചേരും
വണ്ണം ലാക്ഷാരസത്തിൻ രുചിയെയുമുചിതം
    ചേർത്തു കല്യാണഗാത്ര്യാഃ." (2)

3. ചിത്രലേഖ ശ്രീകൃഷ്ണനെപ്പററി—

"എന്നാൽ മാനിച്ചു കണ്ടീടുക സുകൃതവശാ-
    ല്ലബ്ധനാമിപ്പുമാൻ താ-
നിന്നിക്കാണും ത്രിലോകീലതയുടെ ചുവടാ-
    കുന്ന നന്ദാത്മജാതൻ,

കന്നൽക്കാർ കൈവണങ്ങും പുതിയൊരു സുഷമാ-
    ഭങ്ഗികൊണ്ടങ്ഗനാനാം
കണ്ണിൽപ്പീയൂഷപൂരം കനിവിനൊടു പൊഴി-
    ക്കുന്ന കല്യാണഗാത്രൻ.'' (3)

4. സൂര്യാസ്തമയം —

"ഉന്നിദ്രാമോദമുൾച്ചേർത്തഴകിൽ നിജകരം-
    കൊണ്ടു ലാളിച്ചു പിന്നെ-
ത്തന്നെക്കാന്തൻ വെടിഞ്ഞോരളവു നളിനിയും
    ക്ലാന്തി കൈക്കൊണ്ടു ഗാഢം
മുന്നം തൻ സ്വപ്നയോഗേ രമണനരികിൽ വ-
    ന്നിട്ടു വേർപെട്ടനേരം
കുന്നിക്കും താപഭാരേ മുഴുകിടുമുഷയാം
    ബാലയെപ്പോലെയായി.'' (4)

5. അനിരുദ്ധനെ കൊണ്ടുവന്നിട്ട് ചിത്രലേഖ ഉഷയോട് —

"കന്നൽക്കണ്ണൊളണിഞ്ഞീടിന മകുടമണേ,
    ശ്രദ്ധമായ് നിൻെറ ചിത്തം
മുന്നം കൈക്കൊണ്ടു പൊയ്ക്കൊണ്ടൊരു തരുണനെ-
    ത്തന്ത്രി,കൊണ്ടിങ്ങു വന്നേൻ ; [ഞാൻ
എന്നാൽ നിൻ കൈകളാകുന്നുചിതലതകൾകൊ-
    ണ്ടിന്നു ബന്ധിച്ചു കൊങ്ക-
ക്കുന്നിന്മേൽച്ചേർത്തു താത്തേൻമൃദുമൊഴി, വഴിപോ-
    ലിന്നി മട്ടിച്ചുകൊൾക.'' (5)

6. ബാണൻ അനിരുദ്ധനെ കാണുന്നത് —

"അപ്പോൾക്കാണായിതഗ്രേ മട്ടമലർമണമാ-
ന്നുള്ള പൂങ്കാവനത്തിൽ-
ച്ചെന്താർപ്പേറീടുന്ന രത്നത്തറയിൽ മലർമിഴി-
ത്തയ്യലാളോടുകൂടി
കെല്പോടേ ചൂതുകേളിക്കതികുതുകരസം
പൂണ്ടുകൊണ്ടങ്ങു വാഴും
പൊൽപ്പൂബാണാത്മജൻതന്നുടെ പുതുമയെഴും
മേനിയും മേനിയോടേ." (6)

7. ശ്രീകൃഷ്ണന്റെ പടപുറപ്പാട് —

"മുഷ്കാളും ദാനവന്മാരുടെ ഗളരുധിര-
ത്തിങ്കലുത്തുംഗമോദാൽ
മുക്കാലും മുങ്ങി മങ്ങാതഴകൊടു കളിയാ-
ടുന്ന ചക്രായുധത്തെ
തൃക്കയ്യിൽച്ചേർത്തു ചീർത്തീടിന മദമൊടുടൻ
പാഞ്ചജന്യം മുഴക്കി-
ത്തക്കത്തിൽത്താനൊരുങ്ങീ സുരരിപുവൊടു വൻ-
പോരിനംഭോരുഹാക്ഷൻ." (7)

8. ജ്വരങ്ങൾ —

"മർദ്ദിച്ചുംകൊണ്ടോരോരോ യദുപതിപൃതനാ-
വീരരെച്ചോര മേന്മേൽ-
ച്ചീർത്തിക്കുംവണ്ണമാക്കിപ്പടനടുവിലട-
ങ്ങാതെ വിങ്ങും മദത്താൽ,

ഗർജ്ജിച്ചുംകൊണ്ടു ശൈവജ്വരമഥ മുതിരും
നേരമംഭോരുഹാക്ഷൻ
സജ്ജിച്ചു ഘോരഘോരാകൃതിതടവിട്ടമാ
വൈഷ്ണവാഖ്യജ്വരത്തെ."

ഗദ്യം.

നവയൌവനത്തിൽ ഉഷയുടെ അവസ്ഥ.

"ഈവണ്ണം ലാവണ്യപയോനിധിസുധാകരോദയമായ നവയൗവനോദയത്താൽ സവിശേഷഭൂഷിതാംഗിയായിട്ട് അഭങ്ഗുരഭങ്ഗികലരുന്ന വസന്തസമാഗമത്താൽ നിരുപമരാമണീയകയായ വനരാജിയെന്നപോലെയും, തരുണദിവാകരകരസ്പർശത്താൽ ദരവികസിതയായ സരസിജവനിയെന്നപോലെയും, തെളിവു തിരളുന്ന ശരൽസമയസങ്ഗമത്താൽ പരിപൂർണ്ണസൗഭാഗ്യയായ പനിമതിലേഖയെന്നപോലെയും, നിഖിലജനങ്ങളുടെ മിഴികളിലഴകിയലുന്ന കാന്തിധാരകളാൽ സുധാസേകമേകിക്കൊണ്ടു ലോകോത്തരവിഭവസമേതനായ താതൻെറ പരമവാത്സല്യത്തിനേകപാത്രീഭൂതയായിട്ടു ചിത്തരസമെഴുന്ന നിജസഖിയായ ചിത്രലേഖയോടുമത്യുദാരസുഖമാൎന്നു മത്തകാശിനി വസിച്ചു."

പൂൎവ്വസൂരികളുടെ മാൎഗ്ഗം കവി മുഴുവൻ പരിത്യജിച്ചിട്ടില്ല. അവരെ സന്തോഷിപ്പിക്കുന്നതിനോ എന്നുതോന്നുമാറ് "വാരാ ഘോരാൎത്തി നല്കും ജ്വരവിരചിതയാം ഭീതി" എന്നും, "നിജകോമളകണ്ഠനയാ" എന്നും പ്രയോ

ഗിക്കുന്നതിനും, "കുന്നിച്ചീടുന്ന നിൻ വൈഭവം" "നളിനവിശിഖജന്മാ ജഗന്മാനനീയൻ" എന്നീ വരികൾ യതിഭംഗദുഷ്ടമാക്കുന്നതിനും അവിടുന്നു മുതിർന്നിട്ടുണ്ട്. പഴയ ചമ്പുക്കളുടെ ശൈലി ഇതുകൊണ്ടൊന്നും സമുദ്ധൃതമായില്ലെങ്കിലും അതിനോട്ട് ഒട്ടൊക്കെ കിടനില്ക്കുന്ന ഒരു പുതിയ ശൈലി സഞ്ജാതമായി. അതു വശ്യവാക്കായ ഒരു കവിപുംഗവന്റെ കൈകാര്യത്തിൽ അത്യധികം ഹൃദയാവർജ്ജകമായി പ്രശോഭിക്കുകയുംചെയ്തു. രവിവർമ്മകോയിത്തമ്പുരാന്റെ രചനയിൽ അക്കാലത്തേ രീതി അനുസരിച്ച് അങ്ങിങ്ങു ചില വൈകല്യങ്ങൾ കാണ്മാനില്ലെന്നില്ല. 'സമ്മോദാംഭോനിധിങ്കൽ നിമഗ്നനായ്', 'കുലം, ശീലം, വിദ്യാ വിനയമിവകൊണ്ടപ്രതിമനാം', 'നീ ക്ഷമിച്ചങ്ങരുളുക', 'മുൻപിൽച്ചെന്നണയുന്ന കണ്ടു്', 'ഒരുമ്പെട്ടഹോ (ഒരുമ്പെട്ടു അഹോ)' ഇത്യാദികൾ ആ കൂട്ടത്തിൽപ്പെട്ടവയാണ്. എന്നാൽ പൂന്തോട്ടവും, വെണ്മണി അച്ഛനും, നടുവത്തച്ഛനും, വെണ്മണി മഹനും ശബ്ദത്തിൽ വേണ്ട നിഷ്കർഷയോടുകൂടിയാണെങ്കിലും അർത്ഥത്തിൽ യാതൊരു വൈചിത്ര്യവും വരുത്താതെ കേവലം ശുദ്ധജലപ്രായമായി ഭാഷാശ്ലോകങ്ങൾ നിർമ്മിക്കുവാൻ വഴിതുറന്നു കാണിച്ചപ്പോൾ അതുകൊണ്ടു തൃപ്തിപ്പെടാതെ, ശബ്ദത്തിനല്ല അർത്ഥമെന്നും പ്രത്യുത അർത്ഥത്തിനാണ് ശബ്ദമെന്നുമുള്ള തത്വം മനസ്സിലാക്കി, അലങ്കാരങ്ങളുടെ സമുചിതമായ സന്നിവേശം കൊണ്ടും മററും വിവക്ഷിതത്തിനു മോടിപിടിപ്പിച്ച് ഒരു സ്വതന്ത്രപദവിയിൽക്കൂടി ഭാഷാകവിത

യെ സ്വൈരസഞ്ചാരം ചെയ്യിച്ചുതുടങ്ങിയ തമ്പുരാൻ കേരളീയരുടെ കൃതകേതരമായ ആദരത്തെ എല്ലാക്കാലത്തും അൎഹിക്കുന്നു. അവിടുത്തെ കവിതകളിലെന്നപോലെ അനസ്യൂതമായി അൎത്ഥപുഷ്ടി തുള്ളിത്തുളുമ്പുന്ന ഭാഷാപദ്യങ്ങൾ കൊടുങ്ങല്ലൂർപ്രസ്ഥാനത്തിൽ ആദ്യകാലത്തു വളരെ വളരെ വിരളമായിരുന്നു എന്നുള്ള വസ്തുത പലൎക്കും അറിവുള്ളതാണല്ലോ. ആ പ്രസ്ഥാനം പിന്നീട് കാലോചിതമായി പരിഷ്കരിച്ചതു രവിവൎമ്മകോയിത്തമ്പുരാന്റെ പ്രിയസുഹൃത്തായിരുന്ന കുഞ്ഞിക്കുട്ടൻതമ്പുരാനും അവിടുത്തെ അഭിവന്ദ്യനായ ജ്യേഷ്ഠൻ കൊച്ചുണ്ണിത്തമ്പുരാനും തന്നെയാണ്.

3. ഗൗരീപരിണയം ചമ്പു.

ഗൗരീപരിണയം ഒരപൂൎണ്ണകൃതിയാണെന്നു മുൻപുതന്നെ പറഞ്ഞുകഴിഞ്ഞു. കവിതയ്ക്കു ഉഷാകല്യാണത്തോളം സ്വാരസ്യമില്ല. പൂൎത്തിയായിട്ടുള്ള പ്രഥമസ്തബകത്തിൽ പാൎവ്വതിയുടെ തപസ്സാണ് പ്രതിപാദ്യം. കുമാരസംഭവം അഞ്ചാംസൎഗ്ഗത്തെ കവി ധാരാളമായി ഉപജീവിച്ചിട്ടുണ്ട്. ചില പദ്യങ്ങളും ഒരു ഗദ്യവും താഴെ ചേൎക്കുന്നു.

പദ്യങ്ങൾ.

1. കഥോപക്രമം—

"ചെന്താർബാണൻ മഹേശൻതിരുമിഴികനലിൽ
ഭസ്മമായ്ത്തീൎന്ന ശേഷം
സന്താപാമഗ്നയായി ക്ഷിതിധരതനയാ
ഭഗ്നകാമാ നികാമം

നിന്ദിച്ചാൾ കാന്തമാകും നിജതനസുഷമാ-
പൂരവും നീരജാക്ഷി ;
സൗന്ദര്യത്തിൻെറ സാരം പ്രിയതമനളവാം
പ്രേമമത്രേ വധൂനാം." (1)

2. പാർവ്വതിയുടെ തപസ്സ് —

"നീലക്കാർകാന്തികോലും പുരികുഴൽനിരതൻ
മേന്മ നന്മെലുകൾക്കും
നീളെത്തുകും മധൂളീമധുരകളവചോ-
ഭങ്ഗി പെൺകുയ്ലുകൾക്കും
ലീലാചാതുര്യമോരോന്നഭിനവലതകൾ-
ക്കും കടംനല്കി മെല്ലേ
നീലക്കണ്ണാൾ തപസ്സിന്നുചിതതതടവീ-
ട്ടന്ന വേഷം ധരിച്ചാൾ." (2)

"ചിത്രം ചിത്തേ മദനപരിപന്ഥിക്ക മുത്തേറെ നല്കാ-
നത്തന്വംഗീ മുലയിലണിയും മുത്തുമാലാം വെടിഞ്ഞാൾ ;
ബദ്ധാമോദം പുനരപി തദാ രാഗഭാരം വളപ്പാൻ
മുഗ്ദ്ധാപാങ്ഗീ ഗിരിമകൾ കളഞ്ഞീടിനാളങ്ഗരാഗം." (3)

"കളഞ്ഞു മാത്സര്യം മൃഗതതികൾ മുന്നേതിലധികം ;
വളഞ്ഞു ശാഖാഗ്രം പൃഥുലഫലപുമഞ്ജരികളാൽ ;
വിളഞ്ഞു നീവാരാദികളുമതിയാ,യന്നുടനുടൻ
തെളിഞ്ഞു പുണ്യശ്രീ ഗിരിമകൾ തപിക്കുന്ന വിപി-
[നേ." (4)

3. വടുരൂപിയായ ശ്രീപരമേശ്വരൻ പാർവ്വതിയോട് —

"അയ്യയ്യോ കഷ്ടമെന്തിങ്ങനെ വിദുഷി, ഭൃശം
ബാലിശത്വം കലർന്നി-
ത്തീയാളും കണ്ണനിൽച്ചെന്നയി, തവ ഹൃദയം
ചേർന്നതിന്നേണനേത്രേ ?
പൊയ്യല്ലേ കാകനോടോ മദകളകളഹം-
സിക്കു സംയോഗമയ്യോ !
ചെയ്യൊല്ലേ നീ; മുരിക്കിൽപ്പരിമളമിളകും
മുല്ലയെച്ചേർത്തിടൊല്ലേ." (5)

7. സഖിയുടെ മറുപടി —

"ആനത്തോലാണുടുക്കുന്നതു പരമതുകൊ-
ണ്ടെന്തു ചന്ദ്രാവതംസ-
ന്നൂനം കൂടാതെ പീതാംബരനുമനഘനി-
ദ്ദേവനെസ്സേവചെയ്യും;
ക്രൂരൻ കാളപ്പുറത്തിപ്പശുപതിയെഴുന-
ള്ളുംവിധൗ കണ്ടുപോയാൽ
മാനിച്ചീടുന്നു ജംഭാരിയുമിഭവരനിൽ
നിന്നിറങ്ങീട്ടു വേഗം." (6)

ഗദ്യം: തപസ്സ് —

"അനന്തരമവൾ കുലാചലകുലോദ്വഹനായ ഹിമവാന്റെ അനുമതിയെ ലഭിച്ചിട്ടണിമതിശേഖരവിരഹമണമാത്രനേരവുമസഹമാനയായി തൽക്ഷണംതന്നെ (തനയാ)വിയോഗശോകവ്യാകുലീഭൂതനായ താതനേയും

പരിദൃശ്യമാനയായ മേനയേയും മററു ചില കുലവൃദ്ധന്മാരേയും ശ്രദ്ധാപുരസ്സരമഭിവന്ദിച്ച് തരുണേന്ദുശേഖരചരണാരവിന്ദവരിവസ്യയ്ക്കായി പ്രിയവയസ്യമാരോടുകൂടി അടവീതടങ്ങളിലാവേശിച്ചിട്ട് അതസീപ്രസൂനസങ്കാശമായ പൂങ്കുഴലു കാൺകയാലകാലസമുദിതനീലാംബുവാഹമെന്ന ശങ്കപൂണ്ടു മദകളങ്ങളായ ശിഖാവളങ്ങളാലും അതിസുഭഗയായ മൃദുഹസിതഭങ്ഗികണ്ടു പുതുനിലാവെന്നു കരുതിക്കുതുകതരളങ്ങളായ ചകോരങ്ങളാലുമനുഗമ്യമാനയായിട്ടു രമ്യതരങ്ങളായ പദനളിനവിന്യാസങ്ങൾകൊണ്ടു വന്യമാർഗ്ഗങ്ങളിലന്യൂനമാകുംവണ്ണം സ്ഥലകമലിനീവിലാസത്തെച്ചെയ്തുകൊണ്ടു കനകപിശങ്ഗമായ കൗശേയാംശുകമാകുന്ന ചെന്തളിരുകളാൽ പര്യാവൃതയായും, മാർവിടം നിറഞ്ഞ പോർമുലകളാകുന്ന പൂമഞ്ജരികളാൽ കുറഞ്ഞൊന്ന് അവനതയായും, അനവരതമിളകിക്കൊണ്ടിരിക്കുന്ന കുറുനിരകളാകുന്ന വരിവണ്ടുകളോടു സമ്മിളിതയായുമുള്ള ജംഗമലതയെന്നു തോന്നുമാറു മങ്ഗലാംഗി ശശാങ്കധൗതമായ ഗൗരീശൃങ്ഗത്തെ പ്രാപിച്ചു നിജാഭിലഷിതലാഭാവസാനമായ തപസ്സിനായിക്കൊണ്ടു സമാരംഭിച്ചു.''

വൃത്തഗന്ധികളല്ലാത്ത ചമ്പൂഗദ്യങ്ങളിൽ ഇതു് ഏററവും വിശിഷ്ടമാണ്. ഇതെല്ലാമായാലും പ്രാചീനചമ്പുക്കളായ രാമായണം, നൈഷധം, കാമദഹനം, പാരിജാതഹരണം, പാർവ്വതീസ്വയംവരം മുതലായവയുമായി തട്ടിച്ചുനോക്കുമ്പോൾ ഉഷാകല്യാണത്തിന്റേയും ഗൗരീപരിണയത്തിന്റേയും അപകർഷം പ്രത്യക്ഷീഭവി

ക്കുന്നുണ്ടെന്നു സമ്മതിക്കുവാനേ തരമുള്ളൂ. അത്തു ഗ്രന്ഥകാരന്മാർക്കു തമ്മിൽ വാസനാവിഷയകമായുള്ള താരതമ്യത്തിൻെറ ഫലമാണെന്നു പറവാൻ വിവൃത്തിയുമില്ല.

4. സന്താനഗോപാലം----

ഇതു തിരുവനന്തപുരം കരുവേലി ഗൗരിക്കുട്ടിഅമ്മ ഉണ്ടാക്കിയ ഒരു ചമ്പുവാണ്. 145 പദ്യങ്ങളും നാലു ദണ്ഡകങ്ങളുമുണ്ട്. ഉഷാകല്യാണംകണ്ടു് ആ രീതിപിടിച്ചെഴുതിയ ഒരു പ്രബന്ധമാണ് ഇതു്. കവിതയ്ക്കു ഗുണമുണ്ടെന്നു പറവാൻ പാടില്ല എങ്കിലും "ഇക്കാലത്തൊരു പെണ്ണു തെററുകളകന്നുള്ളോരെഴുത്തെങ്കിലും മുക്കാലും ശരിയാക്കിയങ്ങെഴുതിയാലൊട്ടല്ലതാശ്ചര്യമാം" എന്ന നിലയ്ക്കു് അക്കാലത്തു ഗൗരിക്കുട്ടിഅമ്മ അത്രമാത്രം സാധിച്ചതു ശ്ലാഘനീയംതന്നെ. ഒരു ശ്ലോകംമാത്രം ഉദ്ധരിക്കാം.

ബ്രാഹ്മണസ്രേഷ്ഠൻെറ ആവലാതി—

"കേട്ടില്ലേ കശ്മലന്മാർ സഭയിതിലമരും
യാദവന്മാരിലാരും ?
പൊട്ടിപ്പോയോ ഭവാന്മാർക്കിഹ ചെകിടധുനാ ?
കഷ്ടമേ ! ദൃഷ്ടരേവം,
നാട്ടിന്നീശത്വമാർന്നിപ്രജകളിലുളവാം
ദുഃഖമോർക്കാതിരുന്നാൽ
ശിഷ്ടന്മാരാം ജനങ്ങൾക്കിനിയൊരു ഗതിയെ-
ന്തെന്നു ഞാനോ ന ജാനേ."

5. സുജാതോദ്വാഹം—

ഇത് എന്റെ ഒരു സാമാന്യം ദീർഘമായ ചമ്പുവാകുന്നു. ആകെ മുന്നൂററുപത്തു പദ്യങ്ങളും പത്തൊൻപത്തു ഗദ്യങ്ങളും ഒരു ദണ്ഡകവുമുണ്ട്. നൈഷധം, കൊടിയവിരഹം ഇവപോലെ പൂർവ്വഭാഗമെന്നും ഉത്തരഭാഗമെന്നും പ്രസ്തുതചമ്പു രണ്ടായി പകുത്തിരിക്കുന്നു. ഞാൻ ബാല്യത്തിൽ മേല്പുത്തൂർ ഭട്ടതിരിയുടെ സുഭദ്രാഹരണം, ദൂതവാക്യം, പാഞ്ചാലീസ്വയംവരം ഈ ചമ്പുക്കൾ, ചങ്ങനാശേരി രവിവർമ്മകോയിത്തമ്പുരാന്റെ അന്തേവാസിയായിരുന്ന അവസരത്തിൽ നിഷ്കർഷിച്ചു പഠിച്ചു. അന്നു തുടങ്ങി ചമ്പുക്കളിൽ എനിക്കുള്ള ആവേശം അതിരററതായിത്തീർന്നു. നൈഷധം, ചെല്ലൂർമാഹാത്മ്യം, ഭാരതം, രാമായണത്തിന്റെ ഏതാനും ഭാഗങ്ങൾ എന്നീ പ്രാചീനചമ്പുക്കളും എന്റെ ഗുരുനാഥന്റെ ഉഷാകല്യാണവും ഗൗരീപരിണയവും പ്രസിദ്ധപ്പെടുത്തിക്കണ്ടപ്പോൾ എനിക്കും ഒരു ചമ്പു രചിച്ചാൽ കൊള്ളാമെന്നുള്ള മോഹം സ്വാഭാവികമായി അങ്കുരിച്ചു. അതിന്റെ ഫലമാണ് സുജാതോദ്വാഹം. അത് 1083-ൽ അച്ചടിപ്പിച്ചു. അതിനെ എന്റെ കവിതാലതയിലെ ഒരു അപക്വഫലമായി മാത്രമേ സഹൃദയന്മാർ കരുതേണ്ടതുള്ളൂ.

സുജാതോദ്വാഹത്തിലെ കഥ പൗരാണികമല്ല; ഭാരതചരിത്രാന്തർഗ്ഗതമാണ്. കാന്യകുബ്ജാധീശ്വരനായ ജയചന്ദ്രന്റെ പുത്രി സുജാതയും ഇന്ദ്രപ്രസ്ഥത്തിലെ രാജാ

വായ പൃഥുവും തമ്മിൽ അനുരക്തരായി ചമയുന്നു. ജയചന്ദ്രനും പൃഥുവും അത്യന്തം ശതൃതയിൽ വത്തിക്കുന്നവരാണ്. ജയചന്ദ്രൻ തൻെറ പ്രതാപത്തെ പ്രദശിപ്പിക്കുവാൻ ഒരു രാജസൂയയാഗം നടത്തുകയും അതിൽ പൃഥുവൊഴികെ മററുള്ള ഭാരതരാജാക്കന്മാരെല്ലാം അദ്ദേഹത്തിൻെറ ആജ്ഞാകരന്മാരെന്ന നിലയിൽ പങ്കുകൊള്ളുകയും ചെയ്യുന്നു. ആ രാജാക്കന്മാരിൽ ആരെയെങ്കിലും പുത്രി ഭത്താവായി വരിച്ചുകൊള്ളട്ടെ എന്ന് അദ്ദേഹം നിശ്ചയിക്കുന്നു. എന്നാൽ സുജാത മാലയിട്ടതു പൃഥുവിനെ അവമാനിക്കുവാൻവേണ്ടി ജയചന്ദ്രൻ വരണമണ്ഡപത്തിൻെറ ബഹിർദ്വാരത്തിൽ സ്ഥാപിച്ചിരുന്ന അദ്ദേഹത്തിൻെറ ലോഹപ്രതിമയെയാണ്. അതു കണ്ടു ക്രുദ്ധനായി പിതാവു പുത്രിയെ കാരാഗൃഹത്തിലാക്കുകയും പൃഥു അവിടെ നിന്ന് ആ മനസ്വിനിയെ വിമുക്തയാക്കി സ്വരാജ്യത്തിലേക്കു കൊണ്ടുപോയി പാണിഗ്രഹണംചെയ്യുകയും ചെയ്യുന്നു. പ്രതികാരകാംക്ഷിയായ ജയചന്ദ്രൻ തദനന്തരം മുഹമ്മദ് ഗോറിയുമായി സഖ്യം ചെയ്യുകയും അവർ രണ്ടുപേരുമായി പൃഥുവിനോടു യുദ്ധം തുടങ്ങുകയും ചെയ്യുന്നു. ആദ്യത്തേ പോരിൽ ജയം പൃഥുവിനുതന്നെയാണ് ലഭിച്ചതു്. വീണ്ടും സവ്വാഭിസാരസമ്പന്നനായി മുഹമ്മദ് സമരഭൂമിയിൽ എത്തി. പട തുടരരുതെന്നു പിതാവിൻെറ ശിബിരത്തിൽ വേഷപ്രച്ഛന്നയായി പുത്രി കഴിയുന്നതും പ്രാത്ഥിക്കുന്നുവെങ്കിലും അമഷാന്ധനായ പിതാവ് അതു് അല്പവും ചെവിക്കൊള്ളുന്നില്ല. ആ

യുദ്ധത്തിൽ പൃഥ്വി ബന്ദിയാക്കപ്പെടുകയും ആ വാർത്ത കേട്ടു സുജാത അഗ്നിപ്രവേശം ചെയ്യുകയും ചെയ്യുന്നു. ഒടുവിൽ,

"തൻ നാടന്യനു ചേർന്നു തൻ തനയയും
തൽകാന്തനും നഷ്ടരാ-
യെന്നാലും പ്രമദം വഹിക്കുമൊരു നീ
കല്ലൊത്തൊരുള്ളോത്തവൻ ;
എൻ നാശത്തിനു നീയിരിക്കിൽ മതിയാം ;
നിന്നെത്തുലച്ചെന്നിയേ
ചെന്നാലുണ്ടു പെരുത്തനർത്ഥമിതി ഞാ-
നോക്കുന്നു ഹൽക്കണ്ടെരേ."

എന്നു ജയചന്ദ്രനോടു പറഞ്ഞു ഗോറി അദ്ദേഹത്തെ വധിച്ചു കാന്യകുബ്ജവും കീഴടക്കുന്നു. അതാണ് കഥയുടെ അവസാനം.

"ധരിത്രിയിതു കൃത്തതല്ലിവിടെ നാം കുലംകുത്തുവാ-
നൊരിത്തു തുടരൊല്ലതിൻ ഫലമൊടുക്കമീവണ്ണമാം ;
പെരുത്തറിവിരിക്കിലും ഭ്രമമകററി നന്നാക്കുമി-
ക്കരുത്തു തിരിയാത്തവൻ കഥയിതൊന്നു വായിക്ക-
[ണം."

എന്നുള്ള കവിയുടെ അഭ്യർത്ഥനയോടുകൂടി ഗ്രന്ഥം സമാപ്തമാകുന്നു.

ചില പദ്യങ്ങളും ഒരു ദണ്ഡകവും ഉദ്ധരിക്കാം.

പദ്യങ്ങൾ.

1. സുജാതയുടെ സൌന്ദര്യം—

ശംഖിന്നുള്ളോ പികത്തിൻ വസതി ? പവിഴവും
മുത്തുമബ്ജത്തിലാമോ ?
തിങ്കൾത്തെല്ലിന്നു മേലോ മുകിൽനിര ? യമൃതി-
ന്നാശയം തൊണ്ടിതാനോ ?
തങ്കക്കുന്നിൽപ്പിറന്നോ യമുന ? യതു തടാ-
കത്തിലോ വീഴ്വ,തെന്തീ-
യങ്ഗശ്രീതൻ പ്രഭാവം ? ഹര ഹര ! ചപലാ-
ലേഖ ഭ്രൂലോകമാണോ ? (1)

2. സ്വയംവരത്തിനായി വന്ന രാജാക്കന്മാർ—

"മാനം ചേരുന്ന മല്ലീശരമഹിതജയ-
സ്തംഭശ്രുംഭൽപതാകാ-
സ്ഥാനംകൈക്കൊണ്ടു ദൃഷ്ടിക്കമൃതമഴപൊഴി-
ക്കുന്നൊരത്തന്വിയാളെ
ആനന്ദാംഭോധിവീചീകലവികളിലനേ-
കായിരം മജ്ജനംചെ-
യ്താനങ്ഗാസ്ത്രാത്തരാകും നൃപർ മിഴികളിരെ-
ണ്ടുകൊണ്ടാടിനിന്നാർ." (2)

3. വരണമണ്ഡപത്തിൽ തോഴിയുടെ വാക്ക്—

"ശൃങ്ഗാർശ്രീകളിക്കും കനകസദനമെ !
തിണ്ണമിപ്പുണ്യവാൻതാൻ
വങ്ഗാധീശൻ വരിഷ്ഠാകൃതി ഹരിഹയദിങ്-
മണ്ഡലാഖണ്ഡലാഗ്ര്യൻ ;

ഗങ്ഗാകാരുണ്യമേകുന്നൊരു ഹരിതനിചോ-
ളത്തെ തിത്ത്യം ധരിക്കും
തുങ്ഗാഭോഗം തദീയം വിഷയമവിഷയം
വാക്കിനെന്നോക്കണം നീ." (3)

"കിഴക്കാളും ഭ്രൂപക്കതളിർ പറിപ്പാൻ കരബലം
കുഴക്കാണെന്നാൽക്കേൾ നരപതി കലിങ്ഗാധിപനിവൻ
പുഴക്കാന്തൻ നല്കും പുരുവിഭവമൊത്തുള്ള പുരുഷൻ;
മഴക്കാർകൈക്രൂപ്പുംകുഴലി, മടിയോ മാലയിടുവാൻ ?" (4)

4. യുദ്ധസന്നദ്ധനായ വൃദ്ധ സുജാതയോട്—

"സാപത്ന്യംപൂണ്ട ക്രുട്ടക്കറുതിവരുവതിൽ-
ക്കാന്തമാരേന്തുമത്രേ
ലോപംക്രൂടാതെ മോദം ഹൃദി; ഭവതി മറി-
ച്ചാവതെന്തീവിധത്തിൽ ?
ചാപം തോല്ക്കുന്നതാം നിൻ പുരികമൊഴികെ മ-
റ്റൊന്നിനും തന്നെയീ ഞാൻ
രോപം സന്ധിച്ചനാൾ തൊട്ടിതുവരെയടിമ-
പ്പെട്ടതായ്ക്കേട്ടിട്ടുണ്ടോ ?" (5)

ദണ്ഡകം: ബന്ധനസ്ഥയായ സുജാത—

"അയ്യോ! കഥിപ്പതിനു പെയ്യോളുകല്ലിവനു
വയ്യോമലാളൊടതുകാലം
വിധിയനുകൂലം—വിരവിലതുമൂലം
വിരഹതുയിരലകടലിനുടെ നടുവിലിരവുപകൽ
വിമലതനുവുഴറിയതിവേലം. (1)

ചുരുളുന്ന കുന്തളൊട്ട കരളിൽക്കുറുമ്പിയലു-
മിരുളാം നിശാടി സഖിയാകും
ചിത്തമലർ വേകും— മുഗ്ദ്ധമൊഴി തൂകും
നേത്രജലമാർത്തിയുപലത്തിനൊടുമൊത്തു സമ-
വർത്തിദഹനാദ്യരിലുമേകും. (2)

മാപാപി മാരനുടെ രോപാവലിക്കെതിർ ച-
ലാപാംഗി ഭ്രൂപസൃത തീർന്നും
മനതളിർ തകൎന്നും, മതികദനമാൎന്നും,
മരണമൊരു ഞൊടിയിടയിൽ വരുവതിനു വിഷ-
[കൃമിയൊ-
ടെതിർനിലയിലിനജനൊടു നേൎന്നും ; (3)

ശമിതാരിയാകുമൊരു കമിതാ വരാതരികി-
ലമിതാധി ഘസ്രമനു നീളും
ഹൃത്തഹഹ ! കാളും—മുഗ്ദ്ധയെയൊരാളും
പാർത്തിടരുതത്തരമമൎത്ത്യവനിതാർത്തിദസു-
മൂർത്തിലത പാൎത്തു പലനാളും.” (4)

6. പാലാഴിമഥനം—

ഈ ചമ്പു എറണാകുളം കോളെജ് പ്രൊഫെസ്സർ പി. ശങ്കരൻ നമ്പ്യാരുടെ ഒരു ബാല്യകൃതിയാകുന്നു. ഇതു് അച്ചടിപ്പിച്ചതു് 1088-ൽ ആണ്. രചനയ്ക്കു പഴമ വരുത്തി കവിതയ്ക്കു പ്രാചീനചമ്പുക്കളുടെ ഛായ നല്കുവാൻ കവി കഴിയുന്ന വിധമെല്ലാം പ്രയത്നിച്ചിട്ടുണ്ടു്.

ശങ്കരൻനമ്പ്യാക്ക് പദ്യരചനയിലും ഗദ്യരചനയിലും ഒന്നു പോലെ പാടവമുണ്ട്. ചില പദ്യങ്ങളും ഒരു ഗദ്യവും ഉദ്ധരിക്കാം.

പദ്യങ്ങൾ.

1. ദുർവ്വാസസ്സിന്റെ വിചാരം —

"നാമോ ലോകസുഖങ്ങളൊക്കെയുമുപേ-
ക്ഷിച്ചുള്ള യോഗീശ്വരൻ ;
നാമോച്ചാരണമൊന്നു താനിഹ നമു-
ക്കൊക്കുന്നതും ശാർങ്ഗിണഃ ;
ആമോദാതിശയോജ്ജ്വലാം സ്രജമിമാം
ദിവ്യാം ധരിക്കെന്നതി-
ങ്ങാമോന്നല്ല, വിരക്തിമാർഗ്ഗചരനാ-
യീടും നമുക്കാകയാൽ." (1)

2. ശിവസ്തുതി —

"പാതാളം പാദമായും ദിവസകരഹിമാം-
ശുക്കൾ നേത്രങ്ങളായും
ധാതാവിൻ വാസലോകം തിരുമഹിതശിര-
സ്സായുമെങ്ങും നിറഞ്ഞും
ഭൂതാനാമാദ്യസൃഷ്ടിസ്ഥിതിലയമിതുകൾ-
ക്കൊക്കെയും മൂലമായും
വീതാതങ്കം വിളങ്ങുന്നൊരു വിമലവിരാൾ-
പൂരുഷം കൈതൊഴുന്നേൻ." (2)

3. വിഷ്ണുസ്തുതി—

"ഭൂതാനാം ചീത്തൊരാത്തിം മികവൊടു ധരണൗ
ജാതു ദൂരീകരിപ്പാൻ
വീതാതങ്കം യദൂനാം കുലമതിലിടയ-
പ്പൈതലായ്ജ്ജാതവന്തം
കാതോളംനീണ്ട കണ്ണിൻമുനകളുടെ കളി-
ക്കൂത്തരങ്ങാബ്ജിജായാ-
മീതേ മീതേ മികം ഭക്തിയൊടഖിലജനാ-
ധാരമാരാധയാമഃ." (3)

ഗദ്യം: ദുർവ്വാസസ്സിൻെറ ശാപഫലം—

"പ്രാസാദങ്ങളിലാസാം ഛായകരം മണിമയഭിത്തിഷു കണ്ടൊരുമൂലം മനസി നിറഞ്ഞൊരു വിസ്മയമോടും വൃന്ദാരകവരവൃന്ദം നിജനിജവപുഷി ഭവിച്ചൊരു ജരയെപ്പററി നിനച്ചു തപിച്ചു വസിച്ചൂ കുഹചന; അമരീജനമപി ചമരീബാലധിസമതയെഴന്നൊരു കബരീഭാരം മുകിലൊളിവണ്ണം മികവും പൊയ്പ്പോയ് മുകുരാവലിയിൽ സന്ദശിച്ചതിസന്താപേന കരഞ്ഞതുമൂലം നയനജലാനാം സമ്പക്ത്താലാസാം വിമലകപോലസുദർപ്പണകാന്തിമയങ്ങീ ഭ്രാന്തി തുടങ്ങീ." ഇത്യാദി.

ഗദ്യങ്ങളിൽ അനേകം പുതിയ വൃത്തങ്ങരം അദ്ദേഹം പരീക്ഷാത്ഥം പ്രയോഗിച്ചിട്ടുണ്ട്. "പരിലസിതഖരകിരണനികരകരയുതഹരിതഗിരിസദൃശകാന്തിം കിരന്തീം;

മുരമഥനതനമമലവിവിധമണിചയഖചിതമകുടതടമോട്ടം ലസന്തീം.'' എന്നും "തദനു സുരനായകൻ താപരാഹുഗ്രസ്തവദനശശിസംയുതൻ ദീനനായ്, ജീനനായ്, വിദിതനിഖിലാഗമൻ പ്രാജ്ഞനതൃത്തവൻ രദനസമവർണ്ണമാം കേശപാശത്തൊട്ടും'' എന്നും മററുമാണ് ആ വൃത്തങ്ങളുടെ ഗതി. രണ്ടാമത്തേതു പ്രസിദ്ധമായ മണികാഞ്ചിയാണെന്നു പറയേണ്ടതില്ലല്ലോ.

7. ശ്രീമൂലരാജഷഷ്ടിപൂർത്തി—

ഇതു് 1093-ൽ കിളിമാന്നൂർ ഇത്തമ്മർ മൂത്തകോയിത്തമ്പുരാൻ രചിച്ച ഒരു ചമ്പുവാകുന്നു. ഈ കൃതിയിൽ അനേകം സംസ്കൃതശ്ലോകങ്ങളും ഭാഷാശ്ലോകങ്ങൾക്കിടയിൽ കാണ്മാനുണ്ടു്. രണ്ടു ശ്ലോകങ്ങൾ മാത്രം അടിയിൽ പകർത്താം.

1. മഹാരാജാവിന്റെ ശ്രീവരാഹക്ഷേത്രവന്ദനം—

"പാരാവാരഗഭീരവാരിണി പുരാ
ഘോരാന്ധകാരാവൃതേ
കാരാഗാരനിയന്ത്രിതാ വസുമതീ
മഗ്നേവ യേനോദ്ധൃതാ ;
ദംഷ്ട്രാനിഷ്ഠുരകോടികുട്ടനരടദ്-
ബ്രഹ്മാണ്ഡചണ്ഡാകൃതിം
സ്രഷ്ടാഭിഷ്ടുതമഭ്യഗാന്നൃപവരോ
ഭൂദാരഭൂദാരകം."

2. കവിയുടെ പ്രാർത്ഥന —

"വീണാലാപത്തൊടൊക്കും മൃദുവചനമത്തും
തൻപദാബ്ജത്തിലാരും
വീണാ,ലാപത്തൊടുക്കും മഹിതഗുണമത്തും
കൊണ്ടു വിഖ്യാതകീർത്തേ,
കാലേ തന്നാലുമന്യം നഹി ഗതിയിവനെ-
ന്നോർത്തു മദ്ധ്യാഞ്ജരിതത്തെ-
ക്കാലേതെന്നാലുമസ്മൽകുലമിതഖിലവും
തല്പദൈകാവലംബം."

8. ഹൈദർനായിക്കൻ —

1116-ാമാണ്ടു രണ്ടു പുതിയ ചമ്പുക്കൾ ആവിർഭവിച്ചു. അവയിൽ കാലംകൊണ്ടു് ആദ്യത്തേതു മേജർ സർദാർ കെ. എം. പണിക്കരുടെ ഹൈദർനായിക്കനും രണ്ടാമത്തേതു വാരനാട്ടു കെ. പി. ശാസ്ത്രിയുടെ ശ്രീചിത്രാഭിഷേകവുമാണു്. പണിക്കരുടെ കൃതി 'ഹൈദരാലി' എന്ന പേരിൽ 1096-ാമാണ്ടിടയ്ക്കു കവനകൌമുദിയിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചിരുന്നതായി ഓർക്കുന്നു. ഹൈദരാലി കേരളത്തെ ആക്രമിക്കുന്നതും കോലത്തിരി യുദ്ധത്തിൽ തോല്ക്കുന്നതും ആ രാജാവിൻെറ പുത്രിയായ മാധവി തന്റെ നേരെ ബലാൽകാരത്തിനായി പുറപ്പെട്ട ഹൈദരുടെ സേനാനി കമ്മുറുദ്ദീനെ വെട്ടിവീഴ്ത്തി ഉടൻതന്നെ ആത്മഹത്യചെയ്യുന്നതും പ്രസ്തുതസംഭവങ്ങൾ ഒരു സന്യാസിയുടെ വേഷത്തിൽ പ്രച്ഛന്നനായി കണ്ടുകൊണ്ടിരുന്ന

ഹൈദർ ആ മനസ്വിനിയുടെ ആത്മാവിന്റെ ശാശ്വത ശാന്തിക്കായി പ്രാർത്ഥിക്കുന്നതുമാണ് 'ഹൈദർനായിക്ക' നിലേ കഥാവസ്തു. സുജാതോദ്വാഹം കഴിഞ്ഞാൽ അടുത്ത ചരിത്രപരമായ ചമ്പു ഇതാണ്. ഇതിലും രണ്ടു ഭാഗങ്ങളുണ്ട്. രണ്ടു ശ്ലോകങ്ങൾ പ്രസ്തുതചമ്പുവിൽനിന്ന് ഉദ്ധരിക്കാം.

1. <u>മാധവിയുടെ സൌന്ദര്യം.</u>—

"മേളംകോലുന്ന ഗാനോത്സവകലവി ചെവി-
ക്കായുമക്ഷിദ്വയത്തി-
ന്നോലും പീയൂഷമായും സുഭഗത കളിയാ-
ടുന്ന പൂവാടിയായും
കോലക്ഷോണീധവൻതൻ പ്രണയമതു തുളു-
മ്പുന്ന പൊൻപാത്രമായും
നീലക്കണ്ണാൾ വിളങ്ങീ സ്മരന്റെ ശരമൊടു-
ങ്ങാത്ത തൂണീരമായും."

2. <u>മാധവി മുഹമ്മദീയസേനാനിയുടെ മുന്നിൽ</u>—

"ഒന്നും മിണ്ടാതെ പൂപ്പുഞ്ചിരി വിതറി വിള-
ങ്ങീടുമാസ്സാധ്വി തന്നെ-
ച്ചെന്നാമോദേന പുല്കുന്നതിനു വിടനവൻ
ധാഷ്ട്യമോടുദ്യമിക്കേ
അന്നാരീമൌലി സൂക്ഷിച്ചുരയടിയിലൊളി-
ച്ചന്നു വച്ചോരു ഖഡ്ഗം
വൻനാഗത്താൻ കണക്കന്നവളുടെ കരതാ-
രിങ്കൽ മിന്നിത്തിളങ്ങി."

ഇവയും വേറേയും പല ശ്ലോകങ്ങളും നന്നായിട്ടുണ്ട്. ശ്രീമാൻ പണിക്കരുടെ ഗദ്യം ആദ്യം സ്വല്പം പദ്യാനുകാരിയായി കാണുന്നുണ്ടെങ്കിലും പിന്നീട് വ്യവഹാരഭാഷയിലേ ഗദ്യംപോലെ സാധാരണമായിത്തീരുന്നു. ഇതാണ് ഹൈദർനായിക്കനിൽ കവി വരുത്തീട്ടുള്ള ഒരു പരിഷ്കാരം. ഒരു ഉദാഹരണംകൊണ്ട് ഈ വസ്തുത സ്പഷ്ടമാക്കാം.

"കമ്മുറുദ്ദീൻെറ പടയേററംകൊണ്ട് ആ നാട്ടുംപുറത്തുണ്ടായ കോലാഹലം വർണ്ണിക്കാവതല്ല. സ്വഗൃഹങ്ങളേയും ബന്ധുജനങ്ങളേയും ഉപേക്ഷിച്ച് ബ്രാഹ്മണനെന്നും പുലയനെന്നും നായരെന്നും നായാടിയെന്നുമുള്ള വ്യത്യാസങ്ങളെല്ലാം മറന്നു ജനങ്ങറം നാലുപാടും ഓടി. ചിലർ കാടുകളിൽ കയറി ഒളിച്ചു ; ചിലർ വീടുകളിൽ അടച്ചുപൂട്ടി നിധിയുംകാത്തു കിടന്നു. ആബാലവൃദ്ധം എന്താണ് ഗതിയെന്നറിയാതെ തങ്ങളുടെ ദുർവ്വിധിയെ ശപിച്ചും വിലപിച്ചും ഇതികർത്തവ്യതാമൂഢരായി അലഞ്ഞു നടന്നു. ഭയവിഹ്വലകളായ സ്ത്രീകളുടേയും അനാഥരായിത്തീൎന്ന കുട്ടികളുടേയും മുറവിളികൊണ്ടു ദിഗന്തരം മാറെറാലിക്കൊണ്ടു."

ഇതു നോവലിലേ ഗദ്യശൈലിയിൽനിന്ന് ഒരു പ്രകാരത്തിലും ഭിന്നമാണെന്നു പറയാവുന്നതല്ലല്ലോ.

8. ശ്രീചിത്രാഭിഷേകം—

ഇതു വിപുലമായ ഒരു ചമ്പുവാണ്. ഭാഷയിൽ ദൈർഘ്യംകൊണ്ടു പ്രസ്തുതചമ്പുവിനെ അതിശയിക്കുന്നതു

രാമായണചമ്പുവും ഭാരതചമ്പുവും മാത്രമേയുള്ളു. തിരുവിതാംകൂർ വാണരുളുന്ന ശ്രീചിത്തിരതിരുനാൾ മഹാരാജാവുതിരുമനസ്സിലെ പട്ടാഭിഷേകം വരെയുള്ള ജീവിതചരിത്രമാണ് കഥാവസ്തു. കവിത പ്രായേണ നന്നായിട്ടുണ്ട്. ശ്രീചിത്രാഭിഷേകത്തിൽ മൂന്നു ഭാഗങ്ങളുണ്ട്. ഒന്നാമത്തേ ഭാഗത്തിൽ മഹാരാജാവുതിരുമനസ്സിലെ തിരുവവതാരം വരെയും രണ്ടാമത്തേതിൽ മൈസൂരിൽനിന്ന് അവിടത്തേ തിരിയെ എഴുന്നള്ളത്തുവരെയും മൂന്നാമത്തേതിൽ പട്ടാഭിഷേകംവരെയുമുള്ള ചരിത്രം പ്രതിപാദിതമായിരിക്കുന്നു. പഴയ കരുവിലാണ് ചമ്പു ആപാദചൂഡം വാർത്തെടുത്തിരിക്കുന്നത്. മങ്ഗലാചരണത്തിനുശേഷം ഓരോ ഭാഗത്തിലും തോഴനോടുള്ള സംഭാഷണമുണ്ട്.

"എൻതോഴാ, മാനസേ മേ സഹൃദയതിലകം
    പശ്യതസ്താം സഭായാ-
മെന്തോതാം ? കൈവളന്നു പരമൊരുപരമാ-
    നന്ദസന്ദോഹസാരം ;
തൻതോളിൽ ഭാരമേല്പാനൊരു മരുമകനെ-
    ക്കണ്ടു ചിത്രർക്ഷഭാസ്സിൽ-
സ്സന്തോഷം മൂലകക്ഷ്മാപതിയുടെ തിരുവു-
    ള്ളത്തിലുണ്ടായ പോലേ."

എന്ന പദ്യം ഒന്നാംഭാഗത്തിന്റെ ഉപക്രമത്തിലുള്ളതാണ്. ഇടയ്ക്കിടയ്ക്കു ചില സംസ്കൃതശ്ലോകങ്ങളും ഇല്ലെന്നില്ല. മാതിരികാണിക്കുവാൻ ചില പദ്യങ്ങൾ മാത്രം ഉദ്ധരിക്കാം.

1. ചന്ദ്രൻ—

"ഉന്നിദ്രാഭം നിശായാമുഡുവിതതി മുഴ-
 ന്നന്തരിക്ഷപ്പരപ്പിൽ-
ച്ചിന്നിത്തൂവെണ്ണിലാവാൽക്കളിരതുളി വിരാ-
 ജിച്ചു രാകാശശാങ്കൻ ;
തന്നിഷ്ടപ്പെട്ട കോടിപ്രജകളുടെ നട്ടു-
 ക്കദ്യശഃശ്രീകളിക്കും
മന്നിൽ ശ്രീമൂലരാജൻ തിരുവടി നിതരാം
 വാഴ്ചകൊള്ളുന്ന പോലേ." (1)

2. മഹാരാജാവുതിരുമനസ്സിലേ പുനരാഗമനത്തിൽ തിരുവനന്തപുരം.

"നൂനം നിദാഘസമയഗ്ലപിതാന്തരാങ്ഗോ-
ദ്യാനത്തിലൻപൊടു വസന്തമണഞ്ഞപോലേ;
പീനം ഘനാന്ധതമസാവൃതവാരിരാശി-
സ്ഥാനത്തുയന്നു ശരദിന്ദുവുദിച്ചപോലേ ; (2)

കേണാർത്തയാകിയ സതിക്കു വിയുക്തനാം സ്വ-
പ്രാണാധിനാഥനരികിൽ ബത ! വന്നപോലേ ;
ക്ഷീണാത്ഥയാമൊരു കുടുംബിനിയാൾക്കകാണ്ടേ
ചേണാന്ന നല്ലനിധി കൈക്കലണഞ്ഞപോലേ ; (3)

തൂണച്ചമാം തലയിലേററി വൃഥാ ചുമന്നു
കാണും വിളക്കിലൊളിനാളമണഞ്ഞപോലേ ;
കേണററുകാത്തൊരതിസുന്ദരസുപ്തമെയ്യിൽ-
പ്പൂണും പുലന്ന നവജാഗരശക്തിപോലേ ; (4)

മാനിച്ചകം തിരുവനന്തപുരാഖ്യരാജ-
ധാനിക്ക ചേതനയുമുത്സവവും വിശേഷാൽ
ആ നിസ്തുലാത്മപതിതൻ പുനരാഗമത്തിൽ-
ത്തേനിൽക്കവിഞ്ഞ രുചിയിൽ പ്രകടീകരിച്ചു." (5)

3. പട്ടാഭിഷേകാഘോഷം—

"ഉത്തുംഗാഗ്രേഷു സൌധോത്തമശിഖരവരേ-
ഷൂന്നതേഷു ധ്വജാഗ്രേ
മെത്തും പൊന്നിൻകൊടിക്കൂറകളുമരുലകം
തൊട്ടുപാറിപ്പറന്നു ;
"ത്വത്തുല്യം വഞ്ചി ചിത്രർക്ഷജനിത ഭരണം
കൊൾവു ; വിണ്ണേ, വരാമെ-
ന്നെത്തും കൈ പൊക്കി നീട്ടിദ്ധരണി ബത ! വിളി-
ച്ചോതിനില്ക്കുംപ്രകാരം."

ചമ്പുക്കളുടെ ഭാവി. ഭാവികാലത്തു ഭാഷയിൽ ചമ്പുക്കളുണ്ടാകുമോ എന്നു പലരും ആശങ്കിക്കുന്നതായി എനിക്കറിയാം. ഉണ്ടാകും എന്നുതന്നേയാണ് എൻെറ വിശ്വാസം. ഉത്തമർ കോയിത്തമ്പുരാൻ ശ്രീമൂലരാജഷഷ്ടിപൂർത്തി എഴുതി ഇരുപത്തിമൂന്നോളം വർഷം കഴിഞ്ഞതിനു മേലാണല്ലോ ഇക്കൊല്ലത്തിൽ രണ്ടു ചമ്പുക്കൾ ആവിർഭവിച്ചിരിക്കുന്നതു്. സംസ്കൃതവൃത്തങ്ങൾ പരകീയങ്ങളാണെന്നും അവയെ ഗളഹസ്തം ചെയ്താലല്ലാതെ സാഹിത്യക്ഷേത്രം ശുദ്ധമാകുകയില്ലെന്നും ചിലർ പ്രസംഗവേദികളിൽ കാഹളം മുഴക്കുന്ന ഒരു കാലമാണു് ഇതു്. സ്രഗ്ദ്ധരയും വസന്തതിലകവും, ശാർദ്ദൂലവിക്രീഡിതവും

പുഷ്പിതാഗ്രയും, മന്ദാക്രാന്തയും മാലിനിയും പുറന്തള്ളപ്പെട്ടുന്നതു ഭാഷാസാഹിത്യത്തിൻെറ ഉൽകൎഷത്തിനു് ഒരു വിധത്തിലും പ്രയോജകീഭവിക്കുന്നതല്ല. ഏതായാലും ആ ക്രൂട്ടകാരുടെ മുഖമുദ്രണത്തിനു പൎയ്യാപ്തമായ വിധത്തിൽ 'ഹൈദർനായിക്ക'നും 'ശ്രീചിത്രാഭിഷേക'വും അവതരിച്ചിരിക്കുന്നതിൽ അന്തൎഭവിക്കുന്ന തത്വം ആലോചനാമൃതമാകുന്നു. സജീവമായ ഏതു സാഹിത്യത്തിലും ഒരു പ്രാചീനപ്രസ്ഥാനം മൃതമായിപ്പോയി എന്നു ഘോഷണം ചെയ്യുന്നതു സാഹസമാണു്. അതു ചില കാരണങ്ങളാൽ ഏതാനും കാലത്തേക്കു സുഷുപ്ത്യവസ്ഥയെ സ്വീകരിക്കാമെന്നുള്ളതു സംഭാവ്യം തന്നെ. എന്നാൽ ഉത്ഥാനസാപേക്ഷമാകുന്നു സുഷുപ്തി; അതുകൊണ്ടു സുഷുപ്തിക്കു പിന്നീടു് ആ പ്രസ്ഥാനം സമുത്ഥിതമായാൽ അതിൽ ആശ്ചൎയ്യപ്പെടുവാൻ ആൎക്കും അവകാശമില്ല. ഭാഷാചമ്പുക്കളുടെ പുനരാവിർഭാവം അഭിലഷണീയമോ എന്നു ചോദിക്കുന്നവരോടു് അല്ലെന്നു പറവാനും ഞാൻ ഒരുങ്ങുന്നില്ല. ചമൽക്കാരജനകവും ആനന്ദദായകവുമായ ഏതു കാവ്യത്തിനും അതു് ഏതു പ്രസ്ഥാനത്തിൽ വിരചിതമാണു് എന്നു പരിഗണിക്കുവാൻ സമയം വ്യയംചെയ്യാതെ സ്വാഗതം നല്കുന്നതിനു സഹൃദയന്മാർ സദാ സന്നദ്ധരായിരിക്കും. കേരളീയൎക്കു ചിരപരിചിതമായ ചമ്പൂപ്രസ്ഥാനത്തിൽ പുതിയ ഭാഷാകൃതികളുണ്ടായാൽ അതുകൊണ്ടു് ആൎക്കു്, ഏതംശത്തിൽ, എങ്ങനെയാണു് നഷ്ടമുണ്ടാകുവാൻ പോകുന്നതെന്നു് എനിക്കു് എത്രമേൽ ആലോചി

ച്ചിട്ടും മനസ്സിലാകുന്നില്ല. പദ്യഗദ്യങ്ങൾ ഇടകലർത്തി രചിക്കുന്ന കാവ്യങ്ങളെ പ്രതിഭാശാലിയും, പരിണതപ്രജ്ഞനും, ഔചിത്യവേദിയുമായ ഒരു കവിക്ക് അത്യന്തം രമണീയങ്ങളാക്കുവാൻ സാധിക്കും. അനപത്ഥമായ കവികർമ്മത്തിന് ചമ്പൂപ്രസ്ഥാനം ഉപകാരമല്ലാതെ ഒരിക്കലും ഉപരോധം ചെയ്യുന്നതല്ല.

<u>ചമ്പൂകാരന്മാർക്കു ചില ഉപദേശങ്ങൾ.</u> ഭാവികാലത്തു ഭാഷാചമ്പുക്കൾ രചിക്കുവാൻ ഉദ്യമിക്കുന്നവർ സ്മരിക്കേണ്ട ചില തത്വങ്ങളുണ്ട്. പഴയ സമ്പ്രദായത്തിൽ സംസ്കൃതവിഭക്ത്യന്തങ്ങളായ സംസ്കൃതപദങ്ങളും ഭാഷാപദങ്ങളും ഇനിമേൽ പ്രയോഗിക്കുന്നതു സമീചീനമാണെന്നു തോന്നുന്നില്ല. ഭൂരിപക്ഷം ജനങ്ങളും സംസ്കൃതജ്ഞന്മാരല്ലായ്കയാൽ അവർ അത്തരത്തിലുള്ള സാഹിത്യസരണിയിൽ കട്ട തടഞ്ഞിട്ടു നടക്കാനും കയ്യിൽ കിട്ടുന്ന പലഹാരം കല്ലു കടിച്ചിട്ടു തിന്നാനും കഴിയാതെ കഷ്ടപ്പെട്ടുപോകും. എന്നുമാത്രമല്ല പ്രാചീനകവികൾക്കു സംസ്കൃതപദങ്ങളും ഭാഷാപദങ്ങളും ഇടകലർത്തി കവനം ചെയ്യുന്നതിൽ ഏതോ ഒരു ഗൂഢരഹസ്യം സുപരിചിതമായിരുന്നു; ആ രഹസ്യം ഇന്നത്തേക്കവികൾക്ക്—അവർ അന്യഥാ എത്രമാത്രം അനുഗൃഹീതന്മാരായാലും—കൈവന്നിട്ടില്ലെന്നുള്ളതു് അനുഭവസാക്ഷികമായ ഒരു പരമാത്ഥമാകുന്നു. ഇതിനെപ്പററി ഞാൻ മുൻപു പ്രപഞ്ചനം ചെയ്തിട്ടുണ്ട്. തന്നിമിത്തം അവർക്കു പദ്യരചനയെ സംബന്ധിച്ചിടത്തോളം പുതിയ സമ്പ്രദായം തന്നെയാണ് ശരണീകരണീയമായിട്ടുള്ളതു്. അതിനു പഴയ സമ്പ്രദായത്തോളം ആക

ഷണശക്തിയില്ലെന്നു ഞാൻ പരിപൂർണ്ണമായി സമ്മതി ക്കുന്നു. പക്ഷേ പണ്ടത്തേ ഭാഷാസംസ്കൃതയോഗവും ശബ്ദകോശവും ശൈലീസന്നാഹവും ഇന്നു വിലപ്പോകു മെന്നു തോന്നുന്നില്ല. അത്തരത്തിലുള്ള രചനയ്ക്കു വേണ്ട കെല്പും കോപ്പും നേടുന്നതു് അത്ര സുകരവുമല്ല. ഗദ്യ ങ്ങരം ഗാനാത്മകങ്ങളായിത്തന്നെ ഇരിക്കണമെന്നാണു് എൻെറ അഭിപ്രായം. ഹൈദർനായിക്കനിൽ സ്വീകരി ച്ചിരിക്കുന്ന ഗദ്യരീതി ചമ്പുക്കരംക്കു യോജിച്ചതാണെന്നു തോന്നുന്നില്ല. പദ്യങ്ങളുടേയും ഗദ്യങ്ങളുടേയും ഉത്തുംഗ തയ്ക്കു് തമ്മിൽ അത്ര ഭീമമായ വ്യത്യാസമുണ്ടായിരിക്ക രുതു്. വൃത്തഗന്ധിയായുള്ള ഗദ്യമല്ലല്ലോ സംസ്കൃതചമ്പു ക്കളിൽ കാണുന്നതു് എന്നാണെങ്കിൽ ആ ഭാഷയുടെ ആ ത്മവീര്യം ഒന്നു വേറേയാണെന്നുള്ള വസ്തുത അനുസ്മരിപ്പി ക്കാതെ നിവൃത്തിയില്ല. സംസ്കൃതചമ്പുക്കളിലേ ഗദ്യങ്ങ ളുടെ പ്രാസബഹുലതയും ശ്ലേഷജടിലതയും അവയുടെ പ്രണേതാക്കളുടെ പാണ്ഡിത്യപ്രകടനോത്സുകതയും ആ ഭാഷയ്ക്കേ ഇണങ്ങുകയുള്ളൂ. പലമാതിരി ദണ്ഡകങ്ങരം ന മ്മുടെ ചമ്പുക്കളിലുണ്ടു്. അവ ഭാഷയുടെ സ്വന്തം സമ്പാ ദ്യങ്ങളാകയാൽ സവിശേഷം ആദരണീയങ്ങളാണു്. ശ്രോ താക്കളോടുള്ള സംബോധനവും മററും മേൽക്കാലത്തു് ആവ ശ്യമില്ല; രംഗപ്രയോഗം ഇന്നത്തേ ചമ്പൂകാരന്മാരുടെ ഉദ്ദേശ്യകോടിയിൽ പെടുന്നില്ലല്ലോ. ചാക്യാന്മാരോ പാഠ കക്കാരോ ഭാവിയിൽ സംസ്കൃതചമ്പുക്കരംവിട്ടു ഭാഷാചമ്പു ക്കളെ പ്രവചനത്തിനായി സ്വീകരിക്കുമെന്നു വിചാരിക്കു

വാൻ ന്യായവുമില്ല. ഇങ്ങനെ മേൽ നിർദ്ദേശിച്ച പ്രകാരത്തിൽ പ്രാചീനങ്ങളും അർവാചീനങ്ങളുമായ ഭാഷാചമ്പുക്കളിൽനിന്നു ത്യാജ്യാംശങ്ങളെ ത്യജിച്ചു ഗ്രാഹ്യാംശങ്ങളെ ഗ്രഹിച്ച്, രചനയിൽ നിപുണമായി നിഷ്കർഷിച്ച്, ഔചിത്യത്തിന് അഗ്രപൂജ നല്കി, യതിഭംഗവും നിരർത്ഥക പദപ്രയോഗവും നിശ്ശേഷം വർജ്ജിച്ച്, അന്യന്റെ സമ്പത്ത് അശേഷം അപഹരിക്കാതെ, വാസനയാൽ അനുഗൃഹീതന്മാരും, പാണ്ഡിത്യത്താൽ പ്രദീപ്തന്മാരും, അഭ്യാസത്താൽ ആത്മപ്രത്യയസ്ഥൈര്യം ലഭിച്ചവരുമായ കവികൾ പുതിയ ചമ്പുക്കൾ നിർമ്മിക്കുകയാണെങ്കിൽ അവ വായിച്ച് ആസ്വദിക്കുവാനും ആനന്ദിക്കുവാനും അനുമോദിക്കുവാനും സംസ്കൃതചിത്തന്മാരായ കുറെ സഹൃദയന്മാർ എല്ലാപ്പോഴും സജ്ജന്മാരായിരിക്കുമെന്നുള്ളതിനു സംശയം ലേശംപോലുമില്ല. അനഭിജ്ഞന്മാരും അരസികന്മാരുമായ ആയിരം പേരുടെ അവജ്ഞയെ അത്തരത്തിലുള്ള ഒരു സഹൃദയന്റെ അഭിനന്ദനം സിദ്ധിക്കുവാൻ ഭാഗ്യമുണ്ടാകുന്ന ചമ്പൂകാരനു ത്യാജ്യകോടിയിൽ തള്ളുവാൻ ഏതു നിലയ്ക്കും അധികാരമുണ്ട്. അങ്ങനെ ഭാഷയിലേ ചമ്പൂപ്രസ്ഥാനം അഭിവൃദ്ധമാകട്ടേ ; അതിനു കരുണാശാലിനിയായ കൈരളീദേവി അവിരളമായ അനുഗ്രഹം നല്കി സഹൃദയലോകത്തെ ചരിതാർത്ഥമാക്കി ഉത്തരോത്തരം വിജയിച്ചരുളുമാറാകട്ടെ.



# അനുബന്ധം.

59-ാമത്തേ വ്യശത്തിൽ "സാമൂതിരി മഹാരാജാക്കന്മാർക്കു രാജ്യാഭിഷേകം കഴിഞ്ഞാൽ അതിനു മുൻപുള്ള പേരെന്തായാലും മാനവിക്രമൻ എന്ന നാമധേയം മാത്രമേ പാടുള്ളൂ" എന്നു ഞാൻ പ്രസ്താവിച്ചിട്ടുണ്ട്. വിജ്ഞാനദീപിക നാലാംഭാഗത്തിൽ ഞാൻ രേഖപ്പെടുത്തിട്ടുള്ള അഭിപ്രായത്തിനു വിപരീതമാണ് ഇതു്. ആദ്യത്തേ അഭിപ്രായം ഭേദപ്പെടുത്തുവാൻ എന്നെ പ്രേരിപ്പിച്ചതു് സാഹിത്യനിപുണൻ എം. കുഞ്ഞൻവാരിയരുടെ 'കൃഷ്ണനാട്ടം ഭാഷ'യ്ക്കു ശ്രീ. പി. വി. കൃഷ്ണവാരിയർ 1115-ൽ എഴുതിയ അവതാരികയിൽ കണ്ട പ്രസ്താവനയാണ്. എന്നാൽ ആ മതം അങ്ങീകാര്യമല്ലെന്നും 'മാനവിക്കിരമ (വിക്രമ)നായ സാമൂതിരി തിരുമുല്പാട്ട്, മാനവിയത (വേദ)നായ സാമൂതിരി തിരുമുല്പാട്ട്, വീരരായിര (രായ) നായ സാമൂതിരി തിരുമുല്പാട്ട്' എന്നീ മൂന്നു പേരുകളും കോഴിക്കോട്ട ഗ്രന്ഥവരിയിൽ കാണുന്നുണ്ടെന്നും ശ്രീ. കെ. വി. കൃഷ്ണയ്യർ എം. എ. എന്നെ അറിയിക്കുന്നു. സാമൂതിരിവംശചരിത്രത്തിൻെറ പ്രണേതാവായ ശ്രീ. കൃഷ്ണയ്യരും സാമൂതിരിക്കോവിലകത്തെപ്പററി സൂക്ഷ്മജ്ഞാനമുള്ള ശ്രീ. പി. വി. കൃഷ്ണവാരിയരും ഈ വിഷയത്തെക്കുറിച്ചു നിഷ്കൃഷ്ടമായി ഒരഭിപ്രായം പുറപ്പെടുവിക്കുവാൻ ഉത്തമാധികാരികളാണ്. ആ സ്ഥിതിക്ക് ഇതിൻെറ യാഥാത്ഥ്യം ഉപരിഗവേഷണംകൊണ്ടു തീച്ചപ്പെടുത്തേ

ങ്ങിയിരിക്കുന്നു എന്നു മാത്രമേ അസ്മാദൃശന്മാൎക്കു പറവാൻ നിവ്വാഹമുള്ളൂ.

187-ാമത്തേ വശത്തിൽ നീലകണ്ഠകവിയുടെ തെക്കൈലനാഥോദയത്തിൽ സ്മൃതനായ 'കാശിക്കെഴുന്നള്ളിയ' കൊച്ചി രാമവൎമ്മമഹാരാജാവു് ക്രി. പി. പതിനഞ്ചാം ശതകത്തിലല്ല, പതിനാറാം ശതകത്തിലാണു് ജീവിച്ചിരുന്നതു് എന്നു ഞാൻ ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. എന്റെ ഈ അഭിപ്രായത്തിനു് ഉപോൽബലകമായി ഇപ്പോൾ ഒരു പുതിയ തെളിവുകൂടി കിട്ടീട്ടുണ്ടു്. 1117-ാമാണ്ടത്തേ ശ്രീചിത്രോദയം തിരുനാൾ വിശേഷാൽപ്രതിയിൽ ശ്രീ. വി. കെ. രഘുനന്ദനമേനോൻ, ബി. എ., ബി. എസ് സി, പല പ്രമാണങ്ങളും ഉദ്ധരിച്ചു പ്രസിദ്ധീകരിച്ചിട്ടുള്ള ഒരു വിശിഷ്ടോപന്യാസത്തിൽ 1565 മുതൽ 1601 വരെ രാജ്യഭാരം ചെയ്തതായി ചരിത്രകാരന്മാർ പ്രസ്താവിക്കുന്ന രാമവൎമ്മമഹാരാജാവിനെത്തന്നെയാണു് തെക്കൈലനാഥോദയകാരൻ സ്മരിച്ചിരിക്കുന്നതെന്നും കാശിക്കെഴുന്നള്ളി അവിടെവച്ചു തീപ്പെട്ട ആ മഹാരാജാവിന്റെ പൂൎണ്ണമായ നാമധേയം കേശവരാമവൎമ്മാവെന്നായിരുന്നു എന്നും സ്ഫുടികസ്ഫുടമായി കാണിച്ചിരിക്കുന്നു. കൊല്ലം 739 വൃശ്ചികത്തിൽ അദ്ദേഹമായിരുന്നു നാടുവാണിരുന്നതു് എന്നു തെളിയിക്കുന്ന ഒരു രേഖയും ശ്രീ രഘുനന്ദനമേനോൻ ആ ഉപന്യാസത്തിൽ ഉദ്ധരിച്ചിട്ടുണ്ടു്. അതിലേ പ്രസ്താവന അവിശ്വസിക്കുവാൻ ന്യായമില്ലാത്ത സ്ഥിതിക്കു് 740 മകരം 15-ാനു- പടവെട്ടിത്തീപ്പെട്ട ഉണ്ണിഗോദവൎമ്മരാജാവു് ഇളമുറത്തമ്പുരാക്കന്മാരിൽ ആരെങ്കിലുമായിരുന്നിരിക്കുവാനേ തരമുള്ളൂ.

---

# ശുദ്ധിപത്രം.

---

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 5— | 2 | പദ്യ | ഗദ്യ |
| ,,— | 3 | ഗദ്യ | പദ്യ |
| 39— | 18 | കൃതപാ | കൃത്യ |
| 27— | 1 | സംജ്ഞക്ക് | സംജ്ഞയ്ക്കു് |
| 35— | 8 | മാഗ്ഗാൽ. | മാഗ്ഗാൽ. (4) |
| 39— | 19 | വലത്തിട്ടു. | വലത്തിട്ടു. (4) |
| 139— | 5 | ഇവനോട്ടും | ഇവനൊട്ടും |
| 147— | 11 | ഇന്ദ്രപ്രസ്ഥാനാഭി-ധാനാ | ഇന്ദ്രപ്രസ്ഥാഭി-ധാനാ |
| 148— | 6 | കിമ്മീരക്ഷോ | കിമ്മീരരക്ഷോ |
| 150— | 15 | പുനരാകലയ്യ | കിം പുനരാകലയ്യ |
| 151— | 20 | ഒരുങ്ങാത്തതു-കെണ്ടു് | ഒരുങ്ങാത്തതു-കൊണ്ടു് |
| 152— | 15 | ചേണേലും നൽ | ചേണേലും തൽ |
| 155— | 6 | രങ്ങെ | രങ്ങേ |
| 254— | 22 | ദസ്ഥലി | നസ്ഥലി |
| 256— | 2 | പ്രതിപാദ | പ്രതിപാദക |
| 280— | 18 | ഹരിയേൻറ | ഹരിയെൻറ |

| പുറം. വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|
| 329—10 | പിടിപ്പിറെറാററ | പിടിപ്പിച്ചൊററ |
| 343—11 | 7. | 6. |
| 344— 9 | 8. | 7. |
| 373—15 | ഭവധ്വംസനം. | ഭവധ്വംസനം. (22) |
| 389— 8 | 7 | 4 |
| 397—22 | പരണമി | പരിണമി |
| 408— 8 | ശിതത (?) | അതത |
| 412—16 | നാന്ത്യന്തേ | നാന്ദ്യന്തേ |
| ,, ,, | പ്രവിശ്യതി | പ്രവിശതി |
| 419— 1 | മീനകേതന | 1. മീനകേതന |
| 430— 8 | ഉഷാകല്യാണം | 2. ഉഷാകല്യാണം |



